

# ശ്രീ
# വിദ്യാധിരാജ പുരാണം

( ഹംസപ്പാട്ട് )

പ്രൊഫ: ജഗതി വേലായുധൻ നായർ

ശ്രേയസ്

ഭാരതത്തിന്റെ ആദ്ധ്യാത്മികജ്ഞാനവും സാംസ്കാരികപൈതൃകവും പരിപോഷിപ്പിക്കുകയും പ്രചരിപ്പിക്കുകയും ചെയ്യുന്ന മഹദ്ഗ്രന്ഥങ്ങൾ, അവയുടെ മൂല്യവും വ്യക്തതയും ഒട്ടും ചോർന്നുപോകാതെതന്നെ, നൂതന സാങ്കേതികവിദ്യ ഉപയോഗിച്ച് പരിരക്ഷിക്കുകയും ജിജ്ഞാസുകൾക്ക് സൗജന്യമായി പകർന്നുകൊടുക്കുകയും ചെയ്യുക എന്ന ശ്രേയസ് ഫൗണ്ടേഷന്റെ ലക്ഷ്യ സാക്ഷാത്കാരമാണ് ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറി.

ഗ്രന്ഥശാലകളുടെയും ആദ്ധ്യാത്മിക പ്രസ്ഥാനങ്ങളുടെയും വ്യക്തികളുടെയും സഹകരണത്തോടെ കോർത്തിണക്കിയിരിക്കുന്ന ഈ ഓൺലൈൻ ലൈബ്രറിയിൽ അപൂർവ്വങ്ങളായ വിശിഷ്ടഗ്രന്ഥങ്ങൾ സ്കാൻചെയ്ത് മികവാർന്ന ചെറിയ പി ഡി എഫ് ഫയലുകളായി ലഭ്യമാക്കിയിരിക്കുന്നു. ഇവ കമ്പ്യൂട്ടറിലോ പ്രിന്റ് ചെയ്തോ എളുപ്പത്തിൽ വായിക്കാവുന്നതാണ്.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയിൽ ലഭ്യമായ ഗ്രന്ഥങ്ങൾ വ്യക്തിപരമായ ആവശ്യങ്ങൾക്കുവേണ്ടി സൗജന്യമായി ഉപയോഗിക്കാവുന്നതാണ്. എന്നാൽ വാണിജ്യപരവും മറ്റുമായ കാര്യങ്ങൾക്കായി ഇവ ദുരുപയോഗം ചെയ്യുന്നത് തീർച്ചയായും അനുവദനീയമല്ല.

ഈ ഗ്രന്ഥശേഖരത്തിന് മുതൽക്കൂട്ടായ ഈ പുണ്യഗ്രന്ഥത്തിന്റെ രചയിതാവിനും പ്രകാശകർക്കും നന്ദി രേഖപ്പെടുത്തുന്നു.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയെക്കുറിച്ചും ശ്രേയസ് ഫൗണ്ടേഷനെക്കുറിച്ചും കൂടുതൽ വിവരങ്ങൾ അറിയാനും പ്രവർത്തനങ്ങളിൽ പങ്കാളിയാകാനും ശ്രേയസ് വെബ്സൈറ്റ് സന്ദർശിക്കുക.

http://sreyas.in

# സമർപ്പണം

വിദ്യാധിരാജചരിതാത്മപുരാണമേവം
സദ്യോവിമുക്തികരമത്ര മയാപ്രണീതം
ഭട്ടാരദേവ പദപങ്കജയോഃ പ്രകാമം
ഭക്ത്യാദരാന്വിതമഹം വിനിവേദയാമി

(ഗ്രന്ഥകാരൻ)

# അവതാരിക

ആദിശങ്കരൻ മുതൽ തപോവന സ്വാമിവരെ നീണ്ടുകിടക്കുന്നതും ഇന്നും തുടർന്നുകൊണ്ടിരിക്കുന്നതുമായ അഭിമാനകരമായ ഒരു ആദ്ധ്യാത്മിക പാരമ്പര്യം കേരളത്തിനുണ്ട്. ജിജ്ഞാസുക്കൾക്ക് സൂര്യപ്രകാശം നല്കിക്കൊണ്ട് ഏതാനും മഹാത്മാക്കൾ ഇന്നും ജീവിയ്ക്കുന്നു. ഇക്കൂട്ടത്തിൽ വേഷംകെട്ടി നടക്കുന്ന കാഷായഭൂഷകന്മാരെയും കപടവേദാന്തികളെയും നാം തിരിച്ചറിയുകയും വേണം. പക്ഷേ ചാത്തൻസേവയിലും മന്ത്രവാദത്തിലും വിശ്വസിച്ചു വഴിതെറ്റുന്ന പാമരജനങ്ങൾക്ക് ഒരു കുറവും ഇല്ല. ചട്ടമ്പിസ്വാമിയേയും ശ്രീ. നാരായണനേയും പോലെയുള്ളവരുടെ ചരിത്രങ്ങൾ വായിച്ചാൽ പാമരജനങ്ങൾക്ക് അജ്ഞാനമാകുന്ന അന്ധതയിൽ നിന്ന് മോചനം നേടാൻ കഴിയും എന്നതു തന്നെയാണ് അവരുടെ ജീവിതകഥയുടെ പ്രസക്തി.

'ചട്ടമ്പിസ്വാമി' എന്ന പേരുകേൾക്കുമ്പോൾ, ആളൊരു ചട്ടമ്പി തന്നെയായിരുന്നു എന്ന് വിചാരിക്കുന്നവർ അപൂർവ്വം ഇല്ലാതില്ല. അദ്ദേഹത്തെപ്പറ്റി നാട്ടിൽ പ്രചരിക്കുന്ന ഐതിഹ്യസമാനമായ അദ്ഭുതകഥകളും ഒട്ടേറെപ്പേരെ വഴിതെറ്റിച്ചിട്ടുണ്ട്. അദ്ദേഹം മായാജാലക്കാരനോ, അദ്ഭുതോപാസകനോ ആയിരുന്നില്ല. ജീവിസ്നേഹത്തിന്റെ പ്രായോഗികമായ ദൃഷ്ടാന്തത്തെ ഉദാഹരിക്കാൻ ചിലപ്പോൾ ചില അദ്ഭുതങ്ങൾ കാട്ടിയിട്ടുണ്ടെന്നുള്ളത് സത്യംതന്നെ. പക്ഷേ മായാജാലവും മന്ത്രവുമെല്ലാം തന്റെ ബഹുവിധ ലീലകളിൽ ചിലതു മാത്രമായിരുന്നു. "ലീലയാകാലമധികം നീത്വാ" എന്ന് നാരായണഗുരുസ്വാമി പറഞ്ഞത് തികച്ചും അർത്ഥവത്താണ്. ചട്ടമ്പിസ്വാമിയുടെ ഏതു പ്രവൃത്തിയിലും അല്പം ലീലാബുദ്ധി കലർന്നിരിക്കും. ചെറിയ പ്രവൃത്തികളിലൂടെ വലിയ തത്വങ്ങളെ നിർദ്ദേശിക്കുക എന്നതായിരുന്നു സ്വാമിയുടെ സമ്പ്രദായം. മഹാന്മാരെല്ലാം ഇതേ മട്ടുകാരാണ്. മഹാത്മാഗാന്ധിജിയ്ക്ക് കൊച്ചുകൊച്ചു കാര്യങ്ങളിലുള്ള നിഷ്കർഷ സുപ്രസിദ്ധമാണല്ലൊ-

ഭാരതീയ തപോധനന്മാരുടെ ഇടയിൽ അത്യുന്നതമായ ഒരു സ്ഥാന ത്തിനർഹനാണ് വിദ്യാധിരാജ ചട്ടമ്പിസ്വാമികൾ. വിവേകാനന്ദസ്വാമി പ്രശ സ്തനാകും മുമ്പു നടത്തിയ വിപുലമായ ഭാരതപര്യടനത്തിനിടയിൽ (1892) ചട്ടമ്പിസ്വാമിയെ എറണാകുളത്തു വച്ചു കാണുകയും അദ്ഭുതാധീനനാ യിത്തീരുകയും ചെയ്തു എന്നത് ഒരു ചരിത്രവസ്തുതയാണ്. "ഞാൻ അസാ ധാരണനായ ഒരു മനുഷ്യനെക്കണ്ടു" എന്ന് അദ്ദേഹം സഹോദരസന്യാ സിമാരോടു പറഞ്ഞു. അതെ, അസാധാരണൻ തന്നെയായിരുന്നു, ചട്ട മ്പിസ്വാമികൾ. "വിദ്യാധിരാജൻ"എന്നത് വെറുമൊരു ബിരുദപ്പേരല്ല. സകല വിദ്യാവല്ലഭൻ തന്നെയായിരുന്നു സ്വാമി. അറിയാത്തതൊന്നുമില്ല. സംസ്കൃ തത്തിലും മലയാളത്തിലും അനായാസം കവിതയെഴുതാൻ കഴിഞ്ഞി രുന്ന അദ്ദേഹം വളരെ കുറച്ചേ കവിതയായി എഴുതിയിട്ടുള്ളൂ. കവിത യൊക്കെ "കിട്ടനെയും കേശവനെയും ഏല്പിച്ചു" എന്നാണത്രെ സ്വാമിപ റഞ്ഞത്. അതായത് ശിഷ്യരായ പെരുന്നെല്ലി കൃഷ്ണൻ വൈദ്യനെയും, വെളുത്തേരി കേശവൻ വൈദ്യനെയും ഏല്പിച്ചു എന്നർത്ഥം. ആശ്രമമു ണ്ടാക്കി അവിടെ മഠാധിപതിയായി വാഴിക്കാൻ ശിഷ്യപ്രധാനികൾ കിണഞ്ഞു പരിശ്രമിച്ചിട്ടും "കിഴവനെ 'കുരു' (ഗുരു) വൊന്നും ആക്ക ണ്ടാ" എന്നുപറഞ്ഞ് കടന്നുകളയുകയാണ് ചെയ്തത്. എല്ലാ ലോക ഗുരു ക്കന്മാരെയും പോലെ യദൃച്ഛാ ലാഭസന്തുഷ്ടനും സമലോഷ്ടാശ്മകാഞ്ചന നും ആയിരുന്നു ചട്ടമ്പിസ്വാമിയും.

ഇന്നും ചട്ടമ്പിസ്വാമിയെപ്പറ്റി ചരിത്രവും കെട്ടുകഥയും കൂട്ടിക്കുഴച്ച മട്ടിലാണ് പലതും പ്രചരിക്കുന്നത്. സമകാലികരുടെ സ്മരണകളാണ് നമുക്ക് ഏറ്റവും ആശ്രയിക്കാവുന്നത്. ഇരുപതാം നൂറ്റാണ്ടിന്റെ ആരംഭ കാലത്ത് (1909) സംസ്കൃത കാവ്യരൂപത്തിൽ ഒരു ചരിത്രമുണ്ടായതാ ണെന്നു തോന്നുന്നു ആദ്യത്തെ ഉദ്യമം. പ്രശസ്ത വൈദ്യനായിരുന്ന ആറ ന്മുള നാരായണപിള്ള 'ബാലാഹ്വസ്വാമി ചരണാഭരണം' എന്ന കാവ്യം (1909) നാഗരലിപിയിൽ അച്ചടിച്ച് കാശിയിൽ നിന്ന് പ്രസിദ്ധപ്പെടുത്തി. പിൽക്കാലത്ത് അദ്ദേഹത്തിന്റെ ജാമാതാവായ കുമരകം പരമേശ്വരൻപിള്ള, വേദാന്ത മഹോപാദ്ധ്യായൻ കെ. ബാലരാമപ്പണിക്കരുടെ വിസ്തൃത വ്യാഖ്യാ നത്തോടുകൂടി മലയാള അക്ഷരത്തിലടിച്ച് പ്രസിദ്ധം ചെയ്തു (1977). എന്റെ അറിവിൽ മലയാളത്തിലുണ്ടായ ആദ്യത്തെ കൃതി, പറവൂർ കെ. ഗോപാലപിള്ള, പലരുടെയും സ്മരണകൾകൂടി ഉൾപ്പെടുത്തിക്കൊണ്ടെ ഴുതി അച്ചടിപ്പിച്ച "പരമഭട്ടാര ശ്രീ ചട്ടമ്പിസ്വാമി തിരുവടികൾ" ആണ് (1935). ശിഷ്യപ്രധാനിയായ നീലകണ്ഠ തീർത്ഥരുടെ ചരിത്രം, രണ്ടു ശിഷ്യന്മാർ - പന്നിശ്ശേരി നാണുപിള്ളയും ശ്രീവർദ്ധനത്തു കൃഷ്ണപിള്ള

യും - കൂടി നേരത്തേ രചിച്ചിരുന്നു. മറ്റൊരു ശിഷ്യനായ വാഴൂർ തീർത്ഥ പാദ പരമഹംസരുടെ ചരിത്രം (വിദ്യാനന്ദതീർത്ഥരും പണ്ഡിതർ സി. രാമകൃഷ്ണൻനായരും) 1962-ൽ പുറത്തുവന്നു. ഈ വലിയ കൃതികളിൽ ജിജ്ഞാസുക്കളാകാനിടയുള്ള വായനക്കാരുടെ എണ്ണം എന്നും കുറവു തന്നെയായിരിക്കും. "ആദ്ധ്യാത്മികം" എന്നു പറഞ്ഞാൽ പരലോകത്തേ ക്കുള്ള 'പാസ്പോർട്ടാണ്' എന്നു ധരിച്ചു വശായവരാണ് ഏറെയും, അല്ല. ഇഹലോക ജീവിതത്തെ ധന്യമാക്കുന്നതിന് വേണ്ടിയുള്ളതാണ് ശരിയായ ആദ്ധ്യാത്മിക ചിന്ത:-

"സുഖദുഃഖേ സമേകൃത്വാ
ലാഭാ ലാഭൗ ജയാജയൗ" (ഗീത II 38).

"സമത്വം യോഗ ഉച്യതേ" (II 48) ഇതൊക്കെ പരലോക കാര്യ മാണോ?

ചട്ടമ്പിസ്വാമികൾ ധിഷണാശാലിയായ ഒരു ജ്ഞാനയോഗിയായിരു ന്നു. ഒരിക്കൽ എന്തു കേട്ടാലും അത് ഹൃദിസ്ഥമാകും. അങ്ങനെ അനേകം വിഷയങ്ങളെപ്പറ്റിയുള്ള. അറിവുകൾ ഉൾക്കൊണ്ടു. കൊട്ടോ, പാട്ടോ, കവിതയോ, സാഹിത്യമോ, ചരിത്രമോ, ഭാഷാശാസ്ത്രമോ എന്തു വേണ മെങ്കിലും ആകാം. പണ്ട് എഴുത്തച്ഛനെ ചിലർ ചക്കാലനായർ എന്നാ ക്ഷേപിച്ചപ്പോൾ അദ്ദേഹം പറഞ്ഞ പ്രസിദ്ധമായ ആ ഉത്തരമുണ്ടല്ലോ "എന്റെ ചക്കിൽ നാലും ആറും ആടും", ചട്ടമ്പിസ്വാമിയുടെ പ്രതിഭയി ലും നാലും ആറും വിളയും. അതുകൊണ്ടാണ് അദ്ദേഹം അനന്തമായ വിഷയവൈവിധ്യമുള്ള 'വേദാധികാര നിരുപണവും' 'ക്രിസ്തുമത ഖണ്ഡ നവും' 'പ്രാചീന മലയാളവും' ഒക്കെ എഴുതിയത്. എഴുതിയതൊക്കെ എഴുതിയിടത്ത് ഉപേക്ഷിച്ചുപോകുന്ന ഒരു ഗ്രന്ഥകാരൻ ലോകസാഹി ത്യത്തിൽത്തന്നെ വേറെ ഉണ്ടാകുമോ എന്നു സംശയമാണ്. അത്രയ്ക്ക് അനാസ്ഥയായിരുന്നു അദ്ദേഹത്തിന് പ്രസിദ്ധീകരണ വിഷയത്തിൽ. ശ്രീ നാരായണഗുരു ചട്ടമ്പിസ്വാമിയെപ്പറ്റി എഴുതിയ പ്രസിദ്ധമായ ഒരു സംസ്കൃത പദ്യമുണ്ടല്ലോ. അതിലുപയോഗിച്ചിരിക്കുന്ന ഓരോ വിശേ ഷണവും അർത്ഥവത്താണ്. മാത്രമല്ല ഒരു സന്യാസിയെപ്പറ്റി ഇതില പ്പുറം ഒന്നും പറയാനില്ല. സർവ്വജ്ഞൻ, ഋഷി, ഉത്ക്രാന്തൻ എന്നിങ്ങ നെയാണവ. ഏറ്റവും വലിയ പ്രശംസ ശുകവർത്മാവ് എന്നതാണ്. ആരാ ണ് ശുകവർത്മാവ്? വാസനാവിശേഷം കൊണ്ട് ആരുരുക്ഷുക്കളിൽ രണ്ടു തരക്കാരെ കാണാം. പിപീലികാ മാർഗ്ഗികളും ശുകമാർഗ്ഗികളും. പിപീ ലികാ മാർഗ്ഗികൾക്ക് വൃക്ഷാഗ്രത്തിലേക്ക് കയറുന്നതിന് ഉറുമ്പിനെപ്പോലെ

വളരെ കാലവും ഏറെ പ്രയാസവും തരണം ചെയ്യേണ്ടിവരും. എന്നാൽ ശുകമാർഗ്ഗികൾ ഒറ്റകുതിപ്പിന് വൃക്ഷാഗ്രത്തിലെത്തും. അത്തരത്തിൽ ഒരു ശുകമാർഗ്ഗിയായിരുന്നു ചട്ടമ്പിസ്വാമി എന്നാണ് ഗുരുസ്വാമി പറയുന്നത്. ചട്ടമ്പിസ്വാമിയെപ്പറ്റി ഗുരുവിനുണ്ടായിരുന്ന മതിപ്പ് അമേയമായിരുന്നു. ചട്ടമ്പിസ്വാമി സമൂഹത്തിലിറങ്ങി ഒന്നും പ്രവർത്തിച്ചില്ല. ഇക്കാലത്ത് സന്ന്യാസിയ്ക്ക് ഒരു നിൽക്കക്കള്ളി കിട്ടണമെങ്കിൽ അയാൾ വിപ്ലവകാരിയാകണമത്രേ! 'സന്ന്യാസിത്വം' വളരെ മോശപ്പെട്ട ആശ്രമവും വിപ്ലവകാരിത മെച്ചപ്പെട്ട വ്യക്തിത്വവും ആണുപോലും. വാസ്തവത്തിൽ യഥാർത്ഥ സന്ന്യാസിയാകുന്നതും ഒരു വിശേഷവിപ്ലവമാണ്. ബ്രഹ്മചര്യത്തിൽ നിന്നോ ഗാർഹസ്ഥ്യത്തിൽ നിന്നോ ഒക്കെ ആകാം ആ ചാട്ടം. ചട്ടമ്പിസ്വാമിയും വിവേകാനന്ദസ്വാമിയും ഒക്കെ ബ്രഹ്മചര്യത്തിൽ നിന്നുതന്നെ ചാടി മറുകരയെത്തിയവരാണ്.

ശരിയ്ക്കും അവധൂതൻ, അത്യാശ്രമി. സ്വന്തമായി ഒരാശ്രമമില്ല. സ്വന്തമായി ഉടുവസ്ത്രം പോലുമില്ല. 'വീണേടം വിഷ്ണുലോകം' - അതായിരുന്നു ആദർശം. "ചരൈ വേതി ചരൈ വേതി" - എപ്പോഴും സഞ്ചാരം. ഒന്നോ രണ്ടോ ദിവസത്തിലധികം ഒരു വീട്ടിലും തങ്ങുകില്ല. കന്യാകുമാരി മുതൽ തച്ചുടയകൈമളുടെ ആസ്ഥാനമായ ഇരിങ്ങാലക്കുട വരെയായിരുന്നു മിക്കവാറും സഞ്ചാരപരിധി. സമ്പർക്കം, സാമീപ്യം, സംഭാഷണം, ആതിഥ്യം, ഇത്രയുമൊക്കെക്കൊണ്ട് അദ്ദേഹം അനേകരെ ഉത്തേജിപ്പിച്ചു. നാരായണ ഗുരുസ്വാമി സംഘടന ഉണ്ടാക്കുകയും പണപ്പിരിവു നടത്തുകയും ചെയ്തതിനെപ്പറ്റി സ്വാമിക്ക് വലിയ മതിപ്പൊന്നും തോന്നിയില്ലെന്ന് താഴെപ്പറയുന്ന സംഭാഷണത്തിൽ നിന്നും വ്യക്തമാവും. നാണുഗുരുവിനെ കണ്ടപ്പോൾ

"നാണനിപ്പോൾ പ്രവർത്തിയാരുടെ ജോലിയുണ്ടെന്നു കേട്ടല്ലോ" എന്ന് ചട്ടമ്പിസ്വാമി.

"പ്രവൃത്തിയുണ്ട്; ആരില്ല" എന്ന് ഗുരുസ്വാമിയുടെ മറുപടി. ചോദ്യത്തെക്കാൾ കേമമായി ഉത്തരം. നിർലേപനായിട്ടാണ് താനിതൊക്കെ ചെയ്യുന്നതെന്നാണ് ഗുരുസ്വാമിയുടെ സൂചന. ചട്ടമ്പിസ്വാമിയും നിർലേപനായിരുന്നു; അതേസമയം സ്നേഹമൂർത്തിയും. പട്ടിയോടും പൂച്ചയോടും ഉറുമ്പിനോടും കാരുണ്യം. സന്ന്യാസത്തിന് കാഷായവസ്ത്രം പോലും ആവശ്യമില്ലെന്ന് അദ്ദേഹം ലോകർക്ക് കാട്ടിക്കൊടുത്തു. നിഷ്കളങ്കതയുടെ പ്രതിരൂപമായ പഴയ നാടൻ കാരണവരെപ്പോലെ ഒരു അലക്കുമുണ്ടും ഒരു ചുട്ടിത്തോർത്തും മാത്രം. സ്വാമി അതിഥിയായെത്തുമ്പോൾ വീട്ടു

കാർ അത് കരുതിവച്ചേക്കും. താനുടുത്തത് അവിടെ ഉപേക്ഷിച്ചിട്ട് ആതിഥേയൻ കൊടുത്തത് എടുത്തുടുക്കും.

ഈ അദ്ഭുത ചരിതന്റെ കഥയാണ് എന്റെ പ്രിയ ശിഷ്യനും പണ്ഡിതനുമായിരുന്ന ജഗതി വേലായുധൻനായർ എഴുത്തച്ഛന്റെ കിളിപ്പാട്ടുപോലെ മധുരമായി പാടിയിരിക്കുന്നത്. പഠിച്ചിരുന്ന കാലത്ത് ജിജ്ഞാസുവും കഠിനപ്രയത്നിയും ആയ ഒരു ശിഷ്യനായിട്ടാണ് ഞാൻ ജഗതിയെക്കണ്ടത്. ഇപ്പോൾ ഒരു മഹാകാവ്യം അവശേഷിപ്പിച്ചിട്ടാണ് അദ്ദേഹം ദിവംഗതനായത്. ഇതിലെന്തോ ദൈവനിയോഗമുണ്ടെന്നു തോന്നുന്നു.

ജീവചരിത്രം കാവ്യരചനയ്ക്കു വേഗം വഴങ്ങുന്ന ഒരു വിഷയമല്ല. വസ്തുതകൾ ശ്രദ്ധാപൂർവ്വം സംഭരിക്കുക, സംവിധാനം ക്രമപ്പെടുത്തുക, പാരായണം സുഗമവും സുഖപ്രദവുമാക്കുക, ഇവയൊക്കെയാണ് വായനക്കാർ പ്രതീക്ഷിക്കുക. ഇവയിലെല്ലാം വേലായുധൻനായർ ശ്രദ്ധിച്ചിട്ടുണ്ടെന്നു പറയാൻ എനിക്കു സന്തോഷമുണ്ട്. പണ്ഡിതനായ വേലായുധൻനായർ ഭക്തിവിഷയത്തിൽ മുഴുകിയപ്പോഴാണെന്നു തോന്നുന്നു കവിത മുളപൊട്ടിയത്. ഏതായാലും ഞാൻ ഈ കവിതയിലൂടെ കടന്നുപോയപ്പോൾ ജഗതി വേലായുധൻനായരുടെ ആത്മാവുമായി ബന്ധപ്പെടുന്നു എന്നു തോന്നി. ഈ വിശിഷ്ട ചരിതം പ്രസിദ്ധപ്പെടുത്തുന്നത് സാഹിത്യാധ്യാപികയും കൂടിയായിരുന്ന ധർമ്മപത്നിയാണ്. ജഗതിയുടെ ആത്മാവ് തീർച്ചയായും നിർവൃതി അനുഭവിക്കുന്നുണ്ടാകും. ഈ ഗ്രന്ഥത്തിനും കവിയ്ക്കും പ്രസാധികയ്ക്കും എന്റെ ആത്മാർത്ഥമായ ആശംസ അർപ്പിക്കട്ടെ.

എസ്. ഗുപ്തൻനായർ

25.4.2002

ശ്രീ ചട്ടമ്പിസ്വാമി തിരുവടികളുടെ ദിവ്യസമാധികൊണ്ട് അധിക പുണ്യം ലഭിച്ച കുമ്പളത്തു വീട്ടിലാണ് ഞാൻ ജനിച്ചത്. ഏകദേശം നാല്പത്തിഅഞ്ചു വർഷക്കാലമായി ശ്രീ ചട്ടമ്പിസ്വാമികളെക്കുറിച്ച് ഗവേഷണം നടത്തിയ ഒരാളായിരുന്നു എന്റെ അഭിവന്ദ്യ ഭർത്താവ് പ്രൊഫ. ജഗതി വേലായുധൻനായർ. പ്രാചീനമലയാളം, ആദിഭാഷ, വേദാധികാര നിരൂപണം തുടങ്ങിയ ചട്ടമ്പിസ്വാമിയുടെ കൃതികൾ ഒരു ഭാഷാചരിത്ര വിദ്യാർത്ഥി എന്ന നിലയിൽ അദ്ദേഹം പഠിച്ചിരുന്നു. എന്നാൽ 1956-ൽ എന്നെ വിവാഹം കഴിച്ചതിനു ശേഷം സ്വാമികളെകുറിച്ച് കൂടുതൽ മനസ്സിലാക്കുവാൻ അദ്ദേഹം ശ്രമിച്ചു. എന്റെ വലിയമ്മാവനായ ശ്രീ. കുമ്പളത്തു ശങ്കുപ്പിള്ളയോടും അമ്മൂമ്മയോടും അമ്മയോടും, അന്നത്തെ പഴയ പല മഹത്തുക്കളോടും അദ്ദേഹം പന്മനയിൽ വരുമ്പോൾ ചട്ടമ്പി സ്വാമികളെക്കുറിച്ച് പലതും അന്വേഷിച്ച് മനസ്സിലാക്കിയിരുന്നു. 103 വയസ്സിൽ അധികം പ്രായമുള്ള ശ്രീ. ശാന്തിനികേതനം കെ.സി. പിള്ള അവർകളോടും പല കാര്യങ്ങളും നേരിട്ട് ചോദിച്ച് ഗ്രഹിക്കുവാൻ അദ്ദേഹത്തിനു കഴിഞ്ഞു. അങ്ങനെ കഴിഞ്ഞ കുറേ വർഷങ്ങളായി സാഹിത്യരചനയോട് തല്ക്കാലം വിടപറഞ്ഞ് സ്വാമി തിരുവടികളെക്കുറിച്ചു പഠിക്കുവാൻ മുഴുവൻ സമയവും ഉഴിഞ്ഞുവെച്ചു. അത് മരണം വരെ തുടരുകയും ചെയ്തു. ഈ കൃതി എഴുതിത്തുടങ്ങിയത് ചട്ടമ്പിസ്വാമികളുടെ സമാധിസ്ഥാനമായ പന്മന ആശ്രമത്തിലായിരുന്നു. രണ്ടാമത്തെ കാണ്ഡം ശ്രീ മൂകാംബികാ ദേവിയുടെ (കൊല്ലൂർ) സരസ്വതീ മണ്ഡപത്തിൽ തുടങ്ങാൻ കഴിഞ്ഞു എന്നും ഒരു വിശേഷമുണ്ട്. ശ്രീ. സ്വാമി തിരുവടികളുടെ അനുഗ്രഹംകൊണ്ട് ഈ പുരാണം മുഴുവനും എഴുതി വ്യാഖ്യാനിക്കുവാനും ജഗതിസാറിനു കഴിഞ്ഞു. സദാസമയവും ചട്ടമ്പി സ്വാമി എന്ന ഒരു ചിന്ത മാത്രമേ അവസാനഘട്ടത്തിൽ അദ്ദേഹത്തിനുണ്ടായിരുന്നുള്ളു. രണ്ടായിരാമാണ്ട് ആഗസ്റ്റ് ഇരുപത്തി ഒന്നിന് ശ്രീ. ചട്ടമ്പിസ്വാമിയുടെ ജയന്തിയാണ് അദ്ദേഹം അവസാനമായി പങ്കെടുത്ത പരിപാടിയും - ആറ്റുകാൽ ക്ഷേത്രത്തിൽ വെച്ചായിരുന്നു ആ ജയന്തി സമ്മേളനം. രണ്ടായിരത്തി ഒന്ന് സെപ്റ്റംബർ എട്ടിന് അടുത്ത ചട്ടമ്പി

സ്വാമി ജയന്തിയ്ക്ക്, പ്രൊഫ. ഏ.വി. ശങ്കരൻ ഏർപ്പെടുത്തിയ 'ഹേമലതാ സ്മാരക ചട്ടമ്പിസ്വാമി പുരസ്കാരവും' ആറ്റുകാൽ മാധവൻനായർ ഏർപ്പെടുത്തിയ 'വിദ്യാധിരാജ പുരസ്കാരവും' ക്യാഷ് അവാർഡും മരണാനന്തര ബഹുമതിയായി നല്കി അദ്ദേഹത്തെ ആദരിക്കുകയും ചെയ്തു. കൈയെഴുത്തു രൂപത്തിലുള്ള ഈ പുരാണത്തിനാണ് അവർ ബഹുമതിപത്രം സമ്മാനിച്ചത്. കൂടാതെ ഗ്രന്ഥകർത്താവു തന്നെ ഈ പുരാണം ഒരുവർഷക്കാലം അഭേദാശ്രമത്തിൽ വെള്ളിയാഴ്ചതോറും നിറഞ്ഞ സദസ്സിൽ വായിച്ചിരുന്നു. അഭേദാശ്രമത്തിലെ സന്യാസിവര്യന്മാരും, ഭാരവാഹികളും ഭക്തജനങ്ങളും അദ്ദേഹത്തെ പൊന്നാട നല്കി അനുമോദിച്ചു. അവതാരകാണ്ഡം, വിദ്യാകാണ്ഡം, യോഗകാണ്ഡം, ലീലാകാണ്ഡം, സമാധികാണ്ഡം എന്നിങ്ങനെ അഞ്ചു കാണ്ഡങ്ങളിലായി സ്വാമി തിരുവടികളുടെ ചരിത്രവും അദ്ഭുതസിദ്ധികളും ആവിഷ്കരിച്ചിരിക്കുന്ന ഈ പുരാണത്തിന് അവതാരികയും ആശീർവ്വാദവും എഴുതി ഞങ്ങളെ അനുഗ്രഹിച്ച, എന്റെയും എന്റെ അഭിവന്ദ്യ ഭർത്താവിന്റെയും ഗുരുവായ 'പ്രൊഫ. ഗുപ്തൻനായർ സാറിന്റെയും', എന്റെയും എന്റെ ഭർത്താവിന്റെയും കുടുംബാംഗങ്ങളുടെയും ഭക്ത്യാദര ബഹുമാനങ്ങൾക്ക് പാത്രീഭൂതനായ 'ശ്രീ ജഗദ്ഗുരു സത്യാനന്ദസരസ്വതി തിരുവടി'കളുടെയും പാദാരവിന്ദങ്ങളിൽ എന്റെ കൃതജ്ഞതയുടെയും കടപ്പാടിന്റെയും പൂച്ചെണ്ടുകൾ സവിനയം അർപ്പിച്ചുകൊള്ളുന്നു.

ശ്രീ ജഗതി വേലായുധൻനായരുടെ വാക്കുകളിൽ-

"തപസ്വിയെക്കാളും, ജ്ഞാനിയെക്കാളും, കർമ്മിയെക്കാളും ശ്രേഷ്ഠനാണ് യോഗി, എന്ന് ശ്രീമദ് ഭഗവദ്ഗീതയിൽ ശ്രീകൃഷ്ണ ഭഗവാൻ അരുളിച്ചെയ്തിട്ടുണ്ട്. കേരളം കണ്ടിട്ടുള്ള ഏറ്റവും വലിയ യോഗിയാണ് ബ്രഹ്മശ്രീ ചട്ടമ്പി സ്വാമികൾ. അവിടുത്തോളം സർവജ്ഞതയും സമദർശിത്വവും, മാനവ സമൂഹോദ്ധ്യതിയ്ക്കു വേണ്ടിയുള്ള അഭിവാഞ്ഛയും, സാംസ്കാരിക പൈതൃകത്തിന്റെ സാർവ്വജനീനതയ്ക്കു വേണ്ടി സുധീരം പോരാടാനുള്ള വ്യഗ്രതയും ആദിശങ്കരനു പോലും കൈവന്നിട്ടില്ല. ധർമ്മോപാധിയായ വേദം സകല ജനാർഹമാണെന്ന് പറയാൻ സമൂഹത്തെ ഭയന്ന് ശ്രീശങ്കരൻ അറച്ചുനിന്നു. മനുഷ്യകൃതമായ വേദപഠനത്തിന് ഏതു മനുഷ്യനും അധികാരിയാണെന്ന് ചട്ടമ്പിസ്വാമികൾ നിർഭയം പ്രഖ്യാപിച്ചു. ലോകത്തിന്റെ മുഖത്തുനോക്കി അക്കാര്യം ആദ്യമായി ഉറക്കെ പറയുവാൻ ധൈര്യം കാട്ടിയ മഹാത്മാവും അവിടുന്നുതന്നെ. അത്രയ്ക്ക് വ്യക്തിത്വ വൈശിഷ്ട്യമുള്ള സമദർശിയായ ഒരു ഋഷിവര്യനായിരുന്നു

ശ്രീ ചട്ടമ്പിസ്വാമികൾ. അവിടുത്തെ ജീവിതകഥകൾ അറിയുകയും പഠിക്കുകയും ചെയ്യേണ്ടത് മതമത്സരകലുഷിതമായ ഇന്നത്തെ കാലഘട്ടത്തിന്റെ ഒരാവശ്യമാണ്. സദ്ഗുരുവും, ശുകവർമ്മാവും, പരിപൂർണ്ണ കലാനിധിയുമായ അവിടുത്തെ ജീവിതകഥകൾ പഠിക്കുകയും ദിവ്യസന്ദേശങ്ങൾ ഉൾക്കൊള്ളുകയും ചെയ്ത് നമുക്ക് ആ മഹാമുനീശ്വരനോടുള്ള ആധമർണ്ണ്യം നിറവേറ്റാൻ ശ്രമിക്കാം. കരുണാമയനായ അവിടുത്തെ അനുഗ്രഹം നമുക്കുണ്ടാകട്ടെ.''

അദ്ദേഹത്തിന്റെ ഈ വാക്കുകൾ ഉൾക്കൊണ്ടുകൊണ്ട് ശ്രീ വിദ്യാധിരാജ ഭക്തനായ ആ ഭക്തന്റെ സ്മരണയ്ക്കു മുൻപിൽ ആദരാഞ്ജലികൾ അർപ്പിച്ചുകൊണ്ട് സജ്ജനസമക്ഷം, സവിനയം ഭക്ത്യാദരപുരസ്സരം ഞാൻ ''ശ്രീ വിദ്യാധിരാജ പുരാണം'' സമർപ്പിച്ചുകൊള്ളട്ടെ.

വിനയപൂർവ്വം

**പ്രൊഫ. കുമ്പളത്തു ശാന്തകുമാരി അമ്മ**



**ബ്രഹ്മശ്രീ വിദ്യാധിരാജ ചട്ടമ്പിസ്വാമികൾ (1853–1924)**

മഹാസമാധിക്ക് 40 ദിവസം മുൻപ് എടുത്ത ചിത്രം



ശ്രീ നാരായണ ഗുരുദേവൻ, ശ്രീ ചട്ടമ്പിസ്വാമികൾ, ശ്രീ തീർത്ഥപാദ പരമഹംസർ

# ആറ്റുകാൽ ഭഗവതിക്ഷേത്രം ട്രസ്റ്റ്

ആറ്റുകാൽ, തിരുവനന്തപുരം

8-9-2001

# ബഹുമതിപത്രം

പ്രഗത്ഭനായ കോളേജ് അദ്ധ്യാപകൻ, വാഗ്മി, കവി, നിരൂപകൻ, ഭാഷാ പണ്ഡിതൻ, ഗ്രന്ഥകർത്താവ് എന്നീ വിവിധ നിലകളിൽ വ്യക്തിമുദ്ര പതിപ്പിച്ച പ്രൊഫ: ജഗതി വേലായുധൻ നായർ വിദ്യാർത്ഥിയായിരിക്കുന്ന കാലത്തുതന്നെ സാഹിത്യസപര്യ ആരംഭിച്ചിരുന്നു. മൂന്നു ദശാബ്ദക്കാലത്തിലേറെയായി വിദ്യാധിരാജ പ്രസ്ഥാനവുമായി ബന്ധപ്പെട്ടു പ്രവർത്തിച്ചിരുന്ന ശ്രീ. നായർ, ചട്ടമ്പിസ്വാമികളെപ്പറ്റി ഗവേഷണസ്വഭാവത്തോടുകൂടിയ പല ആധികാരിക ലേഖനങ്ങളും കൃതികളും എഴുതിയിട്ടുണ്ട്.

വിദ്യാധിരാജ ചട്ടമ്പിസ്വാമി തിരുവടികളെ സംബന്ധിച്ച് മലയാള ഭാഷയിൽ പല കൃതികളും ഉണ്ടായിട്ടുണ്ടെങ്കിലും, സ്വാമിജിയെ ഒരവതാരപുരുഷനായി സങ്കല്പിച്ച് ജനനം മുതൽ സമാധിവരെയുള്ള സംഭവപരമ്പര അപഗ്രഥിച്ചു കിളിപ്പാട്ടുവൃത്തത്തിൽ രചിച്ചിട്ടുള്ള കൃതി വേറെ ഇല്ലതന്നെ. പ്രൊഫ: എ.വി. ശങ്കരന്റെ "വിദ്യാധിരാജ ഭാഗവതം" (ഭട്ടാരകപ്പാന) പാനമട്ടിലുള്ള ഒരു കാവ്യമാണ്. എഴുത്തച്ഛന്റെ ശൈലി അനുകരിച്ച് കിളിപ്പാട്ടു വൃത്തങ്ങളിൽ ഹംസപ്പാട്ടായി "ശ്രീ വിദ്യാധിരാജ പുരാണം" രചിച്ചിരിക്കുന്നത് പ്രശംസനീയമാണ്. അവതാരകാണ്ഡം, വിദ്യാകാണ്ഡം, യോഗകാണ്ഡം, ലീലാകാണ്ഡം, സമാധികാണ്ഡം എന്നിങ്ങനെ അഞ്ചുകാണ്ഡങ്ങളിലായി സ്വാമി തിരുവടികളുടെ ചരിതവും അത്ഭുതസിദ്ധികളും ഹൃദയാവർജ്ജകമായ രീതിയിൽ ആവിഷ്കരിക്കുവാൻ വശ്യവചസ്സായ ഒരു കവിക്കു മാത്രമേ സാധിക്കുകയുള്ളൂ. പ്രൊഫ: വേലായുധൻ നായരുടെ സാഹിത്യകൃതികൾക്ക് മകുടം ചാർത്തുന്ന ഒന്നാണ് "ശ്രീ വിദ്യാധിരാജ പുരാണം." പ്രസ്തുത കൃതിയുടെ കയ്യെഴുത്തു പ്രതി താമസംവിനാ പുസ്തകരൂപത്തിൽ പ്രസിദ്ധപ്പെടുത്തുന്നതിന് സ്വാമിതിരുവടികളുടെ അനുഗ്രഹാശിസ്സുകളുണ്ടാകട്ടെ എന്നു പ്രാർത്ഥിക്കുന്നു.

ജീവിത സായാഹ്നത്തിലും, പരമഭട്ടാരകചട്ടമ്പിസ്വാമിയുടെ സിദ്ധികളെ പുരസ്ക്കരിച്ചുള്ള ശ്രീ വിദ്യാധിരാജ പുരാണം എന്ന കൃതിയുടെ രചനയിലൂടെ പ്രശസ്തിക്കും സ്വാമി തിരുവടികളുടെ കരുണാവാത്സല്യങ്ങൾക്കും അർഹനായിത്തീർന്ന പ്രൊഫ: ജഗതി വേലായുധൻ നായർ അവർകളെ, പ്രൊഫ: എ.വി. ശങ്കരൻ ഏർപ്പെടുത്തിയ "ഹേമലതാ സ്മാരക ചട്ടമ്പിസ്വാമി പുരസ്ക്കാരവും" ആറ്റുകാൽ മാധവൻനായർ ഏർപ്പെടുത്തിയ "വിദ്യാധിരാജ പുരസ്ക്കാരവും" മരണാനന്തര ബഹുമതിയായി നൽകി ആറ്റുകാൽ ഭഗവതി ക്ഷേത്രം ട്രസ്റ്റ് ആദരിക്കുന്നു.

ചെയർമാൻ

സെക്രട്ടറി

ആറ്റുകാൽ ഭഗവതിക്ഷേത്രം ട്രസ്റ്റ് 8.9.2001-ന്
പ്രൊഫ: ജഗതി വേലായുധൻ നായർക്ക് മരണാനന്തരം നല്കിയ
ബഹുമതിപത്രം



## പ്രൊഫ: ജഗതി വേലായുധൻനായർ

പ്രഗല്ഭനായ കോളേജദ്ധ്യാപകൻ, വാഗ്മിയായ പ്രഭാഷകൻ, കവി, നിരൂപകൻ, ഭാഷാപണ്ഡിതൻ എന്നീ നിലകളിൽ അറിയപ്പെടുന്ന ഒരു സാഹിത്യകാരനാണ് പ്രൊഫ: ജഗതി വേലായുധൻ നായർ. ശ്രീ അയ്യപ്പൻപിള്ളയും ശ്രീമതി കല്യാണിഅമ്മയുമാണ് മാതാപിതാക്കൾ. സ്വദേശം തിരുവനന്തപുരം. മലയാളഭാഷയും സാഹിത്യവും ഐച്ഛികമായെടുത്ത് യൂണിവേഴ്സിറ്റി കോളേജിൽ നിന്നും ഒന്നാംക്ലാസ്സിൽ ഒന്നാമനായി റെക്കാർഡു മാർക്കുനേടി ഓണേഴ്സ് പരീക്ഷ ജയിച്ചു. ഗവ: സംസ്കൃത കോളേജ്, യൂണിവേഴ്സിറ്റി കോളേജ്, ആർട്സ് കോളേജ്, പാലക്കാട് ഗവ: വിക്ടോറിയാ കോളേജ് എന്നിവിടങ്ങളിൽ ലക്ചററായും, പ്രൊഫസ്സറായും, വകുപ്പു മേധാവിയായും, സേവനമനുഷ്ഠിച്ചിട്ടുണ്ട്. വിദ്യാർത്ഥിയായിരിക്കുന്ന കാലത്തു തന്നെ സാഹിത്യപരമായ പരിശ്രമങ്ങളിൽ ഏർപ്പെട്ടു. നിരവധി ലേഖനങ്ങളും കവിതകളും പത്രപംക്തികളിൽ പ്രസിദ്ധപ്പെടുത്തിയിട്ടുണ്ട്. ബാലസാഹിത്യ കൃതികളുൾപ്പടെ 18 ഗ്രന്ഥങ്ങൾ രചിച്ചിട്ടുണ്ട്. നാലു ദശാബ്ദത്തിലേറെയായി വിദ്യാധിരാജ പ്രസ്ഥാനവുമായി ബന്ധപ്പെട്ട് പ്രവർത്തിച്ച ഇദ്ദേഹം ചട്ടമ്പിസ്വാമികളെപ്പറ്റിയുള്ള ഗവേഷണത്തിൽ ദത്തശ്രദ്ധേയനായിരുന്നു. അതു മരണംവരെ തുടരുകയും ചെയ്തു. കേരള യൂണിവേഴ്സിറ്റി പി.ജി. ബോർഡ് ഓഫ് സ്റ്റഡീസ് മെമ്പർ, പന്മന ആശ്രമം ജനറൽസെക്രട്ടറി, കണ്ടള ഈസായി ആശ്രമം വൈസ് പ്രസിഡന്റ് എന്നീ നിലകളിലും സേവനം അനുഷ്ഠിച്ചിട്ടുണ്ട്. പ്രൊഫ: കുമ്പളത്തു ശാന്തകുമാരിഅമ്മയാണ് ഭാര്യ. കുമ്പളത്തു വി.എസ്. നായർ എം.എ., ഡോ. കുമ്പളത്തു വി.പി. നായർ എന്നിവർ പുത്രന്മാർ. രണ്ടായിരാമാണ്ട് സെപ്തംബർ 23-ാം തീയതി (23.9.2000) അന്തരിച്ചു.

# ഗ്രന്ഥകാരന്റെ ഇതര കൃതികൾ

പത്തു ബാലസാഹിത്യ കൃതികളുൾപ്പെടെ
18 ഗ്രന്ഥങ്ങൾ രചിച്ചിട്ടുണ്ട്

| | | |
|---|---|---|
| രാധ | - | ഖണ്ഡകാവ്യം |
| സഹജ | - | നാടകം |
| ഗുമസ്തൻ | - | ചെറുകഥാ സമാഹാരം |
| യമുനാഘട്ടം | - | ഗാന്ധിക്കവിതകൾ, കവിതാസമാഹാരം |
| ഹീര | - | വ്യാഖ്യാനം |
| ഉമാകേരളം (ഒന്നാംസർഗ്ഗം) | - | Do |
| നളിനി | - | Do |
| ഭാരതം സ്ത്രീപർവ്വം | - | Do |
| കരുണ | - | Do |
| മലയാള ശാകുന്തളം | - | Do |
| നളചരിതം ആട്ടക്കഥ (നാലാംദിവസം) | - | Do |
| മഹാകവി ഉള്ളൂർ | - | ബാലസാഹിത്യം |
| മഹാകവി കുമാരനാശാൻ | - | Do |
| മഹാകവി വള്ളത്തോൾ | - | Do |
| ഏ.ആർ. രാജരാജവർമ്മ | - | Do |
| പത്തു രത്നങ്ങൾ | - | Do |
| ശ്രീ വിദ്യാധിരാജ ചട്ടമ്പിസ്വാമികൾ | - | Do |

## ശ്രീ വിദ്യാധിരാജ പുരാണം

# പുരാണദർശനം

ഓം
സദ്ഗുരവേ നമഃ

ഹംസാഭ്യാം പരിവൃത്തപത്രകമലൈർ–
ദിവ്യൈർജഗത്കാരണം
വിശ്വോത്കീർണ്ണമനേകദേഹനിലയം
സ്വച്ഛന്ദമാനന്ദകം
ആദ്യം ത്വേകമഖണ്ഡചിദ്ഘനരസം
പൂർണ്ണംഹ്യനന്തം ശുഭം
പ്രത്യക്ഷാക്ഷരവിഗ്രഹം ഗുരുപദം
ധ്യായേദ്വിഭും ശാശ്വതം.

വിശ്വവ്യാപിനമാദിദേവമമലം
നിത്യം പരം നിഷ്കളം
നിത്യോദ്ബുദ്ധസഹസ്രപത്രകമലം
ലുപ്താക്ഷരേ മണ്ഡപേ
നിത്യാനന്ദമയം സുഖൈകനിലയം
നിത്യം ശിവം സ്വപ്രഭം
ധ്യായേദ്ധംസപരം പരാത്പരതരം
സ്വച്ഛന്ദസർവ്വാഗമം.

ഊർധ്വാമ്നായ ഗുരോഃ പദം ത്രിഭുവനോ–
ങ്കാരാഖ്യസിംഹാസനം
സിദ്ധാചാരസമസ്തവേദപഠനം
ഷഡ്ചക്രസഞ്ചാരണം
അദ്വൈതസ്ഫുരദഗ്നിമേകമമലം
പൂർണ്ണപ്രഭാശോഭിതം
ശാന്തം ശ്രീഗുരുപങ്കജം ഭജ മന–
ശ്ചൈതന്യചന്ദ്രോദയം.

**അ**നവദ്യങ്ങളായ അവതാരകഥകളും മഹാമനീഷികളുടെ തപസ്സും ദർശനങ്ങളുംകൊണ്ടു സംപുഷ്ടവും സംഫുല്ലവുമായ കാവ്യസരിൽസാഗരങ്ങളുടെ സംഗമഭൂമിയാണു ഭാരതം. പ്രകൃതിയുടെ മനോജ്ഞമണ്ഡലങ്ങളിലേക്കു മനുഷ്യമനസ്സിനെ നയിക്കുവാനും വ്യഷ്ടിചേതനയേയും സമഷ്ടിചേതനയേയും അനുനയിപ്പിക്കുവാനും കഴിയുന്ന സർഗ്ഗാത്മകചൈതന്യം ഏതാദൃശന്മാരുടെ സമാനചിന്തയിലും സമഗ്രഭാവനയിലുമല്ലാതെ മറ്റെങ്ങും ദർശിക്കാൻ കഴിഞ്ഞിട്ടില്ല. വസ്തുപരതയിൽനിന്നും ഭാവപരതയിലേക്കു വികസിച്ചെത്തുന്ന മനുഷ്യചേതന, ഉരുക്കഴിച്ച് ഉരുക്കിയെടുത്ത ഉഗ്രതപസ്സിന്റെ ഉജ്ജ്വലസന്ദേശം ഉരുത്വവും ഊർജ്ജവും പകർന്നുനൽകിക്കൊണ്ട് "ലോകാഃ സമസ്താഃ സുഖിനോ ഭവന്തു" എന്ന് ഇന്നും മംഗളാരതി ചെയ്തു മനുഷ്യമനസ്സിന്റെ നിഗൂഢതലങ്ങളിലേക്ക് ഊറിയിറങ്ങുന്നു. കരിമ്പാറയുടെ കാഠിന്യം നിറഞ്ഞ തമോമയ പശ്ചാത്തലത്തിൽനിന്നും പ്രജ്ഞാവികാസത്തിന്റെ പ്രസന്നലോകങ്ങളിലേക്ക് ഉയർന്നെത്തുന്ന ഉദാത്തസങ്കൽപ്പവും അനുഭൂതിയും അനുരണനം ചെയ്യുന്ന യോഗഭൂമിക ഭാരതത്തിലെ ഗുരുപരമ്പരയുടെ ചിദാകാശകോശങ്ങളിലെ സൃഷ്ടി മാത്രമല്ലേ ?

"അണോരണീയാൻ മഹതോമഹീയാൻ
ആത്മാസ്യ ജന്തോർ നിഹിതോ ഗുഹായാം"

എന്നിങ്ങനെ സർവ്വാസേചകവും സമസ്തലോകസമാശ്ലേഷിതവുമായ ആത്മദർശനം അന്യഭാവങ്ങളെ അടിവരയിട്ടു മാറ്റിനിർത്തുന്ന സമഗ്രഭാവനയുടെ നിഷ്കളങ്കപ്രഭാവമല്ലേ ? മൺതരി മുതൽ മഹാപ്രപഞ്ചം വരെയുള്ള നാനാത്വങ്ങളെ നിർജ്ജീവമായ സംജ്ഞാസങ്കേതങ്ങളിൽനിന്നകറ്റി സജീവമായ ജീവസംജ്ഞയുടെ ശാശ്വതസങ്കൽപ്പത്തിലേക്ക് ആനയിക്കുന്ന വിശ്വപ്രതിഭകളുടെ വികസ്വരഭൂമിയല്ലേ ഭാരതം ?

പ്രപഞ്ചസൃഷ്ടിക്രമരഹസ്യത്തെ അപഗ്രഥിക്കുമ്പോൾ ഭൗതികവസ്തുസിദ്ധാന്തപരിമിതികളെ പറിച്ചെറിഞ്ഞുകൊണ്ട് നിഗൂഢതലങ്ങളിൽ നിഗൂഹിതമായിരിക്കുന്ന നിയാമകതയുടെ നിത്യസ്രോതസ്സിൽ നിമജ്ജനംചെയ്തു സായൂജ്യമടഞ്ഞ മഹാപ്രതിഭകളിൽ അഗ്രിമസ്ഥാനീയനാണ് ശ്രീ പരമഭട്ടാരക വിദ്യാധിരാജ ചട്ടമ്പിസ്വാമികൾ. പ്രപഞ്ചപഞ്ജരത്തിനുള്ളിൽ നിർബാധം കടന്നുചെന്ന് അവിടെ നിശ്ചലനായി, നിഷ്കാമനായി, നിരുപാധികം നിവസിക്കുന്ന നിർമ്മലാത്മാവിനെ സ്വാത്മീകരിക്കുവാനും സായൂജ്യമടയുവാനും കഴിഞ്ഞ ആ മഹാത്മാവിന്റെ സേവനസൗകുമാര്യം ജീവകോടികളിൽ ചൊരിഞ്ഞ കാരുണ്യത്തിന്റെ കനിവ് വറ്റാതെ തുടരുന്നു. ധവളകോമളവും തരളസുന്ദരവുമായ ശൃംഗശീർഷത്തിൽനിന്ന് ഊറിയിറങ്ങി ശാന്തഗമനം ചെയ്യുന്ന മന്ദാകിനി ഊഷരഭൂമികളെ തണുപ്പിച്ചും തളിർപ്പിച്ചും ഹരിതാഭമാക്കുന്നപോലെ, മനുഷ്യമനസ്സിന്റെ ഊഷരഭൂമിയെ ജ്ഞാനഭൂമിയാക്കി മാറ്റി അനുഭൂതിയുടെ അനശ്വരബീജം മുളപ്പിച്ചെടുത്ത മഹാപ്രഭുവാണു ശ്രീ വിദ്യാ

ധിരാജ ചട്ടമ്പിസ്വാമികൾ. കാലത്തിന്റെ കുത്തൊഴുക്കിൽ കടപുഴകിവീണ ധർമ്മകല്പതരുക്കളെ പുനരുജ്ജീവനം ചെയ്ത മഹാശയനും ശ്രീ ചട്ടമ്പി സ്വാമികളത്രേ. അന്ധവിശ്വാസങ്ങളുടെ കറപിടിച്ചും തുരുമ്പിച്ചും തകർന്നു കൊണ്ടിരുന്ന സാമൂഹ്യശരീരത്തിൽ നവചേതനയുടെ അനശ്വരദീപ്തി പകർന്നുനൽകിയതും ശ്രീ പരമഭട്ടാരകനത്രേ.

പഞ്ചഭൂതങ്ങളും പഞ്ചകോശങ്ങളും പഞ്ചേന്ദ്രിയങ്ങളും ഉൾപ്പെടെ 96 തത്ത്വങ്ങളാൽ നിർമ്മിതങ്ങളായ ശരീരപഞ്ജരങ്ങളിൽ നിഹിതങ്ങളായ കർമ്മ വാസനകളുടെ അന്തർധാരയിലാഴ്ന്ന്, അന്തരിന്ദ്രിയങ്ങളെ സംശുദ്ധമാക്കു വാനും ആത്മാരാമപദവിയിലേക്ക് ഉയർത്തുവാനും കഴിയുന്ന ആത്മീയഗുരു ക്കന്മാരുടെ പരമ്പരയിൽ പ്രാതഃസ്മരണീയനാണ് ശ്രീ വിദ്യാധിരാജസ്വാമി കൾ. ആത്മനിഷ്ഠന്മാരും അന്തര്യാമികളുമായ ആത്മജ്ഞാനികളെക്കൊണ്ട് അനുഗ്രഹിക്കപ്പെട്ട ഭാരതഭൂമിയിലെ പ്രതിഭാധനന്മാർക്കു മാത്രമേ മഹാമനീ ഷികളെ പ്രകീർത്തിക്കുവാനും അപ്രമേയങ്ങളായ ജീവിതരഹസ്യങ്ങളെ പ്രമേ യങ്ങളാക്കുവാനുമുള്ള മഹാഭാഗ്യം സിദ്ധിക്കുകയുള്ളൂ. ജഗതി ശ്രീ. വേലാ യുധൻനായർക്കു ലഭിച്ച ഗുരുകടാക്ഷം മാത്രമാണ് 'ശ്രീവിദ്യാധിരാജപുരാ ണ'മെന്ന വിശിഷ്ടഗ്രന്ഥം വിരചിക്കുവാൻ പ്രേരകശക്തിയായി തീർന്നത്. അനന്യചിത്തനും അനന്യഭാക്കുമായ ഗ്രന്ഥകർത്താവ് അനുഷ്ഠിച്ച അനു സന്ധാനം ഗുരുമഹിമാവധാരകമായ ഒരുത്തമഗ്രന്ഥത്തെ അവതരിപ്പിച്ചത് അനുഗ്രഹംതന്നെ. സ്നേഹസമ്പന്നനും വിനയവാനും നിരഹങ്കാരിയുമായ ഒരു സമദർശിക്കു മാത്രമേ ഇത്തരമൊരു മഹാഗ്രന്ഥം രചിക്കാനാവൂ. അദ്ദേഹം അതുകൊണ്ടുതന്നെ സമ്പന്നനായി, സമാരാദ്ധ്യനായി. ഒരു മഹാപുരുഷന്റെ വാങ്മയശരീരം പ്രേയശ്രേയോമയമായി അവതരിപ്പിച്ചതുമൂലമുള്ള പുണ്യാ തിരേകമൊന്നുമാത്രമാണ് ഗ്രന്ഥസംപൂർത്തിക്കു ശേഷം അദ്ദേഹത്തിനു ലഭിച്ച അനഘനിർവ്വാണപദവിയെന്നു ഞാൻ കരുതുന്നു. ഗുരുമാത്രസ്മരണമെന്ന പവിത്രതീർത്ഥത്താൽ പ്രോക്ഷണം ചെയ്യപ്പെട്ടു സംശുദ്ധനായ ആ പുണ്യാ ത്മാവ് ഗുരുചരണങ്ങളിൽ നിത്യഭാസ്സായി വിലയം പ്രാപിച്ചുവെങ്കിലും സഹൃ ദയഹൃദയങ്ങളിൽ 'ശ്രീവിദ്യാധിരാജപുരാണ'ത്തിലൂടെ എന്നും ജീവിക്കും.

**മഹർഷിമാരും ശാസ്ത്രവും :-**

ഗുരുസങ്കൽപ്പവും ഗുരുത്വവും ഭാരതസംസ്കാരത്തിന്റെ ഊടും പാവും നെയ്തിരിക്കുന്നുവെങ്കിലും കാലാനുസൃതമായ ഒരു പരിശ്രമമെന്ന നിലയിൽ ഈ വിഷയം ശാസ്ത്രചിന്തയ്ക്കു വിധേയമാക്കേണ്ടതാണ്. പരിഷ്കാരത്തിന്റെ പാളിച്ചയിൽ പരാജയപ്പെട്ടുപോയ പലരുടേയും ചിന്താക്ലേശങ്ങൾക്കു പരി ഹാരം കാണുവാനും അപഥസഞ്ചാരം അവസാനിപ്പിക്കുവാനും ഇതു പ്രയോ ജനപ്പെടും. പല തരത്തിലുള്ള ഉപാസനാസമ്പ്രദായങ്ങളിലും മന്ത്രതന്ത്രപ്ര യോഗങ്ങളിലും അടങ്ങിയിട്ടുള്ള അർത്ഥതലങ്ങളിലേക്കു വെളിച്ചം വീശാൻ കഴിയുന്ന പല അനുഭവങ്ങളും, പ്രതീകങ്ങളിലൂടെയും നാദം, രശ്മി എന്നീ

സൂക്ഷ്മമാധ്യമപരിശോധനകളിലൂടെയും തിമിരബാധയ്ക്കു പരിഹാരമായി തീർന്നിരിക്കുന്നു. ശബ്ദങ്ങളുടെ തരംഗശേഷി സൃഷ്ടിക്കുന്ന സ്വാധീനം മനുഷ്യമനസ്സിലും അന്തരീക്ഷത്തിലും എത്രമാത്രം പ്രബലമാണെന്ന നിഗമനം ഇന്നു ഭൗതികശാസ്ത്രഗവേഷണത്തിന്റെ ഒരു സൂക്ഷ്മസിദ്ധാന്തമായി പുരോഗമിക്കുന്നു. ശബ്ദത്തിന്റെ പരിണാമം മന്ത്രനിയമത്തിലൂടെ രൂപകല്പനയും ഭാവനയും ഉളവാക്കുന്നതെങ്ങനെയെന്നു ഗവേഷണത്തിലൂടെ തെളിയിച്ചിരിക്കുന്നു. പ്രപഞ്ചത്തിലെ നാനാരൂപങ്ങളും അനുബന്ധങ്ങളായ ഗുണങ്ങളും ശബ്ദപരിണാമമാണെന്ന ഭാരതീയ ശാസ്ത്രനിഗമനം 'പ്രണവ' സിദ്ധാന്തത്തെ ആസ്പദിച്ചു നിലനിൽക്കുന്നുവെന്നത് ശാസ്ത്രസംസ്കാരപാരമ്പര്യത്തിന് ഒരു കൈത്തിരിയല്ലേ ? ശബ്ദംകൊണ്ട് ഇരുമ്പു തുളയ്ക്കുവാനും അഴുക്കു കളയാനും സാദ്ധ്യമാകുമെന്ന സത്യം (Electronic Dictionary) ഇന്നു ശാസ്ത്രവിദിതമല്ലേ ? 'വാക്യപദീയ' മെന്ന മഹാഗ്രന്ഥത്തിലെ സ്ഫോടസിദ്ധാന്തംതന്നെ "Big Bang Theory" ഉണ്ടാകുന്നതിന് എത്രയോ മുമ്പ് ശബ്ദശാസ്ത്രദർശനത്തിനു വെളിച്ചം പകർന്ന ശാസ്ത്രസിദ്ധാന്തമല്ലേ?

ഈയടുത്തകാലത്ത് അമേരിക്കയിലെ Princeton University-യിലെ ശാസ്ത്രജ്ഞനായ Paul Steinhardtഉം Cambridge University-യിലെ പ്രപഞ്ചപഠനശാസ്ത്രജ്ഞനായ Neil Turok ഉം ചേർന്നു പുറത്തിറക്കിയ ഗവേഷണപ്രബന്ധം ഭാരതീയഋഷിപരമ്പരയുടെ ദാർശനികസത്യത്തിന് ആധുനികശാസ്ത്രം നൽകുന്ന അംഗീകാരമായി തീർന്നിരിക്കുന്നു. ( "The theorists acknowledge that their 'cyclic concept' draws upon religious and scientific ideas going back for millenia - echoing the '<u>oscillating universe</u>' model that was in vogue in the 1930s, as well as the <u>Hindu belief</u> that the universe has no beginning or end, but follows a cosmic cycle of creation and dissolution. "I didn't start out liking this picture," Steinhardt told MSNBC.com. "We've been led into this.")

> "സഹസ്രയുഗപര്യന്തമഹർ യദ് ബ്രഹ്മണോ വിദുഃ
> രാത്രിം യുഗസഹസ്രാന്താം തേഽഹോരാത്രവിദോ ജനാഃ
> അവ്യക്താദ് വ്യക്തയഃ സർവ്വാഃ പ്രഭവന്ത്യഹരാഗമേ
> രാത്ര്യാഗമേ പ്രലീയന്തേ തത്രൈവാവ്യക്തസംജ്ഞകേ
> ഭൂതഗ്രാമഃ സ ഏവായം ഭൂത്വാ ഭൂത്വാ പ്രലീയതേ
> രാത്ര്യാഗമേഽവശഃ പാർത്ഥ ! പ്രഭവത്യഹരാഗമേ"
>
> (ഭഗവദ്ഗീത : 8 - 17,18,19)

(ആയിരം യുഗങ്ങൾ വീതമുള്ള ബ്രഹ്മാവിന്റെ ഒരു പകലിനേയും ഒരു രാത്രിയേയും അറിയുന്നവൻ അഹോരാത്രങ്ങൾ എന്തെന്നറിയുന്നു. ഈ പകലിന്റെ

ആരംഭത്തിൽ സർവ്വസൃഷ്ടിജാലങ്ങളും അവ്യക്തത്തിൽനിന്ന് ഉദ്ഭവിക്കുന്നു. അവ രാത്രിയുടെ ആരംഭത്തിൽ അതേ അവ്യക്തത്തിൽത്തന്നെ ലയിക്കുകയും ചെയ്യുന്നു. ഈ ഭൂതസഞ്ചയം തന്നെയാണു വീണ്ടും വീണ്ടും രാത്രിയാകു മ്പോൾ വിലയം പ്രാപിക്കുന്നതും പകൽ വന്നുചേരുമ്പോൾ കർമ്മപ്രേരണ യാൽ പുനർജനിക്കുന്നതും) എന്നു ശ്രീകൃഷ്ണപരമാത്മാവിന്റെ തിരുവാ യ്മൊഴികളായി ഭഗവദ്ഗീതയിൽ പ്രകീർത്തിക്കപ്പെട്ടിരിക്കുന്ന ഇതേ തത്ത്വം ഈ സന്ദർഭത്തിൽ ഓർമ്മിക്കുന്നത് ഉചിതമായിരിക്കും. ഇങ്ങനെ പ്രകൃതി അനുസ്യൂതം തുടരുന്നുവെന്ന ഭാരതത്തിന്റെ പൂർവ്വസങ്കല്പത്തോടു ബഹു മാനമില്ലാതിരുന്ന മേല്പറഞ്ഞ ശാസ്ത്രജ്ഞന്മാർ 'Big Bang' സിദ്ധാന്തത്തി ലൂടെ ആവർത്തന പരീക്ഷണങ്ങൾ നടത്തിയപ്പോൾ അതിൽനിന്നുരുത്തി രിഞ്ഞ ശാസ്ത്രവീക്ഷണം, ഭാരതത്തിലെ പൂർവ്വസിദ്ധാന്തം അനിഷേദ്ധ്യമായ സത്യമാണെന്നായിരുന്നു.

"ഓം ഹ്രീം ലളിതാംബികായൈ നമഃ ക ഏ ഈ ല ഹ്രീം ഹ സ ക ഹ ല ഹ്രീം സ ക ല ഹ്രീം" എന്ന ത്രിപുരസുന്ദരീമന്ത്രം മാത്രാക്രമത്തിലുച്ചരി ച്ചാൽ അതിൽനിന്നു ശ്രീചക്രവും ശ്രീചക്രത്തിൽനിന്നു നാലു കൈകളോടു കൂടിയ ദുർഗ്ഗാദേവിയുടെ രൂപവും ഉണ്ടാകുന്നുവെന്നു തെളിയിക്കപ്പെട്ടിട്ടുണ്ട്. ക്രില്ലിയൻ ക്യാമറ, ശബ്ദമാപിനി (ടോണോസ്കോപ്പ്), കമ്പ്യൂട്ടർ, ലേസർര ശ്മികൾ എന്നീ ശാസ്ത്രമാധ്യമങ്ങളുടെ സഹായത്തോടെയാണു മേല്പറഞ്ഞ മന്ത്രത്തിന്റെ ശബ്ദചലനക്രമത്തിൽ വരുന്ന രൂപാവിഷ്കരണം തെളിയിക്ക പ്പെട്ടത്. ഇങ്ങനെ അത്യന്താധുനികമെന്നു വിധിയെഴുതാവുന്ന ശാസ്ത്രപരീ ക്ഷണങ്ങളിലൂടെ ഭാരതത്തിലെ പഴഞ്ചനെന്നു പുറന്തള്ളപ്പെട്ട മന്ത്രസത്യങ്ങൾ ശാസ്ത്രയുക്തമാക്കുകയാണു ചെയ്തിട്ടുള്ളത്. ഇതേ രീതിയിൽ, മന്ത്രോച്ചാ രണം മൂലം മനുഷ്യജീവനിലുണ്ടാകുന്ന ചലനക്രമങ്ങളേയും തന്മൂലം സിദ്ധി ക്കുന്ന അനുഭവങ്ങളേയും അനുഭൂതിയേയും നിർണ്ണയം ചെയ്തിട്ടുണ്ട്.

നാദബിന്ദൂപനിഷത്തിലെ പ്രണവസ്വരൂപവർണ്ണനയിൽ പന്ത്രണ്ടു മാത്ര കളായി ശബ്ദക്രമത്തെ തരംതിരിച്ചിരിക്കുന്നു. ഈ മാത്രകൾ ത്രികാലങ്ങ ളിലും നിലനിൽക്കുന്നതായി പ്രസ്താവിച്ചിട്ടുമുണ്ട്. പ്രസ്തുത മാത്രാക്രമ ങ്ങൾ ജീവനിലവശേഷിക്കുന്ന വാസനാവസ്തുക്കളുമായി ബന്ധപ്പെട്ടും അവ യിൽനിന്നു മുക്തമായും ഓരോ വ്യക്തിക്കുമുണ്ടാകുന്ന അനുഭവങ്ങളെയാണു രേഖപ്പെടുത്തിയിട്ടുള്ളത്. ഇങ്ങനെയുള്ള ജീവന്റെ ആരോഹണാവരോഹണ ക്രമങ്ങൾ പ്രപഞ്ചഘടനയിലെ വസ്തുസിദ്ധാന്തവുമായി ബന്ധപ്പെട്ടിരിക്കുന്നു. പ്രാണന്റെ ഊർദ്ധ്വഗമനത്തിൽ ഏഴു ലോകങ്ങളായി ചിത്രീകരിക്കപ്പെട്ടിരി ക്കുന്നത് സ്ഥൂലവസ്തുക്കളോടു ബന്ധപ്പെട്ട ജീവന്റെ സൂക്ഷ്മലോകത്തേ ക്കുള്ള പ്രജ്ഞാവികാസമാണ്. മുക്തി അഥവാ മോക്ഷമെന്ന അനുഭവം, മേല്പറഞ്ഞ അവസ്ഥകളിൽ ജീവൻ എത്രകണ്ട് വസ്തുക്കളിൽനിന്നും അവ യുടെ ഗുണങ്ങളിൽനിന്നും മുക്തമാകുന്നു എന്നതിനെ ആസ്പദിച്ചാണ് ഉണ്ടാ

കുന്നത്. ഇപ്പറഞ്ഞ അനുഭവങ്ങളെ അടിസ്ഥാനമാക്കി സാധകനും സാധാരണക്കാരനും മനസ്സിലാകത്തക്ക രീതിയിൽ ഓരോ അവസ്ഥക്കും പ്രത്യേകം പ്രത്യേകം പേരുകൾ നൽകിയിട്ടുണ്ട്. ഭരതർഷഭൻ, യക്ഷൻ, വിദ്യാധരൻ, ഉഷിതൻ, ഇന്ദ്രൻ, വിഷ്ണു, രുദ്രൻ എന്നിപ്രകാരം കാണുന്ന ദേവനാമങ്ങളെല്ലാം പ്രാണനു സ്ഥൂലത്തിൽനിന്നു സൂക്ഷ്മത്തിലേക്കുള്ള പ്രയാണത്തിലെ ഓരോ അവസ്ഥക്കും നൽകപ്പെട്ടിട്ടുള്ളതാണ്. ഒമ്പതും പത്തും മാത്രകളിൽ മഹർലോകവും ജനലോകവും പന്ത്രണ്ടാം മാത്രയിൽ ശാശ്വതമായ ബ്രഹ്മപദവും പ്രാപിക്കുന്നതായി ഉപനിഷത്ത് രേഖപ്പെടുത്തുന്നു. മനുഷ്യശരീരത്തിലൂടെ ജീവൻ സമ്പാദിക്കുന്ന ഈ പരിശുദ്ധിയും പ്രാപ്തിയും അന്യലോകങ്ങളിലെ അന്യഥാസിദ്ധാന്തങ്ങളുമായി ബന്ധപ്പെട്ട വ്യക്തികളാണെന്നു ധരിക്കരുത്. ഈ ന്യായമനുസരിച്ചു ശ്രീ വിദ്യാധിരാജ ചട്ടമ്പിസ്വാമികൾ സാക്ഷാൽ പ്രണവസ്വരൂപനും പന്ത്രണ്ടാം മാത്രയിലൂടെ പരമപദം പ്രാപിച്ച പരബ്രഹ്മസ്വരൂപനുമാണെന്നു മനസ്സിലാക്കേണ്ടതാണ്.

ഭാരതത്തിലെ ഋഷിപരമ്പര സാധനയിലൂടെ സാധിച്ചെടുത്ത ഈ സൂക്ഷ്മലോകസിദ്ധാന്തം ജീവന്റെ ചലനപ്രതിചലനങ്ങളെ വിശകലനം ചെയ്തുകൊണ്ടു നിലനിൽക്കുന്ന അതീവസൂക്ഷ്മവും അതിപ്രൗഢവുമായ ശാസ്ത്രമാണെന്നു കണ്ടെത്തുവാൻ പ്രയാസമില്ല. മന്ത്രഭാഗങ്ങളിലും തന്ത്രങ്ങളിലെ സംജ്ഞാസങ്കേതങ്ങളിലും ചർച്ചചെയ്യപ്പെടുന്ന ഈ സൂക്ഷ്മലോകപഠനം പ്രപഞ്ചത്തിൽനിന്നു സൂക്ഷ്മപരിണാമഗതിയിലേക്കും സൂക്ഷ്മപരിണാമഗതിയിൽനിന്നു പ്രപഞ്ചത്തിലേക്കും ചലനപ്രതിചലനങ്ങളിലൂടെയുള്ള സൃഷ്ടിക്രമരഹസ്യത്തെയാണു വെളിവാക്കുന്നതെന്ന് അറിയാത്തതു ഭാരതീയരായ നമുക്ക് അപമാനമല്ലേ ? പരമ്പരയായി ഭാരതത്തിൽ അവതാരംചെയ്തും പ്രപഞ്ചാപഗ്രഥനം നടത്തിയും വെളിവാക്കിയിട്ടുള്ള തത്ത്വങ്ങൾ ശ്രീ വിദ്യാധിരാജ മഹാപ്രഭുവിനെപ്പോലുള്ള മഹാത്മാക്കളുടെ അനുസ്യൂതമായ അന്വേഷണത്തിന്റെ അഥവാ തപസ്സിന്റെ പരിണതഫലമായതുകൊണ്ട് അതു ശാസ്ത്രമല്ലെന്നു വരികയില്ലല്ലോ. Motion എന്നും Emotion എന്നും പാശ്ചാത്യഭാഷയിൽ ജീവചലനങ്ങളെ വിലയിരുത്തിയാൽ ഉണ്ടാകുന്ന അംഗീകാരം ശാസ്ത്രമാണെന്നു സമ്മതം മൂളാൻ മടികാണിക്കാത്തവർ ഭാരതത്തിന്റെ ആർഷസങ്കല്പത്തോടു നീതികാണിക്കാത്തതിൽ അത്ഭുതമില്ല.

ഓങ്കാരോപാസനയിൽ സാധകന് അനുഭവപ്പെടുന്ന നാദഭേദങ്ങളെ വർണ്ണിച്ചുകൊണ്ടു ജീവനും പ്രപഞ്ചത്തിനും തമ്മിലുള്ള ബന്ധത്തെ വളരെ വിദഗ്ദ്ധമായി ചർച്ചചെയ്തിട്ടുണ്ട്.

"വിസ്മൃത്യ വിശ്വമേകാഗ്രഃ കുത്രചിന്ന ഹി ധാവതി
മനോന്മത്തഗജേന്ദ്രസ്യ വിഷയോദ്യാനചാരിണഃ
നിയാമനസമർത്ഥോഽയം നിനാദോ നിശിതാങ്കുശഃ"

(നാദബിന്ദു ഉപനിഷത്ത്).

(നാദഗ്രഹണംകൊണ്ട് ഏകാഗ്രമാകുന്ന ചിത്തം വിഷയങ്ങളിൽ വ്യാപരിക്കുന്നില്ല. വിഷയചിന്തയാകുന്ന ഉദ്യാനത്തിൽ ചരിക്കുന്ന മനസ്സാകുന്ന മദയാനയെ തളയ്ക്കുന്നതിന് ഈ ശബ്ദം മൂർച്ചയേറിയ തോട്ടിയായി പ്രവർത്തിക്കുന്നു).

"നിരഞ്ജനേ വിലീയേതേ മനോവായൂ ന സംശയഃ
നാദകോടിസഹസ്രാണി ബിന്ദുകോടിശതാനി ച"

(നാദാനുസന്ധാനംകൊണ്ടു മനസ്സും പ്രാണനും കോടിസഹസ്രം നാദങ്ങളും കോടിശതം ബിന്ദുക്കളും പരബ്രഹ്മത്തിൽ വിലയം പ്രാപിക്കുന്നു). മേല്പറഞ്ഞ മന്ത്രങ്ങളിൽ ഉപഗൂഹനം ചെയ്തിരിക്കുന്ന ശാസ്ത്രസത്യം പ്രപഞ്ചസൃഷ്ടിസ്ഥിതിലയഭാവങ്ങളെ സൂക്ഷ്മനിരീക്ഷണം ചെയ്തുകൊണ്ടു ശാശ്വതമായി നിലകൊള്ളുന്നു. ആത്മദർശനത്തിലൂടെ പ്രപഞ്ചപഠനം പൂർത്തിയാക്കുന്ന ഈ അത്യത്ഭുതപ്രതിഭാസം ലോകത്തിന്റെ ഇതരഭാഗങ്ങളിലൊരിടത്തുംതന്നെ വ്യക്തമാക്കപ്പെട്ടിട്ടില്ല. ആധുനികപരിഷ്കാരത്തിനും ശാസ്ത്രവീക്ഷണത്തിനും എത്തിനോക്കാനാകാത്ത നിഗൂഢതലത്തിലേക്കു മഹർഷീശ്വരന്മാരുടെ ദർശനപാടവം എപ്രകാരം കടന്നുചെന്നിരിക്കുന്നുവെന്നു കണ്ടുപിടിക്കുവാൻ ആധുനികശാസ്ത്രത്തിനു കഴിഞ്ഞിട്ടില്ലല്ലോ.

അടുത്തതായി 'ശ്രീവിദ്യാധിരാജപുരാണ'ത്തിന്റെ സാഹിത്യത്തിലേക്കും സങ്കല്പത്തിലേക്കും നമുക്കിറങ്ങിച്ചെല്ലാം.

**രാമായണപ്രതീതി :-**

വിദ്യാവാരാന്നിധിയായ വിദ്യാധിരാജ ചട്ടമ്പിസ്വാമികളുടെ നാമധേയത്തിൽ പുരാണകുടുംബത്തിലെ ആധുനികാംഗമായി രംഗപ്രവേശം ചെയ്തിരിക്കുന്ന ഒരുത്തമഗ്രന്ഥമാണു 'ശ്രീവിദ്യാധിരാജ പുരാണം'. ഗ്രന്ഥപാരമ്പര്യത്തിൽ ഇന്നോളം അനുകരിച്ചിട്ടുള്ള ചില നിയന്ത്രണങ്ങളും നിബന്ധനകളും പുരാണസങ്കൽപ്പത്തിന്റെ വ്യവസ്ഥകളായി ഇന്നും നിലകൊള്ളുന്നു. ഇതിഹാസങ്ങൾക്കും പുരാണങ്ങൾക്കും സ്വഭാവംകൊണ്ടു വലിയ അന്തരമില്ലെങ്കിലും പുരാണങ്ങൾക്കു പഞ്ചലക്ഷണങ്ങളോടുകൂടിയ ചില പ്രത്യേകതകളുണ്ട്.

"സർഗ്ഗശ്ച പ്രതിസർഗ്ഗശ്ച വംശോ മന്വന്തരാണി ച
വംശാനുചരിതം ചൈവ പുരാണം പഞ്ചലക്ഷണം."

(സർഗ്ഗം, പ്രതിസർഗ്ഗം, വംശം, മന്വന്തരം, വംശാനുചരിതം ഇവ അഞ്ചും കൂടിയതു പുരാണം). ഇതിഹാസത്തിനും പ്രത്യേക ലക്ഷണങ്ങൾ കൽപ്പിച്ചിട്ടുണ്ട്.

"ധർമ്മാർത്ഥകാമമോക്ഷാണാമുപദേശസമന്വിതം
പൂർവ്വവൃത്തം കഥായുക്തം ഇതിഹാസം പ്രചക്ഷതേ."

(ധർമ്മം, അർത്ഥം, കാമം, മോക്ഷം ഇവ ഉപദേശിക്കുന്ന കഥയോടുകൂടിയ പൂർവ്വചരിത്രമാണ് ഇതിഹാസത്തിനുള്ളത്). രാമായണത്തിൽ മേൽപ്പറഞ്ഞ ലക്ഷണങ്ങളോടുകൂടിയ ഇതിവൃത്തമാണു സ്വീകരിച്ചിട്ടുള്ളതെങ്കിലും പുരാണത്തിനും ഇതിഹാസത്തിനുമുള്ള പരസ്പരബന്ധം തള്ളിക്കളയാവുന്നതല്ല. വിദ്യാധിരാജപുരാണത്തിന്റെ ലക്ഷണങ്ങൾ കണ്ടുപിടിച്ചു തർക്കസാഗരം സൃഷ്ടിക്കുന്നതിനു പകരം ഒരു മഹാപുരുഷന്റെ ജീവിതാഖ്യാനത്തിലൂടെ പ്രചോദനമുൾക്കൊള്ളാൻ കഴിയുന്നതാണല്ലോ ശ്രേഷ്ഠം. സൂക്ഷ്മവിചിന്തനത്തിൽ പുരാണലക്ഷണങ്ങൾ കണ്ടെത്താമെങ്കിലും അഭിജ്ഞന്മാർക്ക് അഭിമതമായുള്ള അത്തരമൊരു പ്രയത്നത്തിനു പ്രത്യേകം തുനിയേണ്ട ആവശ്യമില്ല. പുരാണംകൊണ്ടും ഇതിഹാസംകൊണ്ടും മനുഷ്യരാശിക്കു ലഭിക്കാവുന്ന പ്രയോജനം 'വിദ്യാധിരാജപുരാണ'ത്തിനുണ്ട്. പുരാണത്തെ ഇതിഹാസമെന്നോ, ഇതിഹാസത്തെ പുരാണമെന്നോ മാറ്റിയെഴുതിയതുകൊണ്ടു മനുഷ്യനു ലഭിക്കേണ്ട പ്രയോജനം നഷ്ടപ്പെടുന്നുമില്ല. ആയതുകൊണ്ടു പ്രസ്തുത പരിശ്രമത്തിൽനിന്നു തൽക്കാലം പിന്തിരിയുന്നു.

ഗ്രന്ഥസാഹിത്യം പരിശോധിച്ചാൽ 'വിദ്യാധിരാജപുരാണ'ത്തിനു രാമായണപ്രതീതിയാണു രൂഢിയായിട്ടുള്ളത്. തുഞ്ചത്താചാര്യൻ അദ്ധ്യാത്മരാമായണത്തിൽ കിളിപ്പൈതലിനെക്കൊണ്ടു രാമചരിതം പറയിക്കുമ്പോൾ 'വിദ്യാധിരാജപുരാണ'ത്തിൽ ഹംസത്തെക്കൊണ്ടാണു വിദ്യാധിരാജചരിതം പറയിക്കുന്നത്.

"ശ്രീരാമനാമം പാടിവന്ന പൈങ്കിളിപ്പെണ്ണേ

ശ്രീരാമചരിതം നീ ചൊല്ലീടു മടിയാതെ." എന്ന് അദ്ധ്യാത്മരാമായണത്തിൽ തുഞ്ചത്താചാര്യൻ പൈങ്കിളിയോടു പറയുമ്പോൾ 'വിദ്യാധിരാജപുരാണ'ത്തിൽ ഇപ്രകാരം വർണ്ണിച്ചിരിക്കുന്നു.

"സാദരം ഞാനങ്ങോടിച്ചെന്നുടൻ ഭക്ത്യാ സാകം
പാദപാഥോജം വന്ദിച്ചർത്ഥിച്ചിതേവം വണ്ണം
വന്ദിതാത്മാവായീടുന്നമ്മരാളത്തോടപ്പോൾ
ധന്യനാം ഭട്ടാരേശൻതൻ കഥാലാപം ചെയ്‌വാൻ."

ഭഗവാൻ ശ്രീരാമചന്ദ്രനെ സ്തുതിച്ചുകൊണ്ടു ബാലകാണ്ഡം ഒന്നാം പേജിൽ ശാരികപ്പൈതൽ രാമചരിതം തുടങ്ങുന്നത് ഈ വിധമാണ്:

"ശാരികപ്പൈതൽതാനും വന്ദിച്ചു വന്ദ്യന്മാരെ
ശ്രീരാമസ്മൃതിയോടെ പറഞ്ഞുതുടങ്ങിനാൾ."

'ശ്രീവിദ്യാധിരാജപുരാണ'ത്തിൽ ഇതേ മാതൃക അംഗീകരിച്ചുകൊണ്ടു ഭക്തിപുരസ്സരം,

"എന്നുകേട്ടപ്പോൾ ഹംസംതാനുമേ ഭക്ത്യാ പാരം
ചൊന്നിതേവണ്ണം മന്ദം കൂപ്പുകൈയോടും കൂടി" എന്നു വിദ്യാധിരാജച രിതം ചൊല്ലിത്തുടങ്ങുന്നു.

അദ്ധ്യാത്മരാമായണത്തിൽ വിഘ്നനിവാരണാർത്ഥം വിഘ്നേശ്വര നെയും വാഗ്‌വിലാസാർത്ഥം വർണ്ണവിഗ്രഹയും വേദാത്മികയുമായ വാണി മാതാവിനേയും സ്തുതിച്ചുകൊണ്ടു രാമചരിതം ചൊല്ലുവാൻ അനുഗ്രഹത്തിന് അപേക്ഷിക്കുമ്പോൾ 'വിദ്യാധിരാജപുരാണം' ഇങ്ങനെ ആരംഭിക്കുന്നു:

"ഓങ്കാരസ്വരൂപത്തിൻ മദ്ധ്യമോകാരംതന്റെ
സാകാരതത്ത്വശ്രീയാം ഹേരംബദേവൻ നിത്യം
കാരുണ്യവർഷം പെയ്തെൻ കാവ്യസംരംഭം വിഘ്ന-
പ്രാരംഭമില്ലാതാക്കിത്തീർക്കുവാൻ വന്ദിക്കുന്നേൻ."

അനന്തരം ലക്ഷ്മി, വാണി, ദേശികന്മാർ, അച്ഛനമ്മമാർ, ചട്ടമ്പിസ്വാമികൾ, ഭട്ടാരഭക്തന്മാർ എന്നിവരെ സ്തുതിച്ചുകൊണ്ടാണു വർണ്ണന പുരോഗമിക്കു ന്നത്.

എന്നാൽ ഹംസപ്പാട്ടായി അവതരിപ്പിച്ചിരിക്കുന്ന വിദ്യാധിരാജചരിത ത്തിൽ 'ഹംസ' ശബ്ദത്തിനു 'സോഽഹം ഹംസഃ' എന്ന മന്ത്രസ്വരൂപവുമായി ബന്ധപ്പെട്ട വ്യാപകാർത്ഥമുണ്ട്.

**ഹംസത്തിന്റെ പ്രാധാന്യം :-**

'ഹംസ'ശബ്ദം ആദ്ധ്യാത്മികമായി അറിവിനെ പ്രതിനിധീകരിക്കുന്നതും അദ്ധ്യാത്മഗുരു, ബ്രഹ്മാവ്, വിഷ്ണു, ശിവൻ, ജീവാത്മാവ്, ശ്രേഷ്ഠൻ, സൂര്യൻ, ഇരുട്ടിനെ ഹനിക്കുന്നവൻ എന്നിപ്രകാരം നാനാർത്ഥങ്ങളോടു കൂടിയതുമാ ണ്. മേൽവിവരിച്ച നാനാർത്ഥങ്ങളിലോരോന്നും മഹാപ്രഭുവായ വിദ്യാധിരാ ജന്റെ ജീവാത്മസങ്കല്പത്തെ സംബന്ധിച്ചും തുല്യത വഹിക്കുന്നതാണ്. ആത്മാരാമപദവിയിലേക്കുയർന്ന ഒരു സാധകനു ഹംസശബ്ദം ആത്മസൂ ര്യനായി പ്രഭാവം ചൊരിയുന്നു. ഹംസം ബ്രഹ്മാവിന്റെ വാഹനമായുള്ള ഭാവ നയ്ക്കും അദ്ധ്യാത്മശാസ്ത്രബന്ധമാണു ശ്രദ്ധേയമായിട്ടുള്ളത്. പ്രാണവാ യുക്കളിലൊന്നായും ജീവാത്മാവായും കരുതപ്പെടുന്ന ഹംസം സാധകനു സാധനാശീലംകൊണ്ടു പരമാത്മപദവിവരെ വളരുന്നതിനും ബ്രഹ്മലോക പ്രാപ്തി കൈവരിക്കുന്നതിനും അർഹതയുള്ള അർത്ഥസൂചന ഉൾക്കൊള്ളു ന്നു. 'സോഽഹം ഹംസഃ' എന്ന മന്ത്രഭാഗത്തിൽ സാമാന്യരൂപത്തിൽ കാണുന്ന ഹകാരവും സകാരവും മാറ്റിനിർത്തിയാൽ ഓം എന്നുള്ള പ്രണവശബ്ദമാണു ലഭിക്കുന്നത്. പ്രണവസ്വരൂപനായ വിദ്യാധിരാജന്റെ കഥ പറയുന്നതിൽ ഹംസ ത്തിനുള്ള പ്രാധാന്യം അദ്ധ്യാത്മചിന്തയിലെ അതിവിശിഷ്ടമായ മുഖവുര യായി തീർന്നിരിക്കുന്നു.

ഹംസത്തിനുള്ള മറ്റൊരു ഗുണം, ഗുണവും ദോഷവും ഇടകലർന്ന മിശ്രിതത്തിൽനിന്നു ഗുണത്തെമാത്രം വേർതിരിച്ചെടുക്കാനുള്ള കഴിവാണ്. ഭൗതികലോകത്തിലെ വിഷമയമായ ചിന്തകളും അദ്ധ്യാത്മജീവിതത്തിന്റെ പരിശുദ്ധവും സ്വതന്ത്രവുമായ അനുഭൂതിമണ്ഡലവും ഇടകലർന്നാണു പ്രപഞ്ചം നിലകൊള്ളുന്നത്. ജീവാത്മപരമാത്മസങ്കൽപ്പത്തിലും ഈ മിശ്രിതഭാവമുണ്ട്. അദ്ധ്യാത്മഗുരുവെന്ന നിലയിൽ വിദ്യാധിരാജ മഹാപ്രഭുവിനെപ്പോലുള്ള ഉത്തമഗുരുക്കന്മാരാണ് ഈ മിശ്രിതത്തിൽനിന്ന് ആദ്ധ്യാത്മികമായ നന്മയേയും ആത്മസ്വരൂപമായ ദൈവീഭാവത്തേയും വേർതിരിച്ചെടുക്കാൻ വഴി കാട്ടേണ്ടത്.

"അനാഖ്യേയമിദം ഗുഹ്യം, യോഗിനാം കോശസന്നിഭം
ഹംസസ്യ ഗതി വിസ്താരം ഭുക്തിമുക്തിഫലപ്രദം."

(ഹംസോപനിഷത്ത്)

അജ്ഞാനികൾക്കും ജിജ്ഞാസുക്കളല്ലാത്തവർക്കും ഈ രഹസ്യം പറഞ്ഞുകൊടുക്കരുത്. യോഗികൾക്ക് ഇത് അദ്ധ്യാത്മനിധിതന്നെയാണ്. ഹംസം അഥവാ ആത്മാവ് അതിന്റെ പരിണാമങ്ങളെപ്പറ്റി പരാമർശിക്കുന്ന ഈ മഹദ്വിദ്യ ഭുക്തിക്കും മുക്തിക്കും കാരണമായിത്തീരുന്നു. 'അഥ ഹംസ പരമഹംസ നിർണ്ണയം വ്യാഖ്യാസ്യാമഃ'- അനന്തരം ഹംസപരമഹംസസങ്കൽപ്പത്തെപ്പറ്റി ചിന്തിക്കാം. ബ്രഹ്മചാരിയും ശാന്തനും ഇന്ദ്രിയനിഗ്രഹമുള്ളവനും ഗുരുഭക്തനും മാത്രമേ ഹംസത്തിന്റേയും പരമഹംസത്തിന്റേയും രഹസ്യം വെളിവാക്കിക്കൊടുക്കാവൂ.

"ബ്രഹ്മചാരിണേ ശാന്തായ ദാന്തായ ഗുരുഭക്തായ,
ഹംസഹംസേതി സദാ ധ്യായൻ സർവ്വേഷു ദേഹേഷു
വ്യാപ്യ വർത്തതേ.
യഥാഹ്യഗ്നിഃ കാഷ്ഠേഷു തിലേഷു തൈലമിവ തം വിദിത്വാ
ന മൃത്യുമത്യേതി".

സമസ്തശരീരങ്ങളിലും 'ഹംസം', 'ഹംസം' എന്ന മന്ത്രശബ്ദത്തോടെ വിറകിൽ അഗ്നിയെന്നപോലെയും എള്ളിൽ എണ്ണയെന്നപോലെയും ഈ ജീവൻ വ്യാപിച്ചിരിക്കുന്നു. ഇതു മൃത്യുവിനെ അതിലംഘിക്കുന്ന പരമരഹസ്യമാണ്.

"ഹകാരേണ ബഹിർ യാതി സകാരേണ വിശേത് പുനഃ
ഹംസഹംസേത്യമും മന്ത്രം ജീവോ ജപതി സർവ്വദാ"

(യോഗചൂഡാമണി ഉപനിഷത്ത്)

പ്രാണവായു ഹകാരധ്വനിയിൽ ബഹിർഗമിക്കുകയും സകാരധ്വനിയാൽ അന്തർഗമിക്കുകയും ചെയ്യുന്നു. ഇപ്രകാരം അതു സദാ 'ഹംസം', 'ഹംസം' എന്ന മന്ത്രം ജപിച്ചുകൊണ്ടേയിരിക്കുന്നു. (ഒരു ദിവസം രാവും പകലും 21600

തവണ ഈ മന്ത്രജപം നടക്കുന്നു. ഇതിന് 'അജപാഗായത്രി' എന്നും പറ യുന്നു).

പരമപവിത്രവും സർവ്വാത്മകവുമായ ഈ ഹംസത്തിനു അഥവാ ആത്മാ വിനു മനുഷ്യശരീരത്തിലെ ഗമനാഗമനങ്ങളെ ആസ്പദമാക്കിയുള്ള അനു ഭവം ചിന്തനീയവും രസാവഹവുമാണ്. ഹംസത്തെ ഒരു ഹംസപ്പക്ഷിയായി കരുതിയാൽ അഗ്നിയും സോമനും ഈ പക്ഷിയുടെ രണ്ടു ചിറകുകളാകു ന്നു. ഓങ്കാരം മസ്തകമായും ബിന്ദു നേത്രമായും രുദ്രൻ മുഖമായും രുദ്രാണി രണ്ടു ചരണങ്ങളായും കാലം കൈയ്യുകളായും സങ്കൽപ്പിക്കപ്പെട്ടിരിക്കുന്നു. സഗുണവും നിർഗ്ഗുണവുമായ രണ്ടു പാർശ്വങ്ങളാണ് ഇതിനുള്ളത്. കോടിസൂര്യപ്രഭയുള്ള ഈ മഹത്തത്ത്വത്തിന് എട്ടു വിധത്തിലുള്ള വൃത്തി കൾ വിധിച്ചിരിക്കുന്നു. ഈ ഹംസത്തിന്റെ സഞ്ചാരം അഥവാ ജീവന്റെ ചലനം കിഴക്കേ ദിശയിലെ ദളത്തിൽ (അഷ്ടദളം) സ്ഥിതിചെയ്യുമ്പോൾ ഉറക്കവും ആലസ്യവുമുണ്ടാകുന്നു. തെക്കുഭാഗത്തുള്ള ദളത്തിൽ പ്രവർത്തിച്ചാൽ ക്രൂര മായ പ്രവൃത്തികൾക്കുള്ള പ്രേരണ വരുന്നു. നിരൃതികോണിലാണെങ്കിൽ ബുദ്ധി പാപകർമ്മത്തിനു തയ്യാറാകുന്നു. പടിഞ്ഞാറേ ദിക്കിൽ ക്രീഡയും വായുകോണിൽ സഞ്ചരിക്കുവാനുള്ള ബുദ്ധിയും തോന്നുന്നു. വടക്കുദിക്കിലെ പത്രത്തിലാണു സഞ്ചാരമെങ്കിൽ വിഷയാഭിരുചി വർദ്ധിക്കുന്നു. ഈശാനപത്ര സ്ഥമാണെങ്കിൽ പ്രവൃത്തിയും മദ്ധ്യസ്ഥാനത്തു സ്ഥിതിചെയ്താൽ ലോക വിഷയങ്ങളിൽ വൈരാഗ്യഭാവനയും ഉണ്ടാകുന്നു. ഈ ആത്മാവ് ഹൃദയമാ കുന്ന താമരയുടെ കേസരത്തിലിരിക്കുമ്പോൾ ജാഗ്രദവസ്ഥയും കർണ്ണിക യിൽ സ്ഥിതിചെയ്യുമ്പോൾ സ്വപ്നാവസ്ഥയും മദ്ധ്യഭാഗത്തു സൂക്ഷ്മസ്ഥാ നത്തിരിക്കുമ്പോൾ സുഷുപ്തിയുമുണ്ടാകുന്നു. ഹംസം ഹൃദയകമലത്തെ കൈവെടിയുമ്പോൾ അതു തുരീയാവസ്ഥയിലേക്കു പുരോഗമിക്കുന്നു. നാദ ത്തിൽ ലയിക്കുമ്പോൾ തുരീയാതീതൻ, ഉന്മനൻ, അജപോപസംഹാരൻ എന്നീ പേരുകളാലാണ് ഹംസം അറിയപ്പെടുന്നത്. ഇങ്ങനെ ഹംസസ്വരൂപമായ ആത്മാവിന്റെ ശരീരബന്ധങ്ങളും കർമ്മങ്ങളും വിശദമായി ചർച്ചചെയ്തു കൊണ്ട് ഒരു യോഗിക്കുണ്ടാകുന്ന വിവിധ ഘട്ടങ്ങളിലെ അനുഭവത്തെ ഉപ നിഷത്ത് രേഖപ്പെടുത്തുകയും ചെയ്തിട്ടുണ്ട്.

ഹംസത്തിന്റെ സഞ്ചാരഘട്ടങ്ങളിൽ സാധകനുണ്ടാകുന്ന വിവിധങ്ങളായ ശബ്ദാനുഭൂതിയെ വിസ്തരഭയത്താൽ വർണ്ണിക്കുന്നില്ല. അഞ്ചാമത്തെ ഘട്ട ത്തിലെ നാദാനുസന്ധാനത്തിൽ (തന്ത്രീനാദം) ഉൾനാക്കിൽനിന്നും അമൃത സ്രാവവും ആറാമത്തേതിൽ (താളനാദം) അമൃതവർഷവുമുണ്ടാകുന്നു. ഏഴാ മത്തെ നാദഘട്ടത്തിൽ (വേണുനാദം) വിജ്ഞാനബോധവും എട്ടാമത്തേതിൽ (മൃദംഗനാദം) പരാവാചവും ഒമ്പതാമത്തേതിൽ (ഭേരീനാദം) ശരീരത്തെ അദൃ ശ്യമാക്കാനുള്ള വിദ്യയും പത്തിൽ (മേഘനാദം) ദിവ്യദൃഷ്ടിയും ലഭിക്കു ന്നു. ഈ ഘട്ടത്തിൽ ബ്രഹ്മസാക്ഷാത്കാരം അനുഭവിക്കുന്ന യോഗി മന

സ്സിന്റെ മൃദുല ചലനങ്ങളെപ്പോലും ഹംസത്തിൽ അഥവാ ആത്മാവിൽ ലയിപ്പിക്കുന്നു. അതോടുകൂടി സങ്കൽപ്പവികല്പങ്ങൾ അഥവാ പുണ്യപാപങ്ങൾ നശിക്കുന്നു. യോഗി സർവ്വാന്തഃസ്ഥിതനായും സദാശിവരൂപിയായും ജ്യോതിസ്വരൂപനായും പ്രകാശമാനനായും ഭവിക്കുന്നുവെന്നു വേദം ഉപദേശിക്കുന്നു.

ശ്രീ വിദ്യാധിരാജ പരമഭട്ടാരക ചട്ടമ്പിസ്വാമികൾക്കു തന്റെ അദ്ധ്യാത്മ പദവിയിൽ ഉണ്ടായിട്ടുള്ള അനുഭവങ്ങളും മേൽപ്പറഞ്ഞ വേദോക്തങ്ങളായ വ്യാഖ്യാനത്തിനു തുല്യമായി ഭവിക്കുന്നു. ഇപ്രകാരം ഒരു യോഗിയുടെ ഹംസമന്ത്രോപാസനയിലുണ്ടാകുന്ന ദിവ്യങ്ങളായ അനുഭൂതികളേയും അനുഭവങ്ങളേയും വർണ്ണിക്കുന്നതിനു ഹംസത്തെക്കൊണ്ടു വിദ്യാധിരാജചരിതം പറയിക്കുന്നത് തികച്ചും ശ്രേഷ്ഠവും അന്വർത്ഥവുമായി തീർന്നിരിക്കുന്നു.

'ശ്രീവിദ്യാധിരാജപുരാണ'ത്തിൽ അഞ്ചു കാണ്ഡങ്ങളായാണ് (അവതാരം, വിദ്യ, യോഗം, ലീല, സമാധി) ചരിതമാഹാത്മ്യം ഉൾക്കൊള്ളിച്ചിരിക്കുന്നത്. രാമായണത്തിലെ ആറു കാണ്ഡങ്ങൾ പ്രത്യേകം എടുത്തുപറയേണ്ടതില്ലല്ലോ. രാമായണത്തിലും വിദ്യാധിരാജപുരാണത്തിലും പ്രയോഗസാദൃശ്യങ്ങൾ ധാരാളമുണ്ട്. എന്നാൽ അവയെല്ലാംതന്നെ അനുകരണത്തിൽ കവിഞ്ഞ പ്രയോഗസൗന്ദര്യവും സന്ദർഭാനുഗുണമായ ആശയസൗഷ്ഠവവും ഉൾക്കൊള്ളുന്നതായിട്ടാണ് കാണാൻ കഴിയുന്നത്. പ്രത്യേകിച്ചും യോഗകാണ്ഡത്തിനു രാമായണത്തിലെ സുന്ദരകാണ്ഡത്തോടു പിതൃപുത്രബന്ധമുള്ളപോലെ തോന്നും. ബാലകാണ്ഡം മുതലുള്ള ചില ഭാഗങ്ങൾ അറിവിനും ആസ്വാദ്യതയ്ക്കും വേണ്ടി ഇവിടെ ചൂണ്ടിക്കാണിക്കാം.

| അദ്ധ്യാത്മരാമായണം | വിദ്യാധിരാജപുരാണം |
|---|---|
| "നിർമ്മമൻ നിരാകുലൻ നിരഹങ്കാരമൂർത്തി<br>നിഷ്കളൻ നിരഞ്ജനൻ നീതിമാൻ നിഷ്കല്മഷൻ"<br>(ബാ. കാ) | "നിർമ്മമൻ നിത്യാനന്ദബ്രഹ്മസദ്രൂപൻ ദേവൻ<br>സമ്മാനനീയൻ നിത്യാനിത്യസത്യജ്ഞൻ ധീമൻ"<br>(അവ.കാ) |
| "എന്തിപ്പോഴെല്ലാവരുമൊരുമിച്ചെന്നെക്കാണ്മാ-<br>നിവിടേക്കുഴറ്റോടെ വരുവാൻമൂലമതുചൊല്ലുക"<br>(മഹാവിഷ്ണു ബ്രഹ്മാദികളോട്) (ബാ. കാ) | "പോരുവാനെന്തേ ബന്ധം മാമുനേ! പാരാതിപ്പോൾ<br>പോരുകില്ലല്ലോ താനേ കാര്യമില്ലാതിങ്ങേവം"<br>(പരമശിവൻ നാരദനോട്) (അവ.കാ) |
| "ഗോരൂപംപൂണ്ടു ദേവതാപസഗണത്തോടും.......<br>വേദനയെല്ലാം വിധാതാവിനോടറിയിച്ചാൾ"<br>(ബാ. കാ) | "വേദനിപ്പിക്കുന്നോരിക്കാഴ്ചയാലുള്ളംനൊന്താ-<br>വേദനംചെയ്യാനായിപ്പോന്നുഞാനേവം ശംഭോ"<br>(അവ.കാ) |
| "അർക്കനുമത്യുച്ചസ്ഥനുദയം കർക്കടകം<br>അർക്കജൻ തുലാത്തിലും ഭാർഗ്ഗവൻ മീനത്തിലും"<br>(ബാ. കാ) | "അർക്കജൻ നിൽക്കുന്നാറിൽ സിംഹികാപുത്ര<br>ന്നോടും<br>തൽക്രമത്താലേ നില്പൂ സപ്തമേ ഭൗമൻതാനും"<br>(അവ.കാ) |
| "പതഗപതിരിവ പവനസുതനഥ വിഹായസാ"<br>(സു.കാ) | "പതഗപതിരിവ നികരമകുടമണിയായിടും"<br>(യോ. കാ) |
| "വിനയമൊടുമവനിമകൾ ചരണനളിനാന്തികേ"<br>(സു.കാ) | "വിനയമൊടു വിഹഗകുലതിലകനതിതുഷ്ടനായ്"<br>(യോ. കാ) |

"ആനന്ദബാഷ്പപരിപ്ലുതനേത്രനായ്
വീണാധരൻ മുനി പിന്നെയും ചൊല്ലിനാൻ" (അ.കാ)

"അമിതരസമിതിമധുരമധുമൊഴികൾ തൂകിനാ-
നാനന്ദബാഷ്പപരിപ്ലുതനേത്രനായ്" (യോ. കാ)

"ജനിമരണജലനിധിയെവിരവൊടു കടക്കുമ-" (സു.കാ)

"ജനിമരണദുരിതഹരപരമഗതി പൂകുവാ-" (യോ. കാ)

"കപടമൊരുവരൊടുമൊരുപൊഴുതുമറിയുന്നീല" (സു.കാ)

"കപടമൊരുപൊഴുതുമറിയുന്നവനല്ല നീ" (യോ. കാ)

"അടിമലരിലവനമനമഴകിനൊടു ചെയ്തവൻ" (സു.കാ)

"അടിമലരിലവനമനമധികതരഭക്തിയോ-" (യോ. കാ)

"പ്ലവഗപരിവൃഢവചന നിശമനദശാന്തരേ" (സു.കാ)

"ഇതിമധുരതരവചന നിശമനദശാന്തരേ" (യോ. കാ)

"കരുണയൊടു വയമതിനു കതിപയദിനം മുദാ" (സു.കാ)

"മുനിതിലകനതുപൊഴുതു കതിപയദിനാന്തരേ" (യോ. കാ)

"കാര്യമല്ലാത്തതു ചെയ്യുന്നതാകിലാ-
ചാര്യനും ശാസനം ചെയ്കെന്നതേ വരൂ" (അ.കാ)

"ആചാരപൂർവ്വമനുഷ്ഠിച്ചിടായ്കിലി-
ങ്ങാചാര്യനും ഭുവി ദേവകോപാർഹനാം" (ലീ.കാ)

മേല്പറഞ്ഞ വിധത്തിൽ ആലങ്കാരികവും അനുഭൂതികരവുമായ സാദൃശ്യങ്ങളെക്കൊണ്ട് അവതാരപുരുഷനായ രാമന്റെ കഥകൾ അദ്ധ്യാത്മരാമായണത്തിലും ആത്മാരാമനായ വിദ്യാധിരാജ ചരിതം വിദ്യാധിരാജപുരാണത്തിലും അക്ലിഷ്ടമായും അനുപമരസസംപുഷ്ടമായും വർണ്ണിച്ചിരിക്കുന്നു.

വിഷയാനുബദ്ധവും വികാരസംസിക്തവുമായ ഭൗമികപശ്ചാത്തലമല്ല രാമന്റെ അവതാരത്തിനും ആത്മാരാമന്റെ അവതാരത്തിനും തെരഞ്ഞെടുത്തിരിക്കുന്നത്. ഗോരൂപം പൂണ്ടു ബ്രഹ്മാവിനെ സമീപിക്കുന്ന ഭൂമീദേവിയും വിഷ്ണുവിനെ സമീപിക്കുന്ന ബ്രഹ്മാദികളും രാമാവതാരത്തിന് അനുയോജ്യമായ പശ്ചാത്തലമാണു സൃഷ്ടിക്കുന്നത്. പരമശിവനെ സമീപിക്കുന്ന നാരദനും അതുപോലെ വിദ്യാധിരാജ അവതാരത്തിന്റെ സമ്പൂർണ്ണകലാവബോധമുളവാക്കുന്ന ദൈവികപശ്ചാത്തലമാണ് ഒരുക്കുന്നത്. വികാരതീവ്രമായും വിഷയവിക്ഷുബ്ധമായുമുള്ള മനുഷ്യമനസ്സിനെ വിദ്യുൽസ്ഫുലിംഗം പോലെ തോജോമയവും അഭൗമികവുമായ അന്തരീക്ഷത്തിലേക്ക് ഉയർത്തുകയാണ് രണ്ടു ഗ്രന്ഥങ്ങളിലും ചെയ്തിട്ടുള്ളത്. പണ്ഡിതപാരംഗതനായ ഒരു പിതാമഹന്റെ പരമ്പരയിലും പശ്ചാത്തലത്തിലും വളർന്നുവരുന്ന അവതാരശിശുവിന് അനുഗുണമായ സ്വഭാവവിശേഷങ്ങൾ രാമായണപശ്ചാത്തലത്തിൽ ചിന്തിക്കുമ്പോൾ പുരാണകുടുംബത്തിലെ നവാഗതശിശുവായ വിദ്യാധിരാജപുരാണത്തിനും ലഭ്യമായിരിക്കുന്നു.

## ജാതിരഹസ്യവും വേദാധികാരനിരൂപണവും :-

"സഹസ്രദളപങ്കജേ സകലശീതരശ്മിപ്രഭം
വരാഭയകരാംബുജം വിമലഗന്ധപുഷ്പാംബരം

പ്രസന്നവദനേക്ഷണം സകലദേവതാരൂപിണം
സ്മരേച്ഛിരസി ഹംസഗം തദഭിധാനപൂർവ്വം ഗുരും."

ഭാരതത്തിലെ ഗുരുപരമ്പരയുടെ അപദാനങ്ങൾ ഇന്നും കീർത്തിക്കപ്പെടുന്നത് അവരുടെ വിശ്വദർശനവും സമത്വഭാവനയുംകൊണ്ടാണ്. മതങ്ങളും ജാതികളും കെട്ടിയുറപ്പിച്ച കോട്ടകളും കൊത്തളങ്ങളും സൃഷ്ടിച്ച അതിർത്തി രേഖകളും അനാചാരദുർഗ്ഗങ്ങളും അടിച്ചുനിരത്തുവാൻ കഴിഞ്ഞ സന്ദേശത്തിന്റെ വിശാലമായ വിഹായസ്സിലേക്ക് ഇന്നും ലോകജനതയെ ഉയർത്തിവിടുന്നതു ഭാരതത്തിലെ ഗുരുപരമ്പരയുടെ സമദർശിത്വവും ശാന്തിവാക്യങ്ങളുമാണ്. മതനേതാക്കളും സങ്കുചിതമതചിന്തകളും മാനവസമൂഹത്തിന്റെ സമഗ്രഭാവനയെ ചുട്ടുപറത്തിയപ്പോൾ "ലോകാഃ സമസ്താഃ സുഖിനോ ഭവന്തു" എന്നും "മതമേതായാലും മനുഷ്യൻ നന്നായാൽ മതി"യെന്നും "വസുധൈവ കുടുംബക"മെന്നും "ഏകം സദ് വിപ്രാഃ ബഹുധാ വദന്തി"യെന്നും പ്രഖ്യാപിച്ചുകൊണ്ടു മനുഷ്യരാശിയെ കൂട്ടിയിണക്കിയതു ഭാരതസംസ്കാരപ്രണേതാക്കളായ ഋഷീശ്വരന്മാർതന്നെയായിരുന്നു. മനുഷ്യത്വത്തിനു വളരുവാനും ചെന്നെത്തുവാനും അവസാനത്തേതായ ഒരു ലക്ഷ്യം കണ്ടുപിടിച്ച ശാസ്ത്രജ്ഞന്മാർ കൂടിയായിരുന്നു ഭാരതത്തിലെ ഋഷീശ്വരന്മാർ.

"യതോ വാചോ നിവർത്തന്തേ അപ്രാപ്യ മനസാ സഹ" എന്നിങ്ങനെ സർവ്വചരാചരങ്ങളുടേയും ശബ്ദചലനവ്യത്യാസങ്ങൾ സമാഹരിച്ചെത്തുന്ന ഒരു ലക്ഷ്യം ചൂണ്ടിക്കാണിക്കുവാൻ മറ്റൊരു ശാസ്ത്രജ്ഞനും തയ്യാറായിട്ടില്ല. സാർവ്വലൗകികമായ അറിവിനെ അംഗീകരിക്കുവാൻ ആഹ്വാനം നടത്തിയതും മറ്റാരുമല്ലല്ലോ. മതത്തിനും മതനിയമങ്ങൾക്കും സൃഷ്ടിക്കുവാനോ നശിപ്പിക്കാനോ കഴിയാത്ത പ്രകൃതിനിയമങ്ങളെ ജീവരാശിക്കാകമാനം പ്രയോജനപ്പെടത്തക്ക രീതിയിൽ ഏകലോകദർശനം നടത്തിയതും മഹർഷിമാർതന്നെയാകുന്നു. പ്രസംഗിക്കുന്നതു പ്രവർത്തിക്കാതെ അധരവ്യായാമം നടത്തുന്ന അധുനാതനന്മാരുടെ കടം വാങ്ങിയ ആവേശത്തിനെതിരെ നിസ്വാർത്ഥസേവനത്തിന്റെ നിതാന്തസന്ദേശം നിലനിർത്തിയതും ഋഷിപരമ്പരയാണല്ലോ.

സമഗ്രഭാവനയെ തകിടം മറിക്കുന്ന അപസ്വരങ്ങളും അനർത്ഥങ്ങളും നിശിതമായ വിമർശനത്തിന്റെ ഉപാധികളാക്കിക്കൊണ്ടാണ് അവർ ലോകസേവനം നടത്തിയത്. ഹിന്ദുമതത്തിന്റെ അവാന്തരവിഭാഗങ്ങളിൽ പെട്ടവരോടും മതത്തിനുള്ളിൽതന്നെയുള്ള ജാതിക്കോമരങ്ങളോടും ശക്തമായ ഭാഷയിൽ വൈരുദ്ധ്യത്തിനെതിരേ വാദിച്ചതും ഏകലോകത്തെ സമർത്ഥിച്ചതുമെല്ലാം ഇന്നും അനുകരണീയമായ തത്ത്വങ്ങളായി നിലകൊള്ളുന്നു. മതരാഷ്ട്രീയങ്ങളുടെ കൂട്ടുകെട്ടുകൾ നിർമ്മിച്ച സാമന്തരാജ്യസിദ്ധാന്തങ്ങൾക്കും (Colonisation) അക്രമാസക്തമായ പ്രവണതകൾക്കുമെതിരെ ശക്തമായ വാദഗതികൾ ഉന്നയിച്ചതും വരുംതലമുറകൾക്കുവേണ്ടി ഗ്രന്ഥരചന നടത്തി

യതും ഋഷീശ്വരന്മാർതന്നെ. ആത്മാവെന്ന കേന്ദ്രസങ്കൽപ്പത്തെ ആസ്പദിച്ചു പ്രപഞ്ചത്തെയാകമാനം ഒരേ തത്ത്വത്തിൽ കോർത്തിണക്കിയതു വൈവിദ്ധ്യങ്ങളെ വൈരുദ്ധ്യത്തിലേക്കു വഴിതെളിക്കാതെയായിരുന്നു. വിരുദ്ധചിന്തകളെ നയിക്കുന്ന ഒരു വിഭാഗത്തിനും സ്വാർത്ഥതാൽപ്പര്യങ്ങൾ പുലർത്താനാകാത്ത ചിന്താപദ്ധതികളും ന്യായങ്ങളും അവതരിപ്പിച്ചുകൊണ്ടാണ് അവർ ഈ ലോകസേവനകൃത്യം നിർവ്വഹിച്ചത്.

ശ്രീ വിദ്യാധിരാജ ചട്ടമ്പിസ്വാമികൾ സമൂഹത്തിലുണ്ടായ അടിസ്ഥാനപരമായ അനീതികളെ ശക്തമായി എതിർത്ത മഹാത്മാവായിരുന്നു. ജാതിക്കുശുമ്പിനും വിദ്വേഷത്തിനുമെതിരെ അദ്ദേഹം പടപൊരുതുകയും അതിനനുകൂലമായ ന്യായങ്ങൾ ഉദ്ധരിക്കുകയും ചെയ്തിരുന്നു. അക്കാലത്തു നിലനിന്നിരുന്ന തൊട്ടുകൂടായ്മയും തീണ്ടിക്കൂടായ്മയും സ്വാമിജിയെ നന്നായി അലട്ടിയിരുന്നു. വേദം പഠിക്കുന്നതിനുള്ള അവകാശം ജാതിബ്രാഹ്മണനിൽ മാത്രം ഒതുക്കിനിർത്തിയത് അദ്ദേഹം ഒട്ടും സഹിച്ചിരുന്നില്ല. വിദ്യാധിരാജന്റെ അവതാരത്തിനു കാരണമായി കവി കണ്ടെത്തുന്നതും നാരദന്റെ ശിവലോകഗമനവും ശിവനോടുള്ള പരാതിയുമാണല്ലോ. പ്രസ്തുത പരാതിയിൽ നാരദൻ നിശിതമായി വിമർശിക്കുന്നത് അബ്രാഹ്മണരെ വേദം പഠിക്കുന്നതിൽനിന്നു വിലക്കു കൽപ്പിക്കുന്ന ഒരു വിഭാഗത്തിന്റെ അവിവേകത്തെയും ജാതിവികാരത്തേയുമാണ്. ഭൂമിയിലുണ്ടാകുന്ന ധർമ്മച്യുതിക്കു പരിഹാരം കാണുവാനും അധർമ്മനിരാകരണത്തിനു ചർച്ചകളൊരുക്കുവാനുമുള്ള വേദി അഭൗമികമായ ഒരു മണ്ഡലത്തിലാണു സംഘടിപ്പിക്കപ്പെടുന്നത്. കംസൻ, ശിശുപാലൻ, ദന്തവക്ത്രൻ തുടങ്ങിയ ദുഷ്ടരാജാക്കന്മാരെ നിഗ്രഹിക്കുന്നതിനിടയായ കൃഷ്ണാവതാരസങ്കല്പവും രാവണാദികളെ നിഗ്രഹിക്കുന്നതിനിടയാക്കിയ രാമാവതാരചർച്ചയും ഉടലെടുക്കുന്നതു ദേവലോകത്താണെന്ന കാര്യം നാം വിസ്മരിക്കരുത്. ഇന്ദ്രാദികൾ ചെയ്ത തെറ്റിനു ശിക്ഷ നൽകുന്നതിനുള്ള തപോബലവും ശ്രീ വിദ്യാധിരാജ മഹാപ്രഭുവിനെപ്പോലുള്ള മഹാതപസ്വികളുടെ അദ്ധ്യാത്മശേഷിയിൽ നിന്നുണ്ടായതാണ്. ശാപത്തിലൂടെ തെറ്റിനു ശിക്ഷ നൽകുവാനും അധർമ്മത്തിൽനിന്നു ധർമ്മത്തിലേക്കു ദേവന്മാരെപ്പോലും നയിക്കുവാനും ശക്തി നൽകുന്ന ഉഗ്രതപസ്സിന്റെ അത്യത്ഭുതകരമായ ആർജ്ജവശേഷി ഇന്നും ഭാരതത്തിന്റെ ലോകസേവനസന്ദേശമായി നിലകൊള്ളുന്നു. തെറ്റിനെ നിഷ്പക്ഷമായി എതിർക്കുവാനും നിഷ്കരുണം പരാജയപ്പെടുത്തുവാനും മനുഷ്യരാശിയെ ആഹ്വാനം ചെയ്ത സങ്കൽപ്പങ്ങളെല്ലാം ദേവലോകത്തു നടന്ന ചർച്ചയിൽ ഉരുത്തിരിഞ്ഞതും ഭൂമിയിൽ ഫലവത്തായിത്തീർന്നതുമാണ്. അതിനുവേണ്ടിയുള്ള അവതാരങ്ങളിൽ ആത്മാരാമന്മാരായ ഗുരുക്കന്മാരും ഉൾപ്പെടുന്നു.

നാരദൻ ശിവനോടു പറയുന്ന രംഗം ഭൂമിയിലെ അധർമ്മത്തിനും വേദാധികാരനിരാസത്തിനും പരിഹാരം കാണാനുള്ള പരിശ്രമമായി ഇപ്രകാരം അവതരിപ്പിച്ചിരിക്കുന്നു.

"സർവ്വലോകർക്കും നിർവ്വാണാർത്ഥമാം വേദം ശംഭോ
ഗർവ്വിഷ്ഠഭൂദേവാർത്ഥം മാത്രമായ്ത്തീർന്നൂ പാരിൽ."

അനാചാരങ്ങളോടും അന്നത്തെ ബ്രാഹ്മണമേധാവിത്വത്തോടും കാവ്യകാരനുള്ള വെറുപ്പും വിദ്വേഷവും മേൽപ്പറഞ്ഞ വരികളിൽ പ്രകടമായി കാണുന്നു. ഒരു ഗ്രന്ഥത്തിലൂടെ ഗ്രന്ഥകാരന്റെ നിരൂപണവും നിർദ്ദേശങ്ങളും അറിയാൻ കഴിയുമല്ലോ. വേദാധികാരനിരാസത്തോടുള്ള വിപരീതാഭിപ്രായങ്ങൾ കാവ്യശൈലിയുടെ മാറ്റുരച്ചുകൊണ്ടു ശ്രീ. ജഗതി വേലായുധൻ നായർ തന്റെ പുരാണത്തിൽ നന്നേ വ്യക്തമാക്കുന്നു. ഹൈന്ദവമതസിദ്ധാന്തങ്ങളെ തെറ്റായി വ്യാഖ്യാനിക്കുന്നതിനെതിരേ കവിചേതന മൂർച്ചയേറിയ പടവാളായി പ്രവർത്തിക്കുന്നു. കാവ്യഭംഗിക്കു യാതൊരു കോട്ടവും വരുത്താതെയും ഗുരുസങ്കല്പത്തിന്റെ തേജസ്സിനു മങ്ങലേൽക്കാതെയുമുള്ള കവിയുടെ അവതരണം രൂഢിയായ ഗ്രന്ഥോദ്ദേശ്യത്തെ സഫലമാക്കുന്നു. മാത്രമല്ല സാഹിത്യശില്പശാലയിലെ വിദഗ്ദ്ധമായ ശില്പതന്ത്രമായും പ്രവർത്തിക്കുന്നു. അഴകും മിഴിവും കുറയാത്തവണ്ണമുള്ള പ്രയോഗങ്ങൾ ലക്ഷ്യത്തേയും മാർഗ്ഗത്തേയും കോർത്തിണക്കുന്നതിലും സൗന്ദര്യാവിഷ്കരണത്തിലും ഉൽകൃഷ്ടമായ നിലവാരം പുലർത്തുന്നു. കാവ്യശരീരത്തെ വികൃതമാക്കുന്ന കൃത്രിമങ്ങളില്ലാതെ ആലങ്കാരികസൗഷ്ഠവത്തോടെ കാവ്യോദ്ദേശ്യം നിർവ്വഹിക്കുന്നതിൽ കവിക്കു കൈവരിക്കാൻ കഴിഞ്ഞ വിജയം സാർവ്വഭൗമനായ ഗുരുവിന്റെ കരുണാകടാക്ഷമാണെന്നതിനു സംശയലേശമില്ല.

വേദത്തെപ്പറ്റിയുള്ള നിരുപാധികവും നിസ്തർക്കവുമായ കവിയുടെ അഭിപ്രായം എപ്രകാരമാണെന്നു നോക്കാം.

"കേവലബ്രഹ്മാനന്ദോപാധിയാം വേദം പാർത്താൽ
ഭൂവിലിങ്ങെല്ലാവർക്കും സേവ്യമാണല്ലോ തുല്യം"

ബ്രഹ്മാനന്ദം നേടുന്നതിനുള്ള അവകാശം ജാതിയുടെ പേരുപറഞ്ഞു നിഷേധിക്കുവാൻ കവി കാരണങ്ങൾ കാണുന്നില്ല. വേദത്തെ ഒരു ഗ്രന്ഥമെന്ന നിലയിൽ ബ്രഹ്മാനുഭൂതിയ്ക്കുള്ള ഉപാധിയായിട്ടാണ് സങ്കല്പിച്ചിട്ടുള്ളത്. മാത്രവുമല്ല ഭൂമിയിലുള്ള സർവ്വപേർക്കും വേദാഭ്യാസം നടത്താനുള്ള അവകാശമുണ്ടെന്നും സമർത്ഥിക്കുന്നു. ഭൂസുരൻ മുതൽ ചണ്ഡാളൻ വരെയുള്ളവർക്കു സേവിക്കപ്പെടുവാൻ യോഗ്യമായ ധർമ്മോപായമാണു വേദം. വേദത്തെ ഭൂസുരന്മാർക്കു മാത്രം കയ്യടക്കിവയ്ക്കാനും സ്വായത്തമാക്കാനും അവകാശമില്ലെന്നും ആ നിഷേധകർമ്മത്തിനു മാറ്റമുണ്ടായേ തീരൂ എന്നും നിഷ്കർഷിക്കുന്ന വരികളാണു താഴെ ചേർക്കുന്നത്.

"ആഭൂസുരാചണ്ഡാളം സേവ്യമീ ധർമ്മോപായം
ഭൂസുരനെന്തേ കാര്യം സ്വായത്തമാക്കിത്തീർക്കാൻ
ഇസ്ഥിതിക്കെന്തായാലും മാറ്റമുണ്ടാകാതാമോ
നിത്യമാം വേദാർഹത്വം സർവ്വർക്കുമുണ്ടാകേണ്ടേ?"

"വേദോഽഖിലോ ധർമ്മമൂലം സ്മൃതിശീലേ ച തദ്വിദാം
ആചാരശ്ചൈവ സാധൂനാമാത്മനസ്തുഷ്ടിരേവ ച"
(മനുസ്മൃതി - 2:6)

വേദങ്ങളെല്ലാം ധർമ്മത്തിൽ പ്രമാണമാണ്. അതേപോലെ വേദജ്ഞന്മാരുടെ ഉപദേശങ്ങളും അനുഷ്ഠാനങ്ങളും ധർമ്മനിഷ്ഠന്മാരുടെ ആചാരങ്ങളും ആത്മതുഷ്ടിയും ധർമ്മത്തിനു പ്രമാണങ്ങളാകുന്നു. രാഗദ്വേഷരഹിതമായ സജ്ജനങ്ങളുടെ ആചാരവും പ്രമാണംതന്നെയെന്നു പറഞ്ഞിട്ടുള്ളതുകൊണ്ടു വേദനിഷേധം സ്വീകാര്യമല്ല. തർക്കശാസ്ത്രത്തെ ആസ്പദിച്ചു ശ്രുതിസ്മൃതികളെ നിന്ദിക്കുന്നവൻ ബ്രാഹ്മണനായാലും സജ്ജനങ്ങൾ അയാളെ സത്കർമ്മങ്ങളിൽനിന്നു ബഹിഷ്കരിക്കണമെന്നു മനുസ്മൃതിയിൽ നിഷ്കർഷിക്കുന്നു. വേദനിഷേധം ചെയ്യുന്നവൻ ബ്രാഹ്മണനായാലും അയാളെ നാസ്തികനായി ഗണിക്കണമെന്നും പറയുന്നു.

"യോഽവമന്യേത തേ മൂലേ ഹേതുശാസ്ത്രാശ്രയാദ്ദ്വിജഃ
സ സാധുഭിർബഹിഷ്കാര്യോ നാസ്തികോ വേദനിന്ദകഃ"
(മ. സ്മൃ - 2:11)

"വിക്ഷിപ്തപാപന്മാരായ്ത്തീരുവാനാരും പാരിൽ
ശിക്ഷണം ചെയ്യേണ്ടുന്നോരുൽകൃഷ്ടമാകും വേദം
ഹന്ത ! ഭൂദേവന്മാർതൻ കുത്തകക്കോപ്പായ്ത്തീരു-
ന്നന്തകാരാതേ ശംഭോവങ്ങറിഞ്ഞില്ലെന്നുണ്ടോ ?"

എന്നു നാരദമുനി ശിവനോടു ചോദിക്കുന്ന ചോദ്യം യഥാർത്ഥത്തിൽ പുരാണകർത്താവിന്റെ തനതായ ചോദ്യമാണെന്നതിൽ സഹൃദയാക്ഷേപം സംഭവിക്കാൻ തരമില്ല. വേദജ്ഞാനപാരംഗതനും വേദാധികാരനിരൂപകനുമായ ശ്രീ ചട്ടമ്പിസ്വാമികളുടെ തിരുവവതാരത്തിനു പശ്ചാത്തലമെന്നോണം ദേവലോകത്തു നടക്കുന്ന നാരദശിവസംഭാഷണം, ഭൂലോകത്തു ധർമ്മച്യുതി വന്നാൽ അതിൽ ദേവന്മാർക്കുള്ള അത്യാകാംക്ഷയെ കാണിക്കുകയും ചെയ്യുന്നു.

"പാദജൻ വേദം ചൊല്ലിക്കേട്ടുപോയെന്നാൽക്കാതിൽ
സീസകാപാതം തപ്തം ചെയ്വതാണത്രേ നീതി."

എന്നു പാദജനായ ശുദ്രനു വേദനിഷേധം കല്പിക്കുന്നതു മാത്രമല്ല വേദം കേട്ടുപോയെന്ന കുറ്റത്തിനു കാതിൽ കാരീയം ഉരുക്കിയൊഴിക്കേണ്ടതാണെന്ന അപശ്രുതിയും കവിയുടെ ചിന്തയിൽ കോളിളക്കം സൃഷ്ടിച്ചിരിക്കുന്നു. മഹാമനീഷികളുടെ ചിന്തയ്ക്കും സമഭാവനയ്ക്കുമെതിരേ ദുഷിച്ച ജാതീശന്മാരുടെ ശപ്തമായ വാക്കുകൾ സമൂഹത്തെ എത്രകണ്ടു ബാധിച്ചിരുന്നുവെന്ന് ഇതിൽനിന്നു മനസ്സിലാക്കാവുന്നതാണ്.

അന്നു മനകളിൽ പ്രവേശിക്കുന്നതിനു പ്രത്യേകം അനുവാദവും സമയവും തിരക്കേണ്ടിയിരുന്നു. മാത്രവുമല്ല ഓരോ വിഭാഗക്കാർക്ക് ചെന്നു നിൽക്കുന്നതിനു പ്രത്യേകം സ്ഥലങ്ങളും വിധിച്ചിരുന്നു.

"മുൻകൂട്ടിയുള്ളനുവാദമില്ലാതെയും
തൻകൂട്ടിനാരുമടുക്കലില്ലാതെയും
ഒറ്റയ്ക്കൊരുത്തൻ അതും വെറും പാദജൻ
മുറ്റത്തു ചെല്ലുകയെന്നോ മനകളിൽ !"

തന്ത്രവിദ്യ പഠിക്കുന്നതിനുള്ള ആകാംക്ഷയോടെ കൂപക്കരമഠത്തിലെത്തിയ സ്വാമിതിരുവടികളെ ജിജ്ഞാസുവാണെന്നറിഞ്ഞു ഗ്രന്ഥപ്പുരയിൽ പ്രവേശിപ്പിക്കുകയും ഏതാനും ദിവസത്തെ പഠനത്തിനുശേഷം തന്ത്രവിദ്യാപാരംഗതനാണു സ്വാമികളെന്നു പരിശോധിച്ചറിഞ്ഞ കുബേരൻ നമ്പൂതിരി അദ്ദേഹത്തെ അനുമോദിക്കുകയും ചെയ്ത സംഭവം സ്വാമികളുടെ ജിജ്ഞാസയേയും ജ്ഞാനതൃഷ്ണയേയും ഗ്രന്ഥാവലോകനമഹാസിദ്ധിയേയും പ്രകടമാക്കുന്നു.

ശുക്ലയജുർവേദാന്തർഗ്ഗതമായ നിരാലംബോപനിഷത്തിൽ ജാതിയെപ്പറ്റി പറയുന്നതു ശ്രദ്ധിക്കുകയാണെങ്കിൽ സ്മൃതിപ്രമാണങ്ങളെ നിഷേധിക്കാമെന്നു ന്യായമുണ്ട്. ശ്രുതിസ്മൃതിപ്രമാണങ്ങളിൽ ശ്രുതിയാണു സ്വീകരിക്കപ്പെടേണ്ടതെന്ന സിദ്ധാന്തമനുസരിച്ചു ജാതിചിന്തയും സ്പർദ്ധയും ശ്രുതിപ്രമാണമല്ലെന്നു തെളിയുന്നു. ഉദാഹരണമായി "ജാതിരിതി ച, ന ചർമ്മണോ ന രക്തസ്യ ന മാംസസ്യ ന ചാസ്ഥിനഃ, ന ജാതിരാത്മനോ ജാതിർവ്യവഹാരപ്രകല്പിതാ" എന്ന മന്ത്രഭാഗങ്ങളിൽ ജാതിയെ വ്യവഹാരകല്പിതമെന്നു സങ്കല്പിച്ചു തള്ളിക്കളഞ്ഞിരിക്കുന്നതു വേദത്തെ ആക്ഷേപിക്കുന്നവർക്കും വേദനിഷേധികൾക്കും ഒരേപോലെ ശ്രദ്ധേയമാണ്. ഇക്കാരണത്താൽ ജാതിവിദ്വേഷം ശ്രുതിപ്രമാണമല്ലെന്നു മാത്രമല്ല ജാതിയെ ശ്രുതി എതിർക്കുകയും ചെയ്യുന്നുവെന്നു മനസ്സിലാക്കണം.

അമ്മയുടെ ദേഹവിയോഗാനന്തരം കർമ്മങ്ങൾ കഴിഞ്ഞു വീണ്ടും ലോകസഞ്ചാരത്തിനിറങ്ങുന്ന സ്വാമികൾ ഒരാശ്രമത്തിലെ വേദാധികാരനിഷേധപ്രസംഗം കേൾക്കുവാനിടയായി. ഒരു ബ്രാഹ്മണസന്യാസിയാണ് ഈ പ്രവചനം നടത്തിയിരുന്നത്. വേദം ജപിക്കുന്നതിന് അബ്രാഹ്മണന് അവകാശമില്ലെന്ന വാദഗതിയോടെ പ്രഭാഷണം തുടർന്ന സന്യാസിയുടെ സമീപത്തേക്കു സ്വാമിജി കയറിച്ചെല്ലുമ്പോൾ അദ്ദേഹം കേട്ട വാക്കുകൾ ശ്രദ്ധാർഹങ്ങളാണ്.

"അവനിയതിലവനിസുരബാഹുജന്മാരുമാ
വൈശ്യരുമാണതിനർഹരെന്നോതിനാൻ
നിഗമഗതവചനമതു കേൾക്കുവാൻ പോലുമി–
ങ്ങന്ത്യജനില്ലധികാരമെന്നോതിനാൻ"

ബ്രാഹ്മണ–ക്ഷത്രിയ–വൈശ്യന്മാർക്കു മാത്രമേ വേദം പഠിക്കാനവകാശമുള്ളു വെന്നും അന്ത്യജനായ ശൂദ്രൻ വേദം കേൾക്കാൻപോലുമധികാരിയല്ലെന്നും അവഹേളിച്ച അയാളുടെ വാക്കുകൾ കേട്ട് സ്വാമിജി നൽകുന്ന തിരിച്ചടി പഴു പ്പിച്ച ഇരുമ്പിലെ തുരുമ്പ് അടിച്ചു മാറ്റുന്നപോലെ കേൾവിക്കാരുടെയും പ്ര വചനപടുവായ ബ്രാഹ്മണന്റെയും തുരുമ്പിച്ച മനസ്സുകളെ ശുദ്ധീകരിച്ചു. എതിർവാദം ചെയ്യുന്ന ബ്രാഹ്മണനെതിരേ വാദമുന്നയിക്കുന്ന സ്വാമിജിയുടെ വാക്കുകൾ,

"വചനമിതു തവ പറകിലദ്ധ്യാത്മമല്ലതാൻ
വാവദൂകസ്യ വചോവിലാസം വിഭോ....."
"വൃഷലനിഹ നിഗമപഠനം നിഷേധിപ്പതാ-
യേതു ശാസ്ത്രത്തിൽ പ്രമാണമുണ്ടോതുവാൻ ?"

എന്നു വൃഷലനായ കവഷമുനിയെ ആധാരമാക്കിയുള്ള സംഭവചരിത്രം ജാതി ക്കുശുമ്പു ബാധിച്ച ബ്രാഹ്മണനെ നല്ലവണ്ണം ചിന്തിപ്പിച്ചു.

"വിമലതരസലിലഭരസുലളിതസരസ്വതീ-
തോയമിക്കാട്ടാളപാനം നിമിത്തമായ്
ഒരു പൊഴുതുമതിമലിനമാകാതിരിക്കുവാ-
നാശിച്ചുപോൽ ! വിപ്രചിത്തമീവണ്ണമോ !"

മഹാതപസ്വിയായ കവഷൻ എന്ന കാട്ടാളനെ ആക്ഷേപിച്ച ബ്രാഹ്മണരുടെ ജാതിക്കുശുമ്പിന്റെ കഥയുടെ സാരം നാട്ടിൻപുറത്തുള്ള പലരുടേയും നാവിൽനിന്നും കേൾക്കാനിടയായിട്ടുണ്ട്. കഥ ഇപ്രകാരമാണ്. ഒരു ബ്രാഹ്മ ണനും അദ്ദേഹത്തിന്റെ വാല്യക്കാരനായ നായരും വള്ളം മറിഞ്ഞു വെള്ള ത്തിൽ വീണു. രണ്ടുപേർക്കും നീന്തു വശമല്ല. രണ്ടുപേരും മുങ്ങിച്ചാകാൻ പോകുന്നു. മുങ്ങിയും പൊങ്ങിയും വെള്ളം കുടിച്ചുതുടങ്ങി. ബ്രാഹ്മണൻ വാല്യക്കാരനോട്, "എടാ ! എടാ ! നോം കുടിക്കുന്ന വെള്ളം അതേമാതിരി കുടിക്ക്യാ? അസംബന്ധം ! അല്പമൊന്നു കലക്കി കുടിച്ചോളൂ, ട്ടോ." നോക്കണേ, പ്രാണവേദനയേക്കാൾ കഠിനമായ ജാതിക്കുശുമ്പ് ! മജ്ജയിലും രക്തത്തിലും പിടിച്ചുപോയ ജാതിക്കറ !

സരസ്വതീനദിക്കരയിൽ യാഗം ചെയ്യവേ കണ്ട കാട്ടാളനെ അവിടെനിന്നോടിച്ചു മണലാരണ്യത്തിലാക്കി ശിക്ഷിച്ചുവെന്നു സമാധാനിച്ച കുശുമ്പന്മാർ കാട്ടാളന്റെ പാദത്തിൽ വീണു നമസ്കരിച്ചു മാപ്പു ചോദിക്കേണ്ടി വന്നു. 'അപോനപത്രീയ'മെന്ന മന്ത്രശക്തിയാൽ സരസ്വതീനദി കാട്ടാളനു മുമ്പിൽ ഒഴുകാൻ തുടങ്ങിയപ്പോഴുണ്ടായ അത്ഭുതം ജാതിക്കുശുമ്പന്മാർക്കു ചുട്ട മറുപടിയായിത്തീർന്നു. മന്ത്രശബ്ദങ്ങളുടെ ചലനപ്രവാഹംകൊണ്ടുണ്ടാ കുന്ന അന്തരീക്ഷവ്യത്യാസങ്ങൾ ഇന്നു ശാസ്ത്രപഠനത്തിനു വിധേയമായി രിക്കുന്നു. ഭാരതത്തിലെ മന്ത്രശബ്ദകോശങ്ങളിലെ ഊർജ്ജപ്രവാഹമഹിമ

യെപ്പറ്റി എന്തെല്ലാം പഠനങ്ങളാണു വേണ്ടതെന്ന ഒരുനിമിഷചിന്തപോലും ഭാരതത്തിലെ നിരീശ്വരവാദികൾക്കും രാഷ്ട്രീയതിമിരാന്ധന്മാർക്കും ഉണ്ടായിട്ടില്ല. ശാസ്ത്രത്തെ വിട്ടു കീഴ്വഴക്കത്തെ മുറുകെപ്പിടിക്കുന്ന ജാതിബ്രാഹ്മണകൗടില്യത്തിനു സ്വാമിജി നൽകുന്ന മറുപടി ജാതിക്കുശുമ്പന്മാരെ ചിന്തിപ്പിക്കുന്നതും വായടക്കുന്നതുമാകുന്നു.

"കഥിതമിതി, മഹിതഹയമേധം കഴിഞ്ഞുട-
നശ്വശിശ്നം തസ്യ ഭാര്യാഭഗന്തരേ
പരിചിനൊടു തിരുകിടണമെന്നു ചൊല്ലുന്നതു-
മാരണരായവരാചരിക്കുന്നുവോ ?"

കാമകിങ്കരന്മാരായ ബ്രാഹ്മണചണ്ഡാളന്മാർക്കുവേണ്ടി കാമകേളീരംഗത്തിനുവേണ്ട ഒരു രഹസ്യവാതിൽ തുറന്നിടുന്ന അധമചിന്തയും ഈ അസംബന്ധത്തിനു പിന്നിലുണ്ടെന്നറിയുവാൻ പ്രയാസലേശമില്ല. വേളി കഴിക്കുന്നതിനുള്ള അനാശാസ്യമായ അണിയറയൊരുക്കങ്ങൾ പൊളിച്ചെഴുതിയ സ്വാമിജിയുടെ ജാതിനിവാരണദൗത്യം അശ്ലീലങ്ങൾക്കും പ്രകൃതിവിരുദ്ധപ്രവർത്തനങ്ങൾക്കും ജാതിക്കറ പിടിച്ചു തുരുമ്പിച്ച കീഴ്വഴക്കങ്ങൾക്കും നൽകിയ ഘനത്ത പ്രഹരത്തിൽ ശ്രീമാൻ ജഗതിയെപ്പോലെ സന്തോഷിക്കുന്നവരുണ്ടാകുമോ ?

ജാതിവിദ്വേഷത്തിനെതിരേയുള്ള സ്വാമികളുടെ കടന്നാക്രമണം അന്നത്തെ സാമൂഹ്യസ്ഥിതിയിൽ വിപ്ലവത്തിന്റെ കൊടുങ്കാറ്റുതന്നെ സൃഷ്ടിച്ചുവെന്നു പറയുന്നതിൽ തെറ്റില്ല. ചുരുക്കത്തിൽ ബ്രാഹ്മണമേധാവിത്വത്തിനെതിരേയും വേദപഠനം ബ്രാഹ്മണനേ ആകാവൂ എന്ന നിഷിദ്ധവാദത്തിനു നിഷേധമായും സ്വാമി സൃഷ്ടിച്ച വിപ്ലവാത്മകമായ പരിവർത്തനം തൊട്ടുകൂടായ്മയുടെ അന്ധതയ്ക്കും ശൂദ്രനുള്ള വേദനിഷേധത്തിനും അന്യജാതിവിദ്വേഷം, ജാതിമാത്സര്യം തുടങ്ങിയ സാമൂഹ്യദോഷങ്ങൾക്കും എതിരേയുള്ള അതിശക്തമായ മുന്നേറ്റമായിരുന്നുവെന്നതിനു ചരിത്രം സാക്ഷ്യം വഹിക്കുന്നു. സംഭവങ്ങളും സന്ദർഭങ്ങളും സ്വാമിജി ഇതിനുവേണ്ടി എപ്രകാരം വിനിയോഗിച്ചിരുന്നുവെന്നു വിദ്യാധിരാജപുരാണത്തിൽ കാവ്യഗുണമഹിമ പ്രഖ്യാപിക്കുന്ന മട്ടിൽ ഇണക്കിച്ചേർത്തിട്ടുണ്ട്. ഇവയിൽ പലതും മേലുദ്ധരിച്ചിട്ടുള്ളതുകൊണ്ടും കവിതന്നെ നൽകിയിട്ടുള്ള അടിക്കുറിപ്പിൽ വ്യക്തമാക്കിയിട്ടുള്ളതുകൊണ്ടും അധികം വിസ്തരിക്കേണ്ട ആവശ്യമില്ലല്ലോ. മനുഷ്യഹൃദയങ്ങളിൽ സ്ഥാനം പിടിച്ചിട്ടുള്ള സ്വാമിജിയുടെ വിശ്വവശ്യമായ പ്രവർത്തനങ്ങൾ കരതലാമലകംപോലെ സ്പഷ്ടവും സഹൃദയഹൃദയാഹ്ലാദകാരിയുമായി നിലകൊള്ളുന്നു. എന്നാൽ ഉന്നതവും ഉദാരവുമായ മനുഷ്യജീവിതത്തിന്റെ പരമോന്നതപദവി അക്ലിഷ്ടമായ ഭാഷയിൽ അതീവസൗന്ദര്യത്തോടെ മഹാക്ഷേത്രത്തിലെ ശില്പകലയെന്നോണം ചേതോഹരമായി കൂട്ടിയിണക്കിയിട്ടുള്ളതു പ്രത്യേകം സ്മരണീയമാണ്.

## സന്യാസവും കാവിയും കവിഭാവനയിൽ :-

'ശ്രീവിദ്യാധിരാജപുരാണ'ത്തിലെ മൂന്നാം ഭാഗം കളകാഞ്ചിവൃത്തത്തിലെഴുതിയ യോഗകാണ്ഡമാകുന്നു. പേരുകൊണ്ടുതന്നെ കാണ്ഡത്തിന്റെ പ്രതിപാദ്യം ഇന്നതാണെന്നു വ്യക്തമാണല്ലോ. രാമായണം സുന്ദരകാണ്ഡത്തിലെ പ്രൗഢിയും പ്രജ്ഞാനജ്ഞാനസാങ്കേതികത്വവും ഉൾക്കൊള്ളുന്ന അതിമനോഹരമായ കാണ്ഡമാണിത്. യോഗസിദ്ധാന്തപരമായ ശ്രീ ചട്ടമ്പിസ്വാമികളുടെ അവതാരമഹിമ വിവിധ യോഗമാർഗ്ഗചാരികൾക്കു സഹായകമാകുന്നു. യോഗദർശനവും വേദാന്തദർശനവും രണ്ടല്ലെന്നു ധരിക്കുവാനുതകുന്ന സമന്വയപരിപക്വതയോടു കൂടിയതാണ് പുരാണത്തിലെ യോഗകാണ്ഡം. വൈവിധ്യമാർന്ന മോക്ഷമാർഗ്ഗങ്ങളെ ഭിന്നങ്ങളായി വ്യാഖ്യാനിച്ചും ഭിന്നരുചികൾ പുലർത്തിയും ഭിന്നാഭിപ്രായങ്ങൾ സൃഷ്ടിക്കുന്ന പണ്ഡിതമ്മന്യന്മാർക്ക് ഉത്തരം നൽകത്തക്ക രീതിയിൽ സ്വാമികളുടെ ജീവിതം ഒരു യോഗസമന്വയസിദ്ധാന്തമാണെന്നു പറയുന്നതിൽ തെറ്റില്ല.

ജ്ഞാനയോഗം, രാജയോഗം, ഹഠയോഗം, കർമ്മയോഗം, ഭക്തിയോഗം, മന്ത്രയോഗം, ലയയോഗം എന്നിപ്രകാരം പലേ പേരുകളിലറിയപ്പെടുന്ന യോഗമാർഗ്ഗങ്ങൾ ലക്ഷ്യത്തിലെത്തിച്ചേരുമ്പോൾ സാധകനനുഭവിക്കുന്ന അനുഭൂതിവിശേഷം യോഗനാമവ്യത്യാസങ്ങളെ ആസ്പദമാക്കി വികലമാവുകയോ വിരസമാവുകയോ ചെയ്യുന്നില്ല. സമ്പൂർണ്ണമായ ആത്മദർശനം ലഭിച്ചവർക്ക് എല്ലാ മാർഗ്ഗങ്ങളെയും ഉപാധിയാക്കുന്നതിൽ യാതൊരു വിഷമവും ഉണ്ടാവുകയില്ല. യോഗവും ജ്ഞാനവും ഒരേപോലെ ആവശ്യമാണെന്നുള്ളതു യോഗതത്ത്വോപനിഷത്ത് സ്പഷ്ടമാക്കുന്നു.

"യോഗഹീനം കഥം ജ്ഞാനം മോക്ഷദം ഭവതി ധ്രുവം
യോഗോഹി ജ്ഞാനഹീനസ്തു ന ക്ഷമോ മോക്ഷകർമ്മണി
തസ്മാജ്ജ്ഞാനം ച യോഗം ച മുമുക്ഷുർ ദൃഢമഭ്യസേത്."

യോഗരഹിതമായ ജ്ഞാനംകൊണ്ടോ ജ്ഞാനരഹിതമായ യോഗംകൊണ്ടോ സംസാരമുക്തി സംഭവിക്കുന്നില്ല. അതുകൊണ്ടു മോക്ഷേച്ഛുക്കൾ യോഗവും ജ്ഞാനവും ഒരേപോലെ അഭ്യസിക്കേണ്ടതാണ്.

ഒരു യോഗിയുടെ ജീവിതചര്യകളിൽ വർജ്ജിക്കേണ്ട കായക്ലേശകരങ്ങളായ സംഭവങ്ങളും നിയന്ത്രിക്കപ്പെടേണ്ട ആഹാരസമ്പ്രദായവുമെല്ലാം യോഗതത്ത്വോപനിഷത്ത് വ്യക്തമാക്കിയിട്ടുണ്ട്. യോഗവൃദ്ധികരങ്ങളും യോഗക്ഷയകരങ്ങളുമായ സംഭവങ്ങൾ സാധകർക്കും സഹൃദയർക്കും മനസ്സിലാകത്തക്കവണ്ണം ഉപനിഷത്തുകൾ വർണ്ണിച്ചിട്ടുള്ളതു കേവലം അധരവ്യായാമമല്ല. മഹാഗുരുക്കന്മാരെ ശുശ്രൂഷിക്കുവാനും അവരുടെ ജീവിതത്തെ അടുത്തറിയുവാനും കഴിഞ്ഞ ഭാഗ്യവാന്മാർക്കു മാത്രമേ ആധികാരികമായ ഈ സത്യം നിർവചിക്കാനാവൂ. ഒരു സാധകനു സംഭവിക്കാവുന്ന ഗുണദോഷങ്ങളെ വിചി

ന്തനം ചെയ്യുന്നതുകൊണ്ടു മാത്രം പരിഹാരമാകുന്നില്ല. മറിച്ചു സാധകന് അഥവാ ശിഷ്യനു സംഭവിക്കുന്ന കുറവുകളെ അറിഞ്ഞു പരിഹാരം നിർദ്ദേശിക്കാനുള്ള അനുഭവശേഷി യോഗിക്ക് (ഗുരുവിന്) ഉണ്ടായിരിക്കേണ്ടതു പ്രത്യേകം സ്മരണീയമാണ്. യോഗപരിശീലനത്തിന്റെ ഓരോ ഘട്ടങ്ങളിൽ ശരീരത്തിനുണ്ടാകുന്ന ഭാവഭേദങ്ങൾ പ്രത്യേക ശ്രദ്ധയോടെ മനസ്സിലാക്കേണ്ടതാണ്. കൊള്ളേണ്ടതു കൊള്ളുവാനും തള്ളേണ്ടതു തള്ളുവാനുമുള്ള കാര്യക്ഷമത സാധകനു കൂടിയേ തീരൂ.

"കമ്പോ ഭവതി ദേഹസ്യ ആസനസ്ഥസ്യ ദേഹിനഃ" എന്നിപ്രകാരമുള്ള വിശദീകരണങ്ങൾ സാധകന്റെ മുന്നോട്ടുള്ള ഗതിക്കു സഹായകവും സംതൃപ്തികരവുമാണ്. യോഗപരിശീലനക്രമത്തെപ്പറ്റിയുള്ള വിശദാംശങ്ങൾ വിസ്തരഭയംകൊണ്ട് ഇവിടെ ചേർക്കുന്നില്ല. ചട്ടമ്പിസ്വാമികളെ സംബന്ധിച്ച് ഒരു യോഗിയെന്ന നിലയിൽ അറിയുവാനും അനുകരിക്കുവാനും ആവശ്യമായതെന്തെന്ന് ആ ജീവിതംകൊണ്ടുതന്നെ വ്യക്തമായിട്ടുള്ളതുകൊണ്ട് പ്രസക്തഭാഗങ്ങൾ മാത്രമേ ഇവിടെ കുറിക്കുന്നുള്ളൂ. ക്രമേണ നിയന്ത്രിതമായി അഭ്യാസം തുടരുമ്പോൾ യോഗി ദുർഗന്ധവും സുഗന്ധവും തിരിച്ചറിയാത്ത അവസ്ഥ(നിർഗുണാവസ്ഥ)യിലെത്തിച്ചേരുന്നു. എന്റെ ആത്മീയഗുരുവായ ബ്രഹ്മശ്രീ നീലകണ്ഠഗുരുപാദരുടെ ജീവിതത്തിൽനിന്നും അനുസരിക്കാനും അനുകരിക്കാനും കഴിഞ്ഞ ലഘുവായ അനുഭവങ്ങളിലൂടെയും സന്ദർഭങ്ങളിലൂടെ മനസ്സിലാക്കിയിട്ടുള്ള പാഠങ്ങളിലൂടെയും ഇക്കാര്യം അസന്ദിഗ്ദ്ധമായി പ്രഖ്യാപിക്കുവാൻ പ്രയാസമില്ല. കുളിയ്ക്കുന്ന വെള്ളത്തിനു തുളസീഗന്ധമുണ്ടാകുന്നതും അതു കോരിക്കുടിച്ചു പാണ്ഡുരോഗം മാറിയതുമെല്ലാം അനുഭവത്തിലുണ്ട്. ഗുരുക്കന്മാർ ബ്രഹ്മതത്ത്വമറിയുന്നവരായതുകൊണ്ടു മാർഗ്ഗങ്ങളേതായാലും അനുഭവം ഒന്നാണെന്നു തെളിയിക്കാവുന്നതാണല്ലോ. യോഗിയുടെ ക്രമാനുസൃതമായ പരിശീലനസ്വഭാവംകൊണ്ടു കടുവ, ശരഭം, ആന, പശു, സിംഹം തുടങ്ങിയിട്ടുള്ള മൃഗങ്ങളെയും ഏതാദൃശങ്ങളായ ഭൂചരങ്ങളെയും നിയന്ത്രിക്കുവാനും ജയിക്കുവാനും അടിച്ചുവീഴ്ത്തുവാനുംതക്ക ശക്തിയോടൊപ്പം രൂപസൗന്ദര്യവുമുണ്ടാകുന്നു. ഇപ്രകാരം ഒരു യോഗിയുടെ അഭൗമമായ മണ്ഡലങ്ങളിലേക്കുയർന്നു ചെല്ലുവാനുള്ള കഴിവ് ക്രമമായി വർദ്ധിച്ചുകൊണ്ടേയിരിക്കുന്നു. അണിമ, മഹിമ, ലഘിമ, ഗരിമ, ഈശിത്വം, വശിത്വം, പ്രാപ്തി, പ്രാകാശ്യം എന്നിപ്രകാരമുള്ള അഷ്ടൈശ്വര്യസിദ്ധികളും അതിനുപരി യോഗി ഇച്ഛിക്കുന്ന മട്ടിലുള്ള സർവ്വകാര്യസിദ്ധിയും കൈവരിക്കുന്നതിനുള്ള ശേഷി സമ്പാദിക്കാൻ കഴിയുന്നു.

"ദൂരശ്രുതിർദൂരദൃഷ്ടിഃ ക്ഷണാദ്ദൂരാഗമസ്തഥാ
വാക്സിദ്ധിഃ കാമരൂപത്വമദൃശ്യകരണീ തഥാ" -

ക്രമേണ ദൂരദൃഷ്ടി, ദൂരശ്രുതി, ക്ഷണനേരം കൊണ്ടുള്ള ദൂരഗമനം, വാക്യസിദ്ധി, കാമരൂപധാരണ, ദൃശ്യാദൃശ്യപ്രയോഗങ്ങൾ തുടങ്ങിയ അമാനുഷി

കങ്ങളെന്നു തോന്നിപ്പോകുന്ന സിദ്ധികൾ കൈവരിക്കാനിടവരുന്നു. ഇതിനു പുറമേതന്നെ ആകാശഗമനം തുടങ്ങി ഭൂമിക്കടിയിലെ രഹസ്യങ്ങളറിയുന്ന തുവരെയുള്ള അനേകമനേകം സിദ്ധിവൈഭവങ്ങൾ ഉണ്ടാകുന്നു. സുഗുണ ധ്യാനംകൊണ്ട് ഇപ്രകാരമുള്ള അണിമാദ്യഷ്ടൈശ്വര്യസിദ്ധികളും നിർഗുണ ധ്യാനംകൊണ്ടു സമാധിയും കൈവരുന്നു.

("സഗുണം ധ്യാനമേതത്സ്യാദണിമാദിഗുണപ്രദം
നിർഗ്ഗുണധ്യാനയുക്തസ്യ സമാധിശ്ച തതോ ഭവേത്.")

സ്വർഗ്ഗത്തിൽ ദേവനായിത്തീരുവാനും ഏതു രൂപം സ്വീകരിക്കാനും മനു ഷ്യനോ യക്ഷനോ ആകുവാനും സിംഹവ്യാഘ്രശല്യാദിമൃഗഗണങ്ങളിൽ ഏതൊന്നിന്റേയും രൂപം കൈക്കൊള്ളുവാനും യോഗിക്കു കഴിയുന്നതാണ്. യോഗസിദ്ധാന്തങ്ങളുടെ അപാരസാഗരമായ അനേകങ്ങൾ ലോകനന്മയ്ക്കു വേണ്ടി തിരുവവതാരം ചെയ്ത ഭാരതഭൂവിൽ ചട്ടമ്പിസ്വാമിതിരുവടികളുടെ ജീവിതസന്ദർഭത്തിൽനിന്നും അടർത്തിയെടുത്തു സംസാരിക്കുവാൻ പ്രകൃ തത്തിൽ ധാരാളമുണ്ട്. വിദ്യാധിരാജപുരാണത്തിൽ ഇതിന് അവശ്യം വേണ്ട സന്ദർഭങ്ങൾ ഉണ്ടാക്കിയിട്ടുണ്ട്. കാവ്യഭംഗിക്കു മോടി കൂട്ടിയും യോഗസത്യ ത്തിന് അനുഭൂതി പകർന്നും സാധാരണക്കാരന് അത്ഭുതങ്ങളുളവാക്കിയും കള്ളന്മാർക്കും ദുഷ്ടമനസ്സുകൾക്കും ശിക്ഷാർഹമായ തിരത്തെഴുത്തു കല്പിച്ചും വിരാജിച്ച സ്വാമിജിയുടെ മഹിമാവിശേഷങ്ങൾ അനവദ്യങ്ങളും അസംഖ്യങ്ങളുമാണ്.

"കർമ്മത്യാഗാന്ന സന്യാസോ ന പ്രേഷോച്ചാരണേന തു
സന്ധൗ ജീവാത്മനോരൈക്യം സന്യാസഃ പരികീർത്തിതഃ"

(മൈത്രേയ്യുപനിഷത്ത്)

കർമ്മങ്ങളെ ത്യജിച്ചു നിഷ്ക്രിയരായിരിക്കുന്നതാണു സന്യാസമെന്ന തെറ്റി ദ്ധാരണ പല ശാസ്ത്രകോവിദന്മാർക്കുമുണ്ട്. മൈത്രേയ്യുപനിഷത്തിൽ ബ്രഹ്മ ജ്ഞാനിയായ മൈത്രേയി സന്യാസം കർമ്മത്യാഗമാണെന്ന അഭിപ്രായ ത്തോടു യോജിക്കുന്നില്ല. മറിച്ച് ജീവാത്മപരമാത്മൈക്യമാണു സന്യാസല ക്ഷണമെന്നു കാര്യകാരണസഹിതം സമർത്ഥിക്കുകയാണു ചെയ്യുന്നത്. ചിത്തം ശാന്തമായിത്തീരുമ്പോൾ ശുഭാശുഭങ്ങളായ സർവ്വകർമ്മങ്ങളും നശി ക്കുന്നുവെന്ന് ഉപനിഷദ്വാക്യമുണ്ട്. മാത്രവുമല്ല ശാന്തചിത്തനായിത്തീർന്ന ഒരുവന് ആത്മലയം സംഭവിക്കുമ്പോൾ അക്ഷയമായ ആനന്ദവും അനുഭവി ക്കാൻ കഴിയുന്നു.

"ചിത്തസ്യ ഹി പ്രസാദേന ഹന്തി കർമ്മ ശുഭാശുഭം
പ്രസന്നാത്മാത്മനി സ്ഥിത്വാ സുഖമക്ഷയമശ്നുതേ"

എന്ന ഉപനിഷദ്വാക്യത്തിന്റെ സാരമാണു മുകളിൽ കൊടുത്തിട്ടുള്ളത്. ചിത്തം തന്നെയാണു പ്രപഞ്ചമെന്നും അതുകൊണ്ടു മനസ്സിനെ സർവ്വപ്രകാ

രേണയും ശുദ്ധീകരിച്ചു നിലക്കുനിർത്തണമെന്നും ഉപനിഷത്തുകൾ ഉപദേശിക്കുന്നു ("ചിത്തമേവ ഹി സംസാരസ്തത് പ്രയത്നേന ശോധയേത്").

കർമ്മത്തെപ്പറ്റി നിരാലംബോപനിഷത്ത് പറയുന്നതിപ്രകാരമാണ്: "കർമ്മ ഇതി ച ക്രിയമാണേന്ദ്രിയൈഃ കർമ്മാണ്യഹംകരോമീത്യദ്ധ്യാത്മനിഷ്ഠതയാ കൃതം കർമ്മൈവ കർമ്മ." അവനവൻ ചെയ്യുന്ന കർമ്മങ്ങൾ അദ്ധ്യാത്മനിഷ്ഠയോടുകൂടിയുള്ളതാണെങ്കിൽ മാത്രമേ അവയെ കർമ്മമെന്നു വിളിക്കാവൂ എന്നു കർമ്മത്തിന്റെ സ്വഭാവത്തേയും ആധികാരികതയേയും വ്യക്തമാക്കിയിരിക്കുന്നു. "യോഗത്തിന്റെ ഉദ്ദേശ്യം പ്രജ്ഞാവിശാലതയാകുന്നതല്ലാതെ പ്രജ്ഞാശൂന്യതയാണെന്നാരും തെറ്റിദ്ധരിച്ചുപോകരുത്. അപ്രജ്ഞത്വം യോഗലക്ഷണമെങ്കിൽ പാഷാണങ്ങൾ പരമയോഗികളത്രേ"– ഈ വരികൾ പാതഞ്ജലയോഗസൂത്രവ്യാഖ്യാനത്തിലുള്ളതാണ്. ഇവിടെ മൂഢമായ അപ്രജ്ഞത്വത്തെ അംഗീകരിക്കുന്നില്ലെന്നു മാത്രമല്ല പ്രജ്ഞാവിശാലതയാണു യോഗമെന്നു സമർത്ഥിക്കുകയും ചെയ്യുന്നു. അപ്രജ്ഞത്വം യോഗലക്ഷണമാണെങ്കിൽ കരിമ്പാറകളെല്ലാം പരമയോഗികളാണെന്നു വിപരീതാർത്ഥത്തിൽ സമർത്ഥിക്കുന്നു. "ശരീരങ്ങളുടെ ഗ്രഹണശക്തികളെ വികസിപ്പിക്കാതെ വൃത്തിനിരോധത്താൽ നിഷ്പ്രത്യയങ്ങളാക്കിത്തീർക്കുന്നതുകൊണ്ടുള്ള അപ്രജ്ഞത്വം യോഗമോ മോക്ഷമോ അല്ല." ജഗത്തെന്നത് ഈശ്വരേച്ഛയാകുന്ന ധർമ്മത്തിന്റെ കർമ്മപാശത്താൽ ബന്ധിക്കപ്പെട്ട വിവിധ ദശകളിൽ വർത്തിക്കുന്ന ജീവരാശികളുടെ സമുച്ചയമത്രേ. ജീവാത്മാവ് ഈശ്വരബീജമാകയാൽ ഈശ്വരനിൽ ചെന്നെത്തുകയല്ലാതെ മറ്റഭയസ്ഥാനമില്ല. അത്തരത്തിലുള്ള അനുഭവത്തിനുവേണ്ടി ഈശ്വരനിൽനിന്നു പുറപ്പെട്ട് ഈശ്വരനിലേക്കുതന്നെ ചെന്നുചേരുന്നതായ ജീവപ്രവാഹത്തെയാണു ഭവമെന്നും സംസാരമെന്നും വിളിക്കുന്നത്. ജീവന്റെ മുക്തിക്കുവേണ്ടിയുള്ള അത്തരമൊരു പ്രപഞ്ചത്തെ ധർമ്മാർത്ഥം വിനിയോഗിക്കുന്നതിനു പകരം നിഷ്ക്രിയമായി തള്ളിക്കളയുന്നതു യോഗമാണെന്ന സങ്കല്പത്തോടു ചട്ടമ്പിസ്വാമികൾക്കോ ഗ്രന്ഥകർത്താവിനോ അഭിപ്രായമില്ല. കേരളമൊട്ടാകെ അലഞ്ഞു നടന്നു ജാതിക്കും വേദനിഷേധത്തിനുമെതിരെ ശക്തമായി വാദിക്കുകയും തന്റെ അത്ഭുത തപശ്ശക്തികൊണ്ടു ഭക്തജനങ്ങളിൽ വിശ്വാസം ജനിപ്പിക്കുകയും ചെയ്ത വിദ്യാധിരാജനു ലോകത്തെ നിഷ്ക്രിയമായ ഒരു ജഡവസ്തുവായി തള്ളിക്കളയാൻ സാദ്ധ്യമല്ലല്ലോ.

നാരദപരിവ്രാജക ഉപനിഷത്ത് സന്യാസത്തിന്റെ വിവിധ സ്വഭാവങ്ങളെപ്പറ്റിയും വിധങ്ങളെപ്പറ്റിയും പ്രതിപാദിക്കുന്നുണ്ട്. അതിൻപ്രകാരം വൈരാഗ്യസന്യാസം, ജ്ഞാനസന്യാസം, ജ്ഞാനവൈരാഗ്യസന്യാസം, കർമ്മസന്യാസം എന്നിങ്ങനെ നാലു വിധമായി തിരിച്ചിരിക്കുന്നു. എന്നാലിവയിൽത്തന്നെ കർമ്മസന്യാസത്തെ നിമിത്തസന്യാസമെന്നും അനിമിത്തസന്യാസമെന്നും രണ്ടായി തിരിച്ചിട്ടുണ്ട്. നിമിത്തസന്യാസത്തെ ആതുരസന്യാ

സമെന്നും അനിമിത്തസന്യാസത്തെ ക്രമസന്യാസമെന്നും പറയാറുണ്ട്. പ്രാണൻ വെടിയാറാകുമ്പോൾ സ്വീകരിക്കുന്ന സന്യാസത്തെ നിമിത്തസന്യാസമെന്നു പറയുന്നു. വ്യാഖ്യാനങ്ങളിലേക്കു കടക്കുന്നില്ല. കുടീചകൻ, ബഹൂദകൻ, ഹംസൻ, പരമഹംസൻ, തുരീയാതീതൻ, അവധൂതൻ എന്നിങ്ങനെ ആറു പ്രകാരത്തിലാണു സന്യാസികളെ വിവക്ഷിക്കുന്നത്. ഇവയ്ക്കോരോന്നിനും പ്രത്യേകം ലക്ഷണങ്ങളും സ്വഭാവങ്ങളും വർണ്ണിക്കപ്പെട്ടിട്ടുണ്ട്. വിസ്തരഭയംകൊണ്ട് അവയെ വിവരിക്കുന്നില്ല. പരിവ്രാജകനായും അവധൂതനായുമുള്ള സന്യാസിയുടെ ജീവിതചര്യയാണു പരമഭട്ടാരകൻ സ്വീകരിച്ചത്. സന്യാസത്തിന്റെ പേരുകളും വൃത്തികളും പലതുണ്ടെങ്കിലും ഒരു കാര്യം പ്രത്യേകം ശ്രദ്ധിക്കേണ്ടതാണ്. ബ്രഹ്മം പലതില്ലാത്തതുകൊണ്ടും ബ്രഹ്മജ്ഞാനികൾ ഏതുമാർഗ്ഗത്തിൽപ്പെട്ടവരായാലും അവരുടെ അനുഭൂതി മണ്ഡലം ഒന്നായതുകൊണ്ടും സന്യാസവൈവിദ്ധ്യത്തെപ്പറ്റിയുള്ള വിശദീകരണങ്ങൾ സാധകനെ സംബന്ധിച്ചു വലിയ പ്രയോജനമുള്ളവയല്ല. ശ്രീചട്ടമ്പിസ്വാമികളുടെ സഞ്ചാരവേളകളിൽ ധർമ്മാർത്ഥം സ്വീകരിക്കാവുന്ന പല മാർഗ്ഗങ്ങളും ലോകോപകാരാർത്ഥം സ്വീകരിച്ചിരുന്നതായി വേണം കരുതുവാൻ.

"അലാഭേ ന വിഷാദീ സ്യാല്ലാഭേ ചൈവ ന ഹർഷയേത്
പ്രാണയാത്രികമാത്രഃ സ്യാന്മാത്രാ സംഗാദിനിർഗതഃ"

(നാ. പാ. ഉ – 5:33)

ഇച്ഛിച്ചതു കിട്ടാതിരിക്കുമ്പോൾ വിഷാദം തോന്നുകയോ കിട്ടുമ്പോൾ സന്തോഷിക്കുകയോ ചെയ്യാതെ ധർമ്മസംരക്ഷണാർത്ഥം സഞ്ചരിക്കുന്ന സന്യാസി ബ്രഹ്മജ്ഞാനികളിൽ അതീവ ശ്രേഷ്ഠനാകുന്നു. ബഹുമാനം ലഭിക്കുന്നതിൽ ഉദാസീനനായി ഇരിക്കുകയും മാനാപമാനങ്ങളിൽ അനാസക്തനായി പെരുമാറുകയും ചെയ്തുകൊണ്ടു ലോകസഞ്ചാരം ചെയ്യുന്ന യോഗി ധർമ്മാർത്ഥം ചെയ്യേണ്ട കാര്യങ്ങളെ മാത്രം അറിഞ്ഞാചരിക്കുന്ന മഹാത്മാവാണ്.

"തുരീയഃ പരമോഹംസഃ സാക്ഷാന്നാരായണോ യതിഃ"

സത്വഗുണ പ്രധാനിയായും സമദർശിയായും ദ്വന്ദ്വഭാവങ്ങൾ ഇല്ലാത്തവനായും തുരീയാസനസ്ഥിതനായുമിരിക്കുന്ന പരമഹംസസന്യാസി നാരായണന്റെ സാക്ഷാൽ സ്വരൂപംതന്നെയാണ് എന്നുള്ള ഉപനിഷദ്വാക്യം ചട്ടമ്പിസ്വാമികളെ സംബന്ധിച്ചും അർത്ഥവത്തായി ഭവിച്ചിരിക്കുന്നു.

"ഹൃദാകേശ ചിദാദിത്യഃ സദാ ഭാസതി ഭാസതി
നാസ്തമേതി ന ചോദേതി കഥം സന്ധ്യാം ഉപാസ്മഹേ"

(മൈ. ഉ. 2:14)

ഹൃദയാകാശത്തിൽ ആത്മചൈതന്യമാകുന്ന സൂര്യൻ എല്ലായ്പ്പോഴും പ്രകാശിച്ചുകൊണ്ടിരിക്കുന്നു. അതിന് ഉദയാസ്തമയങ്ങളില്ല. ആ സ്ഥിതിക്കു

സന്ധ്യാവന്ദനാദികർമ്മങ്ങൾ എപ്പോഴാണ് അനുഷ്ഠിക്കുന്നത് ! ബ്രഹ്മജ്ഞാനിയായ ഒരു മഹാത്മാവിനു സ്നാനാദികർമ്മങ്ങളോ സന്ധ്യാവന്ദനങ്ങളോ ആവശ്യമായി വരുന്നില്ല. ഭൗതികലോകത്തിലെ ഉദയാസ്തമയങ്ങൾ അത്തരക്കാരെ ബാധിക്കുന്നില്ല. അതുകൊണ്ടു സഞ്ചരിക്കുന്നതു പകലാണോ രാത്രിയിലാണോ എന്ന ഭയം അവർക്ക് ഉണ്ടാകുന്നില്ല. അതിനാൽ നിർഭയരായും നിർമ്മമരായും സദാപി ബ്രഹ്മജ്ഞാനികളായ യോഗികൾ ലോകരക്ഷാർത്ഥം സഞ്ചരിച്ചുകൊണ്ടിരിക്കും.

ജീവശ്ശക്തിയെ കേന്ദ്രീകരിച്ചു നിലനിൽക്കുന്ന ഒരു പ്രപഞ്ചത്തെ അവതരിപ്പിച്ചതും ആ പ്രപഞ്ചത്തെ മാധ്യമമാക്കി ആത്മവിചിന്തനം ചെയ്തതും ഭാരതത്തിലെ യോഗിമാരുടെ അതിമഹത്തായ ദർശനമാണ്. അങ്ങനെയുള്ളവർക്കു ബാഹ്യസഞ്ചാരത്തിൽ പ്രത്യേകലക്ഷ്യം ഉദയം ചെയ്യുന്നില്ല.

"വിജിതജഗദഖില സുഖചരിതഹൃദയന്മാർക്കു
ലക്ഷ്യമേതാകിലും ഒക്കെയും ബ്രഹ്മമാം"

വിജനസ്ഥലങ്ങൾ, പൊളിഞ്ഞ ദേവാലയങ്ങൾ, ജലാശയങ്ങളുടെ കരകൾ, ഗ്രാമങ്ങൾ, പട്ടണങ്ങൾ എന്നിങ്ങനെ എവിടെയും ബ്രഹ്മജ്ഞരായ യോഗികൾ സഞ്ചരിക്കുമ്പോൾ അവരുടെ മനസ്സ് എല്ലായ്പ്പോഴും ബ്രഹ്മാധിഷ്ഠിതമായിത്തന്നെ നിലകൊള്ളുന്നു. ചുറ്റുപാടുമുള്ള സുഖദുഃഖങ്ങളോ വലിപ്പച്ചെറുപ്പമോ തുടങ്ങിയ ദ്വന്ദ്വഭാവങ്ങൾ ഒന്നുംതന്നെ മഹായോഗികളെ ബാധിക്കുന്നില്ല.

"സർവ്വമവർക്കു വശപ്പെട്ടതല്ലയോ
സർവ്വോപരിസ്ഥിതരല്ലയോ യോഗികൾ"

"അദ്വയബ്രഹ്മരൂപേണ വ്യാപ്തോऽഹം വൈ ജഗത്രയം
ബ്രഹ്മാദികീടപര്യന്താഃ പ്രാണിനോ മയി കല്പിതാഃ"

(ആത്മപ്രബോധോപനിഷത്ത്)

അദ്വൈത ബ്രഹ്മരൂപമായി ഞാൻ മൂന്നു ലോകങ്ങളിലും വ്യാപ്തനായിരിക്കുന്നു. എന്റെ ഉള്ളിൽ ബ്രഹ്മാദികീടപര്യന്തമുള്ള സമസ്തപ്രാണികളും സാങ്കൽപ്പികങ്ങളാണ് (കല്പിതങ്ങൾ).

"തരംഗസ്ഥം ദ്രവം സിന്ധുർ ന വാഞ്ഛതി യഥാ തഥാ
വിഷയാനന്ദവാഞ്ഛാ മേ മാ ഭൂദാനന്ദരൂപതഃ"

സമുദ്രം തിരകളിൽ അടങ്ങിയിരിക്കുന്ന വെള്ളത്തെ ആഗ്രഹിക്കാത്തതുപോലെ സർവ്വവിഷയങ്ങളും കേവലാനന്ദസ്വരൂപനായ എന്നിൽ (ബ്രഹ്മത്തിൽ) ആയതുകൊണ്ട് എനിക്കു വിഷയങ്ങളിൽ ആഗ്രഹമില്ല. ഇങ്ങനെ അഭിവാഞ്ഛയ്ക്ക് അതീതരായ യോഗീന്ദ്രന്മാർ അവരിൽ ചെന്നെത്തുന്ന കർമ്മ

ജടിലന്മാരുടെ സങ്കടത്തെ ഇല്ലാതാക്കിത്തീർക്കുന്നു. ചട്ടമ്പിസ്വാമികളെ സംബന്ധിച്ച് അദ്ദേഹം ഏറ്റെടുത്ത കർമ്മങ്ങളെല്ലാം കർമ്മജടിലതയിൽപ്പെട്ടു ദുഃഖമനുഭവിക്കുന്നവരുടേതായിരുന്നു. എന്നാലും ആ സാമീപ്യവും സ്പർശനദർശനാദികളും ഉപദേശവും കർമ്മവിപാകം മൂലമുള്ള വേദനകളെ നശിപ്പിക്കുന്നതിനു കാരണമായി തീർന്നിരുന്നു.

"കർമ്മജം പാപം മാറ്റാനാവില്ലയെന്നാൽ ദുഃഖം
വന്നിടുന്നോരെക്കൈവിട്ടീടില്ല നിർല്ലേപന്മാർ
ധന്യരാം യോഗീശന്മാരീവണ്ണമത്രേ തന്നെ-
ച്ചെന്നണഞ്ഞീടുന്നോരെപ്പാലിപ്പതെങ്ങായാലും."

മേൽപ്പറഞ്ഞ വരികൾ ഒരു യോഗിയുടെ സ്വഭാവവർണ്ണനയിലെ ശാസ്ത്രസാദൃശ്യമുള്ള സന്ദേശമാണ്. ആധിഭൗതികം, അദ്ധ്യാത്മം, ആധിദൈവികം എന്നിങ്ങനെ മൂന്നു തരത്തിൽ അറിയപ്പെടുന്ന കർമ്മങ്ങളാണു ജന്മത്തിനു കാരണമായിത്തീരുന്നത്. കർമ്മാധിഷ്ഠിതമായി ജന്മം സംഭവിച്ചുകഴിഞ്ഞാൽ തദനുസരണമായി വീണ്ടും കർമ്മങ്ങൾ ചെയ്യുന്നവരാു് സാധാരണ മനുഷ്യർ. കഴിഞ്ഞ ജന്മത്തിലും ഈ ജന്മത്തിലും ബന്ധപ്പെട്ടു കിടക്കുന്ന സങ്കീർണ്ണമായ കർമ്മകാണ്ഡം ജന്മമരണങ്ങൾ ആവർത്തിക്കുന്നതിനു കാരണമാകുകയും സുഖദുഃഖങ്ങൾക്കു പ്രേരകമാകുകയും ചെയ്യുന്നു. പരമഗുരുവിന്റെ അനുഗ്രഹംകൊണ്ട് ഈ ഗതികേടിൽനിന്നു മുക്തി പ്രാപിക്കാൻ കഴിയും. ഗുരുപാദങ്ങളിൽ സർവ്വസമർപ്പണം ചെയ്തുകൊണ്ടുള്ള കവിയുടെ ഭാവനകളും ജീവിതവും ചിന്താബന്ധുരമാക്കിയ ആവിഷ്കരണമാണു സ്വാമിജിയെപ്പറ്റിയുള്ള വരികളിൽ ദർശിക്കാൻ കഴിയുന്നത്. ഗുരുക്കന്മാരെ ദർശിക്കുന്ന സാലോക്യകർമ്മവും അവരുടെ രൂപത്തെ സങ്കൽപ്പിക്കുന്ന സാരൂപ്യാനുഭൂതിയും അവരുടെ സമീപത്തു വസിക്കുന്നതുകൊണ്ടുള്ള സാമീപ്യാനുഭവങ്ങളും സായൂജ്യത്തിന് ഇടനൽകുന്നതാണെന്നു ശാസ്ത്രകൽപ്പനയുണ്ട്. ശ്രീ വിദ്യാധിരാജ ചട്ടമ്പിസ്വാമികളുടെ ജീവിതത്തിൽ മേൽപ്പറഞ്ഞ നാലുമാർഗ്ഗങ്ങളിലുംകൂടി (സാലോക്യ, സാരൂപ്യ, സാമീപ്യ, സായൂജ്യ) ശ്രേയസ്സും പ്രേയസ്സും നേടിയവർ അനേകങ്ങളുണ്ട്. അദ്ദേഹത്തിന്റെ ജീവിതസന്ദർഭങ്ങളോടു കൂട്ടിയിണക്കിയും അതിലൂടെ സുഖമനുഭവിച്ചും ചരിതാർത്ഥരായ അനേകങ്ങൾ പലയിടത്തും ഇപ്പോഴുമുണ്ട്.

ഒരുവന്റെ ജീവിതത്തെ എന്നല്ല വിശ്വത്തിലെ നാനാത്വങ്ങളെ മുഴുവനും ത്രികാലബന്ധത്തോടെ നോക്കിക്കാണുവാനും അതിലൂടെ ദുഃഖപരിഹാരം നിർദ്ദേശിക്കുവാനും കഴിവുള്ള അനേകം പേരിൽ പ്രാതഃസ്മരണീയനായിരിക്കുന്ന മഹാത്മാവാണു ശ്രീ വിദ്യാധിരാജ ചട്ടമ്പിസ്വാമികളെന്നു പുരാണകർത്താവ് തന്റെ ആത്മനിഷ്ഠമായ സങ്കൽപ്പത്തിലൂടെ അറിഞ്ഞിരുന്നു. ഭാരതത്തിലെ യോഗിപരമ്പരയോടു ഗ്രന്ഥകാരനുള്ള സമർപ്പണബോധം മറ്റൊരു

സങ്കൽപ്പംകൊണ്ടും മങ്ങലേറ്റിരുന്നില്ല. ഒരോ വാക്കും ഈ പരമസത്യത്തെ വെളിവാക്കുന്നതാണ്.

"വിശ്വജ്ഞനാകും യോഗിക്കജ്ഞാതമായിട്ടുണ്ടോ
വിശ്വത്തിലേതെന്നാലും ? സർവ്വജ്ഞനല്ലോ യോഗി.......
ഏതുകാലത്തും ലോകേ സംഭവ്യമാകും കാര്യം
ചേതസാ കാണ്മോരല്ലോ സന്യാസിമാരായുള്ളോർ."

"വിശ്വസഞ്ചാരംപോലും ഹന്ത ! തൻ നിശ്വാസത്താ-
ലിച്ഛപോലാക്കിത്തീർക്കും സത്യസ്ഥചിത്തന്മാർതൻ-
നിശ്ചയത്തിന്നുണ്ടാകില്ലന്തരം" എന്നുള്ള വരികളും

"നിയമിയുടെ ഹൃദയഗതിയതിനു തടവേകുവാൻ
നിർജ്ജരവർഗ്ഗത്തിന്നുമായീടുമോ"

എന്നീ വരികളും യോഗിവര്യന്മാരുടെ മഹാസിദ്ധിവൈഭവങ്ങളേയും ഇച്ഛ, ക്രിയ, ജ്ഞാനം എന്നീ അപരിമേയശക്തികളേയും കോർത്തിണക്കുന്ന സങ്കല്പത്തിന്റെ ഹൃദയാവിഷ്കരണമാണെന്നു പറയാതിരിക്കാൻ വയ്യ. അഹല്യയോടു കാണിച്ച അപമര്യാദയ്ക്കു ദേവേന്ദ്രനു ശാപം കൊടുക്കുവാനും ശാപമോക്ഷം നൽകുവാനും കഴിവുണ്ടായിരുന്ന ഗൗതമമുനിയെപ്പോലുള്ളവർ ഉദാഹരിക്കപ്പെടാനുള്ളപ്പോൾ ഭട്ടാരകപുരാണത്തിലെ വരികൾ ഗ്രന്ഥകാരന്റെ സാന്ദർഭികവികാരമല്ലെന്നു മനസ്സിലാകും. അദ്ധ്യാത്മാചാര്യന്മാരുടെ ഉഗ്രതപസ്സിലുരുത്തിരിഞ്ഞ മനുഷ്യശക്തി ദേവന്മാരെപ്പോലും നിയന്ത്രിക്കുന്നതിനു പ്രാപ്തിയുള്ളതാണെന്ന ബോധം നാം പലപ്പോഴും മറന്നുപോകാറുണ്ട്. ഭാരതം തപോഭൂമിയായിരുന്നിട്ടും ആർഷപാരമ്പര്യം നമ്മുടെ മാതൃരാജ്യത്തിന്റെ സംസ്കാരമായിരുന്നിട്ടും മഹായോഗികളനുഷ്ഠിച്ച തപസ്സിന്റെ കഴിവും മിഴിവും അറിഞ്ഞനുഭവിക്കുവാനും ശക്തിയാർജ്ജിക്കുവാനും കഴിയാതെപോയതു ജന്മാന്തരദുഷ്കൃതമെന്നേ പറയുവാനാകൂ. ശ്രീ ജഗതിയെപ്പോലുള്ള മഹാശയന്മാർ കാണിച്ച മാതൃക ഒരു തിരുത്തെഴുത്തിനു വഴിതെളിക്കുന്ന പദ്ധതിയായി കരുതേണ്ടതാണ്.

കാഷായവസ്ത്രത്തെപ്പറ്റിയും അതു നിലനിർത്തുന്ന സംസ്കാരത്തെപ്പറ്റിയും അതീവബഹുമാനമുള്ള ഗ്രന്ഥകർത്താവിനു കാഷായവസ്ത്രം ദുർവിനിയോഗം ചെയ്യുന്നതിൽ അതിയായ അമർഷവുമുണ്ട്.

"കാഷായവാസാഃ സതതം ധ്യാനയോഗപരായണഃ
ഗ്രാമാന്തേ വൃക്ഷമൂലേ വാ വസേദ്ദേവാലയേഽപി വാ" (നാ. പ. ഉ. 5: 61)

കാഷായാംബരധാരികളായി ഗ്രാമാന്തരങ്ങളിലോ വൃക്ഷച്ചുവടുകളിലോ ദേവാലയങ്ങളിലോ വസിക്കുന്ന സന്യാസിമാരോടുള്ള ബഹുമാനം അവരുടെ ജീവി

തനിഷ്ഠയോടും നിർദ്ദിഷ്ടലക്ഷ്യത്തോടുമുള്ള തപസ്സുറ്റ സങ്കല്പത്തെ ആശ്ര യിച്ചു നിലനിൽക്കുന്നതാണ്. ധ്യാനയോഗത്തിൽ സമയം വിനിയോഗിച്ചു ജീവൻ നിലനിർത്തുവാൻവേണ്ടി മാത്രം ഭിക്ഷാന്നം ഉപയോഗപ്പെടുത്തുന്ന പരിശീലനത്തിന്റെ പുറകിൽ ഉഗ്രതപസ്സിന്റെ സന്ദേശമാണല്ലോ ഉള്ളടക്കം ചെയ്തിരിക്കുന്നത്. ഒരേ ഗൃഹസ്ഥന്റെ വീട്ടിൽനിന്നും തുടർച്ചയായി ഒരിക്കലും ആഹാരം സ്വീകരിക്കരുതെന്നു ശാസ്ത്രോപദേശവും വൈരാഗ്യനിഷ്ഠയുമുള്ള ഒരു ജീവിതത്തോടു പരമമായ ബഹുമാനമുള്ള കവി കാഷായവസ്ത്രത്തെ ജീവനോപാധിയാക്കുന്നവരോടു കാട്ടുന്ന നിർദ്ദയമായ സമീപനം എങ്ങനെ യെന്നു കവിയുടെ വാക്കുകളിലൂടെതന്നെ പരിശോധിക്കാം. സന്യാസവേഷ മണിഞ്ഞുകൊണ്ടു ശത്രുക്കളെ നേരിടുന്ന അധമവൃത്തിയേയും കവി ചോദ്യം ചെയ്യുന്നത് ഇപ്രകാരമാണ്.

> "മുളകുപൊടി, പരിച, കുറുവടികൾ, കരവാളവും
> പുണ്യാശ്രമത്തിൽപ്പതുക്കിവച്ചന്വഹം
> നിജവിമതജനനികരനിധനമതിനായ് സ്വയം
> കാഷായവേഷമേന്തുന്ന കാപാലികർ
> ഉദരഭരഭരണമതിനുടയൊരുപമാർഗ്ഗമായ്
> കാവിയെക്കാണും കിരാതരാം കശ്മലർ"

എന്നിപ്രകാരം തുടരുന്ന വരികളിൽ 'പാടച്ചരപ്രാകൃതരെ'ന്നും 'കൂത്താടും നിശാചരരെ'ന്നും വിശേഷിപ്പിച്ചുകൊണ്ടു, തമ്മിലടിച്ചും ദുർഭാഷണം ചെയ്തും പരിഹാസ്യരായിത്തീരുന്ന ഹീനവൃത്തികളുടെ കാവിയെ നിശിതമായി വിമർശി ച്ചിരിക്കുന്നു. മറുഭാഗത്തു കാവി പ്രതിനിധാനം ചെയ്യുന്ന സങ്കൽപ്പത്തിന്റെ പ്രാധാന്യം സ്വന്തം വരികളിൽ രേഖപ്പെടുത്തുന്നു.

> "അവരണിയുമതിമഹിതകാഷായഭൂഷയി-
> ങ്ങാത്മാവിലാണല്ല ബാഹ്യവേഷങ്ങളിൽ
> അതിവിമലമതിതരമനർഘം സുദുർലഭം
> യോഗയാത്രയ്ക്കു പാഥേയമായുള്ളതാം
> അധികശുഭകരവിഹിതമായ കാഷായത്തി-
> നാരുമേ ഹന്ത ! കളങ്കമായീടൊലാ".

സദാപി ഒരു സന്യാസി അഥവാ ജിജ്ഞാസു താൻ സ്വീകരിക്കാൻ പോകു ന്ന ആശ്രമത്തിന് (സന്യാസാശ്രമം) അനുകൂലമായി പ്രവർത്തിക്കണം. മനസ്സും ബുദ്ധിയും സ്വാർത്ഥത വെടിഞ്ഞു സംശുദ്ധമാക്കണം. എങ്കിലേ സന്യാസം അതിന്റെ ഉത്തമലക്ഷ്യത്തിലെത്തൂ. സർവ്വപാപങ്ങളിൽനിന്നും പാപവിഷയ ങ്ങളിൽനിന്നും ഒഴിഞ്ഞു നിൽക്കുന്ന സന്യാസി മൗനമവലംബിച്ചുകൊണ്ടു വേണം സഞ്ചരിക്കേണ്ടത്. സർവ്വത്ര (അകത്തും പുറത്തും) ബ്രഹ്മത്തെ മാത്രമേ ദർശിക്കാവൂ. ബ്രഹ്മചിന്തനം സദാപി ഉണ്ടായിരിക്കണം. ആകീടപ

ര്യന്തം സർവ്വജീവരാശിയോടും സമഭാവനയോടെ പെരുമാറണം. സുഖദുഃഖങ്ങളിൽ സമമായ ചിന്ത പുലർത്തണം. ക്ഷമാശീലം ധനമായി വേണം. യദൃച്ഛാലാഭത്തിൽ സന്തുഷ്ടിയുണ്ടായിരിക്കണം. ഇങ്ങനെ കാവിയുടെ ഗുണവിശേഷങ്ങളേയും അതുകൊണ്ടുദ്ദേശിക്കുന്ന ജീവിതസ്വഭാവത്തേയും നാരദപരിവ്രാജകോപനിഷത്ത് നിഷ്പക്ഷവും നിർദ്ദിഷ്ടവുമായ സന്യാസനിയമമായി പ്രഖ്യാപിച്ചിട്ടുണ്ട്. ഇത്തരത്തിലുള്ള ഉത്തരവാദിത്വവും ഉഗ്രതപസ്സും ഉപലബ്ധമാക്കിയുള്ള ഒരു ജീവിതം കേവലം ഒരു ജീവനോപായമല്ലെന്നും മനുഷ്യമനസ്സിന്റെ ഊഷരഭൂമികളിലെ കളവും കളയും പറിച്ചു കിളച്ചൊരുക്കി വൃത്തിയാക്കി ഉന്നമ്രങ്ങളായ ആശയങ്ങളുടെ വിത്തുകൾ പാകി മുളപ്പിച്ചു വളർത്തി ഫലവത്താക്കേണ്ട ചുമതലയാണുള്ളതെന്നും അറിയുന്നവർക്കു കാവിയിൽ കറ പുരളുന്നതു കണ്ടുനിൽക്കാനാവുമോ ? കവിക്കുണ്ടായ ധർമ്മരോഷം ദോഷചിന്തയല്ലെന്നറിയുവാൻ ഇത്രയുംകൊണ്ടു കഴിയും.

## മതപരിവർത്തനവും ക്രിസ്തുമതച്ഛേദനവും:–

ഹിന്ദുമതതത്ത്വങ്ങളുടേയും ആചാരങ്ങളുടേയും അർത്ഥവും ആഴവുമറിഞ്ഞ മഹാപ്രഭുവാണല്ലോ ശ്രീ പരമഭട്ടാരക ചട്ടമ്പിസ്വാമികൾ. അനുസ്യൂതമുള്ള പരിശ്രമത്തിലൂടെ യോഗസിദ്ധാന്തം സ്വായത്തമാക്കിയ ആ മഹാത്മാവിനു ഹിന്ദുമതത്തേയോ ആചാരങ്ങളെയോ മതഭ്രാന്തരായ പാതിരിമാർ കടന്നാക്രമിക്കുന്നത് അല്പവും സഹിക്കാൻ കഴിഞ്ഞില്ല. മതഭ്രാന്തന്മാരായ പാതിരിമാരുടെ മതപരിവർത്തനത്തിനെതിരേയും ഹിന്ദുമതത്തെ അതിനുവേണ്ടി കുതന്ത്രങ്ങളുപയോഗിച്ച് ആക്ഷേപിക്കുന്നതിനെതിരേയുമുള്ള സ്വാമികളുടെ വെറുപ്പും വിദ്വേഷവും പുരാണകർത്താവിന്റെ ഭാഷയിൽ പകർത്തിയിരിക്കുന്നത് അതീവശ്രദ്ധേയമാണ്. പുരാണകർത്താവിനും സ്വാമിജിയ്ക്കുമുള്ള സങ്കല്പങ്ങളുടെ ഒരു സമന്വയഭാവമാണ് ആ വരികളിൽ മതപരിവർത്തനവിദ്വേഷമായി പ്രകടമാകുന്നത്. പാതിരിമാരുടെ വാക്കുകൾ എത്രകണ്ടു കള്ളവും പൊള്ളയുമായിരുന്നുവെന്നു തെളിയിക്കുന്ന വരികളാണു നാം വായിക്കുന്നത്.

> "യേശുദേവന്റെ വിശുദ്ധതത്ത്വങ്ങള-
> ല്ലാശയമത്ര മതദ്വേഷഗർജ്ജനം !
> ആശീവിഷാസ്യമതിങ്കൽനിന്നും വിഷ-
> ശ്വാസമല്ലാതെ പുറപ്പെടാനെന്തുവാൻ ?"

പാതിരിമാർക്കു കല്പിച്ചിരിക്കുന്ന സ്ഥാനം കാളകൂടവിഷം വമിക്കുന്ന കാളസർപ്പത്തേക്കാൾ കഠിനമാണെന്നുള്ള കവിയുടെ ഭാവനയും സ്വാമിജിയുടെ ശക്തമായ എതിർപ്പും മേൽപ്പറഞ്ഞ വരികളിൽ പ്രകടമാണ്.

> "തത്ത്വമിതൊന്നുമറിഞ്ഞുകൂടാതെയും
> ബുദ്ധിവികാസമെഴാതെയും മൂഢരായ്

സ്വന്തമതത്തിനു നിത്യമാൾകൂട്ടിടും
തന്ത്രകലാശ"മാണു പാതിരിമാരുടേതെന്നു സങ്കോചമെന്യേ പ്രസ്താവിക്കുവാൻ കഴിഞ്ഞ കവി അദ്ദേഹത്തിന്റെ പുണ്യപരിപാകത്താലാണെങ്കിലും നമ്മെ വിട്ടുപിരിഞ്ഞതു സമൂഹത്തിന് ഒരു തീരാനഷ്ടംതന്നെ.

"ഹിന്ദുവാരെന്തതിനർത്ഥമാ സംസ്കൃതി-
യെന്തിവയൊന്നുമറിഞ്ഞവരല്ലിവർ"

എന്നിങ്ങനെ പാതിരിമാരുടെ പാഷാണചഷകങ്ങളെ പരിഹസിച്ചുതള്ളുന്ന ധാർമ്മികരോഷം നിരൂപണാർഹമല്ല.

"അന്യമതത്തെയിടിച്ചു താഴ്ത്തുന്നതോ
ധന്യമല്ലൊട്ടുമൊരുത്തർക്കുമെന്നുമേ"

എന്നു ഹൈന്ദവസംസ്കാരത്തിന്റെ ഭാഷയിൽ ഉച്ചൈസ്തരം പ്രസ്താവിക്കാൻ കഴിഞ്ഞതു സംസ്കാരത്തിന്മേലുള്ള അചഞ്ചലമായ വിശ്വാസത്തേയും അകളങ്കമായ ധാരണയേയും ഉറപ്പിക്കുന്നു. അന്യമത പ്രതിഷേധം വന്നുപോയാൽ മനുഷ്യൻ മൃഗമായി മാറുമെന്നും അന്യോന്യം കടിച്ചുകീറുമെന്നുമുള്ള കവിയുടെ അഭിപ്രായം അസന്ദിഗ്ദ്ധമായി പ്രഖ്യാപിക്കുന്നത് ഇപ്രകാരമാണ്:

"എന്നതുകൊണ്ടിതുവേഗം മുളയിലേ
തന്നെ നുള്ളിക്കളയേണമസംശയം"-

ഭാരതത്തിലെ ചിന്തകന്മാർക്കും സമുദായപരിഷ്കർത്താക്കൾക്കുമുള്ള വിദഗ്ദ്ധമായ ഈ നിർദ്ദേശം അധികാരമോഹികൾക്കും അഭിനയവിദഗ്ദ്ധന്മാർക്കും (രാഷ്ട്രീയകലയുടെ) നടപ്പാക്കാൻ കഴിയാത്തതു വിശാലതകൊണ്ടോ അന്യമതസ്നേഹംകൊണ്ടോ അല്ല. മറിച്ചു, വോട്ടിന്റെ ചട്ടി നിറയ്ക്കുവാനുള്ള കപടതന്ത്രം മാത്രമാണിത്. സ്വാതന്ത്ര്യത്തിന്റെ പേരിൽ ലഭിച്ച അധികാരം, നഷ്ടപ്പെട്ട സംസ്കാരത്തെ വീണ്ടെടുക്കുന്നതിനുപകരം അതിനെ കുഴിച്ചുമൂടുകയാണെന്ന ധ്വനി മേല്പറഞ്ഞ വരികളിൽ ഉള്ളടക്കം ചെയ്തിരിക്കുന്നു. ഹിന്ദുമതം ഉന്നതമായ മനുഷ്യസംസ്കാരമാണെന്നും ഹിംസാമുക്തമായ ധർമ്മമാർഗ്ഗമാണതിന്റെ പിന്നിലുള്ളതെന്നും അതിനുവേണ്ടി കർമ്മം ചെയ്യുന്നവർ ഹിന്ദുക്കളാണെന്നുമാണ് കവിയുടെ അഭിപ്രായം. സജ്ജനധർമ്മമറിയുന്നവരും നിഷേധകർമ്മങ്ങളെ വർജ്ജിക്കുന്നവരും ദുഷ്ടകർമ്മങ്ങൾ ചെയ്യാത്തവരും "ക്ലിഷ്ടമാം സത്യമറിഞ്ഞു സന്മാർഗ്ഗിയായ് തത്ത്വമറിഞ്ഞവനാരവൻ ഹിന്ദുവാം" ഇങ്ങനെ ബ്രഹ്മവിചാരത്തോടുകൂടിയവരും ശിഷ്ടതവിട്ടുപജീവിക്കാത്തവരും സന്മതിയോടുകൂടി കർമ്മം ചെയ്യുന്നവരും ഹിന്ദുക്കളാണെന്നുള്ള കവിയുടെ ചിന്ത പാതിരിമാരുടെ അവിവേകത്തിനെതിരേ പ്രോജ്ജ്വലിച്ചുവെങ്കിൽ അതിലത്ഭുതമില്ലല്ലോ.

മതപ്രചരണം വിഷബീജമായി കരുതിയ സ്വാമിതിരുവടികൾ ക്രിസ്തുമതത്തിന്റെ അനർത്ഥങ്ങളും അപകടങ്ങളും എടുത്തുകാട്ടിക്കൊണ്ടു ക്രിസ്തു

മതച്ഛേദനമെന്ന പുസ്തകമെഴുതി. കാര്യകാരണസഹിതം ക്രിസ്തുമതച്ഛേദനമെന്തിനെന്നദ്ദേഹം സമർത്ഥിച്ചിട്ടുണ്ട്. താഴെ പറയുന്ന വരികൾ അതിനുദാഹരണങ്ങളാണ്.

"വസ്തുവിനുള്ളിലിരിക്കുന്ന വസ്തുവെ
കൃത്യമായിട്ടു തിരിച്ചറിഞ്ഞീടുവാൻ
വസ്തുതൻ ഖണ്ഡനമത്രയില്ലാതെ ക-
ണ്ടൊക്കുകയില്ലതുകൊണ്ടു ഖണ്ഡിച്ചു ഞാൻ.
ഗുപ്തമായിട്ടു ഫലത്തിനകത്തെഴും
വിത്തു വെളിയ്ക്കെടുക്കേണമെന്നാകിലോ
തത്ര ഫലത്തെ മുറിച്ചു നോക്കേണ, മി-
ങ്ങത്രയേ ചെയ്തതുമുള്ളു ഞാനും സ്വയം."

താർക്കികനുപോലും ജയിക്കുവാൻ കഴിയാത്ത സ്വാമിജിയുടെ വചോവിലാസം ക്രിസ്തുമതച്ഛേദനകാരണത്തിന്റെ വിശദീകരണത്തിൽനിന്നും മനസ്സിലാക്കാവുന്നതാണ്. ക്രിസ്തുമതമെന്ന വിഷഫലത്തെ മുറിച്ചുകാട്ടി ജനമദ്ധ്യത്തിൽ അവതരിപ്പിക്കുകയെന്ന ധർമ്മകർമ്മമാണു സ്വാമിജി ചെയ്തതെന്നും അതു ഛേദനവിദ്വേഷമല്ലെന്നുമാണു പ്രഖ്യാപിച്ചിരിക്കുന്നത്. പാതിരിമാരുടെ കുത്സിതനയങ്ങൾക്കെതിരേ മിനുസവും മൂർച്ചയുമുള്ള അതേ ആയുധം തിരിച്ചു കൊടുക്കുവാൻ ശ്രദ്ധ കാണിച്ച സ്വാമിജിയുടെ കർമ്മകുശലതയും ലക്ഷ്യബോധവും അധുനാതനന്മാർക്കു യോഗ്യമല്ലെന്നു വരുമോ ?

## പൂർവ്വജന്മങ്ങളും കർമ്മശിഷ്ടങ്ങളും:-

ഹിന്ദുമതത്തിലെ മോക്ഷസങ്കല്പം ജനനമരണങ്ങളെ ഓർമ്മിപ്പിക്കുന്ന മുക്തിഫലകമാണ്. ധർമ്മം, അധർമ്മം, നന്മ, തിന്മ, ശത്രു, മിത്രം, സ്നേഹം, ദ്വേഷം എന്നിപ്രകാരം ദ്വന്ദ്വഭാവമുളവാക്കുന്ന സർവ്വവും ജന്മജരാമരണങ്ങളെ ആശ്രയിച്ചും അനുസരിച്ചും ഉണ്ടാകുന്നതാണ്. സദ്യോമുക്തിയായാലും ക്രമമുക്തിയായാലും മോക്ഷം ജന്മമരണങ്ങൾ സംഭവിക്കാത്ത ആത്മതത്ത്വംതന്നെയാണ്. സുഖദുഃഖനിർവചനങ്ങളിൽ മനസ്സിനുള്ള സ്ഥാനം നിർണ്ണയിച്ചുകൊണ്ടു "മന ഏവ മനുഷ്യാണാം കാരണം ബന്ധമോക്ഷയോഃ" എന്നു പ്രഖ്യാപിക്കുന്നു. ഇവിടെ ബന്ധത്തെ സൃഷ്ടിക്കുന്ന ജന്മവും കർമ്മശിഷ്ടം നിലനിർത്തുന്ന മരണവും മോക്ഷത്തിനു തടസ്സമാണല്ലോ. ബന്ധമോക്ഷങ്ങളുടെ പട്ടിക പൂർവ്വജന്മപുനർജന്മങ്ങളുടെ ശൃംഖലയായി തുടരുന്നിടത്തോളം മോക്ഷം സംഭവിക്കുകയില്ല. ദുഷ്കർമ്മങ്ങൾക്കു നരകാദിജന്മങ്ങളും സൽക്കർമ്മങ്ങൾക്കു സ്വർഗ്ഗാദിലോകങ്ങളും ലഭിക്കുന്നു.

"ആസുരീം യോനിമാപന്നാ മൂഢാ ജന്മനി ജന്മനി
മാമപ്രാപ്യൈവ കൗന്തേയ ! തതോ യാന്ത്യധമാം ഗതിം."

എന്നു ഭഗവദ്ഗീതയും "സ്വപൂർവ്വാർജ്ജിതകർമ്മൈവ കാരണം സുഖദുഃഖയോഃ" എന്നു വ്യാസമഹാമുനിയും (വ്യാസരാമായണം- അയോദ്ധ്യാകാണ്ഡം, സർഗ്ഗം:6) "പൂർവ്വജന്മാർജ്ജിതകർമ്മമത്രേ ഭുവി സർവ്വലോകർക്കും സുഖദുഃഖകാരണം" എന്നു തുഞ്ചത്താചാര്യന്റെ അദ്ധ്യാത്മരാമായണം കിളിപ്പാട്ടിലും ത്രിമൂർത്തികളെയും കർമ്മസാക്ഷിയായ സൂര്യനെയും അതിജീവിച്ചു കർമ്മത്തിനു ബലമുണ്ടെന്നു ഭർത്തൃഹരിയും ("ബ്രഹ്മോ യേന കുലാലവൻ നിയമിതോ......... തസ്മൈ നമഃ കർമ്മണേ" എന്ന ശ്ലോകത്തിൽ) കർമ്മത്തിന്റെ പ്രാധാന്യത്തെയും കർമ്മംമൂലം വീണ്ടും കർമ്മവും പുനർജന്മവും സംഭവിക്കുന്നതായും വർണ്ണിച്ചിരിക്കുന്നു.

പൂർവ്വജന്മങ്ങളെ ആസ്പദമാക്കി മനുഷ്യൻ അനുഭവിക്കുന്ന ദുഃഖങ്ങളെയും ഈ ജന്മത്തിൽ ആത്മവിസ്മൃതികൊണ്ടു വർദ്ധിക്കുന്ന അഹങ്കാരത്തെയും കുറയ്ക്കുന്നതിനും രക്ഷാമാർഗ്ഗമായ ആത്മജ്ഞാനം കൈവരുത്തുന്നതിനും പരമഭട്ടാരകന്റെ ശുനകസദ്യ പ്രകൃതത്തിൽ അതീവ പ്രാധാന്യമർഹിക്കുന്നു. അഹങ്കാരിയും അധികാരമോഹിയുമായ അവിവേകിയായ ഒരു പോലീസുദ്യോഗസ്ഥന്റെ മദവും മോഹവും നശിപ്പിച്ചു ധാർമ്മികജീവിതം നയിക്കുന്നതിനുള്ള ഉദ്ബോധനം നൽകുന്നതു ശുനകസദ്യയിലൂടെയാണ്. ഇന്നത്തെ പട്ടികളെ ഉദാഹരിച്ചുകൊണ്ട് ഇന്നലത്തെ ഉദ്യോഗസ്ഥന്മാർക്കും പൂജാരികൾക്കും കള്ളസന്യാസിമാർക്കും പരസ്ത്രീഗമനം ചെയ്തവനും ക്ഷേത്രത്തിൽ കൊള്ള നടത്തിയവനും സർക്കാർരേഖകളിൽ തിരിമറി നടത്തിയവനുമെല്ലാം അവർ ചെയ്ത പൂർവ്വകർമ്മഫലങ്ങളെ നിർദ്ദയം നിരൂപണം നടത്തി നിവൃത്തിമാർഗ്ഗമരുളുന്ന ഉദാഹരണമാണു ശുനകസദ്യയിലൂടെ സ്വാമിജി വർത്തമാനലോകത്തിനു മുന്നിൽ പ്രഖ്യാപിച്ചത്. പുഴുത്തളിഞ്ഞു നിൽക്കുന്ന ആറാമത്തെ പട്ടി കഴിഞ്ഞ ജന്മത്തിൽ ക്ഷേത്രത്തിലെ പൂജാരിയായിരുന്നുവെന്നു പറയുമ്പോൾ ആഢ്യനായ പൂജാരിക്കു തോന്നുന്ന ഇളിഭ്യതയും കുറ്റബോധവും സമൂഹത്തിലെ തെറ്റുകൾക്കുള്ള തിരുത്തെഴുത്താണെന്നതിനു സംശയമില്ലല്ലോ. വിശ്വാസവഞ്ചന ചെയ്ത രാഷ്ട്രീയക്കാരനും പരദൂഷണം നടത്തിയവനുമെല്ലാം സ്വാമിജി നൽകുന്ന ശിക്ഷ ശുനകസദ്യയിലൂടെ കുറ്റവാളികളുടെ മനസ്സിൽ എന്നും ചോദ്യച്ചിഹ്നമുയർത്തും.

പുരാണകർത്താവിന്റെ ജന്മസഹജമായ നർമ്മബോധത്തിൽനിന്നും പുറത്തുവരുന്നതു സമൂഹത്തിലെ അധികാരവിജൃംഭികളും മൂഢപണ്ഡിതന്മാരും ഇതരതുറകളിൽ കുറ്റം മറച്ചുവച്ച് ഊറ്റം കാണിക്കുന്നവരുമെല്ലാം തലകുനിച്ചു ലജ്ജിച്ചു പിൻവാങ്ങേണ്ട വരികളാണ്. ഉദാഹരണമായി ക്ഷേത്രപൂജാരികളെപ്പറ്റി കവി പറയുന്നതു, പൂണുനൂലു മാത്രംകൊണ്ടു ഭൂമിദേവത്വം സൂക്ഷിക്കുന്ന ഇവർക്കു,

"ഭക്തിയെന്നുള്ളതുമില്ല, സർവ്വാംഗമാം
ശുദ്ധിയും, ശ്രദ്ധയുമില്ലയെള്ളോളവും."

മാത്രവുമല്ല, മന്ത്രതന്ത്രാദികളെ 'വൻതന്ത്ര'മായിട്ടാണു രേഖപ്പെടുത്തിക്കാണുന്നത്.

"മന്തതന്ത്രാദികളൊന്നുമോരാതെ വൻ-
തന്ത്രമായുള്ള പൂജാവിധിമൂലമായ്
വിപ്രനി'ശ്ശാന്തി'യിതേവിധം നിത്യവും"

ചെയ്തുപോവുകയാണെങ്കിൽ സംഭവിക്കുന്നതു രസാവഹമായ കാര്യമാണ്. വിപ്രന്റെ ശാന്തികൊണ്ടു വിഗ്രഹത്തിന്റെ ഊർജ്ജവും ശാന്തിയാകുമെന്നതാണത്. അതിലും കഷ്ടം,

"പാരം പുരീഷമശിക്കുന്ന ജന്തുവായ്
പാരിലീവണ്ണമിവൻ പിറന്നീടിനാൻ
ദേവാലയത്തിലനീതി ചെയ്യുന്നവർ-
ക്കീവണ്ണമാണു ഫലങ്ങളെന്നോരണം"

എന്നു പ്രഖ്യാപിച്ചുകൊണ്ട് ഇന്നത്തെ പൂജാരിമാർക്കും കഴകക്കാർക്കും സ്വാമിജി നൽകുന്ന മുന്നറിയിപ്പു ശ്രീ ജഗതിയുടെ നർമ്മരസവും കൂടിക്കലർന്നു പട്ടികൾക്കൊരുക്കിയ സദ്യയിലൂടെ ശിക്ഷാസദ്യ ഒരുക്കുകയാണല്ലോ.

'കോഴ വാങ്ങിച്ചൊരു രാഷ്ട്രീയവർത്തക'നെ 'വിശ്വാസവഞ്ചന ചെയ്ത കാപാലിക'നെന്നും 'കൂട്ടവാഗ്ദാനവരങ്ങൾ നൽകു'ന്ന ഇത്തരക്കാരനെ,

"വോട്ടു കഴിഞ്ഞുവെന്നാലോ ജനങ്ങളെ
വേട്ടയാടുന്ന വിശേഷകാട്ടാള" നെന്നും വിശേഷിപ്പിച്ചു, പട്ടിസദ്യയുടെ ഔചിത്യവും ആശയവും നർമ്മരസവും സന്ദർഭാനുയോജ്യമായി വിളിച്ചോതുന്ന ധർമ്മകർമ്മവിശദീകരണം സാമൂഹ്യദ്രോഹികളുടെ കണ്ണു തുറപ്പിക്കേണ്ടതല്ലേ ?

ക്ഷേത്രത്തിൽ പ്രവേശിച്ചാൽ എപ്രകാരമാണു പെരുമാറേണ്ടതെന്നും ആചാര്യനെന്നു കരുതി പൂജ ചെയ്യുന്നവരാരായാലും അവർ പൂജാദികൾ ചെയ്യുമ്പോൾ അത് ആചാരപൂർവ്വമനുഷ്ഠിച്ചില്ലെങ്കിൽ ചെയ്യേണ്ടതെന്തെന്നും ഉറച്ച ശബ്ദത്തിൽ കവി വിളിച്ചോതുന്നു. സ്വാമികൾ അധർമ്മകർമ്മനിരാകരണത്തിനു തെരഞ്ഞെടുത്ത സന്ദർഭവും ഔചിത്യവും അല്പവും നഷ്ടപ്പെടുത്താതെ ആ വിഷയം കവി ഇവിടെ സമ്പൂർണ്ണനർമ്മരസമുൾക്കൊള്ളുന്ന ശാസനത്തിലൂടെ സമൂഹത്തെ ഓർമ്മിപ്പിക്കുന്നു.

"ആചാരപൂർവ്വമനുഷ്ഠിച്ചിടായ്കിലി-
ങ്ങാചാര്യനും ഭുവി ദേവകോപാർഹനാം.
ദേവാലയത്തിനകത്തു ചെന്നാൽ മന-
സ്സേകാഗ്രഭക്തിരസത്തിലാറാടണം."

പുറത്തുകടന്നാൽ ഭക്തിരസം ഉണ്ടാകയില്ലെന്നറിയാവുന്ന കവി ദേവാലയ ത്തിനകത്തെങ്കിലും അതുണ്ടായിരിക്കണമെന്നാവശ്യപ്പെടുകയാണ്. പുരീഷം തിന്നുന്ന പട്ടികളെ അവതരിപ്പിച്ചു സമൂഹത്തിലെ പ്രൗഢമൂഢന്മാരെ ആക്ഷേ പിക്കുന്ന സ്വാമിജി അത്തരക്കാരുടെ നെറ്റി ചുളിപ്പിക്കുമാറ് നൽകുന്ന പൂർവ്വ കർമ്മഫലസിദ്ധാന്തം അസത്യമോ അനീതിയോ അല്ലെന്നു മഹാഗ്രന്ഥങ്ങളും മഹാമനീഷികളുടെ ജീവിതവും വിളിച്ചോതുന്നു.

**ജീവകാരുണ്യം:-**

ജീവകാരുണ്യവും ഭൂതദയയും ഹൈന്ദവതത്ത്വശാസ്ത്രത്തിലെ സജീ വസങ്കല്പങ്ങളാണ്. ജീവാത്മപരമാത്മൈക്യത്തെ ആസ്പദമാക്കിയുള്ള മോക്ഷം ജീവകാരുണ്യപരമായ ലക്ഷ്യത്തിലേക്കു നമ്മെ നയിക്കുന്നു. ജീവ രാശിക്കു നൽകുന്ന സേവനങ്ങളെല്ലാം ജീവന്റെ പ്രാധാന്യത്തെയും ജീവിക ളോടു കാട്ടേണ്ട കാരുണ്യത്തെയും പ്രഖ്യാപിക്കുന്നു. പാപഭൂയിഷ്ഠമായ ശരീ രങ്ങൾ കൈക്കൊള്ളേണ്ടിവന്ന ജീവികളെ സേവനംകൊണ്ടും സ്നേഹം കൊണ്ടും മുക്തിപദത്തിലേക്കുയർത്തേണ്ടത് മനുഷ്യധർമ്മമാണെന്ന സങ്കല്പം സനാതനസംസ്കാരത്തിന്റെ ജാഗ്രത്തായ അവസ്ഥയെ കാണി ക്കുന്നു. ഉപനിഷത്തുകൾ ഇക്കാര്യം പ്രഖ്യാപിച്ചതും മഹാതപസ്വികളുടെ ദർശനങ്ങളെ ആസ്പദിച്ചാണ്. തപസ്സിൽനിന്നുരുത്തിരിഞ്ഞ ദർശനങ്ങൾ ജീവാത്മാവിനോടു സ്വാത്മീഭവിക്കുന്ന ഉദാഹരണങ്ങളിലൂടെയാണ് ഈ മഹാ രഹസ്യം ലോകത്തിനു കാഴ്ചവച്ചത്.

"ജരായുജാണ്ഡജാദീനാം വാങ്മനഃ കായകർമ്മഭിഃ
യുക്തഃ കുർവീത ന ദ്രോഹം"

എന്നു നാരദപരിവ്രാജകോപനിഷത്തിൽ പ്രഖ്യാപിച്ചിരിക്കുന്നത് ഈ സന്ദർഭ ത്തിലെ ഓർമ്മയ്ക്കു നൈർമ്മല്യം പകരുന്നതാണ്. (വാക്ക്, മനസ്സ്, ശരീരം, കർമ്മം എന്നിവ മുഖേന ഒരു പ്രാണിയോടും വിദ്വേഷം ഭാവിക്കരുത്). ശ്രീകൃ ഷ്ണപരമാത്മാവ് ഗീതയിൽ ഭഗവാനേറ്റവും ഇഷ്ടപ്പെട്ട ഭക്തനെ അവതരി പ്പിക്കുമ്പോൾ ജീവകാരുണ്യമാണ് ആദ്യസ്ഥാനം വഹിക്കുന്നത് ("അദ്വേഷ്ടാ സർവ്വഭൂതാനാം മൈത്രഃ കരുണ ഏവ ച്"- 12 : 13). സർവ്വഭൂതങ്ങളിലും ദ്വേഷമില്ലാത്ത സങ്കല്പവും, മൈത്രിയും കാരുണ്യവും കാഴ്ചവയ്ക്കുന്ന തന്മ യത്വവും ഇവിടെ പ്രഖ്യാപിതമായിരിക്കുന്നു. മാത്രവുമല്ല, കുരുക്ഷേത്രയുദ്ധ ഭൂമിയിൽ മഹാരഥന്മാരുടെ യുദ്ധം നടന്നുകൊണ്ടിരിക്കുമ്പോൾ ദാഹത്താൽ വലഞ്ഞു ക്ഷീണിതരായ കുതിരകളെ അഴിച്ചു ദാഹജലം നൽകുന്നതിനു കൊണ്ടുപോകുന്ന സർവ്വാത്മാവായ സാരഥിയെ കാരുണ്യത്തിന്റെ പേരിൽ നമുക്കു വിസ്മരിക്കാനാവുമോ ?

"ജന്തുവിഷയകൃപാവശന്മാരല്ലോ
സന്തതം താപസപുംഗവന്മാർ നിങ്ങൾ"

എന്നു ക്ഷമാപണസഹിതം താപസധർമ്മം ഓർമ്മിപ്പിക്കുന്ന ദശരഥമഹാരാജാവ്, അറിയാതെ ചെയ്തുപോയ തെറ്റ് ജന്തുക്കളോടു കൃപ കാണിക്കാതെ സംഭവിച്ചതാണല്ലോ. പുത്രശോകത്താൽ മരിക്കട്ടെ എന്ന ശാപത്തിനും തന്മൂലമുണ്ടായ ഇതരസംഭവങ്ങൾക്കുമെല്ലാം കാരുണ്യം നഷ്ടപ്പെട്ട കർമ്മവൈരുദ്ധ്യം ഇടയാക്കിയെന്നതു ജീവിതത്തിലെന്നും ഓർമ്മിക്കേണ്ടതല്ലേ ? തന്റെ ഇണയെ എയ്തു വീഴ്ത്തിയ വേടന്റെ വിശപ്പും ക്ഷീണവും ശമിപ്പിക്കുന്നതിന് ഇണപ്രാവ് അഗ്നിയിൽച്ചാടി ആത്മാഹുതി നടത്തുമ്പോൾ വാല്മീകിമഹർഷി ചൂണ്ടിക്കാട്ടുന്നതു ജീവകാരുണ്യത്തേയാണ്. തിര്യക്കുകളായ പ്രാവുകൾക്ക് ഒരു വേടനുവേണ്ടി തങ്ങളുടെ ദേഹമുപേക്ഷിച്ചും കാരുണ്യം പകരാമെങ്കിൽ വാല്മീകി ചോദിക്കുന്നു:

"അത്രപോലും വേണമാശ്രിതരക്ഷണം
മർത്ത്യനെന്നാലോ പറയേണ്ടതില്ലല്ലോ"

രാവണന്റെ വെട്ടേറ്റു കിടന്ന ജടായുവിനെ തന്റെ മടിയിൽ കിടത്തി കണ്ണുനീരോടുകൂടി തലോടിയ രാമന്റെ സ്നേഹം ആ പേരിനെ അന്വർത്ഥമാക്കുന്ന ധർമ്മോന്മുഖസേവനത്തിന്റെയും കാരുണ്യത്തിന്റെയും കഥ പറയുകയല്ലേ ? "മാ നിഷാദ" എന്നു നിഷാദനെ ചെറുക്കുന്ന മഹർഷിയുടെ വാക്കുകൾ ക്രൗഞ്ചമിഥുനങ്ങളിലൊന്നിനെ എയ്തുവീഴ്ത്തിയ ക്രൂരകൃത്യത്തിനെതിരെയുള്ള കാരുണ്യവായ്പല്ലേ ! (മറ്റർത്ഥങ്ങൾ ഉണ്ടെന്നു മറക്കുന്നില്ല). ഇപ്രകാരം ഒന്നൊന്നായി ഭാരതസാംസ്കാരികഗ്രന്ഥപാരാവാരത്തിലേക്ക് ഇറങ്ങിമുങ്ങിയാൽ കണ്ടെടുക്കാൻ കഴിയുന്ന ശുക്തിമൗക്തികങ്ങളിൽ പലതും ജീവകാരുണ്യത്തിന്റെ പ്രകാശവും പ്രയോജനവും സ്ഫുരിപ്പിക്കുന്നവയാണ്.

വിദ്യാധിരാജപുരാണത്തിലൂടെ പ്രഖ്യാപിതമായിരിക്കുന്ന ജീവിതസന്ദർഭങ്ങൾ പലതും കാരുണ്യവാരാന്നിധിയായ പരമഭട്ടാരകനെ ഉദാഹരിച്ചുകൊണ്ടുള്ളതാണ്. കഥയുടെ സന്ദർഭങ്ങൾ വിശദമാക്കേണ്ട കാര്യമില്ല. അതിമനോഹരമായ കവിതയിൽ പകർത്തിവച്ച കാവ്യചിത്രങ്ങളായി വിദ്യാധിരാജപുരാണത്തിൽനിന്ന് അത്തരം സന്ദർഭങ്ങൾ നമുക്കു ലഭിക്കുന്നു. കോടിമുണ്ട് വെട്ടിനുറുക്കിയ എലികളുടെ ശല്യം പരാതിയായർപ്പിച്ച ഒരു ഭക്തനു സ്വാമിജി കൊടുത്ത മറുപടി എലികളെ മുഴുവൻ വിളിച്ചുവരുത്തിക്കൊണ്ടുള്ളതായിരുന്നല്ലോ. തന്നെയുമല്ല, ഒരു കാരണവരുടെ ഗൗരവത്തോടും വാത്സല്യത്തോടും കൂടി, ആരാണു മുണ്ടു കണ്ടിച്ചതെന്ന് എലികളിലൊന്നിനെ കണ്ടുപിടിച്ച സ്വാമിജി മേലാലങ്ങനെ ചെയ്യരുതെന്നു മുന്നറിയിപ്പും നൽകി, കൊണ്ടുവരാൻ പറഞ്ഞ ഉണ്ണിയപ്പം പത്തായി നുറുക്കി പത്തെലികൾക്കും ഭക്ഷണത്തിനു നൽകി മടക്കി അയക്കുകയാണല്ലോ ചെയ്തത്.

"സ്നേഹിച്ചിടേണമനൂനമാഖുക്കളെ
ദ്രോഹക്കയില്ലവ നമ്മെയും നിർണ്ണയം."

ഭഗവാൻ ഭട്ടാരകസ്വാമിയുടെ വാക്കുകൾ കവിതയിൽ പകർത്തിയ വരികൾ വായനക്കാരെ ഭട്ടാരകന്റെ സമീപത്ത് ആ സന്ദർഭത്തിലാനയിച്ച മട്ടിൽ അനുഭൂതിയുളവാക്കുന്നവയാണ്.

മറ്റൊരു സന്ദർഭത്തിലെ സംഭവം അതിലേറെ അത്ഭുതവും അമാനുഷികത്വവും പ്രകടമാക്കുന്ന ഒന്നാകുന്നു. അടുത്തുള്ള ഒരു കുന്നിൻചരിവിൽ മേയാനെത്തിയ പശുക്കിടാവിനെ ആക്രമിക്കാൻ തയ്യാറായി നിൽക്കുന്ന കടുവയെ സാന്ത്വനപ്പെടുത്തി ചെവിയിലെന്തോ മന്ത്രിച്ചു തിരികെ പറഞ്ഞയക്കുന്ന രംഗമാണു സ്വാമിയെ അന്വേഷിച്ചുചെല്ലുന്ന ഭക്തന്മാർ കാണുന്നത്. രംഗം കണ്ടു ഭയന്ന് മരത്തിൻമുകളിലേറിയ ഭക്തന്മാർ ഇറങ്ങിവന്നപ്പോൾ അവരോടു സ്വാമി പറഞ്ഞ വാക്കുകൾ രസാവഹങ്ങളാണ്.

"പേടിച്ചരണ്ടു മരത്തിലേറീടിലും
ചാടിപ്പിടിക്കും കടുവയ്ക്കു തോന്നിയാൽ.........
പേടിയ്ക്കവേണ്ട നമുക്കു വ്യാഘ്രത്തിനെ
സ്നേഹിപ്പതിന്നു വഴിക്കു സാധിക്കുകിൽ
സ്നേഹം നമുക്കു കൊടുക്കുവാനാകിലേ
സ്നേഹം നമുക്കു തിരിച്ചുകിട്ടൂ ദൃഢം."

മേല്പറഞ്ഞ വരികളിൽ സ്വാമിജിയുടെ സങ്കല്പങ്ങളും സമദർശിത്വവും അർഹിക്കുന്ന ലാളിത്യത്തോടും ഔചിത്യത്തോടുംകൂടി വർണ്ണിക്കുമ്പോൾ വികാരവിക്ഷുബ്ധരായി മരത്തിനു മുകളിലിരിക്കുന്ന ഭക്തന്മാർ, പശുക്കിടാവിനെ പിടിക്കാൻ തയ്യാറായി നിൽക്കുന്ന കടുവ, കുന്നിൻ ചരിവ്, സ്വാമിജി കടുവയെ സാന്ത്വനപ്പെടുത്തുന്ന രംഗം ഇവയെല്ലാം കൂടിച്ചേർന്നു കവിയുടെ ഭാവനാവൈഭവത്താൽ കടഞ്ഞെടുത്ത സുന്ദരമായൊരു കാവ്യചിത്രമായി പരിണമിക്കുന്നു. യഥാർത്ഥരംഗം കാണാത്തവർക്കു രംഗം സംവിധാനം ചെയ്യുന്ന അതിമനോഹരമായ ഈ കവിഭാവന സ്വാമിജിയുടെ വൈഭവത്തേയും കാരുണ്യത്തേയും വ്യക്തമാക്കുന്നതോടൊപ്പം പേടിച്ചരണ്ട ഭക്തന്മാരുടെ നിസ്സഹായതയേയും തിരിച്ചുപോയ കടുവയ്ക്കു ലഭിച്ച സ്നേഹത്തിന്റെ സാരോപദേശത്തെയുമെല്ലാം സഹൃദയഹൃദയവ്യഞ്ജകമായി സമ്മേളിപ്പിക്കുന്നു.

താർക്കികനായ പന്നിശ്ശേരിയും സ്വാമിജിയും ഒരു ഭക്തനൊരുക്കിയ വിരുന്നിൽ പങ്കുകൊള്ളവേ, വിശന്നുവിളിച്ചടുത്തുവന്ന പൂച്ചയെ സ്വാമിജിയോടുള്ള ബഹുമാനാർത്ഥം പന്നിശ്ശേരി ചവിട്ടിയോടിച്ചതു കണ്ടപ്പോൾ പരമകാരുണികനായ സ്വാമിജിയുടെ മുഖം 'വേദനകൊണ്ടു വിവർണ്ണമായി'. ജീവകാരുണ്യത്തിന്റെ മഹാമന്ത്രങ്ങൾ ആ മുഖത്തുനിന്ന് ഉതിർന്നുവീഴവേ തന്നെ പ്രപഞ്ചമനസ്സിന്റെ വേദനയെപ്പറ്റി അദ്ദേഹം അനുസ്മരിപ്പിക്കുകയും ചെയ്തു.

"ഏകജീവിക്കു വിഷാദമുണ്ടാക്കിലി–
ങ്ങാകെ പ്രപഞ്ചമനസ്സു നൊന്തീടുമേ

പ്രാണികളോടലിവാണു മർത്ത്യർക്കഹോ
വേണമെന്നുള്ള വികാരമെല്ലായ്പ്പൊഴും........
ജീവകാരുണ്യമുറയ്ക്കിലല്ലേ മർത്ത്യ-
ജീവിതത്തിന്നു വിലാസമുണ്ടായ്‌വരൂ."

സർവ്വാത്മാവായ മഹാഗുരുവിന്റെ വേദന പ്രപഞ്ചമനസ്സിന്റെ വേദനതന്നെയാണ് എന്നറിയാൻ കഴിയാത്ത തർക്കശാസ്ത്രവിശാരദനു നഷ്ടപ്പെട്ടത് ജീവൻ ജീവനോടു ബന്ധപ്പെട്ടപ്പോഴുണ്ടായ അനുഭൂതിയുടെ അവാച്യസന്ദേശമാണ്. കവി തന്റെ വാഗ്വിലാസംകൊണ്ടും ഗുരുകാരുണ്യംകൊണ്ടും എഴുതിവച്ച വരികൾ ജീവകാരുണ്യംകൊണ്ടു ചൈതന്യമൂറുന്ന വാക്കുകളിലൂടെ സന്ദർഭത്തിന്റെ ലയവും ഗുണവും മനുഷ്യഹൃദയങ്ങളിൽ നിവേശിപ്പിക്കുകയാണു ചെയ്യുന്നത്.

തന്റെ ശിഷ്യന്റെ (ശ്രീ നീലകണ്ഠതീർത്ഥപാദരുടെ) സമാധിക്കു പുറപ്പെടുന്നതിന് കുതിരവണ്ടി ഒരുങ്ങിനിൽപ്പുണ്ടെന്നു പറഞ്ഞപ്പോൾ ഭാരം വഹിക്കുന്നതിനു പുറമേ ആ പാവം ജന്തു അടിയും തൊഴിയും സഹിക്കണമല്ലോ എന്നായിരുന്നു സ്വാമിജിയുടെ മറുപടി. കുതിരയെ അടിക്കുകയില്ലെന്നു വണ്ടിക്കാരൻ വാക്കുകൊടുത്തതിനു ശേഷമേ സ്വാമിജി ആ വണ്ടിയിൽ പ്രവേശിച്ചുള്ളൂ.

"അന്യഭാരത്തെപ്പേറിപ്പോവതേ കഷ്ടം പോരാ-
ഞ്ഞന്യർതന്മൂലം കിട്ടും താഡനം കഷ്ടം ! കഷ്ടം !"

ഗുരുകാരുണ്യത്തെ അതേപോലെ വാക്കുകളിൽ പകർത്തിയ ഈ രണ്ടു വരികൾ സഹൃദയനെ ചിന്തിപ്പിക്കുക മാത്രമല്ല ജന്തുക്കളോടു കാരുണ്യം കാട്ടുന്നതിനാവശ്യമായ അനുഭൂതി പകർന്നുകൊടുക്കുകയും ചെയ്യുന്നു. 2പാമ്പുകളെ ഭയന്ന കുമ്പളത്തോടു കാരുണ്യത്തിന്റെ വാങ്മയവിലാസം ഊറിയൊഴുകിയതെങ്ങനെയെന്നുള്ള ആശയം ഗുരുഹൃദയത്തെ അറിയുന്ന അനുഗ്രഹത്താൽ മാത്രം ലഭ്യമായ തന്റെ കഴിവുകളിലൂടെ പുരാണകർത്താവ് ലോകസമക്ഷം ഉപദേശമായി വയ്ക്കുന്നു.

"കേറി നാമങ്ങോട്ടൊന്നും പീഡനം ചെയ്തില്ലെന്നാൽ
ഭീതി വേണ്ടൊട്ടും നമ്മെപ്പീഡനം ചെയ്യാ നാഗം
സ്നേഹമങ്ങേകാനായാൽ സ്നേഹിക്കുമല്ലോ പാമ്പും
പ്രാണിവർഗ്ഗത്തിന്നെല്ലാമായതാണല്ലോ തത്ത്വം."

മാകന്ദമരന്ദമാധുര്യമുള്ള ആ മഹാപ്രഭുവിന്റെ സ്നേഹധാരയിലലിഞ്ഞും ആശ്വസിച്ചും അനുഭൂതി നേടിയ അനേകായിരങ്ങൾ ഇന്നും ഈ കേരളഭൂവിൽ അവശേഷിക്കുന്നു. ചരിത്രസത്യം വെളിവാക്കുന്നതിനുള്ള ക്ലേശമോ യുക്തിമാത്രസഹജമായ അഭിപ്രായങ്ങളോ അനുഭൂതിയില്ലാത്ത ആശയങ്ങ

ളുടെ കർക്കശത്വമോ കൂടാതെ കാരുണ്യത്തികവിന്റെ ലളിതകോമളമായ ഈ സന്ദേശം ഉരുക്കഴിച്ചതും പകർത്തിവച്ചതും ഒരേപോലെ ഹൃദയാവർജ്ജകംതന്നെ.

**നാഗതത്ത്വം:-**

മണ്ണാറശാലയിലെ നാഗത്തറയിൽ കയറിയിരുന്ന സ്വാമിജിയെ അബ്രാഹ്മണനായതുകൊണ്ട് ആക്ഷേപിക്കാൻ തുനിഞ്ഞ ഇല്ലത്തെ കാരണവർ സർപ്പങ്ങളെ ആവാഹിച്ചു സ്വാമിജിക്കെതിരേ നിയോഗിച്ചു. പ്രസ്തുത പ്രവൃത്തി കണ്ട സ്വാമിജി പുഞ്ചിരിച്ചുകൊണ്ടു തന്റെ തപശ്ശക്തിയാൽ സർപ്പഭക്ഷകരായ കീരികളെ വിളിച്ചുവരുത്തി. കീരികളെ കണ്ടയുടൻതന്നെ സർപ്പങ്ങൾ ഭയന്നോടി അവയുടെ മാളങ്ങളിലൊളിച്ചു. പരാജിതനായ കാരണവർ പരിഭ്രാന്തനായി സ്വാമിയെ നമസ്കരിച്ചു മാപ്പപേക്ഷിച്ചു. നാഗം ഭൂമിയിൽ കാണുന്ന വെറും സർപ്പമല്ലെന്നും ബ്രഹ്മചൈതന്യമുണർത്തുന്ന കുണ്ഡലിനിയാണെന്നും സ്വാമിജിയിൽനിന്നു കാരണവർക്കു മനസ്സിലായി.

മൂലാധാരത്തിൽ നട്ടെല്ലിന്റെ അടിയറ്റത്തു മുട്ടയെ ചുറ്റിയുറങ്ങുന്ന പെൺപാമ്പിന്റെ മാതൃകയിൽ സുഷുപ്തിയെ പ്രാപിച്ചിരിക്കുന്ന ബ്രഹ്മശക്തിയെയാണു നാഗമെന്നു വിളിക്കേണ്ടതെന്നു യോഗശാസ്ത്രത്തിൽ സാമാന്യബോധമുള്ളവരും അറിഞ്ഞിട്ടില്ല. എട്ടരച്ചുറ്റായിട്ട് ഉറങ്ങുന്ന കുണ്ഡലിനിയെയാണ് ഇവിടെ സൂചിപ്പിച്ചിരിക്കുന്നത്. മൂന്നരച്ചുറ്റു മാത്രമേയുള്ളുവെന്നു മറ്റു ചിലർക്കഭിപ്രായമുണ്ട്. ഏതായാലും കുണ്ഡലത്തിന്റെ രൂപത്തിൽ വളഞ്ഞിരിക്കുന്നുവെന്നുള്ള സത്യം ഇരുകൂട്ടർക്കും സമ്മതമാണ്. മഹാജ്ഞാനികളായ യോഗീന്ദ്രന്മാർ ഈ തർക്കത്തിൽ പങ്കാളികളല്ല. കുണ്ഡലിനി, സർപ്പം മാളത്തിൽ പ്രവേശിക്കുന്നതുപോലെ, സുഷുമ്നയിലൂടെ ആധാരചക്രങ്ങളിലെത്തി ഓരോ ചക്രത്തിന്റെയും ദളങ്ങളിൽ ശക്തിചാലനം നടത്തി സഹസ്രാരപത്മത്തിലെത്തിച്ചേരുന്നു. നാഗർ ആഗമബ്രഹ്മസ്വരൂപമാണെന്നു കവി വർണ്ണിച്ചിരിക്കുന്നത് ഇക്കാരണത്താലാണ്. അധികാരിയായ ഒരു മഹായോഗിയിൽനിന്നു മാത്രമേ ഈ രഹസ്യം അറിയുവാൻ കഴിയുകയുള്ളൂ.

"അണ്ഡമായെന്തിനു,മത്ര മൂലാധാര-
മണ്ഡലത്തിങ്കലുറങ്ങി വാഴുന്നതാം
കുണ്ഡലിന്യാഖ്യ പരാശക്തിതന്നെ നാം
കൊണ്ടാടിടുന്നിതു നാഗരായെങ്ങുമേ."

എന്നീ വരികളിലൂടെ ഗുരുനാഥന്റെ ജ്ഞാനരശ്മികൾ സങ്കല്പത്തെയുണർത്തി കവിയിൽ ജനിപ്പിച്ച പ്രചോദനമാണു കാവ്യശൈലിയിൽ ബഹിർഗമിച്ചത്.

**സിദ്ധിവിശേഷങ്ങൾ :-**

സ്വാമിജിയുടെ മഹാസിദ്ധികളെപ്പറ്റി വിദ്യാധിരാജപുരാണത്തിൽ പലയിടത്തും പ്രതിപാദ്യമുണ്ട്. ഒരുകൂട്ടം മറവരുടെ ആക്രമണത്തിൽനിന്നും സ്വാമിജി രക്ഷപ്പെട്ട കാര്യം പുരാണത്തിൽ നിബന്ധിച്ചു കാണുന്നു. മറവരുടെ ഇടയ്ക്ക് 'ചാട്ടുളി' പോലെ ചാടി വീണ സ്വാമിജി തിരിച്ചുവരുന്നതുവരെ മറവരിലോരോരുത്തർക്കും ഘനാഘാതം കിട്ടിയതുപോലെ സ്തബ്ധരായി നിൽക്കേണ്ടിവന്നു. തിരിച്ചുവന്നതിനുശേഷം സ്വാമിജിയുടെ കരസ്പർശമേറ്റതോടെ അസ്തപ്രജ്ഞരായിരുന്ന അവർ ബോധവാന്മാരായി അതിവേഗം ഓടി മറഞ്ഞു. ഗുസ്തിമുറയിൽ സമർത്ഥനും തന്റെ ഭക്തനുമായ കുമ്പളത്തെ പൂട്ടിയിട്ട് പുതിയ കൈപ്പൂട്ടു പഠിപ്പിച്ചതും സ്വാമിജിയുടെ കായവ്യൂഹജ്ഞാനമെന്ന സിദ്ധിവിശേഷത്തെ കാണിക്കുന്നു.

വെള്ളമിറക്കാൻ പറ്റാത്തവർക്കു രോഗം മാറ്റിക്കൊടുത്തതും പാടാൻ കഴിയാതെ ശബ്ദബന്ധനം അനുഭവിച്ചവരെ പാടിപ്പിച്ചതുമെല്ലാം രോഗനിവാരണമെന്ന സിദ്ധിവിശേഷത്തിൽപ്പെടുന്നു.

"വിഷ്ണൗ ത്ര്യധീശ്വരേ ചിത്തം ധാരയേൽ കാലവിഗ്രഹേ
സ ഈശിത്വമവാപ്നോതി ക്ഷേത്രക്ഷേത്രജ്ഞചോദനാം."

(ഭാഗവതം: ഏ.സ്ക.)

കാലസ്വരൂപനും മായയ്ക്കധീശനുമായ വിഷ്ണുവിൽ ചിത്തമുറപ്പിക്കുന്ന യോഗി സകലജീവജാലങ്ങളെയും തന്റെ ഇഷ്ടം പോലെ പ്രവർത്തിപ്പിക്കാൻ കഴിയുന്ന ഈശിത്വമെന്ന സിദ്ധിയെ പ്രാപിക്കുന്നു. ശുനകസദ്യയും വ്യാഘ്രപ്രേഷണവും സർപ്പദർപ്പശമനത്തിനുവേണ്ടി കീരികളെ നിയോഗിച്ചതുമെല്ലാം ഈശിത്വം, വശിത്വം (തന്നിഷ്ടംപോലെ ഏതിനേയും വശപ്പെടുത്താനുള്ള കഴിവ്) എന്നീ സിദ്ധികളിൽപ്പെടുന്നു.

"പ്രവൃത്ത്യാലോകന്യാസാത്സൂക്ഷ്മ-
വ്യവഹിതവിപ്രകൃഷ്ടജ്ഞാനം" (പാ.യോ.സൂ, വി.പാ: 33)

സൂക്ഷ്മങ്ങളും ഉള്ളിലിരിക്കുന്നവയും ദൂരസ്ഥങ്ങളുമായ വസ്തുക്കളുടെ ദർശനശക്തിയാണു ജ്യോതിഷ്മതിയെന്ന പേരിലറിയപ്പെടുന്നത്. ഇതു ഭ്രൂമദ്ധ്യത്തിനു നേരെ മുമ്പിലുള്ള ആജ്ഞാചക്രത്തിന്റെ പ്രവൃത്തിയാണ്. അടുത്ത സൂത്രത്തിൽ വിവരിക്കുന്നതു സിദ്ധദർശനമെന്ന സിദ്ധിയാണ്.

"മൂർദ്ധജ്യോതിഷി സിദ്ധദർശനം" (പാ.യോ.സൂ, വി.പാ: 34)

ഭുവർലോകത്തിലെത്തുവാനും അവിടെയുള്ള വിശദാംശങ്ങൾ ഗ്രഹിക്കുവാനും ആ ലോകത്തിലെ ദേവന്മാരുടെയും മറ്റു സിദ്ധന്മാരുടെയും ദർശനം ലഭിക്കുന്നതിനുമുള്ള കഴിവുണ്ടാകുന്നതു മൂർദ്ധാവിലെ ജ്യോതിസ്സിൽ സംയമം ചെയ്യുന്നതുകൊണ്ടാകുന്നു.

ശ്രീമാൻ കുമ്പളത്തു ശങ്കുപ്പിള്ളയെ ചട്ടമ്പിസ്വാമികൾ എപ്പോഴും 'കാരണവരെ'ന്നായിരുന്നല്ലോ സംബോധന ചെയ്തിരുന്നത്. അതിനു കാരണമമ്പേഷിച്ചപ്പോൾ സ്വാമിജി പറയുന്ന കഴിഞ്ഞ ജന്മത്തിലെ അമ്മാവനായിരുന്നുവെന്ന സൂചന അത്യനർഘമായ ഒരു അദ്ധ്യാത്മസത്യത്തെ വെളിപ്പെടുത്തുന്നു. ഒരു യോഗിക്കു വർത്തമാനകാലവും ഭൂതകാലവും ഒരേപോലെ സുവ്യക്തമായതിനാൽ ഭാവിയും അതിന്റെ തുടർച്ചയാകാതിരിക്കാൻ പറ്റുകയില്ല. ഇങ്ങനെ സാധാരണ ജീവിതത്തിലെ മറവിയും പ്രാരബ്ധങ്ങളും അതിർവരമ്പിടുന്ന മനുഷ്യജീവിതത്തിന്റെ പരിമിതികളിൽനിന്ന് ഒരു യോഗി ത്രികാലജ്ഞനാകുന്നതെങ്ങനെയെന്ന സൂചനയാണ് ഇതിൽനിന്നു ലഭിക്കുന്നത്. ത്രികാലജ്ഞനാവുക മാത്രമല്ല മൂന്നു കാലങ്ങളും വർത്തമാനപ്രതീതിയുളവാക്കിക്കൊണ്ടു പുതിയ ഓർമ്മകളും മറവിയുമില്ലാത്ത ജീവിതത്തിലെ അദ്ധ്യാത്മതത്ത്വം പ്രഖ്യാപിക്കുകയാണു ചെയ്തത്.

"മഹത്യാത്മനി യഃ സൂത്രേ ധാരയേന്മയി മാനസം
പ്രാകാശ്യം പാരമേഷ്ഠ്യം മേ വിന്ദതേ/വ്യക്തജന്മനഃ"

(ഭാഗവതം: ഏ. സ്ക.)

മഹത്തത്ത്വസ്വരൂപമായ സൂത്രാത്മാവ് ഉപാധികളിൽ ബന്ധപ്പെട്ടിരിക്കുന്ന ഈശ്വരനിൽ മനസ്സിനെ ഉറപ്പിക്കുന്നവൻ പ്രാകാശ്യം എന്ന സിദ്ധിയെ പ്രാപിക്കുന്നു. ഈ പ്രാകാശ്യം അവ്യക്തത്തിൽനിന്നുണ്ടായ ഈശ്വരീയഭാവമാണ്. അത്തരക്കാർക്ക് അറിയാൻ കഴിയാത്തതായി യാതൊരു പദാർത്ഥവുമില്ല. അവർക്കു വളരെ ദൂരെയുള്ള വസ്തുക്കളെയും മറവില്ലാതെ ദർശിക്കാം.
ഒരു യോഗിക്കു താൻ നേടിയ സംപ്രജ്ഞാതവും അസംപ്രജ്ഞാതവുമായ സമാധ്യവസ്ഥകളിലൂടെ സപ്തലോകങ്ങളിലേയ്ക്കും വളരുവാനും ഓരോ ലോകങ്ങളിൽനിന്നു സംക്രമിക്കുവാനുമുള്ള കഴിവുണ്ടാകുന്നു. ഈ കഴിവുപയോഗിച്ചു തനിക്കധീനമായ ഏതൊന്നിനെയും നിയന്ത്രിക്കുവാനും നിഷ്കാസനം ചെയ്യുവാനും കഴിയുന്നു. ഗന്ധർവ്വനെ ഉച്ചാടിക്കുന്നതും ഇതേ ശക്തി ഉപയോഗിച്ചുതന്നെ. ഉപരിമണ്ഡലങ്ങളിൽ ഗന്ധർവ്വൻ മൂന്നാമത്തെ ലോകത്തു വ്യാപരിക്കുമ്പോൾ, ബ്രഹ്മജ്ഞാനിയായ യോഗി ഏഴാമത്തെ മണ്ഡലത്തിലും അതിനുപരി നിർഗുണാവസ്ഥയിലും ചെന്നെത്തുന്നു. അങ്ങനെയുള്ള യോഗിക്കു ഗന്ധർവ്വോച്ചാടനം പ്രശ്നമല്ല.

**ചിന്മുദ്രാവ്യാഖ്യാനം :-**

ചിത്തിന്റെ മുദ്രയാണു ചിന്മുദ്ര. സാധാരണ നിലയിൽ ഇന്ദ്രിയവിഷയങ്ങളുടെ സൂക്ഷ്മചലനങ്ങളെ സ്വീകരിക്കുകയാണു ചിത്തത്തിന്റെ ധർമ്മം. എന്നാൽ ഇവിടെ ചിത്തെന്നു പറയുന്നതു ജീവന്റെ വിഷയഭാവങ്ങളെ ബന്ധിച്ചുകൊണ്ടുള്ള തത്ത്വമാകുന്നു. ശരീരത്തിലെ ജ്ഞാനേന്ദ്രിയങ്ങളും കർമ്മേന്ദ്രിയങ്ങളും അതാതിന്റെ വിഷയത്തിലൂടെ ലോകത്തെ ജീവനിൽ പ്രതിഷ്ഠിക്കുന്നു. ഇങ്ങനെ വിഷയസംയോഗമുള്ള ജീവൻ നാഡികളിലൂടെ സഞ്ചരി

ക്കുമ്പോൾ ജീവനും നാഡികളും തമ്മിലുള്ള പരസ്പരാഭിമുഖ്യംകൊണ്ടു വികാരങ്ങളുദിക്കുന്നു. ആ വികാരങ്ങൾ അന്തരിന്ദ്രിയമായ മനസ്സിനെ പഞ്ചേന്ദ്രിയങ്ങളുടെ വിഷയഭാവനയ്ക്കു വിധേയമാക്കിത്തീർക്കുന്നു. ഈ വിധേയത്വംകൊണ്ടു വിഷയമോദാസ്പദമായ മനസ്സെന്ന ഭാവം ഗുണസമ്മിശ്രമായി നിലനിൽക്കുന്നു. ഇങ്ങനെ ജീവനു സഗുണവസ്തുക്കളോട് അനുഭവത്വരയുണ്ടാകുന്നു. ഇതിനുവേണ്ടി ജീവൻ നാഡികളെ തനിക്കനുകൂലമാക്കിക്കൊണ്ടു ജീവസ്പന്ദനങ്ങളെ കർമ്മാനുകൂലമാക്കുന്നു. ഈ കർമ്മങ്ങൾ ജീവനും ഇന്ദ്രിയങ്ങളും തമ്മിലുള്ള ബന്ധത്തിലൂടെ പ്രകൃതിബദ്ധമായി തുടരുന്നു. ജീവന്റെ മുക്തിയും ശുദ്ധിയും ഇതുകൊണ്ടു തടസ്സപ്പെടുക മാത്രമല്ല, അതിന്റെ നിഗൂഢചലനങ്ങൾ ജീവനിൽത്തന്നെ നിക്ഷിപ്തമായി കിടക്കുന്ന വസ്തുപരതയാൽ നിയന്ത്രിക്കപ്പെടുകയും ചെയ്യുന്നു. ഇങ്ങനെയുള്ള ജീവന്റെ സഞ്ചാരപഥമായ നാഡികളെ ബന്ധിച്ചു പ്രാണായാമം തുടർന്നാൽ, നാഡികളെ ചലിപ്പിച്ചു വികാരമുണ്ടാക്കുന്ന ജീവന്റെ സ്വഭാവം മന്ദീഭവിക്കുന്നു. തന്മൂലം ഊർദ്ധ്വഗതിയിലേക്കുള്ള പ്രയാണശക്തി വർദ്ധിക്കുന്നു.

ഇങ്ങനെയുള്ള പ്രയാണശക്തിയിൽ ജീവൻ കൂടുതൽ ശക്തമായി സ്ഫുരിക്കുന്നതു വിരലുകളുടെ അറ്റത്തുള്ള സംവേദന നാഡികളിലും (sensory nerves) പ്രേഷണനാഡികളുമായി (motor nerves) ബന്ധമുള്ള സ്നായുക്കളിലും (tendons) കൂടിയാണ്. സംവേദനം ഇന്ദ്രിയങ്ങളിലൂടെ ലഭിക്കുന്ന വസ്തുഗുണങ്ങളെ സ്വീകരിക്കലും പ്രേഷണം ജീവന്റെ ബാഹ്യചലനത്തിനാവശ്യമായ നിർദ്ദേശങ്ങൾ നൽകലുമാണ്. ഇവ രണ്ടും ഇത്തരത്തിലുള്ള ലോകവ്യാപാരത്തിൽ സദാ മുഴുകിയിരിക്കുന്ന കോശനിബന്ധിത കർമ്മങ്ങളാണ്. ഇവ രണ്ടിന്റെയും കേന്ദ്രം നട്ടെല്ലിനുള്ളിലെ സുഷുമ്നാനാഡിയിലാകുന്നു. ജീവൻ അനേകം ജന്മങ്ങളിലൂടെ സംഭരിച്ചുവച്ച സംസ്കാരം മേല്പറഞ്ഞ സംവേദനത്തിലൂടെയും പ്രേഷണത്തിലൂടെയുമാണു സംഭവിച്ചിട്ടുള്ളത്. ഈ സംവേദനപ്രേഷണങ്ങളെ നിയന്ത്രിച്ചാൽ ജീവന്റെ ബാഹ്യചലനാസക്തിയും വസ്തുഗുണങ്ങളെ സ്വീകരിക്കുന്ന സംവേദനാസക്തിയും നിയന്ത്രിക്കപ്പെടുന്നു. അതിനുവേണ്ടി സംവേദനപ്രേഷണങ്ങളെ സഹായിക്കുന്ന വിരൽത്തുമ്പുകളിലുള്ള കോശങ്ങളെ ബന്ധിക്കുകയെന്നതാണു ചിന്മുദ്രയിലൂടെ ലഭിക്കുന്ന ബാഹ്യപ്രയോജനം.

ഇപ്രകാരമുള്ള ബന്ധനം നിർവ്വഹിക്കുന്നതോടുകൂടി മേല്പറഞ്ഞ വിരൽത്തുമ്പുകളിലെ കോശങ്ങളിൽനിന്ന് അന്തർമുഖമായി പോകുന്ന സംസ്കാരവസ്തുക്കൾ ഒരുമിച്ചുചേർന്ന് ഒരേ ലക്ഷ്യത്തിലേക്കു ഗമിക്കുന്നു. സംവേദനംകൊണ്ടു സ്വീകരിക്കലും പ്രേഷണംകൊണ്ടു കൊടുക്കലും നടന്നുകൊണ്ടിരുന്നപ്പോൾ ജീവനു ബാഹ്യവസ്തുക്കളുമായാണു ബന്ധം നിലനിന്നിരുന്നത്. എന്നാൽ ചിന്മുദ്ര പിടിച്ചു കഴിയുമ്പോൾ മേൽപ്പറഞ്ഞ കോശങ്ങളുടെ ഇരുഭാഗത്തേക്കുമുള്ള സ്പന്ദനങ്ങൾ നിലയ്ക്കുകയും അവ രണ്ടും ഒരുമിച്ചുചേർന്നു സുഷുമ്നയെ ലക്ഷ്യമാക്കി ചലിക്കുകയും ചെയ്യുന്നു.

ജീവന്റെ ബാഹ്യപ്രയാണം നിലയ്ക്കുകയും ആന്തരികപ്രയാണം കൂടുതൽ ശക്തമാവുകയും ചെയ്യുന്നതുകൊണ്ടു ജീവനിൽ നിക്ഷിപ്തമായിരുന്ന വസ്തു സംസ്കാരങ്ങൾ (പ്രാണ – അപാനന്മാർ) ഒരുമിച്ചുചേർന്ന് ഒരേ ലക്ഷ്യത്തിലേക്കു ഗമിക്കാൻ ഇടയാകുന്നു. അങ്ങനെ പ്രാണനും അപാനനും തുല്യത കൈവരിക്കാനും "പ്രാണാപാനസമായുക്തോ യോഗഃ" എന്ന യോഗസിദ്ധാന്തമനുസരിച്ചുള്ള ജീവന്റെ ഉന്നതമായ അവസ്ഥയെ പ്രാപിക്കാനും കഴിയുന്നു.

മസ്തിഷ്കത്തിനു താഴെയുള്ള ശരീരഭാഗങ്ങളിൽ ജീവനു കർമ്മേന്ദ്രിയസ്വാധീനവും ശിരസ്സിൽ (മസ്തിഷ്കത്തിൽ) ജ്ഞാനേന്ദ്രിയവ്യാപാരങ്ങൾക്കു പ്രാധാന്യവും കൂടിയിരിക്കുന്നു. പഞ്ചേന്ദ്രിയങ്ങളിലോരോന്നിന്റേയും പ്രവർത്തനത്തെ നിയന്ത്രിക്കുന്നതിനു മസ്തിഷ്കത്തിൽ നിശ്ചിതകേന്ദ്രങ്ങളുണ്ട്. ഈ നിശ്ചിതകേന്ദ്രങ്ങൾ മസ്തിഷ്കത്തിലുള്ള കർമ്മേന്ദ്രിയകേന്ദ്രങ്ങളേക്കാൾ വ്യാപ്തിയും സ്പന്ദനശേഷിയും കൂടുതലുള്ളവയാണ്. തന്മൂലമുണ്ടാകുന്ന സ്പന്ദനങ്ങൾ, സ്വിച്ചോൺ ചെയ്യുമ്പോൾ വിളക്കു കത്തുകയും സ്വിച്ചോഫ് ചെയ്യുമ്പോൾ വിളക്കണയുകയും ചെയ്യുന്നതുപോലെ, മേല്പറഞ്ഞ മസ്തിഷ്കകേന്ദ്രങ്ങളുടെ സർവ്വേന്ദ്രിയവ്യാപാരത്തെ കൂട്ടിയിണക്കി നിയന്ത്രിക്കുന്നു.

സുഷുമ്നയുടെ മുഖ്യവ്യാപാരം തള്ളവിരലിലാണ് കൂടുതലുള്ളത്. തന്മൂലം തള്ളവിരൽ ചൂണ്ടുവിരലുമായി ബന്ധിച്ചു ബാക്കി വിരലുകൾ നിവർത്തുമ്പോൾ എല്ലാ വിരലുകളുടെയും കോശങ്ങൾ സ്വിച്ചമർത്തിയതുപോലെ ബാഹ്യസ്പന്ദനരഹിതമാകുന്നു. ഇതുകൊണ്ടു ജീവൻ ബാഹ്യവൃത്തിയിൽനിന്നു തിരിച്ച് സുഷുമ്നയിലൂടെ മസ്തിഷ്കത്തിലെ കേന്ദ്രസ്ഥാനത്തെത്തുന്നു. അങ്ങനെ എത്തുന്നതോടുകൂടി ജന്മാന്തരങ്ങളായി ജീവൻ സമ്പാദിച്ചുവച്ചിരുന്ന വസ്തുക്കൾ ബാഹ്യാന്തരികവ്യത്യാസമില്ലാതെ ഒന്നായി ലയിക്കുന്നു. തന്മൂലം ജീവന്റെ വസ്തുസ്വാധീനത കുറയുകയും ബാഹ്യലോകവ്യാപാരം ബന്ധിക്കപ്പെടുകയും ചെയ്യുന്നു. അപ്പോൾ അവശേഷിക്കുന്നതു ജീവന്റെ യഥാർത്ഥഭാവമായ ചൈതന്യമാണ്. ഈ ചൈതന്യം നാഡീസമൂഹത്തിൽ മുഴുവൻ വ്യാപിച്ചുകൊണ്ടു ജീവസാമ്രാജ്യത്തെ പ്രകാശമാനമാക്കിത്തീർക്കുന്നു. ഈ അവസ്ഥയിൽ തന്നിൽത്തന്നെയുള്ള ജീവന്റെ നന്മതിന്മകളെ വേർതിരിച്ചുകാണുവാനും നിയന്ത്രിക്കുവാനും ജീവൻ ശക്തിയുള്ളവനായിത്തീരുന്നു. തൽഫലമായി വികാരജന്യങ്ങളായ വിഷയസംജ്ഞകളെ തിരിച്ചറിയുന്ന ജീവൻ, അവ പിന്നീട് ഇന്ദ്രിയങ്ങൾക്കു ലഭിക്കാത്തവണ്ണം ജ്ഞാനാഗ്നിയിൽ ദഹിപ്പിച്ചു സ്വതന്ത്രനാകുന്നു. ഇന്ദ്രിയങ്ങൾക്കു വീണ്ടും ലഭിക്കാൻ വസ്തു ഇല്ലാതെ വരുമ്പോൾ അവയ്ക്കുണ്ടാകുന്ന കർമ്മരാഹിത്യത്തെ(അകർമ്മണ്യതയെ)യാണു വേദാന്തശാസ്ത്രത്തിൽ ഇന്ദ്രിയനിഗ്രഹമെന്നു നിർവ്വചിച്ചിട്ടുള്ളത്. അനന്തരമുള്ള പരിശീലനങ്ങളിൽ ജീവനു ബാഹ്യവൃത്തികളിൽനിന്നു മോചനവും ആന്തരികവൃത്തികളിലേക്കു പ്രചോദനവും ലഭിക്കുന്നു. Motor nerves (പ്രേഷണനാഡികളും) Sensory nerves

(സംവേദനനാഡികളും) ഇതോടെ നിശ്ചലമാവുകയും ജീവന്റെ വിഷയാസക്തി എന്നെന്നേക്കുമായി നിയന്ത്രിക്കപ്പെടുകയും ഇല്ലാതാവുകയും ചെയ്യുന്നു. അങ്ങനെയുണ്ടാകുന്ന യോഗിയുടെ അനുഭൂതിയെയാണ് ആത്മാനുഭൂതിയെന്നു യോഗശാസ്ത്രം വിളിക്കുന്നത്. ചിന്മുദ്രകൊണ്ടു ജീവനു സംഭവിച്ച ഈ അത്യുദാത്തമായ അനുഭവം സാധാരണ നിലയിൽ ആർക്കും മനസ്സിലാവുകയില്ലല്ലോ. ഈ മഹാപ്രതിഭാസത്തെപ്പറ്റി ഇനിയും വളരെ പറയാനുണ്ടെങ്കിലും വിസ്തരഭയത്താൽ ചുരുക്കുന്നു.

വിദ്യാധിരാജ ചട്ടമ്പിസ്വാമികൾ വിവേകാനന്ദനു നൽകിയ ചിന്മുദ്രാവ്യാഖ്യാനം മേൽപ്പറഞ്ഞ രീതിയിലുള്ള ശാസ്ത്രീയമായ നാഡീനിയന്ത്രണത്തേയും തന്മൂലമുണ്ടാകുന്ന ജീവന്മുക്തിയേയും സ്ഥാപിക്കുന്നു.

"നിയതവിധിസഹിതമിതി മുദ്ര ബന്ധിക്കുകിൽ
തത്രൈകനാഡിക്കുദിക്കുമസ്പന്ദനാൽ
ഉദിതമതിമഹിതമൊരു ഗൂഢമാം ശക്തിവ-
ന്നുച്ചിയിൽ തട്ടിയുദിക്കും പ്രകാശവും
അതുപൊഴുതി 'ലഹ' മതിലലിഞ്ഞലിഞ്ഞിബ്രഹ്മ-
വസ്തുവും താനുമഭിന്നമായ്ക്കണ്ടിടും."

എന്ന കവിവാക്യത്തിലൂടെ ഭട്ടാരകപരമാചാര്യന്റെ ചിന്മുദ്രാവ്യാഖ്യാനരഹസ്യം സംക്ഷിപ്തമായി വർണ്ണിച്ചിരിക്കുന്നതു ഗുർവനുവാദംകൊണ്ടു മാത്രമാണ്.

**ജീവന്മുക്താവസ്ഥ :-**

ഭാരതത്തിലെ ഋഷിപരമ്പരകളിൽ സമ്പൂർണ്ണ ത്യാഗികളായി ആത്മനിഷ്ഠൈകനിരതന്മാരായി കാണുന്നവർ വളരെ വിരളമാണ്. സദ്ഗുരുവിൽനിന്നും സർവ്വവിദ്യകളും അവധാനപൂർവ്വം പഠിച്ചതിനു ശേഷം വാസനാത്രയത്തെയും (പൂർവ്വ-വർത്തമാന-പുനർജന്മങ്ങളിലൂടെയും ലഭിക്കുന്ന കർമ്മവാസന), ഏഷണാത്രയത്തെയും (വിത്തൈഷണ, പുത്രൈഷണ, ദാരൈഷണ), മമത, അഹങ്കാരം തുടങ്ങിയ വികാരങ്ങളെയും വമനാന്നത്തെപ്പോലെ (ഛർദ്ദിച്ച അന്നം) ത്യജിക്കണം. ഇങ്ങനെ വൈരാഗ്യനിഷ്ഠ വന്ന ശേഷം മാത്രമേ സന്യാസം സ്വീകരിക്കാവൂ. ഏതാശ്രമത്തിൽ പെട്ടിരിക്കുന്നവനും പൂർണ്ണവൈരാഗ്യം വന്നു കഴിഞ്ഞാൽ സന്യാസം സ്വീകരിക്കാവുന്നതാണ്.

സർവ്വബന്ധങ്ങളിൽനിന്നും മുക്തനായി ബ്രഹ്മൈകനിഷ്ഠനായി സഞ്ചരിക്കണം. അസൂയ, ഗർവ്വം, ഇച്ഛ, ദ്വേഷം, അമർഷം, മമത എന്നിവയെ ഉപേക്ഷിച്ചിരിക്കണം. ജ്ഞാനവൈരാഗ്യഭാവനയോടു കൂടിയവനായി സഞ്ചരിക്കണം. കാമിനീകാഞ്ചനപരാങ്മുഖനായി ശുദ്ധമാനസനായി ഉപനിഷത്തുകളുടെ അർത്ഥത്തെ ജീവിതാനുഷ്ഠാനമാക്കി വർത്തിക്കണം. അഹിംസ, സത്യം, അസ്തേയം, ബ്രഹ്മചര്യം, അപരിഗ്രഹം എന്നീ പഞ്ചമഹാവ്രതങ്ങളെ ശ്രദ്ധാപൂർവ്വം പാലിക്കണം. നിന്ദിതരും പതിതരുമായ വ്യക്തികളിൽനിന്നു ഭിക്ഷ

സ്വീകരിക്കരുത്. ലാഭനഷ്ടങ്ങളെ സമമായി കരുതി കരതലത്തിൽ ഭിക്ഷ സ്വീകരിക്കണം. അല്പാഹാരനായി വർത്തിക്കണം. എട്ടു മാസങ്ങൾ ഗ്രാമങ്ങളിൽ സഞ്ചരിച്ചു ഭിക്ഷാടനം നടത്തണം. ശുഭാശുഭകർമ്മനിർമ്മൂലനപരനായിരിക്കണം. ജ്ഞാനം സമ്പാദിച്ചതിനു ശേഷം കടിസൂത്രം, കൗപീനം, ദണ്ഡം, കമണ്ഡലു എന്നിവയെല്ലാം ജലത്തിൽ ഉപേക്ഷിക്കണം. കുടീചകനായും ബഹൂദകനായും ഹംസനായും പരമഹംസനായും ദിഗംബരനായി സഞ്ചരിക്കണം. ഒരു ഗ്രാമത്തിൽ ഒരു രാത്രിയും തീർത്ഥങ്ങളിൽ മൂന്നു രാത്രിയും അഞ്ചു രാത്രി നഗരത്തിലും ക്ഷേത്രത്തിൽ ഏഴു രാത്രിയും താമസിക്കണം. കിടക്കുന്നതു ഭൂമിയിലായിരിക്കണം. ക്ഷൗരകർമ്മങ്ങളുപേക്ഷിക്കണം. വ്രതങ്ങൾ, ചാതുർമ്മാസ്യനിയമങ്ങൾ എന്നിവ ഉപേക്ഷിച്ചു ധ്യാനപരായണനായി കഴിയണം. ജ്ഞാനം ലഭിച്ചാലും അത് അന്യരെ ധരിപ്പിക്കാതെ സൂക്ഷിക്കണം (ഉന്മത്തനെപ്പോലെ കഴിയണം). ആത്മസ്വരൂപത്തെയും ആചാരത്തെയും പ്രകടമാക്കരുത്. സദാപി ഗുഡാകേശനായി ബ്രഹ്മനിഷ്ഠ അനുഷ്ഠിക്കണം. ദിനരാത്രവ്യത്യാസങ്ങളെ പരിഗണിക്കാതെ ഇത്തരത്തിൽ സന്യാസത്തിലിരുന്നുകൊണ്ടു ദേഹത്യാഗം ചെയ്യുന്നവനാണു പരമഹംസപരിവ്രാജകപദത്തിന് അർഹനായിട്ടുള്ളവൻ.

യജുർവേദാന്തർഗതമായ നിരാലംബോപനിഷത്ത് ബന്ധസങ്കല്പത്തെ വിശദീകരിക്കുന്നതിപ്രകാരമാണ് :

"ബന്ധ ഇതി ച അനാദ്യവിദ്യാവാസനയാ ജാതോഽഹമിത്യാദി
സങ്കല്പോ ബന്ധഃ,
പിതൃമാതൃസഹോദര ദാരാപത്യഗൃഹാരാമക്ഷേത്ര മമതാ
സംസാരാവരണസങ്കല്പോ ബന്ധഃ,
കർത്തൃത്വാദ്യഹങ്കാരസങ്കല്പോ ബന്ധഃ,
അണിമാദ്യഷ്ടൈശ്വര്യാശാസിദ്ധസങ്കല്പോ ബന്ധഃ,
ദേവമനുഷ്യാദ്യുപാസനാ കാമസങ്കല്പോ ബന്ധഃ,
യമാദ്യഷ്ടാംഗയോഗസങ്കല്പോ ബന്ധഃ,
വർണ്ണാശ്രമധർമ്മകർമ്മ സങ്കല്പോ ബന്ധഃ,
ആജ്ഞാഭയസംശയാത്മ ഗുണസങ്കല്പോ ബന്ധഃ,
യാഗവ്രതതപോദാന വിധിവിധാനജ്ഞാനസംഭവോ ബന്ധഃ,
കേവലമോക്ഷാപേക്ഷാസങ്കല്പോ ബന്ധഃ,
സങ്കല്പമാത്രസംഭവോ ബന്ധഃ."

ചുരുക്കിപ്പറഞ്ഞാൽ, "പദാർത്ഥഭാവനാദാർഢ്യം ബന്ധ ഇത്യഭിധീയതേ." എന്നു മഹോപനിഷത്ത് ബന്ധത്തെ നിർവ്വചിച്ചിരിക്കുന്നു. ഇത്തരത്തിൽ ബന്ധങ്ങളെ നിർവ്വചിച്ചശേഷം ജിതേന്ദ്രിയ പരിവ്രാജകനായി നിത്യാനിത്യവസ്തുക്കളെപ്പറ്റിയുള്ള വിചാരമുപേക്ഷിച്ചു പ്രപഞ്ചത്തിലെ സമസ്തവിഷയങ്ങളിൽനിന്നും മനസ്സിനെ ഉപസംഹരിക്കുകയും നിവൃത്തനാകുകയും ബന്ധ

ങ്ങൾ പുനഃസ്ഥാപിക്കാതെ മുക്തനാവുകയും ചെയ്യുന്ന അവസ്ഥയെത്തന്നെയാണു മോക്ഷമെന്നും നിത്യമുക്താവസ്ഥയെന്നും ധർമ്മമേഘസമാധിയെന്നും ജീവന്മുക്താവസ്ഥയെന്നും വിശേഷിപ്പിച്ചിട്ടുള്ളത്. ശ്രീ പരമഭട്ടാരക വിദ്യാധിരാജ ചട്ടമ്പിസ്വാമികൾ മേല്പറഞ്ഞ പരിവ്രാജകഗുണത്തോടു കൂടിയവനായും, ശരീരയുക്തനായി അദ്ദേഹത്തിന്റെ കർമ്മങ്ങളെ നിരീക്ഷിക്കുമ്പോൾ, തികഞ്ഞ ജീവന്മുക്തനായും കാണുവാൻ കഴിയും.

ജീവന്മുക്തലക്ഷണങ്ങൾ മഹോപനിഷത്ത്, ഭഗവദ്ഗീത, വരാഹോപനിഷത്ത്, തേജോബിന്ദൂപനിഷത്ത് തുടങ്ങിയ വേദാന്തർഗതങ്ങളായ ഉപനിഷത്തുകളിൽ വിശദമാക്കിയിട്ടുണ്ട്.

"ഹർഷാമർഷഭയക്രോധകാമകാർപ്പണ്യദൃഷ്ടിഭിഃ
ന പരാമൃശ്യതേ യോ/ന്തഃ സ ജീവന്മുക്ത ഉച്യതേ" (മ. ഉ)

(സന്തോഷം, ദ്വേഷം, ഭയം, കോപം, കാമം, അജ്ഞാനം എന്നിവയിൽ ആരാണോ ബന്ധിക്കപ്പെടാത്തത് അദ്ദേഹത്തെ ജീവന്മുക്തനെന്നു വിളിക്കുന്നു).

"രാഗദ്വേഷൗ സുഖം ദുഃഖം ധർമ്മാധർമ്മൗ ഫലാ/ഫലേ
യഃ കാരോത്യനപേക്ഷ്യൈവ സ ജീവന്മുക്ത ഉച്യതേ."

(രാഗദ്വേഷങ്ങളില്ലാത്തവനും സുഖദുഃഖങ്ങളിൽ സമഭാവനയുള്ളവനും ധർമ്മാധർമ്മങ്ങളിൽ നിർലിപ്തനും ഫലാഫലങ്ങളിൽ ആകാംക്ഷയില്ലാത്തവനുമായ യോഗിയെ ജീവന്മുക്തനെന്നു വിളിക്കുന്നു). ഈ നിയമങ്ങളെ ആധാരമാക്കിയാണു കവി ഭട്ടാരകപുരാണത്തിൽ വിദ്യാധിരാജമഹാപ്രഭുവിനെ മനനം ചെയ്തു തന്റെ അഭിപ്രായം എഴുതിയിട്ടുള്ളത്. അതിപ്രകാരമാണ്–

"ബന്ധനമറ്റു കഴിഞ്ഞവർക്കെങ്ങനെ
ബന്ധമുണ്ടാവതു ജന്മഗേഹാദിയിൽ ?"

"ന കിഞ്ചന ദ്വേഷ്ടി തഥാ ന കിഞ്ചിദപി കാംക്ഷതി
ഭുങ്ക്തേ യഃ പ്രകൃതാൻ ഭോഗാൻ സ ജീവന്മുക്ത ഉച്യതേ
ശാന്തസംസാരകലനഃ കലാവാനപി നിഷ്കളഃ
യഃ സചിത്തോ/പി നിശ്ചിത്തഃ സ ജീവന്മുക്ത ഉച്യതേ." (മ. ഉ)

(വിധിപൂർവ്വം വന്നുചേരുന്ന സുഖങ്ങളെ മാത്രം അനുഭവിക്കുന്നവനും ഒന്നിലും ആകാംക്ഷയില്ലാത്തവനും ഈർഷ്യയോ ദ്വേഷമോ അറിയാത്തവനും ആരാണോ അവൻ ജീവന്മുക്തനാണ്. ബാഹ്യദൃഷ്ടിയിൽ 'പരിപൂർണ്ണകലാനിധി' യും കലായുക്തനുമാണെന്നു തോന്നിയാലും ആത്മനിഷ്ഠകൊണ്ടു കലാരഹിതനായും ചിത്തരഹിതനായും വിഷയചിന്തകളിൽനിന്നു മുക്തനായും ഇരിക്കുന്നവനാണു ജീവന്മുക്തൻ). ഈ പ്രപഞ്ചത്തിലെ സമസ്ത

അർത്ഥസമൂഹങ്ങളുടെയും മദ്ധ്യേ നിവസിക്കുന്നവനായാലും അവയെ പരധനമെന്നപോലെ കരുതി നിരാഗ്രഹനും നിർമ്മോഹനും നിസ്പൃഹനുമായിരിക്കുന്ന ധർമ്മാത്മാവ് ആത്മനിഷ്ഠനായി സമ്പൂർണ്ണാനുഭൂതി അനുഭവിക്കുന്നു. ആ മഹാത്മാവു ജീവന്മുക്തനാകുന്നു.

"ആനന്ദഘനരൂപോ/സ്മി പരാനന്ദഘനോ/സ്മ്യഹം
യസ്യ ദേഹാദികം നാസ്തി യസ്യ ബ്രഹ്മേതി നിശ്ചയഃ
പരമാനന്ദപൂർണ്ണോ യഃ സ ജീവന്മുക്ത ഉച്യതേ."

"ശുദ്ധചൈതന്യരൂപാത്മാ സർവ്വസംഗവിവർജ്ജിതഃ
നിത്യാനന്ദഃ പ്രസന്നാത്മാഹ്യന്യചിന്താ വിവർജ്ജിതഃ
കിഞ്ചിദസ്തിത്വഹീനോ യഃ സ ജീവന്മുക്ത ഉച്യതേ." എന്നു തുടങ്ങി,

"ന മേ ചിത്തം ന മേ ബുദ്ധിർ നാഹങ്കാരോ നചേന്ദ്രിയം
ന മേ ദേഹഃ കദാചിദ്വാ ന മേ പ്രാണാദയഃ ക്വചിത്
ന മേ മായാ ന മേ കാമോ ന മേ ക്രോധഃ പരോ/സ്മ്യഹം
ന മേ കിഞ്ചിദിദം വാപി ന മേ കിഞ്ചിത് ക്വചിത് ജഗത്."

ഇപ്രകാരം തുടരുന്ന ഉപനിഷദ്‌വിശദീകരണം ജീവന്മുക്തന്റെ വാങ്മയദൃശ്യം വരച്ചുകാട്ടുന്ന തേജോബിന്ദൂപനിഷത്തിന്റെ പരാമർശമാണ്. വരാഹോപനിഷത്ത്, ശ്രീമദ് ഭഗവദ്ഗീത തുടങ്ങിയ മഹദ്ഗ്രന്ഥങ്ങളിലും ജീവന്മുക്താവസ്ഥയെ വിശദീകരിച്ചുകൊണ്ടുള്ള പരാമർശമുണ്ട്.

പ്രകൃതത്തിൽ കവി ജീവന്മുക്തനെ അവതരിപ്പിക്കുന്നത് ഇങ്ങനെയാണ്:

"സദ്ഗുരുശ്രേഷ്ഠൻ നൽകും തത്ത്വോപദേശംകൈക്കൊ-
ണ്ടിപ്രപഞ്ചത്തിൻഭാവം മിഥ്യയെന്നെണ്ണിപ്പാരം
വാസനാനാശത്തോടൊത്താ മനോനാശം കൈവ-
ന്നീശ്വരീയാഭം സത്താമാത്രനായ് മാറിച്ചെമ്മേ
നിത്യനിർഭാസം നിത്യാനന്ദമാം ബ്രഹ്മാഭിഖ്യം
വസ്തുവും താനും രണ്ടല്ലെന്നറിഞ്ഞാനന്ദിക്കും
ജ്ഞാനിയായീടും യോഗിക്കുണ്ടാകുമാത്മാനന്ദ-
പ്രീതിതാനത്രേ ജീവന്മുക്തിയെന്നോതീടുന്നു."

അതീവഗഹനങ്ങളും യോഗീന്ദ്രചിത്തമാത്രപ്രസക്തവുമായ അനുഭൂതിമണ്ഡലത്തെ അറിഞ്ഞാസ്വദിക്കുന്നവനെപ്പോലെ പുരാണകർത്താവ് മഹാഗുരുവിന്റെ കരുണാകടാക്ഷത്താൽ പരിവ്രാജകത്വവും ജീവന്മുക്താവസ്ഥയും മുക്തിയുടെ മറ്റു വകഭേദങ്ങളും (ക്രമമുക്തി, വിദേഹമുക്തി, സദ്യോമുക്തി) സംക്ഷേപിച്ച് അവതരിപ്പിക്കുന്നു. അഭിജ്ഞന്മാർക്കും അനഭിജ്ഞന്മാർക്കും ആസ്വദിക്കാൻ കഴിയുന്ന ചിന്താബന്ധുരവും അനുഭൂതിസന്ദായകവുമായ

അനുഭവങ്ങളെ കോർത്തിണക്കി ഒരു മഹാപ്രഭുവിന്റെ ജീവിതമാല്യം വാങ്മയമായി ഭക്തജനമനോമന്ദിരങ്ങളിൽ ഉപഹാരമാക്കുകയാണു ചെയ്തിരിക്കുന്നത്. ജന്മാന്തരസുകൃതംകൊണ്ടും ഗുരുവിന്റെ അനുഗ്രഹംകൊണ്ടും അതിമനോഹരമായ ഈ കാവ്യശില്പം ജനഹൃദയങ്ങളിൽ ശാശ്വതപ്രതിഷ്ഠ നേടിയിരിക്കുന്നു.

**സമാധി :-**

ശാന്തിയുടെ ശീതളകിരണങ്ങൾ വർഷിച്ചുകൊണ്ടു മനുഷ്യമനസ്സിൽ സ്നേഹത്തിന്റെ അമൃതധാരയൊഴുക്കിയ ഒരു മഹാപുരുഷന്റെ ജീവിതയുഗം സമാപിക്കുന്നു. മനുഷ്യചരിത്രത്തിൽ മഹത്വത്തിന്റെ മാനദണ്ഡം കുറിക്കാൻ കഴിഞ്ഞ ഒരു വിശ്വപുരുഷന്റെ സമാധിസമയം സമാഗതമാകുന്നു. പ്രകൃതീശ്വരിയുടെ പ്രസന്നമുഖം മ്ലാനമായിത്തുടങ്ങി. ആ ലോകമാതാവിന്റെ ഹൃദയത്തുടിപ്പുകൾ നിഷ്പന്ദമാകുന്നോ എന്നു തോന്നുമാറു പച്ചിലകളുടെ തരളമായ ചലനങ്ങൾ ശാന്തമായിത്തീർന്നു. പൂവല്ലികൾ പുതുമണമുതിരുന്ന പുഷ്പങ്ങൾ വർഷിച്ചു. സദാഗതിയും ഗന്ധവാഹകനുമായ മന്ദമാരുതൻ ആ വിശ്വപ്രാണനെ ആനയിക്കുവാനുള്ള മഹാരഥമൊരുക്കി, അനുഭൂതിയുടെ അനവദ്യസന്ദേശങ്ങളുമായി വന്നെത്തി. യുഗങ്ങളാർജ്ജിച്ച പുണ്യത്തിന്റെ പുംസ്കോകിലം തന്റെ ഗാനമധുരിമ അവസാനിപ്പിക്കുന്ന നിമിഷങ്ങളോർത്തു നീഡജങ്ങൾ നിശ്ശബ്ദങ്ങളായി. കലയും കമലയും പൂത്താലമർപ്പിച്ച മഹാപ്രഭുവിനെ സ്മരിച്ചു മനുഷ്യഹൃദയങ്ങൾ ഘനനിശ്ശബ്ദതയാർന്ന മന്ത്രങ്ങളുതിർത്തു. പാമ്പും തവളയും വർഗ്ഗവൈരം മറന്നു ഭഗവാന്റെ സാമീപ്യസുഖമനുഭവിക്കാൻ വന്നെത്തിയിരുന്നു. അരുണകിരണാഭനായ അസ്തമയസൂര്യൻ ആ ജഗൽപ്രാണന്റെ വരവേല്പിനു പരിവേഷമെന്നോണം നിലകൊണ്ടു. കവിയുടെ കമനീയഭാവന കരവിരുതാർന്ന മട്ടിൽ ഭട്ടാരകേശന്റെ സമാധിക്കു എതിരേല്പു നൽകുവാൻ,

"പൂവിട്ടമേടക്കാലക്കാർത്തികത്താരം പൊങ്ങി
അത്തപോധന്യന്നഗ്രേ കൈവിളക്കായിത്തീരാൻ
മുക്തിമാർഗ്ഗത്തിൽ കത്തും ഭദ്രമാം ദീപംപോലെ."

അവതാരോദ്ദേശ്യം കഴിഞ്ഞു തിരിച്ചുപോകുന്ന ദൈവജ്ഞന്റെ ഭൗതികശരീരം എന്നെന്നേക്കുമായി ഉപേക്ഷിച്ചു പരമാത്മപദവിയിലേക്കുയരുവാൻ ചിദാകാശഗമനം ചെയ്യുന്ന ആ അവിസ്മരണീയ നിമിഷം വന്നെത്തിക്കഴിഞ്ഞു. ചുറ്റിനുംനിന്നു പ്രാർത്ഥനാരവങ്ങൾ മുഴങ്ങി. പരമഭട്ടാരകൻ പത്മാസനസ്ഥിതനായി. ദേവവൃന്ദങ്ങൾ വരവേല്പിനു വന്നെത്തിക്കഴിഞ്ഞു. മഹാതേജസ്വികളായ മനീഷിവൃന്ദം സൂക്ഷ്മശരീരങ്ങളിൽ പ്രത്യക്ഷരായി പ്രശോഭിച്ചു. ആ പുണ്യസമയത്ത്,

"ശാന്തനായ് ശാന്താത്മാവായൂർദ്ധ്വരേതസ്സായത്യുൽ-
ക്രാന്തനായത്യാനന്ദാലൂർദ്ധ്വചക്ഷുസ്സായപ്പോൾ

ശ്രീലമാം മൂലാധാരസ്ഥാനത്തു ചക്രീഭാവേ
ലാലസിച്ചീടും ജീവാംശത്തിനെ സമ്യക്കായി
മന്ദമായാറാധാരസ്ഥാനോപവേശം ചെയ്ത-
ത്യന്തമായുൽഭാസിക്കും ബ്രഹ്മരന്ധ്രത്തിൽച്ചേർത്തും
നിത്യശൈവത്വശ്രീതൻ സാമരസ്യത്തിൻ പൂന്തേ-
നെത്രയും പീത്വാനന്ദാകാരനായ് മാറിച്ചെമ്മേ
നിർമ്മലാത്മാവായാത്മാരാമനായ് സംവിദ്രൂപ-
ബ്രഹ്മമായ് വിദ്യോതിച്ചാൻ വിദ്യാധിരാജൻ യോഗി."

സരളതയും സ്വാരസ്യവും ഭക്തജനലക്ഷങ്ങളുടെ തരളഹൃദയങ്ങളിൽ താള ത്തുടിപ്പേകിക്കൊണ്ടു ഹൃദയസ്പൃക്കായി അനുഭൂത്യാത്മകമായി ശ്രീ പരമഭ ട്ടാരകന്റെ നിർവ്വികല്പസമാധിയെപ്പറ്റി വാങ്മയപശ്ചാത്തലമൊരുക്കിയ കവി യുടെ ജീവസ്പന്ദനങ്ങൾ കവിതയായിത്തീർന്ന വരികൾ, ഒരു യോഗിയുടെ ഊർദ്ധ്വഗമനത്തിന് ഇതിൽപ്പരം ശാസ്ത്രനിഷ്ഠമായ കവിതാസരണി ഒരുക്കു വാനില്ല. അനുഭൂതിയുടെ അവാച്യസന്ദേശമായ ആ അനവദ്യനിമിഷങ്ങൾ ഇങ്ങിനി വരാത്തവണ്ണം എന്നെന്നേക്കുമായി സ്പന്ദനം അവസാനിപ്പിച്ചു.

"വൃത്താന്തമേവംവണ്ണം വിസ്തരിച്ചപ്പോൾ പക്ഷി-
യ്ക്കുൾത്താപമൂലം കണ്ണീർമുത്തണിഞ്ഞക്ഷിദ്വന്ദ്വം."

ഈ ഹംസപ്പക്ഷി ആരായിരിക്കാം ? ശ്രീ പരമഭട്ടാരകന്റെ വാങ്മയശരീര ശില്പം തേജോമയമായി പണിതീർത്തെടുത്ത ഭക്തശിരോമണിയായ പുരാ ണകർത്താവിന്റെ ഭക്തപരിമളകാലാലാപത്താൽ പ്രസന്നമായ മനോനീ ഡജംതന്നെയാകാം.

"വിദ്യാധിരാജസ്വാമിൻ ! വിശ്വവേദസ്സാം മുത്തേ !
ചിദ്രൂപസത്തേ ! ഭട്ടാരേശ ! ഞാൻ വന്ദിക്കുന്നേൻ."

പ്രപഞ്ചപ്രതിഭാസത്തിന്റെ ആദികാരണത്തിലേക്കു വളർന്നെത്തുന്ന മനു ഷ്യത്വത്തിന്റെ അത്യുൽകൃഷ്ടപദവിയാണു മഹാസമാധി. ജീവാത്മാവിനും പരമാത്മാവിനും തമ്മിലുള്ള ഭേദഭാവങ്ങളും അഭേദത്വവും അറിയാത്ത സാധാ രണമനസ്സ് ഭാരതത്തിലാണെങ്കിലും ദർശനയോഗ്യത നേടാത്തതാണ്. ഇന്ദ്രി യങ്ങളിലൂടെ ബാഹ്യവിഷയങ്ങളെ അനുഭവിച്ചും അനുസരിച്ചും മോഹവല യത്തിൽപ്പെടുന്ന ജീവനു മുക്തിമാർഗ്ഗംപോലെ മറ്റൊരു രക്ഷോപാധിയില്ല. എന്നിരുന്നാലും മഹാമനീഷികളുടെ ആത്മദർശനത്തിന്റെ നിഗൂഢതലങ്ങ ളിലേക്ക് ഇറങ്ങിച്ചെല്ലുവാൻ വിദ്യാസമ്പന്നർക്കുപോലും കഴിഞ്ഞിട്ടില്ല. ഭാര തത്തിന്റെ ദാർശനികപാരമ്പര്യത്തിൽനിന്നും വഴിതെറ്റിമാറിയ അനേകങ്ങൾ ഇന്നും ലക്ഷ്യബോധമില്ലാതെ ഉഴലുന്നു. ആത്മവൃത്തിയുടെ അത്യുന്നതമേ ഖലകളെ സ്പർശിച്ചും ദർശിച്ചും സായൂജ്യമടഞ്ഞ മഹാപുരുഷന്മാരുടെ സമാ ധിതത്ത്വം പ്രപഞ്ചത്തിന്റെ ശക്തിചാലനവ്യവസ്ഥയിൽനിന്ന് അതിന്റെ കാര

ണത്തിലേക്കു കടന്നുചെല്ലുന്നതു പഠനവിഷയമാക്കേണ്ടതല്ലേ ? മഹസമാധിയെപ്പറ്റിയുള്ള തികഞ്ഞ അജ്ഞതയുടെ ജല്പനങ്ങൾ സമൂഹത്തിലെ പരിഷ്കൃതവിദ്യാഭ്യാസം നേടിയവരിൽനിന്നുപോലും സംഭവിക്കുന്നു. തന്മൂലമുള്ള ദോഷഫലം വളരുന്ന തലമുറകളിലേക്കു സംക്രമിക്കുകയും അജ്ഞാതമായ ശാസ്ത്രസത്യങ്ങൾ അന്ധവിശ്വാസങ്ങളെന്നു വിധിയെഴുതുകയും ചെയ്യുന്നു. ഭാരതത്തിന്റെ തനതായ സംസ്കാരത്തിനെതിരേയുള്ള പ്രവർത്തനങ്ങൾ രാഷ്ട്രീയമണ്ഡലങ്ങളിലും ഇതരമതങ്ങളുടെ വിവിധ മതപരിവർത്തനപരിപാടികളിലും സ്വാധീനം ചെലുത്തിയിട്ടുള്ളത് ഇക്കാരണത്താലാണ്. സാമ്പത്തികഘടനയിൽ അമിതമായ മോഹങ്ങളുണ്ടാവുകയും അധികാരദുർമോഹം വളരുകയും സ്വജനപക്ഷപാതം സമൂഹത്തെ ഭിന്നമാക്കുകയും ചെയ്യുന്ന അനുഭവങ്ങളെല്ലാം ഭാരതസംസ്കാരത്തിന്റെ വിവിധവശങ്ങൾ സ്വായത്തമാക്കാത്തതുകൊണ്ടു സംഭവിച്ചതാണ്.

ശരീരം വെടിയാനുള്ള അധികാരവും നിയന്ത്രണവും സ്വയം ഏറ്റെടുക്കാൻ കഴിയുന്ന ജീവാത്മപദവി ലോകത്ത് ഇന്നുവരെയുള്ള ഒരു ശാസ്ത്രശാഖയ്ക്കും വ്യക്തിക്കും വാഗ്ദാനം ചെയ്യാൻ കഴിഞ്ഞിട്ടില്ല. എന്റെ ഗുരുനാഥനായ ബ്രഹ്മശ്രീ നീലകണ്ഠഗുരുപാദർ രണ്ടു തവണ സമാധി മാറ്റിവച്ചതായി അദ്ദേഹത്തിന്റെ വാക്കുകളിൽനിന്നുതന്നെ മനസ്സിലാക്കാൻ കഴിഞ്ഞിട്ടുണ്ട്. അത്തരമൊരു കഴിവിനുള്ള ആധികാരികത എന്താണെന്നുള്ള അന്വേഷണം ഈ ഭാരതഭൂമിയിലൊരിടത്തും ഇല്ലാതെ പോയതു പരിതാപകരംതന്നെ. എങ്കിലും തെറ്റിദ്ധാരണകൾ തിരുത്തുവാനുള്ള ഒരു പരിശ്രമമെന്നോണം സമാധിയെപ്പറ്റി ശാസ്ത്രരീത്യാ അല്പം ചിലതു പ്രസ്താവിക്കാം.

യമം, നിയമം, ആസനം, പ്രാണായാമം, പ്രത്യാഹാരം, ധാരണ, ധ്യാനം, സമാധി ഇവ യോഗശാസ്ത്രത്തിന്റെ എട്ട് അംഗങ്ങളാണല്ലോ. സമാധിക്കുമുമ്പുള്ള ഏഴ് അംഗങ്ങളും സമാധിയെ സഹായിക്കുന്നതെങ്ങനെയെന്നു നോക്കാം. ശാസ്ത്രഗ്രന്ഥങ്ങളെ ആസ്പദിച്ചുള്ള വിവരണമാണിത്. അനുഭവമാണു ശാസ്ത്രത്തിനാധാരം എന്നുള്ള സത്യം ശ്രദ്ധാപൂർവ്വം സ്മരിക്കേണ്ടതുമാണ്.

**1) യമം:-**

"ശീതോഷ്ണാഹാരനിദ്രാവിജയഃ, സർവ്വദാ ശാന്തിഃ നിശ്ചലത്വം വിഷയേന്ദ്രിയനിഗ്രഹശ്ച ഏതേ യമാഃ" (മണ്ഡലബ്രാഹ്മണോപനിഷത്ത്) – ശീതം, ഉഷ്ണം, ആഹാരം എന്നിവയെ ജയിക്കുക, ഗുഡാകേശത്വം അഥവാ നിദ്രാവിജയം സമ്പാദിക്കുക, സദാ ശാന്തി സൂക്ഷിക്കുക, മനസ്സിനു നിശ്ചലത്വം ഉണ്ടാക്കുക, ഇന്ദ്രിയനിയന്ത്രണം സാധിക്കുക ഇവയാണു യമം എന്നു പറയപ്പെടുന്നത്. ("ശീതോഷ്ണസുഖരതിസമൃദ്ധിദാരിദ്ര്യാതിഹേതുനാ കൃത്യത്തിനു വിഘ്നത്തെ വരുത്താതെ" എന്ന ആപ്തവാക്യം ഇവിടെ സ്മരണീയമാണ്).

**2) നിയമം:-**

"ഗുരുഭക്തിഃ സത്യമാർഗ്ഗാനുരക്തിഃ സുഖാഗതവസ്തു അനുഭവശ്ച തദ്വസ്തു അനുഭവേന തുഷ്ടിഃ നിഃസംഗതാ ഏകാന്തവാസോ മനോനിവൃത്തിഃ ഫലാനഭിലാഷോ വൈരാഗ്യഭാവശ്ച നിയമാഃ"- ഗുരുഭക്തി, സത്യമാർഗ്ഗങ്ങളിലുള്ള അഭിവാഞ്ഛ, യദൃച്ഛാ ലാഭമെന്തായാലും അതിൽ സന്തോഷം, ഒന്നിലും ആസക്തിയില്ലായ്മ, ഏകാന്തവാസം, മനോവിജയം, ഫലേച്ഛയില്ലായ്മ, വൈരാഗ്യം തുടങ്ങിയവയാണു നിയമം.

**3) ആസനം:**

"സുഖാസനവൃത്തിഃ ചീരവാസാശ്ച ഏവമാസനനിയമോ ഭവതി."- സ്ഥിരസുഖം ("സ്ഥിരസുഖമാസനം"), ദീർഘസമയം ഒരേ സ്ഥിതിയിൽ ഇരിക്കുക, മരവുരി, ജീർണ്ണവസ്ത്രം ഇവ ധരിക്കുക ഇവയോടൊത്ത പരിശീലനമാണ് ആസനം.

**4) പ്രാണായാമം:-**

"പൂരക കുംഭക രേചകൈഃ ഷോഡശചതുഃഷഷ്ടി ദ്വാത്രിംശത് സംഖ്യായാ യഥാക്രമം പ്രാണായാമഃ." - പതിനാറു മാത്രകളോടുകൂടിയ പൂരകം, അറുപത്തിനാലു മാത്രകളുള്ള കുംഭകം, മുപ്പത്തിരണ്ടു മാത്രകളുള്ള രേചകം ഇവയാണു പ്രാണായാമം.

**5) പ്രത്യാഹാരം:-**

"വിഷയേഭ്യ ഇന്ദ്രിയാർത്ഥേഭ്യോ മനോനിരോധനം പ്രത്യാഹാരഃ." - ഇന്ദ്രിയവിഷയങ്ങളിൽനിന്നു മനസ്സിനെ ഉപസംഹരിക്കുന്നതു പ്രത്യാഹാരം.

**6) ധാരണ:-**

"വിഷയവ്യാവർത്തനപൂർവ്വകം ചൈതന്യേ ചേതഃ സ്ഥാപനം ധാരണം ഭവതി." - വിഷയങ്ങളിൽനിന്നും പിന്തിരിപ്പിച്ച മനസ്സിനെ ചൈതന്യത്തിൽ സ്ഥിരീകരിക്കുന്നതാണു ധാരണ.

**7) ധ്യാനം:-**

"സർവ്വശരീരേഷു ചൈതന്യൈകതാനതാ ധ്യാനം."- സർവ്വശരീരങ്ങളിലും ഏകചൈതന്യമേയുള്ളു എന്ന് സ്ഥിരമായി തോന്നുന്നതു ധ്യാനം.

**8) സമാധി:-**

"ധ്യാനവിസ്മൃതിഃ സമാധിഃ." - ഞാൻ ധ്യാനിക്കുന്നുവെന്നും ഇന്നതിനെ ധ്യാനിക്കുന്നുവെന്നും ചിന്തിക്കുമ്പോൾ ദ്വൈതഭാവം വന്നുകഴിഞ്ഞിരിക്കുന്നു. അതു ധ്യാനമാവുകയില്ല. അതിനുപരി ഉപാധികളെ വിസ്മരിച്ചു ജീവനനുഭവിക്കുന്ന സുഖമാണു സമാധി.

മേൽപ്രസ്താവിച്ചവകളിൽ സമാധിയിലെത്തുന്നതുവരെയുള്ള ഏഴെണ്ണവും ഒരു യോഗസാധകന്റെ ശ്രദ്ധാപൂർണ്ണമായ പരിശീലനംകൊണ്ടും ഗുരൂപദേശംകൊണ്ടും വിഘ്നങ്ങളും വൈകല്യങ്ങളും വരാതെ പൂർത്തിയാക്കേണ്ടവയാണ്. എന്നാൽ അനുഭൂതിമാത്രമായ സമാധി ജീവാത്മപരമാത്മൈക്യത്തിലൂടെ സംവേദം ചെയ്യപ്പെടുന്ന അവസ്ഥയാണ്. ഈ സമാധിവിശേഷത്തെ പാതഞ്ജലയോഗസൂത്രത്തിലും യോഗോപനിഷത്തുകൾ തുടങ്ങിയ ഉത്തമ ഗ്രന്ഥങ്ങളിലും വൈവിദ്ധ്യമാർന്ന സമീപനങ്ങളിലൂടെ സമർത്ഥിക്കുന്നുണ്ട്. അവയിൽ ചിലതു താഴെ ചേർക്കുന്നു.

പാതഞ്ജലയോഗദർശനത്തിലെ വിഭൂതിപാദം മൂന്നാം സൂത്രത്തിൽ സമാധിയെ സൂത്രധാരണം ചെയ്തിരിക്കുന്നത് ഇപ്രകാരമാണ്.

"തദേവാർത്ഥമാത്രനിർഭാസം
സ്വരൂപശൂന്യമിവ സമാധിഃ"

ചിത്തത്തിന്റെ ഏകാഗ്രഭാവം ധ്യാനചിന്തയെ കടന്ന് ആത്മവിസ്മരണത്തിലെത്തുമ്പോഴുണ്ടാകുന്ന ധ്യാനത്തിന്റെ നിർഗുണാവസ്ഥയെയാണു സമാധിയായി വ്യാഖ്യാനിക്കുന്നത്.

"യദാ സംക്ഷീയതേ പ്രാണോ മാനസം ച പ്രലീയതേ
തദാ സമരസത്വം യത് സമാധിരഭിധീയതേ
യത് സമത്വം തയോരത്ര ജീവാത്മപരമാത്മനോഃ
സമസ്ത നഷ്ടസങ്കല്പഃ സമാധിരഭിധീയതേ
പ്രഭാശൂന്യം മനഃശൂന്യം ബുദ്ധിശൂന്യം നിരാമയം
സർവ്വശൂന്യം നിരാഭാസം സമാധിരഭിധീയതേ."

എന്നിപ്രകാരം സൗഭാഗ്യലക്ഷ്മീ ഉപനിഷത്തിൽ സമാധിയെ പ്രകീർത്തിക്കുന്നു. (പ്രാണായാമം മുഖേന കുംഭകത്തിൽ സ്ഥിതിചെയ്യുന്ന പ്രാണനു ചിത്തവൃത്തികൾ നഷ്ടമായിത്തീരുമ്പോൾ സമാധിയുടെ അനുഭവമുണ്ടാകുന്നു. അതിൽ ജീവാത്മാവിന്റെയും പരമാത്മാവിന്റെയും സമാനഭാവമുണ്ടാകുമ്പോൾ സങ്കല്പങ്ങൾ മുഴുവനും നശിക്കുന്നു. ഈ അവസ്ഥയെ സമാധിയെന്നു പറയാം. മനസ്സും ബുദ്ധിയും വിലയം പ്രാപിച്ചാൽ പിന്നെ നിലനിൽക്കുന്നതായി ഒന്നും അനുഭവപ്പെടുന്നില്ല. സർവ്വശൂന്യമായ ആ അവസ്ഥയെ സമാധിയെന്നു പറയുന്നു.)

ആധികാരികഗ്രന്ഥങ്ങളെ ആസ്പദിച്ചു സമാധിയെ വിവിധ രൂപഭാവങ്ങളിൽ വർണ്ണിച്ചിരിക്കുന്നു. എന്നാൽ ഇവ ഓരോന്നിനുമുള്ള സ്വരൂപവും സ്വഭാവവും ലക്ഷ്യത്തിൽ ഒന്നായിത്തീരുക മാത്രമാണു ചെയ്യുന്നത്. സംപ്രജ്ഞാതമെന്നു പേരുള്ള സമാധിയിൽ ആറ് ഉപവിഭാഗങ്ങൾ ഉൾപ്പെടുത്തിയിട്ടുണ്ട് – 1. സവിതർക്കസമാധി, 2. നിർവിതർക്കസമാധി, 3. സവിചാരസമാധി, 4. നിർവിചാരസമാധി, 5. ആനന്ദാനുഗതസമാധി, 6. അസ്മിതാനുഗതസമാ

ധി. ഈ പേരുകളുടെ അനുലോമപ്രതിലോമ അർത്ഥങ്ങളും സ്വഭാവങ്ങളുംകൊണ്ടുതന്നെ ഓരോ സമാധ്യവസ്ഥയുടേയും പ്രത്യേകതകൾ നിശ്ചയിക്കാവുന്നതാണ്. വൃത്തികൾ നശിക്കാതെ ലയിക്കുകമാത്രം ചെയ്യുന്നതും സന്ദർഭാനുസരണം വീണ്ടുമുണ്ടാകാൻ സാദ്ധ്യതയുള്ളതുമായ അവസ്ഥയെ നിരോധപരിണാമമെന്ന വാക്കുകൊണ്ടാണു വർണ്ണിച്ചിട്ടുള്ളത്. എന്നാൽ നിർബീജസമാധിയിൽ വൃത്തികളുടെ സമ്പൂർണ്ണനാശമാണു സംഭവിക്കുന്നത്. തന്മൂലം വസ്തുസംസ്കാരം അഥവാ ചിത്തസംസ്കാരം ആവർത്തിക്കപ്പെടുന്നില്ല. പുനർജന്മം അതുമൂലം സംഭവിക്കുന്നുമില്ല. നിർവികല്പസമാധിയിൽ ജ്ഞാതാവ്, ജ്ഞേയം, ജ്ഞാനം (സാധകൻ, സാധ്യം, സാധനം) എന്നീ ത്രിപുടി ഒന്നായിച്ചേരുകയും യാതൊരു തരത്തിലും ചിത്തവൃത്തികളില്ലാത്ത അവസ്ഥ ഉണ്ടാവുകയും ചെയ്യുന്നു. ബ്രഹ്മപദപ്രാപ്തിയാണ് ഇവിടെ സംഭവിക്കുന്നത്. ആവർത്തനജന്മങ്ങൾ പിന്നെയുണ്ടാകുന്നില്ല.

ചട്ടമ്പിസ്വാമികളുടെ സദ്യോമുക്തി നിർവികല്പസമാധിതന്നെയാകുന്നു. എന്നാൽ ശുകമാർഗ്ഗാവലംബികളായ (ശുകമാർഗ്ഗം, പിപീലികാമാർഗ്ഗം, മർക്കടമാർഗ്ഗം എന്നിങ്ങനെ പല മുക്തിമാർഗ്ഗങ്ങളുമുണ്ട്). യോഗിവര്യന്മാരുടെ ഇച്ഛാനുസരണമുള്ള ദേഹവിയോഗവും ബ്രഹ്മസായൂജ്യവുമാണു പരമഭട്ടാരക ചട്ടമ്പിസ്വാമികൾ സ്വീകരിച്ചത്. യോഗസിദ്ധാന്തങ്ങളുടെ പാരാവാരപ്പരപ്പിൽനിന്നു മുക്തിമാർഗ്ഗത്തിലേക്ക് എത്തിച്ചേരുവാൻ ഗുരുകടാക്ഷവും അനുസ്യൂതമായ യോഗപരിശീലനവും വിധിനിഷേധങ്ങളിൽ നിഷ്ഠാപൂർണ്ണമായ ക്രമീകരണവും ആവശ്യമാണ്. അനേകം ഗ്രന്ഥങ്ങളിലും അനേകം മഹാത്മാക്കളിലും കൂടി ലോകത്തിലെ അഭിജ്ഞന്മാർക്കും ജിജ്ഞാസുക്കൾക്കും ശാസ്ത്രത്തിലൂടെയും അനുഭവത്തിലൂടെയും ഇന്നോളം വ്യക്തമാക്കിക്കൊടുത്തിട്ടുള്ള അതിവിശാലവും അത്യഗാധവുമായ യോഗതത്ത്വവും പരിശീലനക്രമങ്ങളും സ്വായത്തമാക്കുന്നതിനു ശാസ്ത്രപഠനവും പരിചിന്തനവും മാത്രം പോരാ എന്നുള്ളതു ഗുരുസങ്കല്പത്തെ ആസ്പദിച്ചു പരിഹരിക്കേണ്ടതാണ്.

സാക്ഷാൽ ദർശനീയരായ മഹായോഗികൾ ശിവസ്വരൂപന്മാരായി വർണ്ണിക്കപ്പെട്ടിട്ടുണ്ട്. "ശിവ ഏവ സ്വയം സാക്ഷാദയം ബ്രഹ്മവിദുത്തമഃ" എന്ന് ആത്മോപനിഷത്തിൽ യോഗികളുടെ ശിവസാത്മ്യഭാവത്തെ സമന്വയിച്ചിരിക്കുന്നു. സന്തുഷ്ടനായ യോഗി സർവ്വഗതനും സമദർശിയും സർവ്വവ്യാപിയുമായ ആത്മനിഷ്ഠാകാരനായി സ്വയം പരിലസിക്കുന്നു.

"ലക്ഷ്യാലക്ഷ്യവിഹീനോഽസ്മി ലയഹീനരസോഽസ്മ്യഹം
മാതൃമാനവിഹീനോഽസ്മി മേയഹീനഃ ശിവോഽസ്മ്യഹം"

എന്നു മൈത്രേയ്യുപനിഷത്തിലും

"തേനായം ഹൃദയം പ്രോക്തഃ ശിവഃ സംസാരമോചകഃ"

എന്നു പഞ്ചബ്രഹ്മോപനിഷത്തിലും

"ചിദാനന്ദരൂപഃ ശിവോƒഹം ശിവോƒഹം"

എന്നു ശ്രീശങ്കരഭഗവദ്പാദരും യോഗിയുടെ ശിവഭാവത്തെ വർണ്ണിച്ചിട്ടുണ്ട്. പ്രകൃതത്തിൽ പ്രസക്തമായ ഭാഗങ്ങൾ വിദ്യാധിരാജപുരാണത്തിൽനിന്നും ഉദ്ധരിക്കുന്നത് ഉചിതമായിരിക്കും.

"നിത്യമാം ബ്രഹ്മാകാരശ്രീയെഴും യോഗിശ്രേഷ്ഠൻ
ചിത്ക്കലാധാരശ്രീയാം ശർവനായ് മാറീടുന്നു
തത്പ്പദാംഭോജംതന്നിൽ ചെയ്തിടും പൂജാകർമ്മം
സർപ്പാദിഭൂഷന്നായിച്ചെയ്‌വതായ് മാറീടുന്നു."

എന്നാൽ ഗുരുപരമ്പരയുടെ വൈഷ്ണവ–ശൈവ–ശാക്തേയ സിദ്ധാന്തങ്ങളെ ആശ്രയിച്ചു തർക്കമുന്നയിച്ചും ഏറ്റക്കുറവുകൾ നിർണ്ണയിക്കുന്നതിനു മിഥ്യാ വാദങ്ങൾ നടത്തിയും ഏകത്വസങ്കല്പത്തെ ശിഥിലീകരിക്കാതിരിക്കാൻ രുദ്ര ഹൃദയോപനിഷത്തിൽ കൊടുത്തിട്ടുള്ള വരികൾ ആത്മസ്ഥരായ സർവ്വഗു രുജനങ്ങൾക്കും സമ്മതവും സന്തോഷമുളവാക്കുന്നതുമായിരിക്കും.

"കാര്യം വിഷ്ണുഃ ക്രിയാ ബ്രഹ്മാ കാരണം തു മഹേശ്വരഃ
പ്രയോജനാർത്ഥം രുദ്രേണ മൂർത്തിരേകാ ത്രിധാ കൃതാ."

എന്നു മാത്രമല്ല, ഈ പരമരഹസ്യം മനസ്സിലാക്കുവാൻ അസന്ദിഗ്ദ്ധമായി പ്രഖ്യാപിക്കുന്നത്,

"ഉമാശങ്കരയോഗോ യഃ സ യോഗോ വിഷ്ണുരുച്യതേ" എന്നും

"ബ്രഹ്മ വിഷ്ണുമയോ രുദ്ര" എന്നും

"യോ രുദ്രഃ സ സ്വയം ബ്രഹ്മാ"

എന്നുമാണ്. ഇപ്രകാരം രുദ്രനേയും വിഷ്ണുവിനേയും ബ്രഹ്മാവിനേയും ശക്തിസ്വരൂപിണിയായ ദേവിയേയും ഒന്നാണെന്നു ധരിക്കുവാൻ ഉപനിഷത്ത് ആഹ്വാനം ചെയ്യുന്നു. അസന്ദിഗ്ദ്ധമായ ഈ പ്രസ്താവന അരക്കിട്ടുറപ്പിക്കു ന്നതിനും ജനഹൃദയങ്ങളിൽ സംശയലേശമെന്യേ ഏകത്വം സുസ്ഥാപിതമാ ക്കുന്നതിനും താഴെപ്പറയുന്ന മന്ത്രഭാഗങ്ങൾ പ്രയോജനപ്പെടുന്നു.

"യേ നമസ്യന്തി ഗോവിന്ദം തേ നമസ്യന്തി ശങ്കരം
യേƒർച്ചയന്തി ഹരിം ഭക്ത്യാ തേƒർച്ചയന്തി വൃഷധ്വജം
യേ ദ്വിഷന്തി വിരൂപാക്ഷം തേ ദ്വിഷന്തി ജനാർദ്ദനം
യേ രുദ്രം നാഭിജാനന്തി തേ ന ജാനന്തി കേശവം."

വിരുദ്ധചിന്തകളിൽപ്പെട്ടു വീർപ്പുമുട്ടുകയും വൈരുദ്ധ്യങ്ങൾക്കു സമയം കളഞ്ഞ് ലക്ഷ്യബോധം നശിപ്പിക്കുകയും ചെയ്യുന്ന ഭക്തജനവിഭാഗത്തിനു

മേല്പറഞ്ഞ വരികൾ സംശയനിവാരണത്തിനു പ്രയോജനപ്പെടും. ഭാരതത്തിലെ ഗുരുപരമ്പരയിൽപ്പെടുന്ന സർവ്വപേരും ഈ മഹാസങ്കല്പത്തെ അനുഗ്രഹിക്കുമെന്നതിനു സംശയമില്ല.

എങ്കിലും കവിയുടെ മനസ്സിന്റെ വേദനയും നിരാശയും താഴെ പറയുന്ന വരികളിൽ പ്രകടമായിരിക്കുന്നു. നമ്മുടെ സമൂഹം അതു കേൾക്കുവാൻ കാതോർക്കുമോ ? ആ പരിതാപത്തിൽ പങ്കാളികളാകുമോ ?

"സത്യസ്ഥരാകും യോഗീശാദ്ധ്യരോതീടും വാക്യം
കൃത്യമായോരാൻ നമ്മൾക്കാവില്ലയല്ലോ തെല്ലും !"

**കവിയുടെ ആപ്തചിന്തകൾ :-**

'ആപ്ത'മെന്ന വാക്കിനു ശബ്ദപ്രമാണമെന്നും ആപ്തവചനത്തിനു പ്രാമാണികവചനം, മഹദ്വചനം, ശ്രുതി, ഗുരുവചനങ്ങൾ എന്നിപ്രകാരം നാനാർത്ഥങ്ങളുമുണ്ട്. വിദ്യാധിരാജപുരാണത്തിൽ സ്വാമിജിയുടെ ജീവിതവുമായി ബന്ധപ്പെട്ട ചർച്ചകളിൽനിന്നുമുരുത്തിരിഞ്ഞ പലേ പ്രമാണവാക്യങ്ങളുമുണ്ട്. സ്വാമിയുടെ ജീവിതത്തിൽനിന്നു പ്രചോദനമുൾക്കൊണ്ടതും പ്രദ്യോതനങ്ങളുമായ കവിയുടെ ആർഷചിന്താസ്മരണാഞ്ജലിയാണ് ആപ്തചിന്തകളായി പുറത്തുവന്നിട്ടുള്ളത്. ഇവയിലധികവും ആ മഹാപ്രതിഭന്റെ ആശയങ്ങളാൽ സൃഷ്ടിക്കപ്പെട്ട അനുഭവങ്ങളുടെ സ്മരണാഞ്ജലിയാണെന്നു കണക്കാക്കുന്നതിൽ തെറ്റില്ല. താഴെ കൊടുത്തിട്ടുള്ള വാക്യങ്ങൾ ഇവയ്ക്കു മതിയായ ഉദാഹരണങ്ങളാണ്. ഉത്തേജനമുൾക്കൊള്ളുവാനും ഉത്തേജിപ്പിക്കുവാനും പ്രയോജനമുള്ള പ്രസ്തുത ചിന്താശകലങ്ങളാണിവ.

വിദ്യ:-

"ശിക്ഷയ്ക്കു വേണ്ടും ദാഹം ചിത്തത്തിലുള്ളോനത്രേ
വിദ്യതൻ വിത്തം നൽകീടേണ്ടതും വൃദ്ധിക്കായി"

സ്വധർമ്മം:-

"ആദരണീയമായീടേണമാർക്കുമേ
ചേതസി, തൻതൊഴിലേതുതാനാകിലും"

കൃതകൃത്യത:-

"കൃത്യമായിട്ടു പണിഞ്ഞിടുന്നോൻ കൃത-
കൃത്യനായീടുമസംശയം സർവ്വഥാ"

മമത:-

"തത്ത്വവിചാരനിബദ്ധമെന്നാകിലും
ചിത്തമുലഞ്ഞിടാം സ്വാർത്ഥമോഹങ്ങളാൽ"

"ഹന്ത ! ഞാനെന്നുമെനിക്കുള്ളതെന്നുമി-
ച്ചിന്തകളാണു താപങ്ങൾക്കു കാരണം"

വാസന:-

"ജന്മവിശിഷ്ടമാം വാസനാവൈഭവം
കർമ്മവിശേഷവശത്താലുദാരമാം"

യോഗി:-

"നിയമിയുടെ ഹൃദയഗതിയതിനു തടവേകുവാൻ
നിർജ്ജരവർഗ്ഗത്തിന്നുമായീടുമോ ?"

"മന്ത്രശക്തിക്കു ജയിക്കാൻ കഴിയുമോ
ഹന്ത ! തപസ്വിതൻ യോഗതേജസ്സിനെ !"

അക്രമം:-

"അക്രമത്തിന്നു മരുന്നല്ലൊരക്രമം
അക്രമം നിത്യവിഷാദമൂലം നൃണാം"

യോഗീശചിത്തം:-

"ശീതഗുബിംബമതിങ്കൽനിന്നെപ്പൊഴും
പൂനിലാവിന്റെ വിലാസമല്ലേ വരൂ !"

പരദൂഷണം:-

"നല്ലവന്മാരായ് ഭാവിച്ചന്യദോഷാരോപം ചെയ്-
തുല്ലസിക്കാറുണ്ടല്ലോ ദുർജ്ജനം ലജ്ജാഹീനം"

അഹങ്കാരികളെപ്പറ്റി:-

"വെട്ടുവതിന്നു വരുന്ന പോത്തിന്നൊടോ
ശിഷ്ടവേദാന്ത, മടിച്ചുവീഴ്ത്തേണ്ടയോ ?"

ധർമ്മം:-

"ധർമ്മമോ മർത്ത്യശ്രേയോഹേതുവായ് വർത്തിച്ചീടും
കർമ്മമാർഗ്ഗത്തിൻ മർമ്മംതന്നെയാണെന്നും ചൊല്ലാം"

കർമ്മം:-

"ധർമ്മരൂപത്തിൽ കർമ്മം ചെയ്യുന്നവർക്കേ പാരിൽ
ശർമ്മമുണ്ടാകൂ, നിത്യം വാനത്തുമീ ലോകത്തും"

"നിന്ദ്യകർമ്മങ്ങളനുഷ്ഠിച്ചുവെങ്കിലോ
പിന്നീടനുഭവിക്കേണമതിൻ ഫലം"

"വല്ലഭന്മാരെപ്പോലും ബന്ധിക്കുമിക്കർമ്മത്തിൻ
വില്ലൊടിച്ചീടാനേറെ ക്ലേശമാണാർക്കും പാരിൽ."

"താപങ്ങളെല്ലാം കൈവന്നീടുന്നു ദുഷ്കർമ്മത്തിൻ
വ്യാപാരദോഷംമൂലം ജീവന്നു പാരിൽപ്പാരം."

"പാരത്രികമായ ഭാഗ്യത്തിനൊക്കെയും
കാരണമാവതും കർമ്മമത്രേ നൃണാം"

മതം:-

"പ്രേമമാണാസ്പദമെല്ലാ മതത്തിനും
പ്രേമപ്രചാരണമല്ലയോ ധർമ്മവും"

പ്രാണതത്ത്വം:-

"ഇക്കണ്ടവിശ്വമിതൊറ്റ മനസ്സതാ-
ണിപ്രപഞ്ചപ്രാണതത്ത്വവുമോർക്കുകിൽ."

### അപൂർവ്വങ്ങളായ വിശേഷണപദങ്ങൾ:-

സർവ്വാരാദ്ധ്യജ്ഞാതസിദ്ധാന്തപ്രൗഢൻ, അംഭോജോകസ്സംഭവൻ, കൈരവസ്തോമാധീശൻ ഭൂഷയായീടും ദേവൻ, പാരീണസംസാരാംഭോരാശി, രുഷ്ടതരക്ഷു, കല്ലടപൂർവ്വം കുറിച്ചി, മൂവാറ്റുപൂർവ്വം പുഴ, കുമാരപൂർവ്വം വേലു, തവനളിനമൃദുലദലനിഭചരണചാരി, വിജ്ഞാനവാർദ്ധിപാരീണൻ, കാഷായവേഷഭൂഷാംഗരോചിഷ്ണു, നിരവധികനിയമിജനനികരനികഷാസ്ഥിതൻ, പുതുപുളകലളിതമൃദുഹാരാഞ്ചിതാംഗനായ്, രജതസമവിശദമുഖരോമാഭിദീപ്തനായ്, ആസേചനാഭസൗഭാഗ്യഗാത്രാഞ്ചിതൻ, നിശാതവാഗാശുഗം, തൂമാവദാതദുകൂലാസ്തൃതാഭം, തർക്കവാരാകാരപാരഗാഢ്യൻ, വാതവിക്രമവർഗ്ഗമതംഗപഞ്ചാനനൻ, കുണ്ഡലീകേയൂരാകാരാഭൻ, നിർജ്ജരസ്തോമസ്തോമാരാദ്ധ്യപാദാംഭോജാതൻ, തത്രത്യർ, പാരണിപ്പൂൺപ്, ആകുഞ്ചിതാംഘ്രിദ്വന്ദ്വക്ഷിപ്തരായ്, അദ്വൈതതത്ത്വശതപത്രമരന്ദകേളീവൃത്തിപ്രതീതകളഹംസ എന്നീ പ്രയോഗങ്ങൾ പരമഭട്ടാരകന്റെ പാദങ്ങളിലർപ്പിക്കപ്പെട്ട മനസ്സിന്റെ മൃദുലകോമളങ്ങളും തരളസുന്ദരങ്ങളുമായ രസവാഹിനികളായിട്ടേ കരുതാനാവൂ. അത്യുൽകൃഷ്ടമായ കവിഭാവനയിൽ രൂപപ്പെട്ട അതിമനോഹരമായ ഭാഷാശൈലി ഭാവുകവും ഭാവനയും വളർത്തിയെടുക്കുവാൻ മനുഷ്യമനസ്സിനെ സജ്ജമാക്കുന്ന അനുഭൂതിയുടെ അത്യുദാത്തസന്ദേശമായി തീർന്നിരിക്കുന്നു. അർത്ഥമറിയുവാനും ആസ്വദിക്കുവാനും തക്കവണ്ണം അടിക്കുറിപ്പു കൊടുത്തിട്ടുള്ളതുകൊണ്ട് ഇവിടെ അത്തരമൊരു സാഹസത്തിനു തുനിയുന്നില്ല.

**കാവ്യഭംഗി:-**

മാനവരാശിയുടെ വികാരങ്ങളെയും വിചാരങ്ങളെയും സന്ദർഭാനുസരണം കടഞ്ഞെടുക്കുവാൻ കെല്പുള്ള പ്രയോഗസാമർത്ഥ്യം ഗ്രന്ഥപരമ്പരകളിൽ ഏതൊന്നിനും വിജയത്തിന്റെ വിഭൂതിയാകുന്നു. സൗന്ദര്യാവിഷ്കരണം പ്രകൃതിയിലാകമാനവും മനുഷ്യമനസ്സിന്റെ ഉന്നതഭാവനയിലും നിതരാം ബന്ധപ്പെടുന്ന നിർമ്മലസങ്കല്പമാണല്ലോ. ആദ്ധ്യാത്മികതയുടെ ഉന്നതഭാവത്തിലേക്കുള്ള പ്രജ്ഞാവികാസത്തിൽ തുടങ്ങി പടിപ്പടിയായി വളർന്ന് അസംപ്രജ്ഞാതസമാധിവരെ എത്തിച്ചേരുന്ന ശ്രേയോസങ്കല്പത്തിന്റെ അത്യുൽകൃഷ്ട ഉദാഹരണമാണു വിദ്യാധിരാജപുരാണത്തിലെ ഭാഷാശൈലിയും ഭാവങ്ങളും ഭാവുകങ്ങളും. മനോനീഡജം തന്റെ ചിറകുവിടർത്തി സ്വതന്ത്രവിഹായസ്സിലേക്കും ചിദാകാശത്തിലേക്കും പറന്നെത്താൻ ശ്രമിക്കുമ്പോൾ ആ യാത്ര അനാഥമാകാതെയും അലസമാകാതെയും കാത്തുസൂക്ഷിക്കുന്ന അത്യനർഘഭാവാവിഷ്കരണം ഭാഷാശൈലിയിലെ ഓരോ പദത്തിലും കവിയുടെ ഹൃദയത്തുടിപ്പുകളായി നിലകൊള്ളുന്നു. ഒരു മഹായോഗിയുടെ ജീവിതത്തിൽ നിന്നും ഉരുത്തിരിയുന്ന സൗന്ദര്യസൗഭാഗ്യങ്ങൾ പ്രേയസ്സിനും ശ്രേയസ്സിനും കാരണമായി മനുഷ്യരാശിയെ നയിക്കുന്നതെങ്ങനെയെന്ന കർമ്മരഹസ്യം പതറാത്ത ചുവടുവയ്പ്പിലൂടെ ലക്ഷ്യത്തിലെത്തത്തക്കവണ്ണം ക്രമീകൃതമായി നിവേശിപ്പിച്ചുകൊണ്ടാണു പ്രസ്തുത പുരാണം, തീർത്ഥഘട്ടങ്ങളെ പുണ്യനദിയെന്നോണം, കടന്നുപോകുന്നത്.

ഉത്തരോത്തരശരീരങ്ങളിൽ കേന്ദ്രീകരിക്കുന്ന സ്വരൂപജ്ഞാനത്തെ ആത്മസാക്ഷാത്കാരത്തിലേക്ക് അസംപ്രജ്ഞാതയോഗത്തിലൂടെ നയിക്കുന്നതിനാവശ്യമായ നിർദ്ദേശങ്ങൾ ഗ്രന്ഥത്തിന്റെ സവിശേഷതയാണ്. രാമായണമഹാഗ്രന്ഥത്തിലെ പല ഘട്ടങ്ങളെയും അനുസ്മരിപ്പിക്കുകയും അനുരഞ്ജിപ്പിക്കുകയും ചെയ്യുന്ന ആവിഷ്കാരപാടവം "ലളിതതരപദലുളിതമൃദുലമുകുളങ്ങളെ" വികസിപ്പിച്ചെടുത്ത് കാവ്യഭാവനയെ കമനീയമാക്കുന്ന പല ഭാഗങ്ങളും മറക്കാനാകാത്ത സന്ദർഭങ്ങളെ സൃഷ്ടിക്കുന്നു. ചൂണ്ടിക്കാണിക്കാൻ പോകുന്ന ഉദാഹരണങ്ങളിൽ ഉത്തമങ്ങളായ പലതും വിസ്തരഭയത്താൽ വിശദീകരിക്കുന്നില്ല. തന്നെയുമല്ല അടിക്കുറിപ്പുകൾ ആവശ്യമായ സഹായം നൽകുന്നുമുണ്ട്.

ശ്രീ വിദ്യാധിരാജ മഹാപ്രഭുവിന്റെ തിരുവവതാരത്തിനുള്ള പശ്ചാത്തലാവിഷ്കരണത്തിൽത്തന്നെ ഭാവിയിലെ ഒരു മഹായോഗിയുടെ സാത്വികഭാവവും അദ്ധ്യാത്മസേവയും സമന്വയത്തിലൂടെ സമരസം സൃഷ്ടിക്കുന്നതായി കാണാം.

"പാരിനെപ്പാടേ പാരം പാലാഴിയാക്കിത്തീർക്കും
പൂനിലാവോലുന്നോരാ യാമിനീയാമത്തിങ്കൽ.......

കണ്ടിവാർകേശിക്കുണ്ടായ് വന്നിതങ്ങേവം സ്വപ്നം
കുണ്ഡലീഭൂഷൻ ദേവൻ നില്പതായഗ്രേ കാന്ത്യാ."

മേല്പറഞ്ഞ വരികളിലെ പാലാഴി, പൂനിലാവ്, കുണ്ഡലീഭൂഷൻ ദേവൻ, അഗ്രേ കാന്ത്യാ തുടങ്ങിയ പദങ്ങൾതന്നെ സ്വർഗ്ഗീയമായ ഒരു പശ്ചാത്തലത്തിന്റെ പരിവേഷമാണു നൽകുന്നത്. വരാനിരിക്കുന്ന മഹാകാര്യത്തിന്റെ ഉപോദ്ഘാതമെന്നോണം ശാലീനമായ സങ്കല്പങ്ങളുടെ തനിമ നിറഞ്ഞ ആവിഷ്കാരമാണ് ഇവിടെ കാണാൻ കഴിയുന്നത്. അവതാരസമയത്തു പ്രകൃതിക്കുണ്ടായ ആനന്ദവായ്പ് കവി രേഖപ്പെടുത്തുന്നതു, പ്രകൃതിശരീരത്തിലെ മനോജ്ഞസംജ്ഞകളെ മംഗളകർമ്മത്തിനു നിയോഗിക്കുന്ന മട്ടിലാണ്.

"കോകിലസ്തോമം രാഗാലാപനം ചെയ്തീടുന്നു
കേകിതൻജാലം ചാലേ നർത്തനം ചെയ്തീടുന്നു !
കർണ്ണികാരൗഘം കാലം വിസ്മരിച്ചത്യന്തം സൗ-
വർണ്ണസംഭിന്നാരമ്യം പൂവണിഞ്ഞീടുന്നെങ്ങും !"

എന്നു തുടങ്ങി പൂത്തുലഞ്ഞ മാമരങ്ങൾ "തൂമരന്ദത്തിൻ നീരപ്രോക്ഷണം" ചെയ്യുന്നതും

"മന്ദവാതത്തിൻ രമ്യാലിംഗനത്താലേ വല്ലീ-
വൃന്ദങ്ങളെങ്ങും", "മന്ദഹാസത്തിൻ പൂക്കൾ" തൂകുന്നതും "ചമ്പകാശോകാദ്യത്തിൻ പൂമഴച്ചാർത്തായെങ്ങും", ദേവന്മാർ 'പുഷ്പാതിവർഷം'ചെയ്യുന്നതും 'അപ്രമേയാഭനാ'യ ശ്രീ പരമഭട്ടാരകന്റെ അവതാരത്തിൽ പ്രപഞ്ചത്തിനുണ്ടായ ഹർഷോന്മാദമായിട്ടു വർണ്ണിച്ചിരിക്കുന്നു.

കുഞ്ഞന്റെ വിദ്യാകർമ്മം വർണ്ണിക്കുമ്പോൾ ആദ്യക്ഷര - ദ്വിതീയാക്ഷരപ്രാസങ്ങൾക്കു പ്രാധാന്യം കല്പിച്ചുകൊണ്ടു വിദ്യാകർമ്മത്തിന്റെ സൗന്ദര്യത്തിനും വിദ്യാധിരാജന്റെ അക്ഷയഭാസ്സിനും വർണ്ണമാല പണിഞ്ഞൊരുക്കുകയാണു കവി ചെയ്തിട്ടുള്ളത്.

"അക്ഷരശ്രീയായ്ക്കുഞ്ഞന്നച്ഛനന്നേരം ചെയ്തോ-
രക്ഷരജ്ഞാനം പിന്നീടക്ഷരാർത്ഥത്തിൽത്തന്നെ
അക്ഷരം തൊട്ടുള്ളെല്ലാ വിദ്യയ്ക്കുമാളായ്ത്തീർത്തി-
ട്ടക്ഷരബ്രഹ്മത്തോളം കൊണ്ടുചെന്നെത്തിച്ചില്ലേ ?"

ഒരു ഭക്തൻ വേദാന്തതത്ത്വങ്ങളടങ്ങുന്ന പുസ്തകം രചിക്കാനാവശ്യപ്പെടുമ്പോൾ സ്വാമിജി നൽകുന്ന മറുപടിയും 'പ്രത്യാശപോലെ', 'പ്രത്യായനം', 'പ്രത്യർത്ഥമുള്ള', 'പ്രത്യുക്തിയാകിന', 'പ്രത്യായിതനാം' എന്നിങ്ങനെ ആദ്യക്ഷര - ദ്വിതീയാക്ഷരപ്രാസങ്ങൾകൊണ്ടലംകൃതമായ പദ്യശകലങ്ങളിലാണു കവി ആവിഷ്കരിച്ചിരിക്കുന്നത്.

വിദ്യാധിരാജപുരാണം ഉരചെയ്യുന്നതിനു വന്നെത്തുന്ന ഹംസത്തിന്റെ വരവിനെ കവി വർണ്ണിക്കുന്നതു രാമായണത്തിലെ സുന്ദരകാണ്ഡത്തിന്റെ സാദൃശ്യം വഹിക്കുന്നതും നാരായണീയത്തിൽ 'സൗന്ദര്യോത്തരതോപി സുന്ദരതരം' എന്നു വിശേഷിപ്പിക്കുന്ന സന്ദർഭത്തിലെ സൗന്ദര്യഭാവനയെ തനതാക്കുന്നതും അതിമനോഹരവും അർത്ഥസമ്പുഷ്ടവുമായ കലിതരസഫലഗളിതങ്ങളായ വാക്കുകളെക്കൊണ്ടാണ്.

"നിജമഹിത കരവിഹിത നിപുണതരമർശനാ-
ലന്ധതമാറ്റി വെളിച്ചമേകീടവേ".......... എന്നും

"കിളികളുടെ ഗളഗളിത കളലളിത കീർത്തനം
കേട്ടുഷസ്സുന്ദരി കൺതുറക്കുന്നപോൽ"

എന്നുമുള്ള പ്രയോഗങ്ങളിൽ കവിഭാവനയും കാവ്യസൗന്ദര്യവും കടഞ്ഞെടുത്ത മട്ടിൽ പദങ്ങളുടെ ഘടനയിലും കൺതുറക്കുന്ന ഉഷസ്സുന്ദരിയെ അവതരിപ്പിക്കുന്ന ഭാവനയിലും കവനശൈലി കാവ്യരചന നടത്തിയിരിക്കുന്നു.

"അധരപുടചലനമൊടു ചടുലജപസാധനാ-
യജ്ഞവുമാശു കഴിച്ചു പക്ഷീന്ദ്രനും
അമിതരസമിതിമധുരമധുമൊഴികൾ തൂകിനാ-
നാനന്ദബാഷ്പപരിപ്ലുതനേത്രനായ്."

"ഗിരിശിരസി പരിലസിതമൊരു വിജനഗഹ്വരം
പുക്കിരുന്നാശു വിലീനചിത്തത്തൊടും
നിജമനസി ജഗദധിപപദകമലമാസ്ഥയാ
ചിന്തിച്ചുകൊണ്ടു വസിച്ചാൻ കുറച്ചുനാൾ"

എന്നിങ്ങനെ തുടങ്ങി സ്വാമിജി മരുത്വാമലയിൽ തപസ്സനുഷ്ഠിക്കുന്ന ഭാവങ്ങൾ വർണ്ണിക്കുമ്പോഴും ആത്മാനന്ദസ്വാമിയെ ദർശിച്ച സന്ദർഭം വിവരിക്കുമ്പോഴുമെല്ലാം കാവ്യശൈലി പുളകച്ചാർത്തണിയിക്കുന്ന പുണ്യനദിയുടെ സങ്കല്പസൗന്ദര്യത്തെ ഭക്തജനഹൃദയങ്ങളിൽ കുളിർകോരുവാനും പുണ്യം പകരുവാനും പകർത്തിക്കൊടുക്കുന്നപോലെതോന്നും.

"രജതസമമതിവിമലധവളിതശിരോരുഹം
സൗവർണ്ണവർണ്ണശാലീനം മുഖാംബുജം
അതിനിബിഡതരമുരസി നാഭിപര്യന്തമായ്
നീണ്ടുല്ലസിക്കുമത്താടിരോമങ്ങളും
ശമസഹിതമതിവിശദമധികതരസുന്ദരം......." എന്നു തുടങ്ങി

"മമ ഹൃദയമതിലനിശമിളകി വിളയാടുന്ന
വിദ്യാധിരാജയോഗീശം നമിപ്പു ഞാൻ"

എന്നവസാനിക്കുന്ന പതിനാലു വരികളിൽ കവി വിദ്യാധിരാജന്റെ തോജോമയമായ വാങ്മയചിത്രം (കാവ്യചിത്രം) അതിവിദഗ്ദ്ധമായി വരച്ചു വയ്ക്കുന്നു.

"ഭീമമാം ദംഷ്ട്ര വെളിക്കുകാണുംവിധം
വായും പിളർന്നു വിഭീഷണാകാരമായ്
വാലുമുയർത്തിയെടുത്തു ചാടീടുവാൻ
കാലുമമർത്തി ബലത്തൊടാഞ്ഞങ്ങനെ", ഹിംസയുടെ "ദാരുണമായ മഹാരൂപമെന്നപോ"ലെ "ചീറിനിൽക്കുന്ന മഹാവ്യാഘ്രവീരന്റെ ചാരത്തിലേയ്ക്കു നടക്കുന്നു മാമുനി" എന്ന പ്രയോഗത്തിൽ അതിമനോഹരമായ പശ്ചാത്തലവും കാവ്യഭാവനയുടെ സമുന്നതമായ കാവ്യചിത്രശൈലിയും തുടിച്ചുനിൽക്കുന്നു. സ്വാമിയെ അന്വേഷിച്ചുവന്ന ഭക്തന്മാർ മരത്തിനു മുകളിലഭയം തേടുന്നതും അവരെ പരിഹസിച്ചു സ്വാമിജി മറുപടി പറയുന്നതും പ്രാസസൗന്ദര്യം കാഴ്ചവയ്ക്കുന്നതോടൊപ്പം കാവ്യചിത്രത്തിന്റെ ഭാവസൗന്ദര്യവും ഉൾക്കൊള്ളുന്നതായിക്കാണാം.

"പ്രകൃതിയുടെ കരവിരുതു കളമെഴുതുമസ്ഥല-
ത്തത്ര വിശ്രാന്തരായ്ച്ചെന്നിരുന്നീടിനാൻ."

നാരായണഗുരുദേവനും ചട്ടമ്പിസ്വാമികളും അരുവിപ്പുറത്തെത്തുമ്പോൾ പ്രകൃതിയുടെ കരവിരുതു കാഴ്ചവയ്ക്കുന്ന കളമെഴുത്തായി അവതരിപ്പിച്ചിരിക്കുന്ന കവിഭാവന അത്യന്തം സുന്ദരംതന്നെ. ഭാവിയിൽ നാരായണഗുരുദേവൻ എന്തായിത്തീരുമെന്ന സങ്കല്പത്തിന്റെ ദൂരദർശിത്വം അവതരിപ്പിക്കുന്ന നാലു വരികളിൽ കവിയുടെ ഭാവനാവൈഭവം സമ്പൂർണ്ണമായും പ്രകടമാകുന്നു.

"ഉലകിനിരുളഖിലവുമകറ്റുവാൻ ഭാനുമാൻ
തന്നിൽനിന്നൂർന്നിടുമന്യതേജസ്സുപോൽ
ഭുവി സകലമറിയുമൊരു പരമഗുരുദേവനായ്
കാലക്രമത്തിലാരാദ്ധ്യനായമ്മഹാൻ."

അടുത്ത ദിവസം കഥ പറയുവാനെത്തുന്ന ഹംസത്തിന്റെ വരവിനു പശ്ചാത്തലമൊരുക്കുന്ന കവി പ്രകൃതിയുടെ കമനീയശരീരത്തിലെ ഉഷസ്സന്ധ്യതൊട്ടു തുടങ്ങി "ബാലദിനേശമയൂഖ"ങ്ങളുടെ "മാർജ്ജനി"കൊണ്ടു "പ്രാചിതൻ മുറ്റമടിച്ചു" ശുചിയാക്കി "നീഹാരനീരകണ"ങ്ങളെക്കൊണ്ട് അടിച്ച മുറ്റമെങ്ങും തളിച്ചു വിശുദ്ധി വരുത്തുന്നതായി വർണ്ണിച്ചിരിക്കുന്ന രൂപകരൂപസൗന്ദര്യം അത്യുൽകൃഷ്ടവും വിദ്യാധിരാജന്റെ ചരിതം പറയാൻ വരുന്ന ഹംസത്തിന്റെ സ്വഭാവത്തിനും അദ്ധ്യാത്മചേതനയ്ക്കും അനുയോജ്യവുമത്രേ.

സ്വാമികളുടെ ഷഷ്ടിപൂർത്തിദിവസത്തെ ആഘോഷങ്ങളിൽ പ്രകൃതീശ്വരി അണിഞ്ഞൊരുങ്ങിയെത്തുന്ന കവിഭാവന

"കുങ്കുമച്ചാറും പൂശി പ്രാചിയാം തന്വീരത്നം" എന്നു തുടങ്ങി

"കണ്ണിനാനന്ദം പാരം വർഷിക്കുമേതോ ദൃശ്യം
കണ്ടു വന്ദിക്കാനായിട്ടെന്നപോൽ വന്നാളപ്പോൾ"

എന്നവസാനിക്കുന്ന എട്ടു വരികളിൽ സഹൃദയഹൃദയാനന്ദകരമായി നിവേശിപ്പിച്ചിരിക്കുന്നു. ഇപ്രകാരം എണ്ണിയെണ്ണി പരിശോധിച്ചാൽ 'പരിപൂർണ്ണകലാനിധി'യായ പരമഭട്ടാരകന്റെ പരമപവിത്രചരിത്രം പകർത്തുവാൻ വാങ്മയസൗന്ദര്യം കടഞ്ഞെടുത്തു കാഴ്ചവച്ച കവിയുടെ കലാവിരുത് കമനീയശില്പമൊരുക്കുന്നതു കാവ്യശരീരത്തിനു പ്രത്യക്ഷാലങ്കാരമായി തീർന്നിരിക്കുന്നു എന്നു കാണാം. ഉദാത്തഭാവനയുടെ ഉത്തുംഗശൃംഗങ്ങളിൽനിന്നുകൊണ്ടു സരളകോമളപദപതനങ്ങളാൽ കാവ്യനർത്തകി നടത്തുന്ന കമനീയനൃത്തം അദ്ധ്യാത്മചൈതന്യത്തിന്റെ അവിസ്മരണീയരംഗങ്ങൾ സംവിധാനം ചെയ്തുകൊണ്ടു കാമക്രോധലോഭമോഹമദമാത്സര്യങ്ങളുടെ മറുകരയിലേക്ക് എത്തിനോക്കുന്ന കാവ്യചേതനയുടെ ശില്പസൗന്ദര്യം പകർന്നു തരുന്നു.

സ്നേഹനിധിയും ഹൃദയാലുവുമായ ശ്രീ ജഗതി വേലായുധൻ നായർ സർവ്വസമർപ്പണം ചെയ്ത ഗുരുസങ്കല്പങ്ങളുടെ സമ്പൂർണ്ണകലാശില്പം മംഗളാരതി ചെയ്തു സ്വീകരിക്കുവാൻ പാരമ്പര്യവും പവിത്രതയുമാർന്ന സഹൃദയസമുദായമനസ്സിലേക്ക് ഈ മഹദ്ഗ്രന്ഥം ശ്രീ പരമഭട്ടാരകന്റെ പദകമലങ്ങളിലർപ്പിക്കുന്ന ശുഭ്രപുഷ്പമെന്നോണം അർപ്പിക്കുന്നു.

ശ്രീരാമദാസാശ്രമം, സ്വാമി സത്യാനന്ദസരസ്വതി
ചേങ്കോട്ടുകോണം.
1–8–2002.

# ശ്രീ
# വിദ്യാധിരാജ പുരാണം
## (ഹംസപ്പാട്ട്)

## അവതാര കാണ്ഡം
### (കേക)

ഓംകാര സ്വരൂപത്തിൻ മദ്ധ്യമോകാരം തന്റെ-
സാകാര തത്ത്വശ്രീയാം ഹേരംബദേവൻ നിത്യം
കാരുണ്യവർഷം പെയ്തെൻ കാവ്യസംരംഭം വിഘ്ന-
പ്രാരംഭമില്ലാതാക്കിത്തീർക്കുവാൻ വന്ദിക്കുന്നേൻ.
വിഷ്ണുഭാവാകാരത്തിൻ ശക്തിയായ് വിദ്യോതിക്കും
ലക്ഷ്മിയും രക്ഷിക്കേണം തൃക്കടാക്ഷത്താലെന്നെ,
സൃഷ്ടിദേവേശൻ കോലുന്നമ്മകാരത്തിൻ തേജോ-
സൃഷ്ടിയാം വാണീ വാണീടേണമെൻ നാവിൽപ്പാരം.
കാവ്യസംസ്കാരത്തേനെൻ നാവിനേകീടുന്നോരാ-
ഭാവുകന്മാരായീടും ദേശികന്മാരെല്ലാരും
പ്രീതിയോടേവം നിത്യാനുഗ്രഹം നൽകീടേണം
കാവ്യസൗഭാഗ്യം കൈവന്നീടുവാൻ, ദോഷംമാറി.

---

### ഭട്ടാരഹൃദയ വ്യാഖ്യാനം

'ആശിർന്നമസ്ക്രിയാ വസ്തുനിർദ്ദേശോ വാപി തൻ മുഖം' എന്നാണ് കാവ്യശാസ്ത്രനിബന്ധന. ഒരു കാവ്യമാരംഭിക്കുന്നത്, ആശിസ്സ്, നമസ്കാരം, വസ്തുനിർദ്ദേശം ഇവയിലേതെങ്കിലും ഒന്നോടുകൂടിയായിരിക്കണമെന്നർത്ഥം. ഓംകാര സ്വരൂപത്തെ നമസ്കരിച്ചുകൊണ്ട് ഇവിടെ കാവ്യം ആരംഭിക്കുന്നു.

1-12: അ, ഉ, മ് എന്നു മൂന്നക്ഷരം ചേർന്നതാണല്ലോ ഓംകാരം. 'അ'കാരം വിഷ്ണുവിനേയും, 'ഉ'കാരം ശിവനേയും, 'മ്'കാരം ബ്രഹ്മാവിനേയും കുറിക്കുന്നു. ഓംകാര സ്വരൂപത്തിൻ മദ്ധ്യമോകാരം തന്റെ = ഓം എന്ന പ്രവണ ധ്വനിയിലെ മദ്ധ്യമാക്ഷരമായ

ജാതമെൻ ഭൂതിക്കെല്ലാം കാരണക്കാരായിടും-
താതമാതാക്കന്മാരീ സൽക്കർമ്മയജ്ഞത്തിങ്കൽ,
ജാതസന്തോഷം നൽകീടേണമിങ്ങാശീർവാദം,
വീതവൈഷമ്യം തീർക്കാനിക്കഥാകാവ്യം, ഭംഗ്യാ.
ബ്രഹ്മരൂപത്തിൻ തേജോരാശിപോലാരാജിക്കും
ബ്രഹ്മർഷിവംശാധീശൻ വിദ്യാധിരാജൻ ദേവൻ
തൻപദാംഭോജദ്വന്ദ്വം വന്ദിച്ചുകൊണ്ടിടുന്നേ-
നൻപോടുഞാനും ഭക്ത്യാ, മംഗലം വന്നീടാനായ്.
നവ്യമിക്കാവ്യം ചേതോരമ്യമായ്ത്തീരാനെല്ലാ-
ഭവ്യവും നൽകീടേണം ഭട്ടാരഭക്തന്മാരും.
കെല്പെനിക്കില്ലെന്നാലും തൽപ്പദോദന്തം പാടാൻ,
തൃപ്പദദ്ധ്യാനത്തോടും യത്നിച്ചുകൊണ്ടീടുന്നേൻ.

വാരിജപ്പൂവിൻ ഗന്ധം കോലുന്ന ഗംഗാവാരി-
പ്പൂരത്തിൽ മുങ്ങിച്ചാലേ കാലത്തു തൂനീരാടി
സൃഷ്ടികർത്താവായീടും നാഭിജന്മാവിൻ പാദോൽ-
ക്കൃഷ്ടമാംരേണുസ്തോമ സ്പൃഷ്ടമാം മൂർദ്ധാവോടും
കുങ്കുമാരുണ്യം തഞ്ചും ചെഞ്ചൊടിത്താരോടൊത്തും
തങ്കമാലേയത്താലങ്കിതം ഫാലത്തോടും
മംഗലാത്മാവായ്, മാലായുക്തനായ് വാണീജാനി-
രംഗഭൂ കൈവിട്ടേവം പൊന്നണിപ്പക്ഷം വീശി,
വന്നണഞ്ഞല്ലോ, പാരം പക്ഷിവംശത്തിന്നെല്ലാം-
മന്നനായീടും ഹംസാനുത്തമൻ തേജോരൂപൻ

സാദരം ഞാനങ്ങോടിച്ചെന്നുടൻ ഭക്ത്യാസാകം
പാദപാഥോജം വന്ദിച്ചർത്ഥിച്ചിതേവം വണ്ണം

---

'ഉ'കാരത്തിന്റെ. സാകാര തത്ത്വശ്രീയാം = മൂർത്തിമത്തായ തത്ത്വശ്രീയായിരിക്കുന്ന. ഹേരംബദേവർ = ഗണപതി ഭഗവാൻ. ഗണപതിയെ ശിവതത്ത്വത്തിന്റെ മൂർത്തിമായായ തത്ത്വശ്രീയായി സങ്കൽപ്പിച്ചിരിക്കുന്നു. കാവ്യസംരംഭം = ഈ കാവ്യ രചനയ്ക്കുള്ള ഒരുക്കം. വിഘ്ന പ്രാരംഭമില്ലാതാക്കിത്തീർക്കുവാൻ = ഒരു വിഘ്നവും ഉണ്ടാകാത്തതാക്കി ത്തീർക്കാൻ. വന്ദിക്കുന്നേൻ = ഞാൻ വന്ദിക്കുന്നു. വിഷ്ണു ഭാവാകാരത്തിൽ = വിഷ്ണു ഭാവ + അകാരത്തിൽ = ഓംകാരധ്വനിയിലെ വിഷ്ണുഭാവമായ 'അ'കാരത്തിന്റെ. ശക്തി യായ് വിദ്യോതിക്കും = ശക്തിയായി പ്രകാശിക്കുന്ന. ലക്ഷ്മിയും = ലക്ഷ്മി ഭഗവതിയും. ലക്ഷ്മീകടാക്ഷം ഐശ്വര്യത്തിന് ആവശ്യമാണല്ലോ. സൃഷ്ടിദേവേശൻ = സൃഷ്ടികർത്താ വായ ബ്രഹ്മാവ്. കോലുന്ന = വഹിക്കുന്ന. അമ്മാകാരത്തിൻ = ആ 'മ'കാരത്തിന്റെ

വന്ദിതാത്മാവായീടുന്നമ്മരാളത്തോടപ്പോൾ
ധന്യനാം ഭട്ടാരേശൻ തൻ കഥാലാപം ചെയ്‌വാൻ.

"വിഷ്ടപാത്മാവായീടും സൃഷ്ടികർത്താവിൻ പാദം-
തൊട്ടു വന്ദിക്കും പുണ്യംകൊണ്ടഹോ! പുണ്യാത്മാവായ്
ധന്യചേതസ്സായെങ്ങും വന്ദ്യനായ് വന്നിങ്ങെത്തും
നിന്നെ ഞാൻ വന്ദിക്കുന്നേൻ മാനസോകസ്സേ! പാരം
നിർമ്മമൻ, നിത്യാനന്ദബ്രഹ്മസദ്രൂപൻ, ദേവൻ
സമ്മാനനീയൻ, നിത്യാനിത്യസത്യജ്ഞൻ ധീമൻ,
ധർമ്മസംയുക്തൻ, കർമ്മാകർമ്മ സംഭിന്ന ശ്രീമൻ,
സമ്മതൻ, സർവാരാദ്ധ്യൻ, സർവൈക ചിന്താബദ്ധൻ
സർവവിജ്ഞാതൻ, വേദാരണ്യ പാരീന്ദ്രൻ, സാക്ഷാൽ
ശർവരൂപാഭൻ സമ്യഗ്ദർശനൻ, സാധുശ്രേഷ്ഠൻ
ചിന്മയാകാശാദിത്യൻ, നിർമ്മലൻ, നിത്യാനന്ദൻ,
കന്മഷാതീതൻ, രമ്യൻ, സൗവർണ്ണവർണ്ണാഭാംഗൻ
നാഭിപര്യന്തശ്മശ്രു പ്രാചുര്യ കമ്രാകാരൻ,
യോഗൈകവിത്തൻ, നിത്യൻ, നിസ്തുല്യ തേജോരൂപൻ
ഈവിധം വിഖ്യാത ശ്രീവിദ്യാധിരാജ സ്വാമീ-
ജീവിതോദന്തം പാടാൻ കാരുണ്യമുണ്ടാകേണം.
അക്കഥാഗാനം കേൾക്കാനാശിച്ചു സന്തോഷത്തോ-
ടിസ്സദസ്സേവം വണ്ണം കാത്തിരുന്നീടുന്നല്ലോ.
തീരുവാനാവാത്തോരീ സംസാരമാകും രോഗം-
തീരുവാനിങ്ങില്ലല്ലോ ഭേഷജം മറ്റൊന്നോർത്താൽ.
ആകയാലൻപോടിന്നീ സൽക്കഥാമാധ്വീസാരം
തൂകുവാനർത്ഥിക്കുന്നേനാദരത്തോടും കൂടി"

---

(ഓംകാരധ്വനിയിലെ 'മ'കാരത്തിന്റെ). തേജോസൃഷ്ടിയാം = തേജസ്സിന്റെ സൃഷ്ടിയായ. വാണീ = സരസ്വതിദേവി. സരസ്വതിദേവി ബ്രഹ്മാവിന്റെ സൃഷ്ടിയാണല്ലോ. ബ്രഹ്മാവിന്റെ മാനസ പുത്രിയാണ് സരസ്വതിയെന്ന് ബ്രഹ്മാണ്ഡപുരാണം. നാവിൽ = നാക്കിൽ. വിഘ്നരഹിതമായ കാവ്യസൃഷ്ടിക്കു വേണ്ടി വിഘ്നേശ്വരമൂർത്തിയായ ഗണപതിയേയും, കാവ്യം നിമിത്തം ലഭിക്കേണ്ട ഐശ്വര്യത്തിനു വേണ്ടി ലക്ഷ്മീദേവിയേയും, കാവ്യ സൗഭാഗ്യത്തിനു വേണ്ടി വാഗ്ദേവതയായ സരസ്വതീദേവിയേയും വന്ദിക്കുന്നു. ഈ മൂന്നു ദേവതകളേയും ഓംകാരധ്വനിയുമായി ബന്ധിപ്പിച്ചാണ് വന്ദിക്കുന്നത്. ബ്രഹ്മ പ്രാർത്ഥനയ്ക്കു ശേഷം, കവി, ഗുരുനാഥന്മാരെ വന്ദിക്കുന്നു. കാവ്യ സംസ്കാരത്തേൻ = കാവ്യ സംസ്കാരമാകുന്ന തേൻ. നാവിന് = (നാക്കിന്)രുചിപ്പിച്ച ഭാവുകന്മാരായ ഗുരുനാഥ

എന്നു കേട്ടപ്പോൾ ഹംസം താനുമേ ഭക്ത്യാപാരം
ചൊന്നിതേവണ്ണം മന്ദം കൂപ്പുകൈയോടും കൂടി
'പണ്ഡിതൻ, ലോകാചാര്യൻ, യോഗിമാർ വംശത്തിന്നാ-
ഖണ്ഡലൻ, സർവാരാദ്ധ്യജ്ഞാതസിദ്ധാന്തപ്രൗഢൻ
ചിന്മയാകാരൻ, നിത്യൻ, സിദ്ധാവധൂതശ്രേഷ്ഠൻ
ധർമ്മരൂപാഭൻ, ദേവൻ, ദേവാഭിവന്ദ്യാകാരൻ
ബ്രഹ്മജ്ഞനാത്മാരാമൻ തൻ കഥാസാരം ഞാനി-
ന്നെമ്മട്ടു വർണ്ണിച്ചീടും, ന്നാ ളതിന്നല്ലല്ലോ ഞാൻ.
ആദിശേഷന്നും പാരം പൂർണ്ണമായോതീടാനാ-
യാവാത്തകാര്യം ഞാനിന്നെമ്മട്ടു ചൊല്ലീടേണ്ടൂ?
ബ്രഹ്മഭാവത്തിൻ ജന്മോദന്തമോതീടാ, നോർത്താൽ
നമ്മളാലാമോ, വേദജ്ഞാനിയാണെന്നാൽപ്പോലും?
എന്നപോലത്രേ പാർത്താൽ വിദ്യാധിരാജൻ ദേവൻ-
തൻ കഥാസാരം ചൊല്ലാനാവില്ല വിജ്ഞന്മാർക്കും!
എങ്കിലും ഭക്തന്മാരാം നിങ്ങൾതന്നാകൂതം ഞാൻ
ശങ്കയോടാണെന്നാലും, മാനിച്ചു, വേണ്ടുംവണ്ണം
ശങ്കരാകാരശ്രീയാം വിദ്യാധിരാജശ്രേഷ്ഠൻ-
തൻ കഥാസാരം ചൊല്ലാമിങ്ങെനിക്കാവും വണ്ണം''
എന്നുരച്ചന്നം താനും വിദ്യാധിരാജം ദേവം
വന്ദനം ചെയ്തിട്ടേവം ചൊല്ലുവാനാരംഭിച്ചാൻ:-

കൈരവസ്തോമാധീശൻ ഭൂഷയായീടും ദേവൻ,
കൈലതൻനാഥൻ, ശർവൻ, ശങ്കരൻ, ഗംഗാചൂഡൻ
യക്ഷദേവാദ്യന്മാരാലർച്ചിതാത്മാവായ് ധാത്രീ-
രക്ഷണത്തിന്നായുദ്യോഗിച്ചു സമ്മോദത്തോടും

---

ന്മാർ, ദോഷരഹിതമായ കാവ്യസൗഭാഗ്യം കൈവരാൻ അനുഗ്രഹിക്കണമെന്നു പ്രാർത്ഥി ക്കുന്നു. ഭാവുകന്മാരാം = ശുഭാന്മാക്കളായ. ദേശികന്മാർ = ഗുരുനാഥന്മാർ. ദോഷംമാറ്റി = കാവ്യദോഷങ്ങളൊക്കെ മാറത്തക്കവണ്ണം. ഗുരുവന്ദനത്തിനു ശേഷം മാതാപിതാക്ക ന്മാരെ വന്ദിക്കുന്നു. ജാതം = ഉണ്ടായതായ. എൻഭൂതിയ്ക്കെല്ലാം = എന്റെ ഐശ്വര്യ ങ്ങൾക്കെല്ലാം. താതമാതാക്കന്മാർ = അച്ഛനമ്മമാർ. കർമ്മയജ്ഞം = ഈ കാവ്യനിർമ്മാണ കർമ്മമാകുന്ന യജ്ഞം. യജ്ഞം = യാഗം. ജാതസന്തോഷം = സന്തോഷത്തോടുകൂടി. വീതവൈഷമ്യം = വൈഷമ്യങ്ങളൊന്നും കൂടാതെ. ഈ കഥാകാവ്യം, ഒരു വിഷമവും കൂടാതെ പൂർത്തിയാക്കാൻ, എന്റെ എല്ലാ ഐശ്വര്യത്തിനും കാരണക്കാരായ മാതാപി താക്കന്മാർ അനുഗ്രഹിക്കട്ടെ എന്നു സാരം. പിന്നീട് ശ്രീ ചട്ടമ്പിസ്വാമികളെ സ്മരിക്കു

കൈലാസശൈലേ കാമ്യേ കാഞ്ചനാരമ്യേ സൗധേ
ശൈലജോപേതം കാന്ത്യാ വാണിരുന്നീടും കാലം
വിശ്വവേദസ്സായീടും നാരദൻ, വീണാനാദ-
പ്രശ്രുതാലാപത്താലേ പാരിനാനന്ദം നൽകി
തത്രവന്നെത്തിച്ചേർന്നാൻ, കൃത്തിവാസസ്സിൻ നാമാ-
വർത്തനപ്പൂന്തേനോലും കണ്ഠമോടത്യാനന്ദം
ശംഭുതൻ പാദം വന്ദിച്ചമ്പിനോടംഭോജോക-
സ്സംഭവൻ ചൊന്നാനപ്പോളിമ്പമായേവം വണ്ണം
"ശങ്കരാ! ശംഭോ! ദേവാ! നിൻപദം പാർത്താലെല്ലാ-
സങ്കടങ്ങൾക്കും നിത്യം ഭേഷജം ദോഷാതീതം
ഇപ്പദാംഭോജം കാണാനാകുമെന്നാലോ, താണ്ടാ-
മപ്പൊഴേ സംസാരത്തിൻ ദുസ്തരം പാരാവാരം"
ഇത്തരം ചൊല്ലിച്ചാലേ നാഭിജന്മാവിൻ പുത്രാ-
നുത്തമൻ നിത്യാനന്ദൻ നാരദൻ പാരം ഭക്ത്യാ
ദേവിയോടേവം വണ്ണം ചേർന്നമർന്നീടും ഗൗരീ-
ദേവദേവേശം വന്ദിച്ചീടിനാനുല്ലാസത്താൽ.

ബ്രഹ്മസംഭൂതൻതന്നെച്ചാരത്തു നേരേ കണ്ടി-
ട്ടുന്മനസ്സായിട്ടപ്പോളംബികാനാഥൻ താനും
സ്വാഗതം ചൊല്ലിച്ചാലേ കൈപിടിച്ചുത്സാഹത്തോ-
ടാഗതന്നേകീ വേഗം വിഷ്ടരം പുഷ്ടാനന്ദം.
നീതിയാൽപ്പൂജിച്ചീശൻ നാരദൻതന്നെപ്പിന്നെ
പ്രീതിയോടേവം വണ്ണം ചോദിച്ചുമോദത്തോടും.

"പോരുവാനെന്തേബന്ധം മാമുനേ" പാരാതിപ്പോൾ?
പോരുകില്ലല്ലോ താനേ കാര്യമില്ലാതിങ്ങേവം.

---

ന്നു. ബ്രഹ്മരൂപത്തിൻ തേജോബിന്ദുപോൽ = പരബ്രഹ്മരൂപത്തിന്റെ പ്രകാശബിന്ദുപോലെ. ആരാജിക്കും = പ്രശോഭിക്കുന്ന. ബ്രഹ്മർഷിവംശാധീശൻ = ബ്രഹ്മർഷിവംശത്തിന് അധീശൻ. സർവമംഗലങ്ങൾക്കും വേണ്ടി ബ്രഹ്മസ്വരൂപത്തിന്റെ പ്രകാശബിന്ദുപോലെ പ്രശോഭിക്കുന്നവനും, ബ്രഹ്മർഷിവംശാധിപനുമായ ശ്രീ വിദ്യാധിരാജചട്ടമ്പിസ്വാമി തിരുവടികളെ പ്രാർത്ഥിക്കുന്നു. പിന്നീട് ഭട്ടാരഭക്തന്മാരെ സ്മരിക്കുന്നു. നവ്യമിക്കാവ്യം = ഈ പുതിയ കാവ്യം. ചേതോരമ്യമായ്ത്തീരാൻ = ആസ്വാദകരുടെ മനസ്സുകളെ രസിപ്പിക്കുന്നതായിത്തീരാൻ വേണ്ടി. എല്ലാ ഭവ്യവും = എല്ലാ മംഗളങ്ങളും. കെൽപ്പ് = കഴിവ്. ഉദന്തം = കഥ. തൽപ്പദോദന്തം = ആ തൃപ്പാദങ്ങളുടെ (ശ്രീ ചട്ടമ്പി സ്വാമികളുടെ) കഥ.

നിർമ്മലാത്മാവായിടുന്നങ്ങയെക്കാണാനായെൻ-
പുണ്യപൂരത്താലേവം, ധന്യനായ്ത്തീർന്നേനിപ്പോൾ
ഏഷണയ്ക്കായിപ്പാരം ലോകമിങ്ങെല്ലാവും സ-
ന്തോഷമായ്ച്ചുറ്റുന്നങ്ങേയ്ക്കജ്ഞാതമായിട്ടൊന്നും
ഇത്രിലോകത്തിന്നുള്ളിൽക്കാണുകില്ലെന്നാ, ലെന്നോ-
ടത്രചൊല്ലീടാനെന്തോ കാര്യമുണ്ടെന്നോർക്കുന്നേൻ"
ഇത്തരം ദേവേശൻ തൻ വാക്കു കേട്ടീടും നേരം
സത്യകോദ്ഭൂതൻ ചൊന്നാൻ നാരദൻ സന്തോഷത്താൽ
"സർവലോകർക്കും നിർവാണാർത്ഥമാം വേദം ശംഭോ!
ഗർവിഷ്ഠ ഭൂദേവാർത്ഥം മാത്രമായ്ത്തീർന്നു പാരിൽ
അക്കഥാലേശം വൈശ്വാനര നേത്രന്നോടോതാൻ-
പുക്കുഞാനേവം, വൈശ്വാനരമാക്കേണം ദേവാ!
വിക്ഷിപ്തപാപന്മാരായ്ത്തീരുവാനാരും പാരിൽ
ശിക്ഷണം ചെയ്യേണ്ടുന്നോരുൽക്കൃഷ്ടമാകും വേദം
ഹന്ത! ഭൂദേവന്മാർതൻ കുത്തകക്കോപ്പായ്ത്തീരു-
ന്നന്തകാരാതേ! ശംഭോ,വങ്ങറിഞ്ഞില്ലെന്നുണ്ടോ?
വേദസംവേദം വിത്തോപാർജ്ജനോപായം പാരിൽ
വേദിയന്മാരും വേദം വില്ക്കുന്നു കഷ്ടം, കഷ്ടം!!
ചൊല്ലുവാൻ, ശീലിച്ചീടാ,നഭ്യസിച്ചീടാനന്യർ-
ക്കില്ലപോലംഗീകാരം ഭൂദേവനെന്യേ, വേദം
ബാഹുജോരവ്യന്മാർക്കും പാഠമിങ്ങാകാം, പക്ഷേ
പാഠനം പാടില്ലെന്നാണാഗമാചാരം, പാരിൽ.
പാദജൻ വേദം ചൊല്ലിക്കേട്ടുപോയെന്നാൽക്കാതിൽ
സീസകാപാതം തപ്തം ചെയ്വതാണത്രേ നീതി
ഇസ്ഥിതിക്കന്ത്യം വന്നീടാതെയീലോകത്തെങ്ങും

---

വാരിജപ്പൂവ് = താമരപ്പൂവ്. ഗന്ധംകോലുന്ന = ഗന്ധത്തെ വഹിക്കുന്ന. ഗംഗാവാരിപ്പൂരം = സ്വർഗ്ഗംഗയിലെ കയം. പൂരം = കയം. നാഭിജന്മാവ് = ബ്രഹ്മാവ്. പാദോൽക്കൃഷ്ടം = പാദസ്പർശം കൊണ്ട് ഉത്കൃഷ്ടമായ. രേണുസ്തോമം = പൊടിപടലം. സ്പൃഷ്ടം = സ്പർശിക്കപ്പെട്ടത്. മൂർദ്ധാവ് = ശിരസ്സ്. ബ്രഹ്മപാദത്തിലെ പൊടിപറ്റിയ ശിരസ്സ് എന്നു സാരം. കുങ്കുമാരുണ്യം തഞ്ചും = കുങ്കുമത്തിന്റെ ചെമപ്പുനിറമുള്ള. ചെഞ്ചൊടി = ചെമന്ന ചുണ്ട്. തങ്കമാലേയം = തങ്കനിറമുള്ള ചന്ദനം. അംഗിതം = അടയാളപ്പെടുത്തപ്പെട്ടത്. ഫാലം = നെറ്റി. ചന്ദനം ചാർത്തിയ നെറ്റിയെന്നു സാരം. മാലായുക്തൻ = മാലയണിഞ്ഞവൻ. അഥവാ ജപമാലയോടു കൂടിയവൻ. വാണീജാനീ രംഗഭൂ കൈവിട്ട് = ബ്രഹ്മാവിരിക്കുന്നിടം കൈവിട്ട്. ബ്രഹ്മാവിന്റെ സമീപത്തുനിന്നും എന്നർത്ഥം. വാണീജാനി =

സുസ്ഥിതിക്കല്പം പോലും മാർഗ്ഗമില്ലല്ലോ, ദേവാ!
ദുഷ്കൃതന്മാരെപ്പാടേ പാടനം ചെയ്തിട്ടങ്ങീ-
ദുസ്സ്മരാകൃത്യം മാറ്റിപ്പാലനം ചെയ്തീടേണം.
വേദനിപ്പിക്കുന്നോരിക്കാഴ്ചയാലുള്ളം നൊന്താ-
വേദനം ചെയ്യാനായിപ്പോന്നുഞാനേവം ശംഭോ!
വേദസത്തായോരങ്ങീ വേദനാവസ്ഥക്കെല്ലാം
ഭേദമുണ്ടാക്കിപ്പാരിന്നാധിമാറ്റേണം വേഗം"

കാര്യമീവണ്ണം ചൊല്ലും ബ്രഹ്മജന്മാവിൻ രമ്യം
ഭാരതീസാരം കർണ്ണാരുന്തുദം കേട്ടിട്ടപ്പോൾ
ശ്രീമഹാദേവൻ ചൊന്നാനമ്മുനിശ്രേഷ്ഠൻ തന്നെ
പ്രേമമേറീടും വണ്ണം വീക്ഷിച്ചുകൊണ്ടീവണ്ണം.
"വേദമിങ്ങോർത്താൽ ധർമ്മാധർമ്മങ്ങളെന്നും നേരേ
വേദനം ചെയ്തീടേണ്ടും സാധനം താനെന്നല്ലോ,
വേദവിത്തന്മാരാകും സജ്ജനം ചൊല്ലിക്കേൾപ്പൂ,
വേദമിങ്ങോതാം ധർമ്മാകാരമാണെന്നും പാരിൽ.
ധർമ്മമോ, മർത്ത്യശ്രേയോഹേതുവായ്‌വർത്തിച്ചീടും
കർമ്മമാർഗ്ഗത്തിൻ മർമ്മം തന്നെയാണെന്നും ചൊല്ലാം.
ധർമ്മവും മർത്ത്യൻതാനും ഭിന്നമല്ലെന്നും ചെമ്മേ
സമ്മതിക്കുന്നുണ്ടല്ലോ, സംവിത്തിവിത്തന്മാരും
ധർമ്മരൂപത്തിൽക്കർമ്മം ചെയ്യുന്നവർക്കേ പാരിൽ
ശർമ്മമുണ്ടാകൂ, നിത്യം വാനത്തുമീലോകത്തും .
ധർമ്മസംബന്ധം കൂടാതുള്ളതായീടും ജന്മം
നമ്മൾക്കു നൽകീടുന്നു നാരകദ്വാരാവാസം.
ബ്രഹ്മമാണെന്നുംഞാനീ ബോധമുണ്ടായീടാനും

---

ബ്രഹ്മാവ്. പൊന്നണിപ്പക്ഷം = പൊൻചിറകുകൾ. ഹംസാനുത്തമൻ = ഹംസശ്രേഷ്ഠൻ. ഭക്ത്യാസാകം = ഭക്തിയോടുകൂടി. പാദപദ്മോജം = പാദപങ്കജം. വന്ദിതാത്മാവ് = വന്ദനീയൻ. മരാളം = ഹംസം. ഭട്ടാരേശൻ = ചട്ടമ്പിസ്വാമികൾ. കഥാലാപം ചെയ്യാൻ = കഥ പാടാൻ. വിഷ്ടപാത്മാവ് = പ്രപഞ്ചാത്മാവ് (ബ്രഹ്മാവ്). മാനസോകസ്സ് = അരയന്നം. നിർമ്മമൻ = മമതയില്ലാത്തവൻ. സമ്മാനനീയൻ = ആദരണീയൻ. കർമ്മാകർമ്മസംഭിന്നശ്രീമൻ = കർമ്മങ്ങളിൽ നിന്നും അകർമ്മങ്ങളിൽ നിന്നും നിശ്ശേഷം വേർപ്പെട്ടവൻ. സർവൈക ചിന്താബദ്ധൻ = പ്രപഞ്ചത്തിലെ സർവവസ്തുക്കളും ഏകമായ ഈശ്വരസത്തയാണ് എന്ന ചിന്തയോടുകൂടിയവൻ. സർവവിജ്ഞാതൻ = എല്ലാ വിശിഷ്ട ജ്ഞാനങ്ങളും കൈവന്നവൻ. വേദാരണ്യപാരീന്ദ്രൻ = വേദമാകുന്ന അരണ്യത്തിലെ സിംഹം.

സന്മതേ! വേദജ്ഞാനം വേണ്ടയോ മർത്ത്യർക്കെല്ലാം?
ഇപ്രപഞ്ചത്തിൻ രൂപം ഞാനെന്നു ബോധിക്കാനും
നിശ്ചയം വേദജ്ഞാനം കൂടാതെ മർത്ത്യന്നാമോ?
അത്രമേലത്യാനർഘം മർത്ത്യനിങ്ങോർത്താലീമ-
ട്ടദ്വൈത തത്ത്വജ്ഞാനാലംബനം വേദം, പാരിൽ
ധന്യനായീടും ബ്രഹ്മാവിൻ മനോമാനത്തിങ്കൽ
നിന്നുമുണ്ടായീതാദ്യംനാദ, മീലോകത്തിങ്കൽ
ആയതിൻ തത്ത്വം മൂന്നായ് വർണ്ണമായ് മാറീ, പിന്നീ-
ടായതൊന്നിച്ചിട്ടോംകാരാകാരമായിത്തീർന്നു.
സത്വരം പദ്മാഗാരൻ തൻ ഗളദ്വാരം ഭിത്വാ
നിർഗ്ഗമിച്ചേവം ലോകാനുഗ്രഹത്തിന്നായ്പ്പിന്നെ.
സാരമോങ്കാരം പാരം പ്രണവാകാരം കൈക്കൊ-
ണ്ടാരണാദ്യങ്ങൾക്കെല്ലാമാധാരമാകും വണ്ണം
ഭവ്യമായീടുന്നോരി പ്രണവത്താലേ സ്വന്തം
ദിവ്യയോഗത്താൽ വേദം വേദസ്സു തീർത്താൻ പാരിൽ
മാമുനിശ്രേഷ്ഠന്മാരും, പണ്ഡിതന്മാരും മറ്റും
സീമയില്ലാതീവേദം ശീലിച്ചു വേണ്ടും വണ്ണം.

മാധവൻ പാരാശര്യാകാരനായ് വന്നിട്ടേവം
വേദമെല്ലാവും നാലായ്ഭാഗിച്ചു പാകംപോലെ
ഈവിധം ലോകത്തുണ്ടാമച്ചതുർവേദം തന്നെ
പ്പാവനന്മാരായീടും മാമുനീന്ദ്രന്മാരോരോ
സംഹിതാ രൂപത്താലേ മാറ്റിനാരേവം വേദേ
സംഹിതാജാലം നാനാരൂപമായ്ക്കാലേകാലേ
കേവലബ്രഹ്മാനന്ദോപാധിയാം വേദം പാർത്താൽ

---

പാരീന്ദ്രൻ = സിംഹം സർവവേദങ്ങളിലും ആധിപത്യമുള്ളയാൾ എന്നു വിവക്ഷ. സാക്ഷാൽ ശർവരൂപാഭൻ = കണ്ണിനു മുമ്പിൽക്കാണുന്ന ശിവസ്വരൂപൻ. ശ്രീ ചട്ടമ്പി സ്വാമികൾ ശിവാവതാരമാണെന്ന് മേൽ സൂചിപ്പിക്കുന്നുണ്ട്. സമ്യഗ്ദർശനൻ = നശിക്കുന്നതേത് നശിക്കാത്തതേത് എന്ന ദർശനം ഉദിച്ചവൻ. സാധുശ്രേഷ്ഠൻ = സന്യാസിശ്രേഷ്ഠൻ. ചിന്മയാകാശാദിത്യൻ = ജ്ഞാനമാകുന്ന ആകാശത്ത് പ്രകാശിക്കുന്ന സൂര്യൻ. നാഭിപ ര്യന്തശ്മശ്രുപ്രാചുര്യകമ്രാകാരൻ = നാഭിവരെ നീണ്ടുകിടക്കുന്ന ശ്മശ്രുക്കൾ (താടിരോമങ്ങൾ) കൊണ്ട് ശോഭിക്കുന്ന ശരീരത്തോടു കൂടിയവൻ. യോഗൈകവിത്തൻ = യോഗമാകുന്ന ഏകധനത്തോടു കൂടിയവൻ. ജീവിതോദന്തം = ജീവിതകഥ. ഉദന്തം = കഥ. ഭേഷജം = മരുന്ന്. ശ്രീ ചട്ടമ്പി സ്വാമികളുടെ ജീവിതകഥ സംസാരരോഗം മാറാനുള്ള മരുന്നാണെ

ഭൂവിലിങ്ങെല്ലാവർക്കും സേവ്യമാണല്ലോ തുല്യം.
കില്ലുവേണ്ടാർക്കും ലോകേ വേദമാണാത്മാധാരം
ചില്ലോകഹർഷത്താലേ ജന്മസാഫല്യം നേടാൻ.
യോഗിയായാലും, ലോകാഭോഗവാനാണെന്നാലും
യോഗമുണ്ടാവാനാവില്ലാഗമം കൂടാതാർക്കും.
അത്രമേലുച്ചം, വേദം ജാതിഭൂദേവന്മാർതൻ-
മാത്രമാണെന്നോ? കഷ്ടം കഷ്ടമെന്നല്ലാതെന്തേ?
ആഭൂസുരാചണ്ഡാളം സേവ്യമീധർമ്മോപായം
ഭൂസുരന്നെന്തേകാര്യം, സ്വായത്തമാക്കിത്തീർക്കാൻ?
ഇസ്ഥിതിക്കെന്തായാലും മാറ്റമുണ്ടാകാതാമോ?
നിത്യമാം വേദാർഹത്വം സർവക്കുമുണ്ടാകേണ്ടേ?
അന്നു, മാദേവൻ വേദം പാലനം ചെയ്താ, നെന്നാ-
ലിന്നുമാദേവൻ ഞാനും പാലിച്ചുകൊണ്ടീടുന്നേൻ.
വന്നുവൈകാതേ ഞാനും ഭൂമാവതാരം ചെയ്തി-
ട്ടിന്നു കണ്ടീടുന്നോരീ ധർമ്മവിഭ്രംശംമാറ്റി
മന്നിൽ വേദത്തിൻ ധർമ്മാനുക്രമം വേണ്ടും വണ്ണം
വിന്യസിച്ചീടും നൂനം, വേണ്ട സന്ദേഹം തെല്ലും."

ശ്രീമഹാദേവൻ ചൊല്ലും വാക്കുകേട്ടേവം വണ്ണം
മാമുനിയ്ക്കുണ്ടായപ്പോളാനന്ദമുൾക്കാമ്പിങ്കൽ.
ഇന്ദുചൂഡൻതൻ പാദം വന്ദിച്ചു പിന്നെപ്പാരം
സന്തുഷ്ടനായിച്ചെമ്മേ നാരദൻ പോയാനപ്പോൾ.
കാമിതം സാധിച്ചെന്നോർത്താമോദമോടും കൂടി
കോൾമയിർക്കൊണ്ടിട്ടേവം നാരദൻ നേരേവീണ്ടും
പോകയായിന്ദ്രൻമേവും പത്തനം നോക്കിച്ചെന്ന-

---

ന്നർത്ഥം. മാധ്വി = തേൻ. തേൻപോലെ സ്വാദേറിയതാണ് വിദ്യാധിരാജകഥ എന്ന് വിവക്ഷ. യോഗിമാർ വംശത്തിന്നാഖണ്ഡലൻ = യോഗിവംശത്തിന് ഇന്ദ്രൻ. ആഖണ്ഡ ലൻ = ഇന്ദ്രൻ. സർവാരാദ്ധ്യ ജ്ഞാതസിദ്ധാന്ത പ്രൗഢൻ = സർവാരാദ്ധ്യനായ ജ്ഞാത സിദ്ധാന്ത ശ്രേഷ്ഠൻ. ജ്ഞാതസിദ്ധാന്തൻ = ശാസ്ത്രസാരങ്ങൾ അറിഞ്ഞവൻ. ചിന്മയാ കാരൻ = ജ്ഞാനസ്വരൂപൻ. സിദ്ധാവധൂതൻ = സിദ്ധനായ അവധൂതൻ. ബഹൂദകൻ, കുടീചകൻ ഹംസൻ, പരമഹംസൻ, തുര്യാതീതൻ, അവധൂതൻ എന്ന് സന്യാസിമാർ ആറുവിധമുള്ളതിൽ, ഏറ്റവും ശ്രേഷ്ഠനാണ് അവധൂതസന്യാസി. വർണ്ണാശ്രമാദിധർമ്മ ങ്ങളുപേക്ഷിച്ച്, ആത്മാരാമനായിവർത്തിക്കുന്ന അതിവർണ്ണാശ്രമിയായ യോഗിയാണ് അവധൂതൻ.

ങ്ങേറിനാനുത്സാഹത്താൽ വൈജയന്തത്തിന്നുള്ളിൽ
വൃന്ദാരനാരീവൃന്ദം താലവൃന്തത്താലേകും
മന്ദവാതത്താലേറ്റം സമ്മോദവാനായ്ച്ചെമ്മേ,
ചാരുഹീരത്താൽമിന്നും വേദിമേലുൽഭാസിക്കും
ചാരുശില്പാഭം പൊന്നിൻ സിംഹാസനത്തിൽച്ചാലേ
യക്ഷദേവാദ്യന്മാരാലർച്ചിതാത്മാവായ്ച്ചേലോ-
ടക്ഷീണഭാസാമിന്നും വാസവൻതന്നെക്കണ്ടാൻ
തത്പരത്വത്തെക്കാണിച്ചീടവേ, ദേവാധീശൻ
പദ്മജന്മാവിൻ ഗേഹം പൂകിനാനെല്ലാരോടും
സത്യലോകത്തിൽച്ചിത്രാഗാരത്തിലെത്തിപ്പിന്നെ
പദ്മജൻ തന്നോടേവം ചൊല്ലിനാനിന്ദ്രൻ താനും
"സൃഷ്ടികർത്താവേ! ദേവാ! നിൻമുഖാംഭോജത്തിങ്കൽ
നിഷ്ഠമാം വേദം ലോകേ വിക്രീതമായിടുന്നു.
ശ്രീമഹാദേവൻ തന്നെക്കണ്ടുണർത്തിച്ചൂ കാര്യം
ധീമനാമങ്ങേപ്പുത്രൻ നാരദൻ, വേണ്ടുംകാലേ.
മർത്ത്യനായ് ജന്മം കൈക്കൊണ്ടാവതും വേഗം, വേദം
മർത്ത്യാർഹമാക്കാമെന്നും സമ്മതിച്ചത്രേശർവൻ.
ത്വൽപ്പദം കണ്ടക്കാര്യം വന്നുണർത്തിക്കാനായി-
ട്ടെത്രയും സന്തോഷത്താൽപ്പോന്നതാണേവം ഞങ്ങൾ"
എന്നു കേട്ടത്യാശ്ചര്യസ്തബ്ധനായുത്ഥാനം ചെയ്-
തൊന്നു മൗനത്താൽ നിന്നിട്ടോതിനാൻ വാണീകാന്തൻ
"മന്മുഖത്താരാജിക്കും വേദത്തിനെക്കാലത്തും
തിന്മയോ നാശംതാനോ വന്നുപോമെന്നോർത്തിപ്പോൾ
നിൻമനം ജംഭാരാതേ! വാടേണ്ടതെങ്ങും നിത്യം
ധർമ്മരൂപത്തിൽത്തന്നെത്തേജസാവർത്തിച്ചീടും

---

'യോവിലംഘ്യാശ്രമാൻ വർണ്ണാൻ
ആത്മന്യേവ സ്ഥിതഃ സദാ
അതിവർണ്ണാശ്രമീ യോഗീ
അവധൂതഃ സഃ കഥ്യതേ' -

എന്ന് അവധൂതോപനിഷത്തിൽ അവധൂതസന്ന്യാസിക്ക് ലക്ഷണം പറഞ്ഞിട്ടുണ്ട്. ബ്രഹ്മ സംഭൂതൻ = ബ്രഹ്മപുത്രൻ. ആദിശേഷന്നും = അനന്തനുപോലും. രണ്ടായിരം നാക്കുള്ള അനന്തനുപോലും പറഞ്ഞുതീർക്കാൻ ആവാത്തതാണ് ശ്രീ വിദ്യാധിരാജ സ്വാമികളുടെ അപദാനകഥകൾ എന്നു ഭാവം. ബ്രഹ്മഭാവത്തിൻ ജന്മോദന്തം = ബ്രഹ്മത്തിന്റെ ജീവി തകഥ. ആകൂതം = അഭിപ്രായം. ശങ്കരാകാരശ്രീ = ശങ്കരന്റെ (ശിവന്റെ) സ്വരൂപ സൗഭാ

വേദമാണല്ലോ ലോകർക്കീശ്വരജ്ഞാനാധാരം
വേദിയർക്കാമോ മാറ്റാനാജന്മധർമ്മാധാരം
ശങ്കരീദേവീനാഥാനുഗ്രഹം മൂലം സർവം
മംഗലത്തായിത്തീരും, ശങ്കയേ വേണ്ടാതെല്ലും
ആരിലാനാഭീപദ്മം തന്നിൽ ഞാനുണ്ടായ്വന്നി-
ങ്ങാരമാകാന്തൻ പാരം പള്ളികൊണ്ടീടും ദേശേ
ശങ്കരൻ ശങ്കാഹീനം മർത്ത്യാവതാരം ചെയ്യും
നങ്കയാം നാരീരത്നം തങ്കലേറീടും പ്രീത്യാ
ചട്ടറ്റ വിജ്ഞാനത്തിൻ പാലാഴിയായാമർത്ത്യൻ
ചട്ടമ്പിയെന്നായെങ്ങും വിഖ്യാതനായിത്തീരും.
സിദ്ധനായ്ത്തീർന്നീ ലോകത്താരണന്മാരെസ്സർവം
ബുദ്ധിയാം വജ്രത്താലേ നിസ്തേജരാക്കിത്തീർക്കും
വേദാധികാരം ലോകർക്കേവർക്കുമൊപ്പം നേടാൻ
വേണുന്നതെല്ലാം വേണ്ടും വണ്ണമായ്ച്ചെയ്യും, നൂനം.
ശംഭുവിന്നിക്കാര്യത്തിൽ സാഹായമേകാൻ, ലക്ഷ്മി-
യ്ക്കിമ്പനും ഞാനും ലോകേ ശിഷ്യരായ് ജന്മംകൊള്ളും."

സൃഷ്ടികർത്താവിൻ വാക്യാനർഘനാളീകത്തേനിൻ-
വൃഷ്ടിയേറ്റിന്ദ്രാദ്യന്മാരാമോദപൂരേ മുങ്ങി.
പങ്കജോദ്ഭൂതൻ പിന്നെപ്പാകാരിമുഖ്യന്മാരെ
തൻകരം കൂപ്പിച്ചാലേ യാത്രാഭിവാദ്യം ചെയ്താൻ.

വാനവന്മാരെല്ലാരും സത്യലോകം വിട്ടപ്പോൾ
വാനവാധീശഭ്രാതാവാകുന്ന ലക്ഷ്മീകാന്തൻ
വാണിരുന്നീടുന്നോരാ വൈകുണ്ഠലോകം പൂകി-
ത്താണുവന്ദിച്ചാർ പിന്നെക്കൈടഭാരാതീപാദം.

---

ഗ്യത്തോടു കൂടിയവൻ. ബ്രഹ്മത്തിന്റെ ജാതകകഥ പറയാൻ ആർക്കെങ്കിലും കഴിയുമോ? വേദജ്ഞാനിയാണെന്നിരുന്നാലും സാദ്ധ്യമല്ല. അതുപോലെ, വിദ്യാധിരാജ കഥകൾ ഒന്നൊഴിയാതെ പറഞ്ഞുതീർക്കാൻ പണ്ഡിതന്മാർക്കു പോലും ആവുകയില്ല. ഇക്കാര്യത്തിൽ എനിക്കും ശങ്കയുണ്ട്. എങ്കിലും ഭക്തന്മാരായ നിങ്ങളുടെ അഭിമതം മാനിച്ച്, വിദ്യാധിരാജ വൃത്താന്തങ്ങൾ പറയാൻ ആവുംവിധം ഞാൻ ശ്രമിക്കാം.

കൈരവസ്തോമാധീശൻ = ചന്ദ്രൻ. ആമ്പൽപ്പൂവുകൾക്ക് നാഥൻ എന്ന് അർത്ഥയോജന. കൈരവം = വെള്ളാമ്പൽ. സ്തോമം = കൂട്ടം. ഭൂഷ = ആഭരണം. ശിവന്റെ ശിരസ്സിലെ ഭൂഷണമാണല്ലോ ചന്ദ്രൻ. കൈല = കൈലാസം. ശർവൻ = ശിവൻ. കൈലാസശൈലേ = കൈലാസ പർവതത്തിൽ. കാമ്യേകഞ്ചനാരമ്യേ സൗധേ = സുന്ദ

കൃത്തിവാസസ്സാം ദേവൻ മർത്ത്യാവതാരം കൈക്കൊ-
ണ്ടെത്തുമക്കാര്യം പാരം വിസ്തരിച്ചുത്സാഹത്താൽ.
ഇന്ദ്രനോതീടും വാക്യം കേട്ടു സന്തോഷത്താലേ
മന്ദഹാസത്തോടേവം മാധവൻ ചൊന്നാനപ്പോൾ:-
"നിത്യമായീടും സത്യാകാരമായുൽഭാസിക്കും
നിശ്ചയം, ലോകത്തെങ്ങും വേദമാം ജ്യോതിസ്സെന്നും
ഊനമുണ്ടായാലെല്ലാം വേണ്ടപോലാക്കിത്തീർക്കാൻ
നൂനമങ്ങെത്തിച്ചേരും ലോകപാലന്മാരെല്ലാം.
ഗ്ലാനിയന്നുണ്ടായപ്പോളൂനമങ്ങില്ലാതാവാൻ
മീനമായ്‌വന്നേനല്ലോ ഞാനുമാവണ്ണം മുന്നം
അല്ലൽ വേണ്ടെല്ലാമോർത്താൽ നല്ലതാ"മെന്നും ചൊല്ലി
സ്വർല്ലോകനാഥൻ തന്നെ സാന്ത്വനിപ്പിച്ചാൻ ശൗരി.
സത്വരം ദേവന്മാരങ്ങേത്രയും സന്തോഷത്താൽ
പ്രത്യാഗമിച്ചാർ പിന്നെസ്സ്വസ്വമാം ഗേഹം തോറും.
നാരദൻ താനും പാരം നന്ദിതാത്മാവായപ്പോൾ
നീരദാദ്ധ്വാവിൽക്കൂടിപ്പോയ് മറഞ്ഞീടും കാലേ

നിർജ്ജരന്മാർതൻദേശം നിസ്തേജമാകും വണ്ണം
നിസ്തുലോദാര ശ്രീതൻ കേദാരഭൂവായ്മിന്നും
ചൊല്ലിയന്നീടുന്നോരിശ്രീപുരേ, ലക്ഷ്മീകാന്തൻ
പള്ളികൊണ്ടീടുന്നോരിശ്രീയനന്താഖ്യേദേശേ-
ഉല്ലസിച്ചന്നാളേകം സജ്ജനഗ്രാമം പാരി-
ന്നല്ലിപോൽക്കൊല്ലൂരേവം വിഖ്യാതമായിപ്പാരം.
ഇന്ദിരാനാഥൻ ജന്മം കൈക്കൊണ്ട പുണ്യത്താലേ
വന്ദ്യമായ് വന്നീടുന്നോരമ്പാടി പോലേ നിത്യം.

---

രവും, കാഞ്ചനത്താൽ ശോഭാകരവുമായ മാളികയിൽ. ശൈലജോപേതം = പാർവതീദേവിയോടുകൂടി. വിശ്വവേദസ്സ് = സർവജ്ഞൻ. ഋഷി എന്നും ഈ പദത്തിനർത്ഥമുണ്ട്. വീണാനാദ പ്രശ്രുതാലാപത്താലേ = പ്രസിദ്ധമായ വീണാനാദം കൊണ്ട്. പ്രശ്രുതം = പ്രസിദ്ധം. കൃത്തിവാസസ്സ് = ശിവൻ. വീണവായനയുടെ നാദത്താൽ ലോകത്തെ ആനന്ദിപ്പിച്ചുകൊണ്ട്, ശിവനാമാവർത്തനത്തിന്റെ പൂന്തേനൊലിച്ചിറങ്ങുന്ന കണ്ഠത്തോടുകൂടി നാരദൻ ശിവസന്നിധിയിലെത്തി എന്നർത്ഥം. ആവർത്തിച്ചുച്ചരിക്കുന്ന ശിവനാമങ്ങളെ പൂന്തേനായി രൂപണം ചെയ്തിരിക്കുന്നു. അംഭോജോകസ്സംഭവൻ = നാരദൻ. അംഭോജം = താമര. ഓകസ്സ് = വാസസ്ഥാനം. സംഭവൻ = സംഭവിച്ചവൻ (ജനിച്ചവൻ). താമരപ്പൂവ് വാസസ്ഥാനമായിരിക്കുന്ന ബ്രഹ്മാവിൽ ജനിച്ചവൻ. നാരദൻ ബ്രഹ്മപുത്രനാണല്ലോ.

ഉല്ലസത്താമിഗ്രാമത്തിങ്കലങ്ങുള്ളൂർക്കോടെ-
ന്നുള്ളൊരാവസം പണ്ടുണ്ടായിരുന്നേറെക്കാലം
'വേണിയത്തെ'ന്നീനാട്ടിൽപ്പേരെഴും, മച്ചേലേലും-
ചേണിയന്നീടും വീടിൻ ശാഖയാണീയാഗാരം.
നങ്കമ്മയെന്നീവണ്ണം പേരെഴും നാരീരത്നം
ശങ്കരധ്യാനത്തോടും വാണിരുന്നീഗേഹത്തിൽ.
വീടിന്നു വിദ്യോതിക്കും പൊൻവിളക്കാകും വണ്ണം
നീടുറ്റു നിത്യം പാരം മിന്നിയക്കന്യാരത്നം
സാധുവാണെന്നാലെന്തേ? ചേതസാനേടിക്കൂട്ടും
സാധനാവിത്തത്താലേ സമ്പന്നയായോളല്ലോ.!
സത്യ, മുത്സാഹം, ധർമ്മം,ശൗചമെന്നേവം വണ്ണം
സദ്ഗുണാദ്യങ്ങൾക്കെല്ലാം കേദാരഭൂവായുള്ളോൾ
നിത്യവും പൂജാധ്യാനാദ്യങ്ങളാം കർമ്മത്തിങ്കൽ
ചിത്തവിന്യാസം ചെയ്തിട്ടത്യന്തനിഷ്ഠാപൂർവം
ധർമ്മമേ ശർമ്മം ലോകത്തെന്നു ചിന്തിച്ചും സ്വന്തം
കർമ്മവും ബന്ധിച്ചേവം ജീവിച്ചുപോന്നാളെന്നും.
ജന്മനാ ലാവണ്യത്തിൻ പൊൽത്തിടമ്പാകും നങ്കാ,
യൗവനം കൈവന്നപ്പോളിന്ദിരാതുല്യം മിന്നി
പൂവണിഞ്ഞീടുന്നോരിപ്പൂർണ്ണലാവണ്യപ്പൂൺ പീ-
ഭൂവിന്നു നിത്യം കണ്ണിന്നാനന്ദമായിത്തീർന്നു.

സാത്വികൻ, ശാന്തൻ, പൂജാകാരിയാം ശാന്തിക്കാരൻ
ശാസ്ത്രാഭിവിജ്ഞൻ, നിത്യാനിത്യസത്യജ്ഞൻ, വിജ്ഞൻ,
അദ്വയബ്രഹ്മത്തിങ്കൽത്തത്പരൻ, ലോകാഭോഗം
മിഥ്യയെന്നെണ്ണീടുന്നോരദ്വൈത ചിന്താബദ്ധൻ,

---

ബ്രഹ്മാവിന്റെ മടിത്തട്ടിൽ നിന്നും നാരദൻ ജനിച്ചുവെന്ന് പുരാണകഥ. "ഉത്സംഗാദ് നാരദോ ജജ്ഞേ" - ഉത്സംഗത്തിൽ - മടിത്തട്ടിൽ - നിന്ന് നാരദോ - നാരദൻ - ജജ്ഞേ - ജനിച്ചു - എന്ന് മഹാഭാരതം. ദുസ്തരം = കടക്കാൻ പ്രയാസമുള്ള. പാരാവാരം = സമുദ്രം. നാഭിജന്മാവ് = ബ്രഹ്മാവ്. അനുത്തമൻ = ഏറ്റവും ഉത്തമൻ.

ഉന്മനസ്സായി = ശ്രദ്ധയോടുകൂടിയവനായി. അംബികാനാഥൻ = ശിവൻ. വിഷ്ടരം = ഇരിപ്പിടം (പീഠം). ബന്ധം = കാരണം. ഏഷണ = അന്വേഷണം. ലോകകാര്യങ്ങളുടെ അന്വേഷണം. സത്യകോദ്ഭൂതൻ = നാരദൻ. സത്യകനിൽ (ബ്രഹ്മാവിൽ) ഉണ്ടായവൻ. നിർവാണാർത്ഥം = നിർവാണം വാങ്ങാനുള്ള ധനം. ഭൂദേവാർത്ഥം - ഭൂദേവ+അർത്ഥം = ബ്രാഹ്മണരുടെ സമ്പത്ത്. വൈശ്വാനരനേത്രൻ = വൈശ്വാനരൻ (അഗ്നി)

താത്ത്വികൻ, ഭൂമീദേവൻ വാസുദേവാഖ്യൻ ശർമ്മാ-
വാസഥയാ കന്യാരത്നം ബാന്ധവം ചെയ്താനല്ലോ.
ദാരിദ്ര്യമുണ്ടെന്നാലും പാരത്ര്യചിന്താബന്ധം
പ്രാരബ്ധ ദുഃഖച്ചൂടിന്നാസാരമായീ നിത്യം
ഇല്ലായ്മ ചിന്തിക്കാതങ്ങീശ്വരധ്യാനത്തോടൊ-
ത്തുല്ലാസപൂർവം വാണാരാത്മവിശ്വാസത്തോടും.

ബ്രാഹ്മമായീടും നേരത്തങ്ങുണർന്നീടും നങ്കാ
സോമചൂഡേശധ്യാനാനന്ദിതാത്മാവായ്നിത്യം
ശീതമാം തോയംതന്നിൽ സ്നാനവും ചെയ്തി, ട്ടീറൻ-
മാറാതെയെന്നും കാലത്തേകാഗ്രചിത്തത്തോടും
ഏക സാഹസ്രം പൂവിട്ടർച്ചിച്ചു വേണ്ടും വണ്ണം
ശ്രീകലാചൂഡൻ തന്നെപ്പൂജിക്കുമേറും ഭക്ത്യാ
അത്രദേവേശൻ ശർവൻ ശ്രീമഹാദേവൻ സ്വന്തം-
പുത്രനായ് വന്നീടാനായാശിച്ചു വിശ്വാസത്താൽ.
പിന്നെ വന്നുത്സാഹത്താൽ ഭർത്തൃപാദത്തിൽപ്പാരം
വന്ദിച്ചു ഭക്ത്യാസാകം നിന്നുണർത്തീടും കാന്തം
ഭർത്തൃകാര്യത്തിൽ ശ്രദ്ധാലോലയായ് വേണ്ടും കാലേ
കൃത്യങ്ങളെല്ലാം ചെയ്തിട്ടത്യന്ത സന്തോഷത്താൽ
പുഷ്പമാലാദ്യം നിർമ്മിച്ചേകിടും ഭംഗ്യാ, ദേവീ-
ശില്പബിംബത്തിൽച്ചാർത്താനെത്രയും ശുദ്ധ്യാ, നിത്യം
ചൊല്ലെഴും കൊല്ലൂരില്ലം തന്നിലേയ്ക്കെത്തിപിന്നീ-
ടുല്ലാസമോടേ ചെയ്യും വേലയെല്ലാവും വേഗം
അന്തിക്കു പോരും, സന്ധ്യാനേരത്തുനീരാടിക്കൊ-
ണ്ടന്തരാ ശർവാകാരം ചിന്തിച്ചു പൂജിച്ചീടും

---

നേത്രമായിട്ടുള്ളവൻ - ശിവൻ. വൈശ്വാനരമാക്കേണം = എല്ലാ മനുഷ്യർക്കും ഒന്നുപോലെയുള്ളതാക്കിത്തീർക്കണം. വൈശ്വാനരം = എല്ലാവർക്കും ഒന്നുപോലെയുള്ള. ബ്രാഹ്മണരുടെ മാത്രം സമ്പത്തായിരിക്കുന്ന വേദം, എല്ലാ മനുഷ്യർക്കും ഒന്നുപോലെയുള്ളതാക്കിത്തീർക്കണമെന്നർത്ഥം. വിക്ഷിപ്തപാപന്മാർ = പാപം ഇല്ലാതായവർ. വിക്ഷിപ്തം = എറിയപ്പെട്ടത്, തള്ളപ്പെട്ടത്. വേദസംവേദം = വേദജ്ഞാനം. സംവേദം = അറിവ്. വിത്താർജ്ജനം = പണം സമ്പാദിക്കാനുള്ള ഉപായം. ബാഹുജോരവ്യന്മാർക്കും = ക്ഷത്രിയർക്കും, വൈശ്യർക്കും. ബാഹുജൻ = ക്ഷത്രിയൻ (ബ്രഹ്മാവിന്റെ ബാഹുവിൽ നിന്നും ജനിച്ചവൻ). ഊരവ്യൻ = വൈശ്യൻ. (ബ്രഹ്മാവിന്റെ ഊരുവിൽ - തുടയിൽ - നിന്നും ജനിച്ചവൻ. പാഠം = പഠിക്കൽ. പാഠനം = പഠിപ്പിക്കൽ. ആഗമാചാരം = വേദാചാരം.

കാന്തനെച്ചാരേ ചെന്നിട്ടത്താഴമൂട്ടും പിന്നെ-
ക്കാന്തപാദത്തിൽച്ചെമ്മേ വീണുറങ്ങീടും, പായിൽ.

സോമവാരത്തിൽത്തനീ നോൻപുനോറ്റീടും തെറ്റാ-
തോമലാളോതും ശൂലീമന്ത്രസാഹസ്രം ഭക്ത്യാ
ഏകനേരാഹാരത്തോടേകാഗ്ര ചിത്തത്തോടും
നാഗഭൂഷാഭം ദേവം ചിന്തനം ചെയ്യും ഗാഢം
വില്വപത്രത്താലർച്ചിച്ചിമ്പമാം തുമ്പപ്പൂവാ-
ലുല്ലസത്താക്കീത്തീർക്കും ശംഭുതൻ ബിംബം പാരം
ഇന്ദുചൂഡൻതൻ പാദധ്യാനമല്ലാതങ്ങൊന്നും
ചിന്തിച്ചതില്ലാ തെല്ലും നങ്കയാം മങ്കാരത്നം.
ഈ വിധം കാലം ചാലേ പോക്കിനാൾ ഭർത്താവോടും
പൂവലാളോരോനാളും പൂരിതാനന്ദത്തോടും.

പാരിനെപ്പാടേ പാരം പാലാഴിയാക്കിത്തീർക്കും
പൂനിലാവോലുന്നോരാ യാമിനീയാമത്തിങ്കൽ
ഏകദാ, സ്വൈരം ദേവാധീശ്വരം ചിന്തിച്ചേവം
ശ്രീകയാം നാരീരത്നം നിദ്രകൊണ്ടീടും നേരം
കണ്ടിവാർകേശിക്കുണ്ടായ് വന്നിതങ്ങേവം സ്വപ്നം
കുണ്ഡലീഭൂഷൻ ദേവൻ നില്പതായഗ്രേ കാന്ത്യാ
ഉദ്രസത്തോടും ദേവൻ ചൊല്ലിനാനീശൻ മന്ദം
നിദ്രയാണ്ടീടുന്നോരാ നങ്കയോടേവം വണ്ണം:-
"മംഗലം, ഭദ്രേ! ഹാ! നിൻ തുംഗമാം പൂജാകർമ്മം
ശങ്കരപ്രാദുഷ്യത്തിന്നർഹമായ് വന്നൂ, ബാലേ!
ഇംഗിതം സാധിച്ചീടും, നിൻ പുത്രനായിട്ടീ ഞാൻ
ശങ്കവേണ്ടീ ലോകത്തിൽ സംജാതനാകും നൂനം.

---

പാദജൻ = ശൂദ്രൻ. (ബ്രഹ്മാവിന്റെ പാദത്തിൽ നിന്നും ജനിച്ചവൻ). സീസകാപാതം തപ്തം = തപ്തമായ (ചൂടായ-ഉരുക്കിയ) സീസകത്തിന്റെ (കാരിയത്തിന്റെ) ആപാതം = പതിപ്പിക്കൽ (വീഴ്ത്തൽ). വേദം ചൊല്ലുന്നത് ശൂദ്രൻ കേട്ടാൽ, അവന്റെ കാതിൽ കാരിയം ഉരുക്കി ഒഴിക്കണം എന്നു സാരം. ബ്രാഹ്മണന് വേദം പഠിക്കാം, പഠിപ്പിക്കാം. ക്ഷത്രിയർക്കും വൈശ്യർക്കും പഠിക്കാം. പഠിപ്പിച്ചുകൂടാ. ശൂദ്രന് രണ്ടും പാടില്ല. മാത്ര വുമല്ല വേദമോതുന്നത് കേൾക്കാൻപോലും അവന് അർഹതയില്ല. കേട്ടുപോയാൽ കാതിൽ ഈയം ഉരുക്കി ഒഴിക്കണം. ഇതാണ് ഭൂമിയിലിപ്പോൾ വേദാചാരം. പാടനം ചെയ്യുക = നശിപ്പിക്കുക. ദുസ്മരാകൃത്യം - ദുസ്മര+അകൃത്യം = വിചാരിക്കാൻ പോലും കഴിയാത്ത അകൃത്യം. ദുസ്മര = സ്മരിക്കാൻ പോലും കഴിയാത്ത. ആവേദനം ചെയ്യുക

മങ്കമാർമൗലേ! പാരം മന്ത്രവാക്യം പോലെന്നും
മംഗലേ! നീയിക്കാര്യം ഗൂഢമായ് വച്ചീടേണം.
തൃക്കരം പൊക്കിത്തത്രാനുഗ്രഹം ചെയ്തിട്ടീശൻ
തൃക്കടാക്ഷത്തോടന്തർദ്ധാനവും ചെയ്താൻ പിന്നെ.
കമ്പിതാംഗത്തോടപ്പോളന്തരാ ഞെട്ടിപ്പാരം
സംഭ്രമിച്ചുത്ഥാനം ചെയ്തമ്പരപ്പോടും കൂടി
കൺതുറന്നെങ്ങും ചെമ്മേ നങ്കയാൾ നോക്കീ വേഗം
മുമ്പിലില്ലാരും, സർവംശാന്തമാ, ണെല്ലാം ശൂന്യം!!
എങ്കിലും നങ്കയ്ക്കുള്ളിൽപ്പൊങ്ങിവന്നത്യാനന്ദം
ശങ്കരാശിസ്സിന്നേവം പാത്രമായെന്നോർത്തപ്പോൾ.
നാളുമാവാരം താനും മാസവും പോയീ വീണ്ടും,
നാളീകനേത്രയ്ക്കുണ്ടായാനന്ദമോരോനാളും
വർഷമൊന്നേവം വണ്ണം പോകവേ നങ്കാചിത്തം
ഹർഷവർഷത്താൽപ്പാരം പൂവണിഞ്ഞെന്നേ വേണ്ടൂ!
ഗർഭഭാരത്തിന്നോരോ ലക്ഷണം കാണായ് വന്ന-
ങ്ങർഭകാവിർഭാവത്തിൻ സുപ്രഭാതം പോലപ്പോൾ
നവ്യമാം ഗർഭശ്രീതൻ ദിവ്യലാവണ്യംപേറും
ഭവ്യദാരത്തെക്കണ്ടങ്ങാനന്ദമാർന്നൂകാന്തൻ
ഗർഭസംബന്ധം ദീക്ഷായുക്തനായേവംവണ്ണം
ദുർഭരാനന്ദത്തോടും സംവസിച്ചാവാസത്തിൽ.

പേടിയുണ്ടെന്നാൽപ്പോലും, നങ്കയ്ക്കു മാതാവാകാൻ-
കൂടിവന്നോരോനാളും മോഹമുൾക്കാമ്പിൽപ്പാരം
ആദ്യഗർഭത്തിൽപ്പെണ്ണിന്നുള്ളത്തിലേവം വണ്ണം
ഹൃദ്യമാം മോഹം വന്നീടുന്നതൗചിത്യംതന്നെ

---

= അറിയിക്കുക. ബ്രഹ്മജന്മാവ് = നാരദൻ (ബ്രഹ്മപുത്രൻ). ഭാരതീസാരം = സാരവത്തായ വാക്കുകൾ, ഭാരതി = വാക്ക്. കർണ്ണാരുന്തുദം = കർണ്ണങ്ങൾക്ക് (ചെവികൾക്ക്) അരുന്തുദമായ (വേദനയുണ്ടാക്കുന്ന). വേദനം. വാനത്തുമീലോകത്തും = സ്വർഗ്ഗത്തിലും ഭൂമിയിലും (ഇഹത്തിലും പരത്തിലും). നാരകദ്വാരാവാസം = നരകവാസം. അത്യാനർഘം = ഏറ്റവും വിലയേറിയത്. അദ്വൈത തത്ത്വജ്ഞാനാലംബനം = അദ്വൈത തത്ത്വജ്ഞാനത്തിന് ആശ്രയം. മനോമാനം = മനസ്സാകുന്ന ആകാശം.

ആയതിൻതത്ത്വം = ബ്രഹ്മാവിന്റെ ഹൃദയാകാശത്തുനിന്നും പുറപ്പെട്ട ആദ്യനാദത്തിന്റെ തത്ത്വം. മൂന്നായ് വർണ്ണമായ് = മൂന്നു വർണ്ണ (അക്ഷരം) മായിമാറി - അ, ഉ, മ് എന്ന മൂന്നു വർണ്ണായി. ഈ മൂന്നും ചേർന്നാണ് 'ഓം' കാര ശബ്ദമുണ്ടായത്.

കാലമങ്ങേവം നീളുംതോറുമാ നങ്കാദേവി-
യ്ക്കാലസ്യമുണ്ടായോരോമട്ടിലങ്ങോരോനാളും.
പൂമേനി വാടീ, സാദച്ഛായമായക്ഷിദ്വന്ദ്വം,
കാമിനിയ്ക്കോരോഭോജ്യം തന്നിലുണ്ടായീ മോഹം
ശാതമാം കാലിൽച്ചെമ്മേ തൂസിരാവൃന്ദം പൊങ്ങീ,
ശ്വേതപുഷ്പത്തിൽപ്പാരം കൗതുകം തോന്നീ നിത്യം
ക്ഷീണയെന്നാലും, ചൂടേറ്റാവിധം! വാടിക്കാണും
വാസന്തവല്ലിക്കൊപ്പം മിന്നിയത്തന്വീരത്നം.
ഇത്തരം ഗർഭശ്രീതൻ ലക്ഷണം കാലേ കാലേ
വർദ്ധിച്ചു വർദ്ധിച്ചെത്തിച്ചിത്രമാം പത്താം മാസം.
ആയിരം പിന്നെപ്പത്തോടൊൻപതും പത്തുംചേരു-
ന്നായതാം പൊന്നിൻകൊല്ലം പാരിനാനന്ദം നൽകാൻ
വന്നണഞ്ഞല്ലോ, മാസം ചിങ്ങവും വന്നൂ, നാളും
വന്നുചേർന്നല്ലോ പത്തോടൊന്നുമായൊന്നിച്ചേവം
മിന്നിനിന്നപ്പോഴെങ്ങും ഭരണിത്താരം നേരേ
മന്നിനാലോകം നൽകും ദീപികാരൂപം പോലെ.

വീണപാടുന്നൂതാനേ, വേണുവും ശംഖും താനേ-
പ്രാണമാർന്നൂതീടുന്നുണ്ടെങ്ങുമേ, ചിത്രം ചിത്രം!
കോകിലസ്തോമം രാഗാലാപനം ചെയ്തീടുന്നൂ-
കേകിതൻ ജാലം ചാലേ നർത്തനം ചെയ്തീടുന്നു!
കർണ്ണികാരൗഘം കാലം വിസ്മരിച്ചത്യന്തം സൗ-
വർണ്ണസംഭിന്നാരമ്യം പൂവണിഞ്ഞീടുന്നെങ്ങും!
മാമരസ്തോമം താരിൻ ഭാജനത്താലേ ചുറ്റും
തൂമരന്ദത്തിൻ നീരപ്രോക്ഷണം ചെയ്തീടുന്നു!

---

ഇതിൽ അകാരം വിഷ്ണുവിനേയും, ഉകാരം മഹേശ്വരനേയും, മ്കാരം ബ്രഹ്മാവിനേയും കുറിക്കുന്നു.

അകാരോ വിഷ്ണുരുദിഷ്ടഃ
ഉകാരസ്തു മഹേശ്വരഃ
മകാരസ്തു സ്മൃതാബ്രഹ്മഃ
പ്രണവസ്യ ത്രയാത്മകഃ

എന്ന് മാണ്ഡൂകോപനിഷത്ത്, ഈ ഓംകാരം തന്നെയാണ് പ്രണവധ്വനി. പദ്മാഗാരൻ = ബ്രഹ്മാവ്, പദ്മം (താമരപ്പൂവ്) ആഗാരം (ഭവനം) ആയിരിക്കുന്നവൻ. ഗളദ്വാരം

മന്ദവാതത്തിൽ രമ്യാലിംഗനത്താലേ വല്ലീ
വൃന്ദങ്ങളെങ്ങും തൂകീ മന്ദഹാസത്തിൻ പൂക്കൾ!
ചമ്പകാശോകാദ്യത്തിൻ പൂമഴച്ചാർത്തായെങ്ങും
ഹന്ത! ദേവന്മാരേകും പുഷ്പാതിവർഷം പോലെ.
അപ്രമേയാഭൻ ദേവൻ ജന്മമാർന്നീടും നേര-
ത്തിപ്രപഞ്ചത്തിന്നുണ്ടാമീവിധം ഹർഷോന്മാദം
തീർത്ഥപാദേശൻ ദേവൻ തീർത്ഥാവതാരത്താലേ
തീർത്ഥപാദാകാരത്തോടെത്തുന്നതല്ലേ നേരം?
ധന്യമായീടുന്നോരപ്പുണ്യാവതാരത്തിന്നായ്
ചെന്നിരുന്നീടാനോരോ രാശിമേ, ലപ്പോളർക്കൻ
ചൊന്നതിൻവണ്ണം മോദിച്ചഗ്രഹസ്തോമം സർവം
ചെന്നങ്ങു വേണ്ടുംവണ്ണം പുക്കിരുന്നീടും നേരം
പെറ്റമ്മയായിത്തീർന്നാൾ നങ്കയും സന്തോഷത്താ-
ലീറ്റുനോവില്ലാ തന്യക്ലേശങ്ങളില്ലാതേയും
നങ്കതന്നാശയ്ക്കുണ്ടായത്ര സാഫല്യം, ദേവൻ
ശങ്കരൻ കുഞ്ഞായ്‌വന്നാ മങ്കയ്ക്കു, യോഗത്താലേ
അംഗനയ്ക്കുണ്ടോ നേടാനന്യസൗഭാഗ്യം ലോക-
ത്തംഗജാരാതീമാതാവാകുന്നതേക്കാളെന്നും?
ശങ്കരാശിസ്സിൻ പാത്രീഭൂതയായീടും മൂലം
നങ്കയാൾക്കുണ്ടായ് വന്നീ ജന്മസൗഭാഗ്യം പാരിൽ.

ആദിത്യമുഖ്യന്മാരാം സൽഗ്രഹസ്തോമം സർവം
മോദിച്ചു ശോഭിച്ചോരോ രാശിമേലേവം വണ്ണം
തുഷ്ടനായ് നില്പൂ ചന്ദ്രൻ മേടത്തിലഞ്ചിൽച്ചേലോ-
ടഷ്ടമാധീശസ്ഥാനത്താസ്ഥയാലാത്മസ്ഥാനേ

---

= തൊണ്ട. ഭിത്വാ = ഭേദിച്ചിട്ട്. ബ്രഹ്മഹൃദയത്തിൽ ഉദിച്ചനാദം അദ്ദേഹത്തിന്റെ ഗള ദ്വാരം ഭേദിച്ചു പുറത്തുവന്നതാണ് പ്രണവധ്വനിയായ ഓംകാരം എന്ന വേദാന്തശാസ്ത്രം.

ഓംകാരശ്ച,fഥ ശബ്ദശ്ച
ദ്വാവേതൗ ബ്രഹ്മണഃ പുരാ
കണ്ഠം ഭിത്വാ വിനിര്യാതൗ
തേന മംഗലികാവുഭൗ" -

എന്ന പ്രമാണവാക്യം. പ്രണവാകാരം = പ്രണവസ്വരൂപം. ആരണാദ്യങ്ങൾക്കെല്ലാം = വേദം മുതലായവയ്ക്കെല്ലാം വേദസ്സ് = ബ്രഹ്മാവ്. ഈ പ്രണവധ്വനിയിൽ നിന്ന്

അർക്കജൻ നില്ക്കുന്നാറിൽ, സിംഹികാപുത്രന്നോടും
തൽക്രമത്താലേ നില്പൂ സപ്തമേ ഭൗമൻ താനും
സൂര്യതാരേയന്മാരങ്ങൊന്നിച്ചു നിന്നീടുന്നു-
ണ്ടാര്യമായീടുന്നോരീയൊമ്പതാം ഭാവം തന്നിൽ
പത്തിലോ ശുക്രൻ, പത്തോടൊന്നുചേർന്നീടും രാശീ-
വൃത്തത്തിലല്ലോ നില്പൂ മന്ദജന്മാവാം മാന്ദി
ദ്വാദശേരാശൗ ദേവാചാര്യനായീടും വ്യാഴം
കേതുവോടൊന്നിച്ചേവം വന്നു നിന്നീടും നേരം
ധന്യമായീടുന്നോരാ ധനുവാം ലഗ്നം തന്നിൽ
പുണ്യാവതാരം ചെയ്താൻ വിദ്യാധിരാജൻ ദേവൻ
വൻ തപദ്ധ്യാനം തൊട്ടുള്ളദ്ധ്യാത്മകാര്യങ്ങൾക്കീ-
യൊമ്പതാം ഭാവം സർവോൽക്കൃഷ്ടമെന്നല്ലോ ചൊൽവൂ.
ഭാവാധിപത്യം കോലും സൂര്യനത്താരേയന്നോ-
ടീവിധം കൂടിച്ചേർന്നങ്ങൊമ്പതിൽക്കാണാകുന്നു!!
ആദിത്യനാത്മക്ഷേത്രസ്ഥാനവും, ചാലേ സൗമ്യ-
ന്നാകിലോ വക്രാചാരാലംശകം സ്വക്ഷേത്രത്തിൽ
ഉച്ചമാമാരോഹാദ്യാലീവിധം തേജസ്സോടൊ-
ത്തുച്ചമായീടുന്നേതും വൈശിഷ്ട്യമത്രേ പാർത്താൽ.
ഇഗ്രഹസ്ഥാനത്താലേ ജാതകന്നുണ്ടായീടും
വിദ്യാധിരാജത്വത്തിൻ വിസ്മാപകത്വംപാരിൽ
ഇതര ഗ്രഹത്തിന്റെ വീക്ഷണം കൂടാതുള്ള
ശനിയാലഗ്നാധീശൻ തന്നെയോ, തേജോഹീനൻ
ലഗ്നാധിനാഥൻ മന്ദൻതന്നെയോ വീക്ഷിച്ചെന്നാൽ
ലഗ്നമാം സന്യാസത്തിൻ യോഗമെന്നല്ലോ ശാസ്ത്രം

---

ബ്രഹ്മാവ് വേദത്തെ സൃഷ്ടിച്ചു. മാധവൻ = വിഷ്ണു. പാരാശര്യാകാരൻ = വേദവ്യാസൻ (പരാശര മഹർഷിയെ സംബന്ധിച്ച രൂപത്തോടുകൂടിയവൻ. പരാശര പുത്രനാണല്ലോ വ്യാസൻ. വ്യാസഭഗവാൻ വിഷ്ണുവിന്റെ അംശാവതാരമാണെന്ന് പൗരാണികവിശ്വാസം. ചില്ലോക ഹർഷം = ജ്ഞാനലോകത്തിലെ ആഹ്ലാദം. യോഗി = ഈശ്വരയോഗം കിട്ടിയ സന്ന്യാസി. ലോകാഭോഗവാൻ = ലോകസുഖങ്ങൾ അനുഭവിക്കുന്നവൻ. യോഗം = ഈശ്വരയോഗം. ആഗമം = വേദം. ആഭൂസുരാചണ്ഡാളം = ബ്രാഹ്മണൻ മുതൽ ചണ്ഡാളൻ വരെ. സേവ്യം = സേവിക്കപ്പെടേണ്ടത്. അന്ന് = പണ്ട് (ഹയഗ്രീവൻ വേദം അപഹരിച്ചകാലത്ത്). മാദേവൻ = വിഷ്ണു. 'മാ'യുടെ (ലക്ഷ്മീദേവിയുടെ) ദേവൻ (നാഥൻ). മാ = ലക്ഷ്മി. ഇന്ന് = ഇപ്പോൾ. (വേദം ദുർവിനിയോഗം ചെയ്യപ്പെടുന്ന ഇക്കാലത്ത്)

ആയതും യോജിക്കുന്നുണ്ടാകയാലോതാമിങ്ങീ-
ജാതകൻ യോഗിശ്രേഷ്ഠൻ തന്നെയായിടും നൂനം
അഷ്ടമാധീശൻ ചന്ദ്രൻ തുഷ്ടനായാത്മസ്ഥാനേ
നില്പതും പാർത്താലിപ്പോളമ്മനോനാശത്തോളം
എത്തുമാ വൈരാഗ്യത്തിൻ സൂചനം താനെന്നേതും
നിശ്ചയം, കാണിക്കുന്നീ രാശിചക്രത്തിൻ യോഗം
ആയതൊന്നാകെ സ്ഥാപിച്ചീടുന്ന മട്ടായ് വ്യാഴം-
താനുമേ നിന്നീടുന്നു ചന്ദ്രാഷ്ടമത്തിൽത്താനേ
ഏഴിലെച്ചൊവ്വാ, നീചത്വത്തിനാൽത്തേജോഭാവം
ശോഷിച്ചശുക്രൻ, നീചാംശാദിഭാവത്താലഞ്ചിൽ-
പ്രത്യക്ഷനായിടുന്നോരഷ്ടമാധീശൻ, പിന്നെ
പ്രസ്തുതൻ നീചാംശത്താൽപ്പന്ത്രണ്ടിലാളും വ്യാഴം
ഇമ്മഹായോഗം താനും പൊൻമണിക്കുട്ടൻ തന്നെ
ബ്രഹ്മചര്യത്തിൻമാർഗ്ഗം തന്നിലേയ്ക്കെത്തിക്കുന്നു!
ധന്യമാം സന്യാസത്തിൻ കാരകൻ മന്ദൻ പാർത്താൽ,
വിന്യസ്ത വിജ്ഞാനത്തിൻ കാരകൻ വ്യാഴം താനും
ഇഗ്രഹസ്ഥാനം രണ്ടും ചിത്രമന്യോന്യം ചേരും
ദൃഷ്ടിയോടേവം തമ്മിൽക്കേന്ദ്രഭാവസ്ഥന്മാരായ്
അംശകാലേവം രാശിപ്പരിവർത്തനത്തോടി-
ങ്ങംശിച്ചു കണ്ടീടുന്നുണ്ടെന്നതും ശ്രദ്ധേയം താൻ
വൻ തപഃസ്ഥാനം താനാമൊമ്പതാം ഭാവം തന്നിൽ
സംഭൂതരായി സൗമ്യാദിത്യരും ഭാവസ്ഥന്മാർ
അത്രതൽക്കേന്ദ്രത്തിങ്കൽ വ്യാഴമന്ദന്മാരൊന്നി-
ച്ചെത്തി നിന്നീടുന്നേതും ശോഭനംതന്നേ, പാർത്താൽ
വിശൈ്വക വന്ദ്യാത്മാവാം യോഗിയാണിക്കുഞ്ഞെന്നും
നിശ്ചയം പ്രഖ്യാപിക്കുന്നിഗ്രഹസ്ഥാനാധാനം.

---

ഉമാദേവൻ = ശിവൻ. ഉമയുടെ (പാർവതിയുടെ) ദേവൻ (നാഥൻ). അന്ന്+മാ+ദേവൻ = അന്നുമാദേവൻ. ഇന്ന്+ഉമാദേവൻ = ഇന്നുമാദേവൻ. ഭൂമാവതാരം - ഭൂമൗ+അവതാരം = ഭൂമിയിൽ അവതരിക്കുക. വേദത്തിൻ ധർമ്മാനുക്രമം = വേദധർമ്മത്തിന്റെ മുറ.

വൈജയന്തം = ഇന്ദ്രന്റെ കൊട്ടാരം. വൃന്ദാരനാരീവൃന്ദം = ദേവസ്ത്രീകൾ, താലവൃന്ദം = വിശറി. സമ്മോദവാൻ = സന്തുഷ്ടൻ. ഹീരം = വൈരക്കല്ല്. ഉൽഭാസിക്കും = ശോഭിക്കുന്ന. ചാന്ദശില്പാഭം = ആകർഷകമായ ശില്പഭംഗിയുള്ള. വാസവൻ = ഇന്ദ്രൻ. ഉത്ഥാനം ചെയ്ത് = എഴുന്നേറ്റ്. വിഷ്ടപാധീശൻ = ലോകാധീശൻ. വിഷ്ടപം = ലോകം. ആവേശിപ്പിച്ച് = പ്രവേശിപ്പിച്ച്. ദാനവാരാതി = ഇന്ദ്രൻ. ദാനവന്മാരുടെ (അസുരന്മാരുടെ) അരാതി (ശത്രു). ഭൂമൗ = ഭൂമിയിൽ. വേദസംവേദം = വേദജ്ഞാനം. ജിഷ്ണു = ഇന്ദ്രൻ.

ധന്യമായീടുന്നോരീ സൽഗ്രഹായോഗം യോഗാൽ
വന്നുചേർന്നീടും കാല, ത്താദിത്യനാകാശത്തിൽ
ചെന്നണഞ്ഞീടും ദൂരം നാഴികാ പത്തുംപത്തും
പിന്നെയോ കാലും ചേരും സന്മുഹൂർത്തത്തിൽച്ചെമ്മേ
നങ്കയാളാനന്ദത്തോടിപ്രപഞ്ചത്തിന്നെന്നും
മംഗലം നൽകീടേണ്ടും കുഞ്ഞിനു ജന്മംനൽകി.
ഇക്കുടുംബത്തിൽപ്പണ്ടും യോഗീശമുഖ്യന്മാരാ-
യൊട്ടുപേരുണ്ടായിട്ടുണ്ടെത്രയും ദിവ്യന്മാരായ്.

വന്നുചേർന്നുള്ളോരെല്ലാം കുഞ്ഞിനെക്കണ്ടിട്ടേവം
വന്ദിച്ചുനില്ക്കുന്നെന്തേ വിസ്മിതാസ്യത്തോടെങ്ങും?
ശംഭുതൻ രൂപം കുഞ്ഞിൽക്കണ്ടുവോ, ദേവാംശത്തിൻ
ഡിംഭനെന്നോർത്തോ, കണ്ടോ സൽപ്പരീവേഷം കുഞ്ഞിൽ
സ്വർണ്ണവർണ്ണാഭം ദണ്ഡിൻ ചാരത്തിലായിക്കാണ്മോ-
രന്യ സ്വർണ്ണാഭം ദണ്ഡിൻ ചീളുപോലേറും കാന്ത്യാ
അമ്മതന്നോരത്തായിട്ടുത്താനനായിക്കാണ്മോ-
രമ്മണിക്കുട്ടൻ കണ്ണിന്നാനന്ദമേകീതാർക്കും
പെണ്ണുങ്ങളെല്ലാമോടിച്ചെന്നെടുത്താനന്ദത്തോ-
ടുമ്മവച്ചുണ്ണിക്കുട്ടന്നമ്മിഞ്ഞ നൽകീടുന്നു.
വിട്ടുപോയീടാനായില്ലാർക്കുമേ, കുഞ്ഞിൻ പൂമെയ്-
തൊട്ടുലാളിക്കുംനേരം, പാതിരാവായാൽപ്പോലും!
മങ്കമാരേവംവണ്ണം ലാളിച്ചുലാളിച്ചോരോ-
തിങ്കളും പോയ്, വന്നെത്തീ നൂലുകെട്ടേണ്ടും നാളും
ബന്ധുക്കളെല്ലാമുത്സാഹിക്കയായപ്പോൾ, നൂലിൻ-
ബന്ധനാചാരം ചേലോടാവുന്നവണ്ണം ചെയ്യാൻ

---

സുത്രാമാവ് = ദേവേന്ദ്രൻ. ഉത്സംഗൻ = സന്യാസി (നാരദൻ). പങ്കേജാതജാതൻ = ബ്രഹ്മാവ്. പങ്കേജാതത്തിൽ (താമരപ്പൂവിൽ). ജാതൻ (ജനിച്ചവൻ). പങ്കേജാതം = പങ്കത്തിൽ (ചെളിയിൽ) ജനിക്കുന്നത് = താമര. ഉത്സംഗജാതൻ = (ബ്രഹമാവിന്റെ) ഉത്സംഗത്തിൽ (മടിത്തട്ടിൽ) ജാതൻ (ജനിച്ചവൻ) - നാരദൻ. ദേവോത്സംഗൻ = ദേവർഷി (നാരദൻ). പദ്മജന്മാവ് = ബ്രഹ്മാവ്. സത്യലോകം = ബ്രഹ്മാവിന്റെ പുരി. ചിത്രാഗാരം = മനോഹരമായ ഭവനം. ചിത്രം = മനോഹരം. ആഗാരം = ഭവനം. നിഷ്ഠമാം = ഇരിക്കുന്നതായ. വിക്രീതമായിടുന്നു = വില്ക്കപ്പെടുന്നു. ജംഭാരതി = ഇന്ദ്രൻ. ജംഭൻ എന്ന അസുരന്റെ ശത്രു. വേദിയർ = വൈദികന്മാർ. ശങ്കരിദേവീനാഥൻ = ശിവൻ. രമാകാന്തൻ പള്ളികൊണ്ടിടും ദേശേ = രമാകാന്തനായ ശ്രീപദ്മനാഭൻ പള്ളികൊള്ളുന്ന ദേശത്ത്

കാഞ്ചനത്താലേ തീർക്കും നൂപുരം താനോ, നൂലോ
കൈവളച്ചാർത്തോ, കുഞ്ഞിന്നില്ല പൂമെയ്യിൽച്ചാർത്താൻ
കുഞ്ഞിനാമാതാവപ്പോൾ കണ്ണുനീരോടേകെട്ടും
മഞ്ഞനൂൽമാത്രം; വേണോ ഭൂഷയിക്കുഞ്ഞിന്നന്യം?
അയ്യപ്പനെന്നങ്ങച്ഛൻ പേരിട്ടു കുഞ്ഞിന്നെന്നാ-
ലമ്മയോ, കുഞ്ഞിന്നപ്പോൾക്കുഞ്ഞനെന്നിട്ടാൾ നാമം
അമ്മയേകീടും കുഞ്ഞൻപിള്ളയെന്നോരീനാമം
ജന്മമറ്റിട്ടും കീർത്തിപ്പെട്ടതായിന്നും നില്പൂ!!

പട്ടുടുപ്പില്ലാതേയും, പൂമെത്തയേലും പുത്തൻ
തൊട്ടിലോ, താരാട്ടീടാനാരുമങ്ങില്ലാതേയും
നിത്യവും കാലം നൽകും ശുശ്രൂഷയാലേ മോദം-
മെത്തിയും കേണും കുഞ്ഞൻ പുഷ്ടനായ്ത്തീർന്നാൻ മന്ദം
ഓമനിച്ചീടാനാരും ചാരത്തിലില്ലാതേയും,
തൂമയാർന്നീടും കേളിക്കോപ്പുമൊട്ടില്ലാതേയും
കേവലം ലോകം മാത്രം തൻ കളിക്കോപ്പായെണ്ണി
പാവമക്കുഞ്ഞാം കുഞ്ഞൻ ഹാ! വളർന്നോരോനാളും.

ബാലകൻ ലീലാലോലൻ ചങ്ങാതിമാരോടൊപ്പം
ചാലവേ മുറ്റത്തോരോ ലീലയങ്ങാരംഭിച്ചാൻ
തോഴരെല്ലാരും മണ്ണാലപ്പമുണ്ടാക്കിപ്പാരം
മോദമാർന്നാരാവത്താൽക്കേളിയാടീടും നേരം
ഇമ്മണിക്കുട്ടൻ മണ്ണാലീശലിംഗത്തിൻ രൂപം
തൻമലർക്കയ്യാൽ നിർമ്മിച്ചാദരാലാരാധിക്കും
ജന്മത്തിനുണ്ടായീടും വാസനാഭാവം, കുഞ്ഞിൻ-
കർമ്മത്തിലെല്ലാമേവം കാണുമെന്നല്ലോ ചൊൽവൂ.

---

- തിരുവനന്തപുരത്ത്. ആരണന്മാരെ = ബ്രാഹ്മണരെ. വജ്രം = വജ്രായുധം. ശംഭുവിന്നിക്കാര്യത്തിൽ........... ജന്മം കൊള്ളും = വേദം സാർവജനീനമാക്കാൻ വേണ്ടി ശംഭു, ചട്ടമ്പിസ്വാമികളായി ഭൂമിയിൽ അവതാരമെടുക്കുമ്പോൾ, ഇക്കാര്യത്തിൽ ശംഭുവിനെ സഹായിക്കാൻ വിഷ്ണുവും ബ്രഹ്മാവും ശിഷ്യന്മാരായി ജനിക്കും ശ്രീ ചട്ടമ്പിസ്വാമികളുടെ ശിഷ്യന്മാരായ ശ്രീ നാരായണഗുരുവും, നീലകണ്ഠതീർത്ഥപാദരും യഥാക്രമം വിഷ്ണുവിന്റെയും ബ്രഹ്മാവിന്റെയും അവതാരങ്ങളാണെന്നാണ് കവി ഇവിടെ കല്പിക്കുന്നത്. ലക്ഷ്മിക്കിമ്പൻ = വിഷ്ണു. സൃഷ്ടികർത്താവിൻ വാക്യാനർഘ നാളീകത്തേനിൻ വൃഷ്ടി = ബ്രഹ്മാവിന്റെ വാക്കുകളാകുന്ന തേൻമഴ. അനർഘം = വിലയേറിയത്. നാളീ

ഇമ്മഹാബാലൻ പാർത്താൽ ജന്മനാ ശൈവത്വത്തിൻ
മർമ്മജ്ഞനായിത്തീരേണ്ടുന്നൊരാത്മാവാണല്ലോ!

സത്വരം വിദ്യാകർമ്മം ചെയ്യിച്ചിതച്ഛൻ, കുഞ്ഞിൻ
ശിക്ഷയ്ക്കു കാലം കൈവന്നീടവേ വേണ്ടും വണ്ണം
അച്ഛനുണ്ടാകുന്നോരീനന്മനോഭാവം, മറ്റാ-
രിച്ഛിക്കുമേവം വണ്ണം വിദ്യനൽകീടുന്നേരം.
അക്ഷരശ്രീയായ്ക്കുഞ്ഞന്നച്ഛനന്നേരം ചെയ്തോ-
രക്ഷരജ്ഞാനം പിന്നീടക്ഷരാർത്ഥത്തിൽത്തന്നെ
അക്ഷരം തൊട്ടുള്ളെല്ലാ വിദ്യയ്ക്കുമാളായ്ത്തീർത്തി-
ട്ടക്ഷര ബ്രഹ്മത്തോളം കൊണ്ടുചെന്നെത്തിച്ചില്ലേ?
ബുദ്ധിതൻ വായ്പ്പും, ചിന്താശക്തിയും, വിദ്യാജ്ഞാനാ-
സക്തിയും മറ്റും കുഞ്ഞന്നാവോളമുണ്ടായിട്ടും;
ഒത്തതില്ലയ്യോ! വിദ്യാശാലയിൽപ്പൂകാൻ, കഷ്ടം!
നിത്യദാരിദ്ര്യത്തീയാൽ വീടെരിഞ്ഞീടും മൂലം.
താതമാതാക്കന്മാരും, മാതുലന്മാരും വിദ്യാ-
ശാലയിൽ കുഞ്ഞൻ തന്നെച്ചേർത്തുമില്ലെന്നേ വേണ്ടൂ.
അക്ഷരജ്ഞാനത്തിന്നും മാർഗ്ഗമില്ലാത്തോൻ പിന്നീ-
ടദ്ഭുതജ്ഞാനാഗാധക്ഷീരാബ്ധിയായി, ചിത്രം!!

ശാലവിട്ടെന്നും വൈകുന്നേരത്തു സമ്മോദത്തോ-
ടോലയോടെത്തും തോഴന്മാരിൽ നിന്നെന്നും വാങ്ങി
ഓലയോരോന്നും ശ്രദ്ധാപൂർവകം നോക്കിച്ചെമ്മേ
ബാലകൻ ചെയ്താനന്നാളക്ഷരാഭ്യാസം താനേ.
ഇല്ലൊരാചാര്യൻ തെറ്റും ശരിയും വേണ്ടുംവണ്ണം
ചൊല്ലുവാനെന്നാലും ഹാ! ശിക്ഷണംചെയ്താൻ കുഞ്ഞൻ

---

കത്തേൻ = താമരത്തേൻ. വൃഷ്ടി = മഴ. ആമോദപൂരേ = സന്തോഷക്കയത്തിൽ. പൂരം = കയം. പങ്കജോദ്ഭൂതൻ = ബ്രഹ്മാവ്. പാകാരി മുഖ്യന്മാരെ = ഇന്ദ്രൻ മുതലായവരെ.

വാനവന്മാർ = ദേവന്മാർ. വാനവാധീശഭ്രാതാവ് = ഇന്ദ്രസഹോദരൻ - വിഷ്ണു. വാനവാധീശൻ = ദേവാധീശൻ (ഇന്ദ്രൻ). ഭ്രാതാവ് = സഹോദരൻ. ഇന്ദ്രമാതാവായ അദിതിയുടെ ഗർഭത്തിലാണ് വിഷ്ണു, വാമനനായി അവതരിച്ചത്. അങ്ങനെയാണ് വിഷ്ണു, ഇന്ദ്രസഹാദരനായത്. കൈടഭാരാതി = വിഷ്ണു. കൈടഭാന്റെ ശത്രു - കൈടഭൻ എന്ന അസുരനെ കൊന്നവൻ. കൃത്തിവാസസ്സ് = ശിവൻ. കൃത്തി (ആനത്തോൽ) വാസസ്സ് (വസ്ത്രം) ആയിട്ടുള്ളവൻ. സത്യാകാരം = സത്യസ്വരൂപം. ഉൽഭാസിക്കും = പ്രകാശിക്കുന്ന. ഊനം = കുറവ്. ഗ്ലാനി = വാട്ടം. അന്ന് = പണ്ട്. മീനം = മത്സ്യം. ഹയഗ്രീവൻ എന്ന

വാരമൊന്നാകും മുമ്പാ ബാലന്നു പാഠം നേരേ
വായിക്കുവാനായെല്ലാം വേണ്ടപോലെന്നേ വേണ്ടൂ.
പാടവത്തോടീവണ്ണം കുഞ്ഞനങ്ങോരോനാളും
പാഠങ്ങളോരോന്നായിശ്ശീലിച്ചു വീതായാസം
വേണമെന്നാശിച്ചെന്നും വൈരാഗ്യപൂർവം ശീലി-
ക്കേണമെന്നാശിപ്പോനെ കൈവിടാ വിദ്യാലക്ഷ്മീ
വാസരം തോറും വായിച്ചീടുന്ന പാഠം ചിന്താ-
വ്യാസത്തിനുള്ളിൽ വേണ്ടുംപോലുറപ്പിക്കും ചിത്തേ
കൂട്ടുകാരൊന്നിച്ചെന്നും ചർച്ചയിൽപ്പെട്ടും, താനേ-
കൂട്ടുമാവിജ്ഞാനത്തിൻ ശേഖരം വർദ്ധിപ്പിക്കും
നെഞ്ചിലാവേശത്തോടീവണ്ണമാം യത്നം മൂലം
കുഞ്ഞനുണ്ടായീ നാനാജ്ഞാനവൈദുഷ്യം പാരം.
മർദ്ദനം മൂലം വിദ്യാവൃദ്ധി വന്നീടുംനൂനം,
മർദ്ദനം ചിത്തത്തിന്നാണെങ്കിലോ പാരം ധന്യം
വർദ്ധിതാനന്ദംചേരും ചിത്താവരോധത്തിൽച്ചെ-
ന്നെത്തുമാറുണ്ടോ വിദ്യാദേവിയായിടും രാജ്ഞി
യത്നമാണല്ലോ സർവാഭീഷ്ടകേദാരം, യത്നം
യജ്ഞമായ്ത്തീർന്നാലെന്തും സാദ്ധ്യമാണാർക്കും പാരിൽ
യത്നമേ! വർദ്ധിച്ചാലും, നീ തന്നെ സൗഭാഗ്യത്തിൻ-
രത്നകേദാരം പാരം കർമ്മസാമ്രാജ്യത്തിങ്കൽ
അന്ത്യയാമത്തിൻ മുമ്പായങ്ങുണർന്നീടും കുഞ്ഞൻ
ദന്തശുദ്ധിക്കായോടും തോട്ടുവക്കത്തേയ്ക്കപ്പോൾ
സ്നാനവും ചെയ്തിട്ടെത്തും വീട്ടിലന്നേരം, ഭസ്മം-
ലേപനം ചെയ്തിട്ടോടും കോവിലിൻ മുറ്റത്തേക്കായ്
അമ്പലക്കെട്ടിന്നുള്ളിൽപ്പൂജാരിയെത്തും മുമ്പേ

---

അസുരൻ ഒരിക്കൽ വേദം അപഹരിച്ചു. വേദത്തിനുണ്ടായ ആ ഗ്ലാനി മാറ്റാൻ വിഷ്ണു മത്സ്യാവതാരം കൈക്കൊണ്ടു. ഹയഗ്രീവനെ വധിച്ച് വേദത്തിനു വന്നുചേർന്ന തകർച്ച മാറ്റുകയും ചെയ്തു. മത്സ്യാവതാരം കഥ പരാമർശിക്കപ്പെട്ടിരിക്കുന്നു. സ്വർല്ലോകനാഥൻ തന്നെ = ഇന്ദ്രനെ. പ്രത്യാഗമിച്ചാർ = തിരിച്ചുപോയി. സ്വസ്വമാം = തങ്ങളുടേതായ. നന്ദിതാത്മാവായ = സന്തുഷ്ടനായി. നീരദാദ്ധ്വാവ് = മേഘമാർഗ്ഗം. നീരദം = മേഘം. അദ്ധ്വാവ് = വഴി.

നിർജ്ജരന്മാർ = ദേവന്മാർ (ജരാനരകളില്ലാത്തവർ). നിസ്തുലോദാരശ്രീ = കിടയറ്റതും ശ്രേഷ്ഠവുമായ ഐശ്വര്യം. ഉദാരം = ശ്രേഷ്ഠം. കേദാരഭൂ = വിളനിലം. ചൊല്ലിയന്നീടും = വിഖ്യാതമായ. ലക്ഷ്മീകാന്തൻ = ശ്രീ പത്മനാഭൻ. ശ്രീയനന്താഖ്യേ ദേശേ =

മുമ്പിലായ് നില്ക്കും നിത്യം നിർമ്മാല്യരൂപം കാണാൻ
ധ്യാനിച്ചു കണ്ണുംപൂട്ടിപ്പോയിരുന്നീടും, ദേവീ-
ധ്യാനചേതസ്സായ്, മന്ത്രാലാപനം ചെയ്യും പിന്നെ
അമ്പലപ്പൂങ്കാവിങ്കൽപ്പൂകിയപ്പൂവെല്ലാവും
സംഭരിച്ചീടും, പിന്നെപ്പൂമാലകെട്ടും ഭംഗ്യാ
അമ്പലം പൂട്ടുന്നേരത്തെന്നുമാ ശാന്തിക്കാരൻ-
നമ്പൂരിനൽകും നേദ്യച്ചോറുമായോടും വീട്ടിൽ
സത്വരം പാഞ്ഞങ്ങെത്തിക്കായ്കറിക്കോപ്പെല്ലാവും
നിത്യവും നേടിക്കൊല്ലൂരില്ലത്തിലേകും പിന്നെ
ഇല്ലത്തിലെല്ലാവർക്കും പ്രീതനിക്കുഞ്ഞൻ, കണ്ടാൽ-
നല്ലവൻ, വാക്കും പോക്കും നല്ലതായുള്ളോൻ, ബാലൻ.
തത്രതൽക്കാലത്തുണ്ടായ് വന്നുപോൽ രോഗം കുഞ്ഞ-
ന്നെത്രയും, കായം പാരം കണ്ഡുവാൽ മൂടീ, കഷ്ടം!!
എത്രയും വേഗം രോഗം, ഹാ! പടർന്നേറിച്ചെമ്മേ
നിത്യ, മാബാലന്നുണ്ടായ് നൊമ്പരം പാരം മെയ്യിൽ.
നാട്ടുവൈദ്യന്മാരോരോ ഭേഷജം ചെയ്തെന്നാലും,
കുട്ടിക്കു രോഗം നിത്യം വർദ്ധിക്കയത്രേ ചെയ്തു.
പേരെഴും വൈദ്യന്മാർ തൻ ഭേഷജാദ്യത്താലൊട്ടും
പാരണം കൈവന്നീടാനാവാതെ മാതാവപ്പോൾ
തൻമനം നൊന്തങ്ങേവം നേർന്നുപോലന്നെ, "ൻ കുഞ്ഞൻ-
തന്നെ നിൻമുന്നിൽച്ചെമ്മേ മണ്ഡലക്കാലത്തോളം
ശങ്കരാ! പാർപ്പിച്ചീടാം പൂജനത്തിന്നായിങ്ങെൻ
സങ്കടം മാറ്റിക്കുഞ്ഞിന്നാരോഗ്യമേകീടേണം."
സങ്കടത്തോടും കൂടിപിന്നെയപ്പാദത്തിങ്കൽ
തൻകുമാരന്നെച്ചേലോടർപ്പിച്ചു വിശ്വാസത്താൽ

---

തിരുവനന്തപുരത്ത്. ലക്ഷ്മീകാന്തൻ പള്ളികൊണ്ടീടും ശ്രീയനന്താഖ്യേ ദേശേ ശ്രീപുരേ എന്നന്വയം. ശ്രീ പദ്മനാഭൻ പള്ളിക്കൊള്ളുന്നതും, വിഖ്യാതവും, ശ്രീ അനന്തപുരി എന്ന പേരുള്ളതുമായ ദേശത്ത്. സജ്ജനഗ്രാമം = സുജനങ്ങൾ പാർക്കുന്ന ഗ്രാമം - കൊല്ലൂർ ഗ്രാമം. ഇന്ന് ഈ പ്രദേശം 'കണ്ണമ്മൂല' എന്ന പേരിലാണ് അറിയപ്പെടുന്നത്. ശ്രീ ചട്ടമ്പിസ്വാമികളുടെ ജന്മം കൊണ്ടു പവിത്രമായ കൊല്ലൂർഗ്രാമത്തെ, ശ്രീകൃഷ്ണാവതാരം കൊണ്ടു ധന്യമായിത്തീർന്ന അമ്പാടിയോട് സാദൃശ്യപ്പെടുത്തിയിരിക്കുന്നു. ഉള്ളൂർക്കോടെന്നുള്ളൊരാവാസം = ഉള്ളൂർക്കോട് എന്ന പേരുള്ള വീട്. തിരുവനന്തപുരത്ത് കൊല്ലൂർ ഗ്രാമത്തിൽ (കണ്ണമ്മൂല). ഉള്ളൂർക്കോട് എന്ന വീട്ടിലാണ് ശ്രീ ചട്ടമ്പിസ്വാമികൾ ജനിച്ചത്. ഇത് ക്രി.വ. 1853 ആഗസ്റ്റ് 25-ാം തീയതി വ്യാഴാഴ്ചയും ഭരണി

മണ്ഡലം തീരും മുമ്പേ, കുഞ്ഞന്റെ കായം തന്നിൽ-
കണ്ഡുവെല്ലാവും മാറിക്കണ്ടുവെന്നത്രേ വേണ്ടൂ.
ചിത്രമേ ചിത്രം ദൈവാനുഗ്രഹം കൈവന്നാലി-
ങ്ങത്ര സാധിക്കാതുണ്ടോ ലോകത്തിലേതെന്നാലും?
ദുഃഖമെല്ലാവും മാറ്റാമീശ്വരധ്യാനത്താലെ-
ന്നക്കുമാരന്നും ബോദ്ധ്യം ചിത്തത്തിലുണ്ടായ് വന്നു.
അന്നുതൊട്ടെന്നും പിന്നെക്കോവിലിൽപ്പോയീടാനാ-
യുന്നിദ്ര ചിത്തൻ ബാലൻ നിശ്ചയിച്ചുത്സാഹത്താൽ.

സന്ധ്യയാവോളം കുഞ്ഞൻ നിത്യവും കൊല്ലൂരില്ലം
തന്നിലങ്ങെങ്ങും ചുറ്റിപ്പറ്റിനിന്നീടും ചെമ്മേ.
വല്ലതും തന്നാലാവും വേലയും ചെയ്യും, പിന്നീ-
ടുണ്ണികൾക്കൊപ്പം 'ലീലാലോലനായ്' മുറ്റത്തോടും
ഇല്ലത്തിലെല്ലാവർക്കും തൃക്കണിക്കായിക്കുഞ്ഞൻ
ചെല്ലണം കാലത്തെന്നും വെള്ളിവീശീടും മുമ്പേ
അക്കുമാരന്നെക്കാലേ കാഴ്ചകണ്ടെന്നാ, ലന്നാ-
ളക്കുടുംബക്കാർക്കെല്ലാം നല്ലതായീടും പോലും!
കാരണോർക്കാണെന്നാലോ, കുഞ്ഞനെക്കാണും മുമ്പ-
ങ്ങാരുമേ മുന്നിൽച്ചെല്ലാൻ പാടില്ലയെന്നാണത്രേ.
കൂപ്പുകൈയോടും കൂടിച്ചെല്ലുമക്കുഞ്ഞൻ തന്നെ
പ്പാർത്തു കണ്ടാലേ നമ്പൂരിക്കുമുണ്ടാവൂ സൗഖ്യം!!
അന്യജാതിക്കാരെങ്ങും കേറാത്ത പാകസ്ഥാനം-
തന്നിലും കുഞ്ഞന്നേറാമില്ലത്തിലെല്ലാനാളും
അന്യമാം ഭാവം കൂടാതെന്നുമാ, നാരീവൃന്ദം
തന്മകൻ താനെന്നെണ്ണിപ്പോന്നിതാ ബാലൻ തന്നെ.

---

നക്ഷത്രവും കൂടിയ ദിവസം ഉച്ചക്കു 2 മണിക്കായിരുന്നു. കൃത്യമായി പറഞ്ഞാൽ, അന്നേദിവസം ഉദയാൽപരം 20 നാഴികയും 15 വിനാഴികയും ചെന്നപ്പോൾ. ഉള്ളൂർക്കോടു വീട് ഇന്നില്ല. ആ പുരയിടത്തിന് ഉള്ളൂർക്കോടു പുരയിടം എന്നുതന്നെയാണ് ഇന്നും പേര്. അതുകൊണ്ടാണ് 'പണ്ടുണ്ടായിരുന്നേറെക്കാലം' എന്നു കവി പറയുന്നത്. മച്ചേ ലേലും = മച്ചേൽ എന്ന സ്ഥലത്തുള്ള. തിരുവനന്തപുരത്ത് മലയിൻകീഴിനടുത്തുള്ള ഒരു ഉൾനാടൻ ഗ്രാമമാണ് മച്ചേൽ. അവിടെ "വേണിയത്ത്" എന്നൊരു വീട് ഇപ്പോഴും ഉണ്ട്. പണ്ടത്തെ പ്രൗഢിക്കു മങ്ങലേൽപ്പിച്ചുകൊണ്ട് അല്പം ജീർണ്ണിച്ചിട്ടുണ്ടെന്നേയു ള്ളൂ. ചട്ടമ്പിസ്വാമികളുടെ മാതാവായ നങ്ക അഥവാ നങ്ങമ്മപ്പിള്ളയുടെ തറവാടാണ് ഈ വേണിയത്തു വീട്. ഇതിന്റെ ഒരു ശാഖാഗൃഹമാണ് ഉള്ളൂർക്കോടു വീട്. വിദ്യോ

സുന്ദരൻ, ചേതോരമ്യൻ, സുസ്മിതോപേതൻ, ശാന്തൻ.
തന്മുഖശ്രീയാലാർക്കും സമ്മോദമേകീടുന്നോൻ.
ബന്ധുരാപാംഗൻ, ബന്ധൂകാധരൻ, ബദ്ധാടോപൻ
മന്ദമായാരോടും ഹാ! മഞ്ജുവായോതീടുന്നോൻ
സത്യവാക്കല്ലാതൊന്നും ചൊല്ലുമാറില്ലാതുള്ളോൻ
നിത്യസന്തുഷ്ടൻ, കൃത്യാകൃത്യകാര്യജ്ഞൻ, ധീമൻ
ഇത്തരം സദ്ഭാവത്തിൻ മൂർത്തിമത്താകും ബാലാ-
നുത്തമൻ തന്നോടാർക്കും പ്രീതിയേ തോന്നാറുള്ളൂ.

ഏകദാ കുഞ്ഞൻ ചേലായുണ്ണികൾക്കൊപ്പം, സായം-
കാലമായപ്പോളില്ലത്തുമ്മറത്തേറിച്ചെമ്മേ
കേളിയാടീടാ, നപ്പോളേകനീവണ്ണം ചൊന്നാൻ,
"കേളിവേണ്ടി,പ്പോൾ സംഖ്യാലീലയായീടാ, മെന്തേ?
ലേഖനം ചെയ്യാൻ പാടി, ല്ലുത്തരം ചിത്തം മൂലം
പാകമായെണ്ണിക്കൂട്ടിച്ചൊല്ലണം, വേഗം വേഗം"
ഇഷ്ടമായ്ക്കുഞ്ഞന്നപ്പോളിക്കളിക്കാര്യം, ചോദ്യം-
കിട്ടുവാനായിക്കാത്താനൊട്ടൊരാവേശത്തോടും.
കൂട്ടുവാനായിട്ടഞ്ചാറക്കങ്ങളിട്ടാ, നെല്ലാം
ക്ലിഷ്ടമെന്നാലും കുഞ്ഞൻ കൂട്ടിനാനാവും വേഗം
കുട്ടികൾക്കെല്ലാമുണ്ടായദ്ഭുതം, കുഞ്ഞൻകാട്ടും
ബുദ്ധിസാമർത്ഥ്യം മൂലം, മിണ്ടിയില്ലാരും പിന്നെ
അങ്ങേറക്കെട്ടിൽച്ചാരേ വെറ്റയും തിന്നാനന്ദി-
ച്ചങ്ങിരുന്നീടുന്നോരക്കാരണോരെല്ലാം കേൾക്കേ
തത്രനിന്നുത്ഥാനം ചെയ്തെത്തിയക്കുഞ്ഞൻതന്നെ
പുത്രവാത്സല്യത്തോടും തൊട്ടുകൊണ്ടേവം വണ്ണം

---

തിക്കും = പ്രകാശിക്കുന്ന. നീട് = ഭംഗി അഥവാ പ്രഭ. ചേതസാ = മനസ്സുകൊണ്ട്. സാധനാവിത്തം = അനുഷ്ഠാന ധനം. സാധന = അനുഷ്ഠാനം അഥവാ ഈശ്വരാരാധനം. വിത്തം = ധനം. ശൗചം = ശുചിത്വം. ലാവണ്യത്തിൻ പൊൻതിടമ്പ് = സൗന്ദര്യത്തിന്റെ സ്വർണ്ണവിഗ്രഹം. ആസ്ഥയാ = താല്പര്യപൂർവം.

പാരത്ര്യചിന്താബന്ധം = പരലോകഭാഗ്യത്തിനു വേണ്ടിയുള്ള ചിന്ത. പാരത്ര്യം = പരലോക ഭാഗ്യം. ആസാരം = മഴ. ഈശ്വരചിന്ത, ദാരിദ്ര്യദുഃഖത്തെ ലഘൂകരിച്ചു എന്നു സാരം. ബ്രാഹ്മമായീടും നേരം = ബ്രാഹ്മമുഹൂർത്തം. സൂര്യോദയത്തിന് ഏഴരനാഴിക മുമ്പുള്ള സമയമാണ് ബ്രാഹ്മമുഹൂർത്തം. സോമചൂഡേശൻ = ശിവൻ. ശ്രീകലാചൂഡൻ = ശിവൻ. ഭക്ത്യാസാകം = ഭക്തിയോടുകൂടി. ശർവാകാരം = ശിവസ്വരൂപം.

അക്കുമാരൻതൻ മേധാശക്തിസാമർത്ഥ്യം കണ്ട-
ങ്ങുൾക്കാമ്പിലുണ്ടായ് വന്നോരാമോദമോടും ചൊന്നാൻ:-
"നീ വെറും കുഞ്ഞല്ലോർത്താ, ലദ്ഭുതാകാരൻ, ഹാ! നിൻ
ധീവിലാസത്തിൻകാര്യം വിസ്മയം പാരം, കുഞ്ഞേ!
ഇക്കണക്കെല്ലാമേവം മാനസേകൂട്ടിച്ചൊല്ലാ-
നിക്കണം നീ കാണിക്കും സാമർത്ഥ്യമത്യാശ്ചര്യം!!
ഹന്ത! ഞാൻ കണ്ടിട്ടില്ലിങ്ങീവിധം നിന്നെപ്പോലു-
ള്ളന്തർമ്മുഖത്വം കോലും ബാലകന്മാരെത്തെല്ലും
ഇന്നുതൊട്ടില്ലത്തുണ്ടാമായവും മറ്റും കേൾ നീ-
തന്നെ നോക്കേണം നിത്യം കൈക്കണക്കോടും കൂടി
നിന്നെ ഞാനേൽപ്പിക്കുന്നിക്കാര്യങ്ങ"ളെന്നും ചൊല്ലി
ധന്യനാ ഭൂമീദേവൻ തന്നറയ്ക്കുള്ളം പൂകി
എന്നതിൻമൂലം കുഞ്ഞൻ നിന്നുപോലില്ലത്തിങ്കൽ
തൻ നിയോഗത്തിൻവണ്ണം നാലഞ്ചുമാസക്കാലം
അല്പമേ വേണ്ടൂ നേരം കുഞ്ഞനക്കാര്യം നേരേ
കൃത്യമാക്കീടാൻ, പിന്നെക്കിട്ടുന്ന നേരത്തെല്ലാം
പുസ്തകം വായിച്ചീടാൻ വ്യഗ്രനായ്ത്തീരും, പാരം
വിസ്തരിച്ചെല്ലാം വായിച്ചുൾക്കാമ്പിലുൾക്കൊള്ളിക്കും
വായനാശീലം കുഞ്ഞന്നാവിധം പിന്നീടെന്നും
മായാത്തവണ്ണം ചിത്തവ്യായാമമായിത്തീർന്നു
ഇല്ലത്തിലുള്ളോരോലഗ്രന്ഥങ്ങളെല്ലാം കുഞ്ഞൻ
നല്ലപോൽ വായിച്ചേവം സ്വായത്തമാക്കീ വേഗം
വായനം മൂലം മർത്യൻ വാനവൻ താനായീടും
വായനം കൂടാതായാലജ്ഞനാം വിജ്ഞൻ പോലും
വായനാശീലം മൂലം മാത്രമാണല്ലോ, കുഞ്ഞൻ

---

സോമവാരം = തിങ്കളാഴ്ച. ശൂലീമന്ത്രസാഹസ്രം = ആയിരം ശിവമന്ത്രം. ശിവസഹസ്രനാമം ജപിക്കുമെന്നു സാരം. ശൂലി = ശിവൻ. നാഗഭൂഷാഭം ദേവം = സർപ്പാഭരണം കൊണ്ടു ശോഭിക്കുന്ന ശിവനെ. വില്വപത്രം = കൂവളത്തില. വില്വം = കൂവളം. പത്രം = ഇല. യാമിനീയാമം = രാത്രിയിലെ യാമം. യാമിനി = രാത്രി. യാമം = സമയം. ശ്രീക = ഐശ്വര്യവതി. കണ്ടിവാർകേശി = സുന്ദരി. കുണ്ഡലീഭൂഷൻ = ശിവൻ. കുണ്ഡലി = സർപ്പം. ഭൂഷൻ = ഭൂഷയോട് (ആഭരണത്തോട്) കൂടിയവൻ. അഗ്രേ = മുന്നിൽ. ഉദ്രസം = വർദ്ധിച്ച സന്തോഷത്തോടു കൂടിയവൻ. ശങ്കരപ്രാദുഷ്യം = ശങ്കരസാക്ഷാത്കാരം. പ്രാദുഷ്യം = സാക്ഷാത്കാരം (പ്രത്യക്ഷത). കമ്പിതാംഗത്തോട് = വിറയ്ക്കുന്ന ശരീരത്തോടുകൂടി. ഉത്ഥാനംചെയ്തു = എഴുന്നേറ്റു. ഭവ്യദാരത്തെ = ഭാഗ്യവതിയായ ഭാര്യ

വാരുറ്റവിജ്ഞാനത്തിൻ വാരാശിയായിത്തീന്നു!
ഒന്നു കേട്ടെന്നാലെന്തും തെറ്റാതെ ചൊല്ലാ, നോർക്കാൻ
കുഞ്ഞുനുണ്ടത്രേ പാരം വൈഭവം ജന്മാധീനം
ഒറ്റവാക്കല്ലിങ്ങൊറ്റപ്പുസ്തകം താനെന്നാലും
തെറ്റിടാതോർക്കാനെന്നും കുഞ്ഞനായീടും പോലും!!
സത്യമാണല്ലോ പാർത്താ, ലീശനായിടും ദേവൻ
മർത്ത്യനായ് വന്നാൽപ്പോലും ചിദ്രൂപമല്ലോ നിത്യം
'ചൊല്ലെഴും കൊല്ലൂരില്ലം തന്നിലക്കാലത്തേവം
ദുർല്ലഭജ്ഞാനാപാരംഭോധിയാം ഭൂമിദേവൻ
വാണിരു, ന്നില്ലത്തുള്ളോരുണ്ണികൾക്കെല്ലാം, നേരേ-
ഗീർവാണ ഭാഷാശാസ്ത്രാഭ്യാസങ്ങൾ ചെയ്യിക്കാനായ്,
സർവശാസ്ത്രജ്ഞൻ, സർവാരാദ്ധ്യ,നാചാര്യൻ, ധന്യൻ
സർവവേദജ്ഞൻ, നാനാസാഹിത്യഭാഷാദക്ഷൻ,
ഗർവമൊട്ടില്ലാതുള്ളോൻ സംയതൻ, സന്തുഷ്ടാത്മൻ,
സർവതോവന്ദ്യൻ, ശർവേ സംലഗ്നചേതോരമ്യൻ
ബ്രഹ്മചര്യസ്ഥൻ, സർവം ബ്രഹ്മേതി ചിന്താബദ്ധൻ,
നിർമ്മമൻ, മാന്യൻതാനീശാസ്ത്രിയെന്നോർത്തീടേണം
കൃത്യമായ്ക്കാലത്തെന്നും തേവാരശേഷം മുമ്പിൽ
ശിഷ്യരെല്ലാവും വന്നങ്ങെത്തിനിന്നീടും നേരം
സത്യധർമ്മാദിയ്ക്കെന്നും തത്പ്പരന്മാരാംവണ്ണം
വിദ്യതൻ ബീജാവാപം ചെയ്യുമീയാചാര്യാഢ്യൻ
തല്ലുമാറില്ലെന്നാലും, തല്ലിനെക്കാളും നോവും
കൊള്ളിവാക്കോതിച്ചട്ടന്മാരെ യന്ത്രിക്കും നിത്യം
ചെറ്റിടയ്ക്കല്പം നർമ്മം ചൊല്ലുമെന്നാലും, വീണ്ടും
മുറ്റുമപ്പാഠം തന്നിൽച്ചിത്തമർപ്പിക്കും ഗാഢം

---

യെ. ഗർഭസംബന്ധം ദീക്ഷായുക്തനായ് = ഗർഭദീക്ഷയോടുകൂടിയവനായി. ഭാര്യ, ഗർഭിണിയാണെന്നറിഞ്ഞാൽ പ്രസവം വരെ ഭർത്താവ് ക്ഷൗരംചെയ്യാതെ വ്രതാനുഷ്ഠാനങ്ങളോടുകൂടി ഇരിക്കുന്ന ആചാരത്തിനാണ് 'ഗർഭദീക്ഷ'എന്നു പറയുന്നത്. ദുർഭരാനന്ദം = വലിയ ആനന്ദം. ദുർഭരം = താങ്ങാനാവാത്തത്. ആലസ്യം = തളർച്ച. സാദച്ഛായം = ക്ഷീണത്തിന്റെ നിഴലോടുകൂടിയത്. ഭോജ്യം = ഭക്ഷണപദാർത്ഥം. ശാതം = മനോഹരം. സിരാവൃന്ദം = ഞരമ്പുകൾ. ശ്വേതപുഷ്പം = വെളുത്തപുഷ്പം. ഗർഭസ്ഥശിശു ആണാണെങ്കിൽ സ്ത്രീകൾക്ക് വെളുത്തപുഷ്പത്തിൽ ആസക്തി തോന്നുമെന്നു ശാസ്ത്രം. ഗർഭലക്ഷണങ്ങൾ കൊണ്ട് അലസയായിത്തീർന്ന നങ്കയെ, ചൂടേറ്റു വാടിയ വസന്തവല്ലിയോട് ഉപമിച്ചിരിക്കുന്നു. ചൂടേറ്റു വാടിയാലും വസന്തവല്ലിക്കു ഭംഗി കൂടുമല്ലോ.

ക്ലിഷ്ടമാം പാഠാഭ്യാസം ചെയ്യിച്ചീടുമ്പോഴല്പം
മിഷ്ടമാം നർമ്മം ചൊല്ലീടുന്നതൗചിത്യം തന്നെ
തിക്തമായീടുന്നോരാ ഭേഷജം നൽകും നേര-
ത്തല്പ മാധുര്യം ബാലർക്കേകുമാറില്ലേ നമ്മൾ?

ഈവിധം നിത്യം പാരം ദത്താവധാനന്മാരാം
ബാലകന്മാരെച്ചെമ്മേ ഗീർവാണഭാഷാപാഠം
പാടവത്തോടാവണ്ണം ദേശികൻ ഭൂമിദേവൻ
കൂടുമുത്സാഹത്തോടങ്ങഭ്യസിപ്പിക്കും നേരം.
അമ്മുറിയ്ക്കല്പം ദൂരത്താരുമേ കാണാതെന്നും
നിന്നു, കേട്ടെല്ലാമുള്ളിൽക്കൊള്ളിക്കുമത്രേ കുഞ്ഞൻ.
ഉന്നതന്മാരായീടും ദേശികന്മാർ തൻമുന്നിൽ
ചെന്നിരുന്നീടാൻ കുഞ്ഞന്നാവില്ലയല്ലോ, കഷ്ടം!
ഏകദാ, മാസം നാലഞ്ചീവിധം പോയ,ന്നേരം
പാകത്തിലാശാനന്നാ ശിഷ്യരോടെല്ലാമായി
സാവധാനത്തിൽച്ചോദിച്ചീടിനാൻ ചോദ്യം, താൻ മു-
മ്പാവിധം ചൊല്ലിച്ചോരപ്പാഠഭാഗത്തിൽ നിന്നും
ആർക്കുമായില്ല, ചൊല്ലാനുത്തരം, തമ്മിൽത്തമ്മിൽ-
നോക്കിയെല്ലാരും മൗനം പൂണ്ടിരുന്നീടും നേരം
ഉച്ചത്തി,ലോർക്കാതപ്പോളുത്തരം ചൊല്ലീകുഞ്ഞൻ
തൽക്ഷണം, നിസ്സന്ദേഹം ശാസ്ത്രവാക്യത്തോടൊപ്പം.
അദ്ഭുതത്തോടങ്ങപ്പോളാചാര്യനുത്ഥാനം ചെയ്-
തുത്തരം കേൾക്കും ദിക്കിൽ സത്വരാവേഗം നോക്കി
ബാഹ്യഭാഗത്തായപ്പോൾ ഭിത്തിയിൽച്ചാരിശ്രദ്ധാ-
ഭാവമോടഗ്രേ നില്ക്കും ബാലകം തന്നെക്കണ്ടാൻ

---

നാള് = ദിവസം. പത്തോടൊന്നുമായൊന്നിച്ച നാള്. അതായത് പതിനൊന്നാം നാൾ. കൊ.വ. 1029 ചിങ്ങം 11-ാം തീയതി ഭരണിനക്ഷത്രത്തിലായിരുന്നു ചട്ടമ്പിസ്വാമികളുടെ ജനനം. ഭരണിത്താരം = ഭരണിനക്ഷത്രം. മന്നിന് = ലോകത്തിന്. ആലോകം = പ്രകാശം. ലോകത്തിന് പ്രകാശം പരത്തുന്ന ദീപമായിട്ട് ആ ഭരണിനക്ഷത്രം ഉദിച്ചു പൊങ്ങിയതാണോ എന്ന് ഉൽപ്രേക്ഷിക്കുന്നു. അന്നത്തെ ഭരണിനക്ഷത്ര ജാതനായ ചട്ടമ്പിസ്വാമികൾ ലോകത്തിന് പ്രകാശമരുളിയ ഋഷിവര്യനായിരുന്നല്ലോ. ദീപിക = വിളക്ക്. ശ്രീ ചട്ടമ്പിസ്വാമികളുടെ അവതാരസമയത്ത് വീണകൾ സ്വയം പാടുകയും, ഓടക്കുഴലും ശംഖും മറ്റും സ്വയം പ്രാണൻ കൈക്കൊണ്ടു ശബ്ദിക്കുകയും ചെയ്തു. കോകിലസ്തോമം = കുയിൽക്കൂട്ടം. കേകിതൻ ജാലം = മയിൽക്കൂട്ടം. കർണ്ണികാരൗഘം = കണിക്കൊന്നകൾ. കർണ്ണികാര+ഓഘം = കർണ്ണികാരൗഘം. കർണ്ണികാരം = കണി

താഴത്തുപറ്റിക്കാണും കൂറയാർന്നീടും സ്വർണ്ണ-
ക്കേതുപോലൊറ്റത്തോർത്താലാവേഷ്ടിതാംഗത്തോടും
ക്രാന്തചക്ഷുസ്സായ് നില്ക്കും ബാലനാം കുഞ്ഞൻതന്നെ
ശ്ശാന്തനായ്പ്പാർത്താനല്പം നേരമാചാര്യൻ ഗാഢം.
ആരുമേകാണാതേ നിന്നാർത്തിയോടേവം വിദ്യാ-
സാരഘാസ്വാദം ചെയ്യും ബാലനെക്കാണും നേരം
ആര്യനാമാചാര്യൻ തന്നംബകദ്വന്ദ്വം പെട്ടെ-
ന്നീറനായ് മാറീ, ബാഷ്പാലീഢകണ്ഠത്തോടൊപ്പം.
താമസിച്ചില്ലാ പിന്നെ, ത്തൻകരം കാട്ടിച്ചാരേ-
പോരുവാനാജ്ഞാപിച്ചാനംഗവിക്ഷേപത്താലേ-
"കഷ്ടമേ കഷ്ടം കഷ്ടം തെറ്റുതാൻ ചെയ്തെന്നോർത്ത-
ക്കുട്ടനാം കുഞ്ഞൻ പാവം ഞെട്ടിനാൻ പേടിച്ചപ്പോൾ,
'എന്തിനായീടാമെന്നെച്ചാരത്തു ചെല്ലാൻ ചൊല്ലു-
ന്നന്തണാചാര്യൻ, വേണ്ടും ശിക്ഷ നൽകീടാനാമോ?"
അന്തരാ ചിന്തിച്ചേവം സംഭീതനായിക്കുഞ്ഞൻ
മുമ്പിലങ്ങെത്തിച്ചെമ്മേ മിണ്ടാതെ നിന്നാൻ വേഗം.
വന്ദിച്ചു, ചരത്തഗ്രേ ഭക്തിയോടേവം നില്ക്കും
സുന്ദരക്കുട്ടൻ തന്നെക്കണ്ടുടൻ സന്തോഷത്താൽ
തൻ കരാംഭോജത്താലേ ബാലകൻതന്നെച്ചാലേ
ഹന്ത! താലോലിച്ചാര്യൻ ദേശികൻ ചോദിച്ചേവം:
"ആരു നീ കുഞ്ഞേ! സാക്ഷാലീശനാം ദേവൻ രൂപം-
മാറിയിങ്ങേവം ബാലാകാരമായ് വന്നോ മുന്നിൽ?
ആരിൽ നിന്നാണീവണ്ണം ഗീർവാണശാസ്ത്രാഭ്യാസം
നേടി നീ കുഞ്ഞേ! പേരെന്താശയുണ്ടെല്ലാമോരാൻ
ആര്യനായീടും നിന്നെപ്പോലുള്ള ശിഷ്യന്മാർത-

---

ക്കൊന്നമരം. ഓഘം = കൂട്ടം. കാലം വിസ്മരിച്ച് = കാലം മറന്ന്. കർണ്ണികാരത്തിന്റെ പൂക്കാലം മേടമാസമാണ്. പക്ഷെ, ഇപ്പോൾ ചിങ്ങമായിട്ടും കാലം മറന്ന് അതു പൂത്തിരിക്കുന്നു. മാമരസ്തോമം = മരങ്ങൾ. താരിൻ ഭാജനത്താലേ = പൂക്കളാകുന്ന പാത്രങ്ങൾകൊണ്ട്. മരന്ദം = തേന്. നീരപ്രോക്ഷണം = വെള്ളം തളിക്കൽ. മംഗളകർമ്മങ്ങൾ നടക്കുന്ന സ്ഥാനത്ത്, നീരുതളിച്ച് ശുദ്ധമാക്കാറുണ്ടല്ലോ. ഇവിടെ ഒരു അവതാരകർമ്മം നടക്കാൻ പോവുകയാണ്. വൃക്ഷങ്ങൾ, പൂക്കളാകുന്ന പാത്രങ്ങളിൽ മരന്ദനീര് (തേൻ) നിറച്ച് ചുറ്റും തളിച്ചു. മരങ്ങളിലെ മലരുകളിൽ നിന്ന് മധുകണങ്ങൾ ഇറ്റുവീണതിനെ, വൃക്ഷങ്ങൾ വാനപ്രോക്ഷണം ചെയ്യുന്നതായി ഉൽപ്രേക്ഷിച്ചിരിക്കുന്നു. പുഷ്പാതിവർഷം = വലിയ പൂമഴ.

ന്നാചാര്യനായീടുന്നോൻ തന്നെയാണല്ലോ ധന്യൻ?
നിന്മുഖത്തായിക്കാണും ലക്ഷണം ചൊല്ലീടുന്നു-
ണ്ടമ്മഹാ വിജ്ഞാനത്തിൻ വാരാശി നീയെന്നേവം
എന്നുമല്ലെന്നും പാരിന്നന്യൂനമോദം നൽകും
സന്യാസിയാകും നീയെന്നോതുന്നിതക്ഷിദ്വന്ദ്വം.
പാരിലാത്മീയജ്ഞാനപ്പാരതന്ത്ര്യത്തിൻഘോരം
കൂരിരുട്ടാകെപ്പാടേ പാടനം ചെയ്യും നീയും.
വിശ്വവിഖ്യാതശ്രേയോധാമമായ് ലോകം നിന്നെ
പ്രത്യഹം പൂജിക്കേണ്ടും യോഗവും കാൺമൂ നിന്നിൽ"
ആരാണാചാര്യൻ ചൊല്ലും വാക്കുകേട്ടപ്പോൾക്കുഞ്ഞ-
ന്നാനന്ദമായീ, ചിത്തം ശാന്തമായാശ്വാസത്താൽ
ആമോദപൂർവം പാദാംഭോരുഹം വീണിട്ടപ്പോ-
ളാനന്ദബാഷ്പത്തോടും വന്ദിച്ചുനിന്നാൻ ചെമ്മേ
ഓതിനാൻ പിന്നെക്കുഞ്ഞൻ ദേശികൻ തന്നോടേവം
സാദരം മന്ദം ബാഷ്പാലീഢകണ്ഠത്തോടൊപ്പം:-
"കാരുണ്യസിന്ധോ! കുറ്റം വല്ലതും ചെയ്തെന്നാലും
കൂറൊടും മർഷിച്ചെല്ലാം, മാപ്പെനിക്കേകീടേണം.
കുഞ്ഞനെന്നാണെൻ നാമം, കുഞ്ഞുനാൾ തൊട്ടേ ഞാനും
കഞ്ഞിക്കുവേണ്ടി കൂലിക്കാരനായ് ജീവിക്കുന്നോൻ
ഇല്ലൊരാൾ പോലും വിദ്യാദാനമേകീടാ, നെന്നും-
നല്ലപോലുണ്ടെന്നാലും മാനസേ വിദ്യാദാഹം.
വല്ലതും ചൊല്ലിക്കേൾക്കാനാശിച്ചുകൊണ്ടീവണ്ണം
വല്ലപാടും ഞാൻ താനേ ശിക്ഷണം ചെയ്തീടുന്നോൻ:-

അങ്ങുതാനാചാര്യൻമേ, മറ്റാരുമ,ല്ലങ്ങെന്നും-
ഭംഗിയായീടും വണ്ണം ബാലരോടോതും പാഠം

---

അപ്രമേയാഭൻ = അളക്കാൻ കഴിയാത്ത ശോഭയോടു കൂടിയവൻ. അപ്രമേയം = അളക്കാൻ കഴിയാത്തത്. തീർത്ഥപാദേശൻ = ശിവൻ. തീർത്ഥാവതാരത്താലേ = പുണ്യാവതാരംമൂലം. തീർത്ഥം = പരിശുദ്ധം. തീർത്ഥപാദാകാരത്തോടൊത്ത് = തീർത്ഥപാദനായ ചട്ടമ്പിസ്വാമിയുടെ വടിവിൽ.

അർക്കൻ = സൂര്യൻ. ഈറ്റുനോവ് = പ്രസവവേദന. അംഗജാരാതി = ശിവൻ. മേടത്തിലഞ്ചിൽ = ലഗ്നാൽ അഞ്ചാംരാശിയായ മേടത്തിൽ ചന്ദ്രൻ നില്ക്കുന്നു. അർക്കജൻ = ശനി. സൂര്യന് ഛായയിൽ ഉണ്ടായ മകനാണ് ശനി. സിംഹികേയൻ = രാഹു (സിംഹികയെ സംബന്ധിച്ചവൻ). സിംഹികാപുത്രൻ = രാഹു. വിപ്രചിത്തിക്ക് സിംഹിക

ഇങ്ങുഞാനാരും കാണാതീവിധം നിന്നെല്ലാവും
ഭംഗമില്ലാതേ നിത്യം കേട്ടുറപ്പിക്കും ചിത്തേ
ഒന്നു,മെൻ ചിത്തം മായാതെപ്പൊഴും കാത്തീടുന്നു-
ണ്ടെ,ന്നു ചോദിച്ചെന്നാലും ചൊല്ലുവാനാകും വണ്ണം
ഉണ്ണിമാരോടങ്ങേവം ചോദിച്ചനേരം, ഞാന-
ങ്ങെന്നെയുംകൂടിപ്പാടേ വിസ്മരിച്ചോതിപ്പോയേൻ
കുറ്റമാണെന്നാലെല്ലാം മർഷിക്കുവാനിപ്പാദം-
പറ്റിഞാനർത്ഥിക്കുന്നേനങ്ങയോടേവം വണ്ണം
അങ്ങറിഞ്ഞീടാതേവം വിദ്യയാം വിത്തം ഞാനി-
ന്നിങ്ങെടുത്തല്ലോ, കഷ്ടം, ചോദിച്ചു വാങ്ങീടാതെ
അങ്ങതൻ മുന്നിൽപ്പോരാനാവുമോ, തന്മൂലം ഞാ-
നിങ്ങിതേവണ്ണം ചെയ്തേൻ, വിജ്ഞാനദാഹം മൂലം
ദക്ഷിണയ്ക്കായിട്ടിന്നെൻ ഭക്തിയല്ലാതില്ലൊന്നും,
ശിക്ഷ നൽകൊല്ലേ, മാനിച്ചേകലവ്യൻ പോലെന്നെ"

വേദനിപ്പിക്കും വണ്ണം കുഞ്ഞനോതീടും വാക്യം
മേദിനീദേവൻ കേട്ടാനശ്രുപാതത്തോടപ്പോൾ
ഭാവാർദ്രമായിപ്പാരം ചിത്തവും, വിദ്യാവൃദ്ധൻ-
പാവനൻ, ചിന്താബദ്ധൻ, ദേശികൻ ചിന്തിച്ചേവം:-
'ശിക്ഷണത്തിന്നീ ബാലൻതന്നെയാണർഹൻ, വിദ്യാ-
ദുഃഖത്തിനാലേ ചിത്തം പാകമായ്വന്നോനല്ലോ
ശിക്ഷക്കു വേണ്ടും ദാഹം ചിത്തത്തിലുള്ളോനത്രേ
വിദ്യതൻ വിത്തം നൽകീടേണ്ടതും വൃദ്ധിക്കായി
ആകയാലിന്നീബാലൻ തന്നെ ഞാനഭ്യാസത്താൽ
പാകമാക്കീടും പാരം ശിഷ്യനായെണ്ണിച്ചെമ്മേ"
നിശ്ചിതാത്മാവായേവം ചിന്തിച്ചു സന്തോഷത്തോ-

---

യെന്ന അസുരസ്ത്രീയിലുണ്ടായ മകനാണ് രാഹു. സപ്തമേ = ഏഴാംരാശിയിൽ. ഭൗമൻ = കുജൻ (ചൊവ്വ). കുജൻ, ഭൂമിയുടെ പുത്രനാണ്. സൂര്യതാരേയന്മാർ = രവിയും, ബുധനും. താരേയൻ = ബുധൻ. താരയെ സംബന്ധിച്ചവൻ. ചന്ദ്രന്, ബൃഹസ്പതിയുടെ ഭാര്യയായ താരയിൽ ഉണ്ടായ പുത്രനാണ് ബുധൻ. പത്തോടൊന്നു ചേർന്നീടും രാശീവൃത്തം = പതിനൊന്നാം രാശി. മന്ദജന്മാവാം മാന്ദി = മന്ദനിൽ (ശനിയിൽ) ജനിച്ചവനായ ഗുളികൻ. മാന്ദി = ഗുളികൻ (മന്ദനെ സംബന്ധിച്ചവൻ). ദ്വാദശേരാശൗ = പന്ത്രണ്ടാം രാശിയിൽ. ലഗ്നാൽ അഞ്ചാം രാശിയായ മേടത്തിൽ ചന്ദ്രൻ, ആറിൽ (ഇടവത്തിൽ) ശനിയും രാഹുവും, ഏഴിൽ (മിഥുനത്തിൽ) കുജൻ, ഒൻപതിൽ (ചിങ്ങത്തിൽ) രവിയും ബുധനും, പത്തിൽ (കന്നിയിൽ) ശുക്രൻ, പതിനൊന്നിൽ (തുലാത്തിൽ) ഗുളികൻ, പന്ത്രണ്ടിൽ

ടദ്ദേശികാഢ്യൻ കുഞ്ഞൻ തന്നോടു ചൊന്നാനേവം:-
ഏകലവ്യന്നും നീയും ഭേദമില്ലൊട്ടും വിദ്യാ-
ശീലത്തി, ലെന്നാൽ ദ്രോണാചാര്യനല്ലീയാചാര്യൻ.
ആചാര്യനായിട്ടെണ്ണിപ്പോയതിന്നംഗുഷ്ഠത്തെ
പ്പാരാതെ കണ്ടിച്ചേകാൻ ചൊൽവതോ വിദ്യാധർമ്മം?
ഹീനമിക്കർമ്മം ചെയ്യും ദേശികൻ താനോ, ലോക-
ത്തേകലവ്യൻ താനാണോ കാട്ടാള,നോർത്തീടുമ്പോൾ"?
ആചാര്യരാരെന്നാലും ശിഷ്യരോടേവം വണ്ണം-
നീചമാം ദാനം വാങ്ങിക്കേട്ടിട്ടുമുണ്ടോ പണ്ടും?
ശിക്ഷയ്ക്കു ദാഹിപ്പോനെപ്പാലനം ചെയ്യേണ്ടുന്നോൻ
ശിക്ഷിച്ചുവെന്നാലേവം പാതകം മറ്റൊന്നുണ്ടോ?
ആകയാലത്രേ ശിഷ്യപ്രായന്റെ കൈയാലേൽക്കും
താഡനം മൂലം താഴെപ്പോയതിവീരാചാര്യൻ."
ഇത്രയും ചൊല്ലിച്ചെമ്മേ ദേശികൻ മൗനം പൂണ്ടാ-
നല്പനേരത്തേ, യ്ക്കേവം ചൊല്ലിനാൻ വീണ്ടും മന്ദം.
"ഉണ്ണികൾക്കൊപ്പം നീയും വന്നിരുന്നെന്നും വേണ്ടും
വണ്ണമെല്ലാവും ശീലിച്ചീടുവാൻ കല്പിക്കുന്നേൻ
അപ്പനേ! വിദ്യയ്ക്കുണ്ടോ ജാതിഭേദാദ്യം, നേടാൻ-
തല്പരൻ താനെന്നാലങ്ങേകേണ്ടതല്ലോ വിദ്യാ?
അർഹമായീടും പാത്രം തന്നിലർപ്പിച്ചാൽ വിദ്യ-
യ്ക്കർത്ഥമുണ്ടാകും നേടുന്നോനു മേകീടുന്നോനും."
ആചാര്യനേവം ചൊല്ലും വാക്കുകേട്ടപ്പോൾ, ക്കുഞ്ഞ-
ന്നാവാതെയായീ താങ്ങാനശ്രുതൻപൂരം കണ്ണിൽ-
ആദ്യമായല്ലോ കുഞ്ഞന്നീവിധം വിദ്യാവിത്തം
ദേശികാദേവംവണ്ണം നേരിട്ടുകിട്ടീടുന്നു.!!

---

(വൃശ്ചികത്തിൽ) വ്യാഴവും കേതുവും - ഇതാണ് ശ്രീ ചട്ടമ്പി സ്വാമികളുടെ ജാതക ത്തിലെ ഗ്രഹനില. ലഗ്നം ധനു.

സൗമ്യൻ = ബുധൻ. വിസ്മാപകത്വം = അദ്ഭുതം. അദ്ഭുതകരമായ വിദ്യാധിരാ ജത്വം എന്നു വിവക്ഷ. ലഗ്നമാം സന്യാസം = പറ്റിപ്പിടിച്ച സന്യാസം, ഉറച്ച സന്യാസമെ ന്നർത്ഥം. നീചാംശാദിഭാവം = നീചാംശകഭാവം. വിന്യസ്തവിജ്ഞാനം = സ്ഥാപിക്കപ്പെട്ട വിജ്ഞാനം. സംഭൂതരായി = സംഭവിച്ചു (ഉണ്ടായി). സൗമ്യാദിത്യർ = ബുധനും രവിയും. സൗമ്യൻ = ബുധൻ. ഗ്രഹസ്ഥാനാധാനം = ഗ്രഹങ്ങളുടെ സ്ഥാനവിന്യാസം. ഗ്രഹാ യോഗം - ഗ്രഹ+ആയോഗം = ഗ്രഹങ്ങളുടെ ചേർച്ച. ആയോഗം = ചേർച്ച (ഏർപ്പെടുത്തൽ). യോഗാൽ = ഭാഗ്യത്താൽ. ഗ്രഹങ്ങളുടെ ഈവിധമുള്ള ചേർച്ച സംഭ

രണ്ടുകൊല്ലത്തിന്നോളം നീളുമാവിദ്യാദാനം
നീണ്ടുപോയീടാനായില്ലെത്രയും ദിഷ്ടക്കേടാൽ.
ദേശികൻ കൊല്ലൂരില്ലം വിട്ടു തൻ ദേശത്തേക്കായ്
വാസവും മാറ്റിപ്പോകും കാരണത്താലേ, കഷ്ടം!!

തത്രയിക്കാലത്തുണ്ടായ്ക്കുഞ്ഞനാത്മാവിൽപ്പാരം
നിത്യസന്തോഷം നൽകും സംഭവം, സൗഭാഗ്യത്താൽ
ഇത്രയും കാലത്തോളം ചിത്തത്തിനെത്താതുള്ളോ-
രദ്ധ്യാത്മ നിശ്രേയസ്സിൻ കൂത്തരങ്ങായീ കുഞ്ഞൻ.

എന്നുമെന്നോണം കുഞ്ഞൻ പൂമാലയോടുംകൂടി-
ച്ചെന്നു വന്ദിക്കാനന്നും ശാസ്താരമാസ്ഥാപൂർവം
തൃപ്പടിച്ചാരേ ഹാരംവച്ചുടൻ ദേവാഗാരം-
ചുറ്റിവന്നീടാൻ, വന്ദിച്ചീടുവാൻ പോയാൻ മന്ദം.
അമ്പലം ചുറ്റിച്ചെന്നങ്ങുത്തരാശയ്ക്കായുള്ളോ-
രമ്പലക്കാട്ടിൽച്ചാരേ ചെന്നണഞ്ഞീടും നേരം
പാറമേലായിപ്പാരം ശാന്തനായ് വാണീടുന്നൂ
പാരീണ സംസാരാംഭോരാശിയാമേതോ യോഗി.
വൻജടാജൂടം, തേജോ രമ്യമാമക്ഷിദ്വന്ദ്വം
തൻകരത്തിങ്കൽച്ചേരും യോഗദണ്ഡോടും കൂടി
ഇമ്പമാം കാഷായത്താൽ വേഷ്ടനം ചെയ്യും സ്വർണ്ണ-
ക്കമ്പിപോലാരാജിക്കും ഗാത്രസൗഭാഗ്യത്തോടും
കണ്ണടച്ചാത്മധ്യാനാമഗ്നമാം ഭാവത്തോടാ-
വണ്ണമാസീനം യോഗിശ്രേഷ്ഠനെക്കണ്ടാൻ കുഞ്ഞൻ
നിന്നുപോ,യപ്പോൾ കുഞ്ഞൻ വിസ്മരിച്ചെല്ലാ, മോടി-
ച്ചെന്നുതൻ പാദാംഭോജം വന്ദിച്ചുനിന്നാൻ ഭക്ത്യാ.

---

വിച്ച ദിവസം സൂര്യൻ ആകാശത്തിൽ പത്തും പത്തും കാലും (ഇരുപതേകാൽ) നാഴിക ചെന്നണഞ്ഞ സമയത്ത് (അന്ന് ഉദയാൽപരം ഇരുവതു നാഴികയും, പതിനഞ്ചു വിനാഴികയും ചെന്നപ്പോൾ) നങ്ക, കുഞ്ഞിനു ജന്മം നല്കി.

ഡിംഭൻ = കുഞ്ഞ്. പരീവേഷം = പരിവേഷം (പ്രകാശവലയം). ഉത്താനൻ = മലർന്നുകിടക്കുന്നവൻ. തിങ്കൾ = ദിവസം. നൂലിൻ ബന്ധനാചാരം = നൂലുകെട്ടിന്റെ ആചാരം. കാഞ്ചനം = സ്വർണ്ണം. നൂപുരം = കാൽത്തള. നൂലുകെട്ടു ദിവസം കുഞ്ഞിനെ അണിയിക്കാൻ സ്വർണ്ണനൂലോ, തളയോ, ഒന്നുമില്ല. ഒരു മഞ്ഞ നൂൽ മാത്രം. അതോർത്ത് മാതാവായ നങ്ങമ്മപ്പിള്ള ദുഃഖിച്ചിട്ടുണ്ടാവും. അതുകൊണ്ടാണ് കണ്ണീരോടെ അമ്മ നൂലുകെട്ടിയത്. ശിക്ഷ = അഭ്യാസം (പഠിത്തം). അച്ഛനുണ്ടാകുന്നോരാ..... വിദ്യനൽകീടു

ഉജ്ജ്വലിച്ചീടും പന്തക്കുറ്റിതൻ ചാരേ കത്തി-
പ്രജ്ജ്വലിച്ചീടാൻ നില്പോരന്യമാം പന്തം പോലെ-
നിൽക്കുമക്കുഞ്ഞൻ തന്നെക്കണ്ടുടൻ സന്തോഷത്താൽ
തൃക്കരം കാട്ടിച്ചാരേ ചെല്ലുവാനാദേശിച്ചാൻ.
വിത്രാസമില്ലാതപ്പോളാദരത്തോടും കുഞ്ഞൻ
തത്രചാരത്തായെത്തിക്കൂപ്പുകൈയോടേ നിന്നാൻ
മന്ദമുത്ഥാനം ചെയ്താ‌യോഗിയന്നേരം, കുഞ്ഞൻ-
താൻ ശിരസ്സിങ്കൽക്കൈവെച്ചാശീർവദിച്ചിട്ടപ്പോൾ
കണ്ണിമയ്ക്കാതേ ബാലൻ തൻമുഖം നോക്കിപ്പിന്നെ-
ക്കർണ്ണത്തിലെന്തോ മന്ത്രിച്ചാമോദബാഷ്പത്തോടും
ചൊല്ലുവാനാവാതുള്ളോരാനന്ദമോടേ കുഞ്ഞൻ
നിർല്ലേപനായിത്തീർന്നാ നിർല്ലേപ സാന്നിദ്ധ്യത്താൽ
പുഷ്പവർഷം പോലപ്പോളഞ്ചാറുപൂവക്കുഞ്ഞ-
ന്നുച്ചിമേൽ വീണൂ, വൃക്ഷക്കൊമ്പിൽ നിന്നത്യാശ്ചര്യം"
ചില്ലിതൻ മദ്ധ്യേ തൊട്ടാൻ തൂവിരൽത്തുമ്പാ, ലെന്നി-
ട്ടുല്ലാസപൂർവം കുഞ്ഞൻ തന്നോടു ചൊന്നാൻ, യോഗി.
"താരകബ്രഹ്മാകാരം കാണുവാനാകും നീയി-
ത്താരകം മന്ത്രം ഗൂഢം സാധകം ചെയ്താലെന്നും
വിശ്വാസപൂർവം സേവിച്ചീടുമെന്നാലീമന്ത്രം,
വിശ്വാതിഗത്വം നേടാം വിശ്വാത്മഭാവത്തോടും
ഹന്ത! കേൾ 'ബാലാസുബ്രഹ്മണ്യ'മെന്നേറെ ജ്ഞാതം
മന്ത്രമാണേവം വണ്ണം തത്രോപദിഷ്ടം നിന്നിൽ
ബാലയും സുബ്രഹ്മണ്യൻ താനുമീ മന്ത്രം തന്നിൽ
ലീലയാടീടുന്നുണ്ടിങ്ങാധാര ദേവന്മാരായ്
രണ്ടുപേരേയും മുന്നിൽക്കണ്ടറിഞ്ഞീടാനായി-

---

ന്നേരം. ബാലനായ കുഞ്ഞന് പിതാവാണ് വിദ്യാരംഭം കുറിച്ചത്. എന്റെ കുഞ്ഞ് മിടുക്കനായിവരണമെന്നതു ആത്മാർത്ഥമായ ചിന്തയായിരിക്കും അപ്പോൾ അച്ഛനുണ്ടാകുന്നത്. അച്ഛനുണ്ടാകുന്ന ആ മനോഭാവം, വിദ്യാദാനം ചെയ്യുന്ന മറ്റൊരു ഗുരുവിനും ഉണ്ടാവുകയില്ല. അക്ഷരവിദ്യാദാന സമയത്ത് അച്ഛനുണ്ടായിരുന്ന ആ ആശംസയായിരിക്കാം അക്ഷരംതൊട്ട് അക്ഷരബ്രഹ്മവിദ്യവരെ കുഞ്ഞനെ നയിച്ചത്. അക്ഷരബ്രഹ്മം = നിത്യബ്രഹ്മം. അക്ഷര = ക്ഷരമില്ലാത്ത (നാശമില്ലാത്ത).

അദ്ഭുതജ്ഞാനാപാരക്ഷീരാബ്ധി = അദ്ഭുതകരമായ ജ്ഞാനത്തിന്റെ അപാരമായ പാലാഴി. അപാരം = മറുകര കാണാൻ കഴിയാത്ത. ശാല = വിദ്യാശാല. ഓല = എഴുത്തോല. പാകപ്പെടുത്തിയ പലയോലക്കീറും, നാരായവുമാണ് പണ്ട് വിദ്യാർത്ഥി

ട്ടുണ്ടിതിന്നെന്നും പാർത്താൽ വൈഭവം വേണ്ടുംവണ്ണം
എന്നിരുന്നാലും നീയോ, താരകാരാതീപാദം-
വന്ദിച്ചു സേവിച്ചാത്മാരാമനായ് മാറേണ്ടുന്നോൻ
കർമ്മപാശത്തിൻ ബന്ധം സർവമറ്റാത്മജ്ഞാനം
ധർമ്മേണ ധർമ്മദ്വന്ദ്വം കൊണ്ടു നേടിടും നീയും.
പാർത്ഥിവം പോലുള്ളോരിപ്പാർത്ഥിവം താനോമുഖ്യം?
പാർത്ഥിവേ പാർത്താലാത്മജ്ഞാനമാണല്ലോ കാമ്യം!
മന്ത്രശാസ്ത്രത്തിൽക്കാണാതുള്ളോരീമന്ത്രം, നിത്യം
മന്ത്രിച്ചിടുന്നോനുണ്ടാമെന്നുമിജ്ഞാനം നൂനം.''
എന്നുരച്ചാശീർവാദം ചെയ്തുകൊണ്ടാത്മാരാമൻ
നിർമ്മമൻ യോഗിശ്രേഷ്ഠൻ പോകയായെങ്ങോ വേഗം.
അങ്ങു ദൂരത്താരൂപം ബിന്ദുവായ് മായുന്നോളം
നിർന്നിമേഷാക്ഷൻ കുഞ്ഞൻ നോക്കി നിശ്ശബ്ദം നിന്നാൻ
കൺപഥം വിട്ടാരൂപം മായവേ വാർന്നൂബാഷ്പം
കണ്ണിൽ നിന്നേവം കുഞ്ഞ,ന്നെന്തുതാനാവാം ബന്ധം?
ചിത്തമോരാതീവണ്ണം ഹൃദ്യാനുഭാവം വന്നാൽ
മർത്ത്യനുണ്ടാകാമല്ലോ ഗദ്ഗദോപേതം ബാഷ്പം!!
ഇപ്രപഞ്ചത്തിന്നെല്ലാമാധാരമായിക്കാണും
ചിൽപ്പര ബ്രഹ്മത്തിങ്കൽച്ചിത്തമർപ്പിച്ചാ രൂപം
ദർശനം ചെയ്തിട്ടാത്മജ്ഞാനമുണ്ടീടാനായി-
ട്ടുത്സാഹമായീക്കുഞ്ഞനുൾക്കാമ്പിലപ്പോളേവം.

ഊഢസമ്മോദം കുഞ്ഞൻ വീടുപൂകീടാനായി
ട്ടോടിനാൻ പിന്നെ, ച്ചെന്നങ്ങമ്മതൻ ചാരത്തെത്തി,
മസ്കരിശ്രേഷ്ഠൻ തന്നെക്കണ്ടതും, മറ്റും പാരം

---

കൾ എഴുതാനുപയോഗിച്ചിരുന്നത്. വിദ്യാശാലയിൽ നിന്നും വരുന്ന സമവയസ്കരായ കൂട്ടുകാരിൽ നിന്നും എഴുത്തോല വാങ്ങിനോക്കിയാണ് ബാലനായ കുഞ്ഞൻ എഴുത്തുപഠിച്ചത്. 'എല്ലാ' കുട്ടികളും, ഹരിഃശ്രീ ഗണപതയേ നമഃ' എന്നു പഠിക്കുമ്പോൾ, ഞാൻ എഴുത്തോല നോക്കി ആദ്യം പഠിച്ചത് ''അവിടുത്തെ ചെയ്തിയാവിത്'' - എന്നാണെന്ന് പിൽക്കാലത്ത് ചട്ടമ്പിസ്വാമികൾ തന്നെ പറഞ്ഞിട്ടുണ്ട്. ശിക്ഷണം = അഭ്യാസം. വീതായാസം = പ്രയാസം കൂടാതെ. വർദ്ധിതാനന്ദം = വലിയ ആനന്ദത്തോടുകൂടി. ചിത്താവരോധം = മനസ്സാകുന്ന അന്തഃപുരം. അവരോധം = അന്തഃപുരം. ചട്ടമ്പിസ്വാമികൾ ബാലനായിരുന്നപ്പോൾ വിദ്യാവ്യസനിയായിരുന്നു. വിദ്യയ്ക്കു വേണ്ടി അദ്ദേഹം മനസ്സിനെ മർദ്ദിച്ചു. തന്മൂലം ആ മനസ്സിൽ വിദ്യാലക്ഷ്മി കുടികൊണ്ടു. വലിയ സുഖസന്തോഷാദി

വിസ്തരിച്ചാവുംവണ്ണം ചൊല്ലിനാനേവം വണ്ണം.
"കോവിലിൽച്ചെല്ലും നേരത്തിന്നു ഞാൻ കണ്ടേനമ്മേ!
കാവിയാലാരാജിക്കും യോഗിയെക്കാവിന്നുള്ളിൽ
മന്ദഹാസത്തോടപ്പോൾ മൗനമോടെന്നെപ്പാർത്തി-
ട്ടന്തികത്തിങ്കൽച്ചെല്ലാൻ ചൊല്ലിനാനാംഗ്യത്താലേ.
വന്ദിച്ചു ഞാനും ഭക്ത്യാ പാദോപകണ്ഠത്തിങ്കൽ
ചെന്നനേരത്തെന്നുച്ചിത്തട്ടിലക്കൈവെച്ചേവം
മന്ത്രോപദേശം ചെയ്താൻ, സന്യാസിയാകും പോലും!
സന്തതം ഞാനീ മന്ത്രം സാധകം ചെയ്യുന്നാകിൽ"
ഉണ്ണിതൻ വാക്യം പാരം വിസ്മയത്തോടും കേട്ടോ-
രമ്മതൻ കണ്ണോ, കണ്ണീർമുത്തണിഞ്ഞാനന്ദത്താൽ
തൻ കരാംഭോജം കൂപ്പിക്കണ്ണടച്ചല്പം നിന്നി-
ട്ടമ്മകൻ തന്നെക്കെട്ടിപ്പൂണ്ടു തൻമാറോടൊപ്പം.

ധന്യമാണെങ്ങായാലും സന്യാസമാർഗ്ഗം, പക്ഷേ
തൻമകൻ തന്നോടുണ്ടാം വാത്സല്യപൂരം മൂലം
തെല്ലൊരാതങ്കം നങ്കയ്ക്കുള്ളത്തിലുണ്ടായെന്നാൽ
ഫുല്ലമായാനന്ദത്താലമ്മനം ചിന്താധീനം
എത്രയും ധന്യം താനീ സന്യാസമെന്നാൽപ്പോലും
പുത്രകാര്യത്തിൽത്തോന്നില്ലിഷ്ടമിങ്ങേതമ്മയ്ക്കും
ശങ്കരൻ തൻ മാതാവും ശങ്കിച്ചു നിന്നാളല്ലേ
തൻമകുന്നുള്ളിൽക്കത്തും സന്യാസമോഹം കാൺകെ
ഈശ്വരൻ ചിന്തിക്കും പോലായ് വരട്ടെല്ലാമെന്ന-
ങ്ങാശ്വസിച്ചുള്ളിൽപ്പോയാൾ നങ്ക, യന്നേരം കുഞ്ഞൻ
ഉമ്മറക്കെട്ടിൽച്ചെമ്മേ ഭിത്തിമേലഗ്രേകാണും-
ഷൺമുഖാലേഖം നോക്കിക്കൂപ്പുകൈയോടേ നിന്നാൻ.

---

കൾ അനുഭവിക്കുന്ന മനസ്സിന്റെ അന്തഃപുരത്തിൽ വിദ്യാലക്ഷ്മി പ്രവേശിക്കാറില്ല. സുഖിക്ക്, വിദ്യ അന്തഃപുരത്തിൽ വിദ്യാലക്ഷ്മി പ്രവേശിക്കാറില്ല. സുഖിക്ക്, വിദ്യകിട്ടുകയില്ലെന്നർത്ഥം. കേദാരം = വിളനിലം. യജ്ഞം = യാഗം.

ബാലനായ കുഞ്ഞന്റെ ദിനചര്യ വർണ്ണിക്കുന്നു. അന്ത്യയാമം = അവസാനത്തെ യാമം. രണ്ടരനാഴിക അഥവാ മൂന്നു മണിക്കൂറാണ് ഒരു യാമം. എട്ടു യാമമാണ് ഒരു ദിവസം - രാവിലെ ആറു മണി മുതൽ പിറ്റെന്നു രാവിലെ ആറുമണിവരെ. രാവിലെ മൂന്നു മണിമുതൽ ആറുമണി വരെയുള്ള സമയമാണ് അന്ത്യയാമം. അതിനുമുമ്പേ കുഞ്ഞൻ ഉണരും. ദേവീധ്യാനചേതസ്സായ് = ദേവിയെ ധ്യാനിക്കുന്ന മനസ്സോടുകൂടി. കൊല്ലൂരില്ലം = തിരുവനന്തപുരത്ത് കൊല്ലൂർ ഗ്രാമത്തിൽ (ഇന്നത്തെ കണ്ണമ്മൂല) ഉള്ള

നീലമാം വ്യോമം തങ്കത്തൂവണിച്ചാർത്തായ് മാറീ
നീളവേ താപം മന്ദം മന്ദമെല്ലാവും മാറി
വിദ്യാധിരാജോദന്തം കേട്ടിരുന്നീടുന്നോരാം
സഭ്യരോടേവം ചൊന്നാൻ ഹംസവും സന്തോഷത്താൽ
"ഇത്രയും നേരം നേരേ ഭട്ടപാദദേശോദന്തം
ശ്രദ്ധയോടേവം വണ്ണം കേട്ടിരുന്നീടുന്നോരാം
ഭക്തരാം നിങ്ങൾക്കെല്ലാം മംഗലം നേർന്നീടുന്നേ,-
നിക്കഥാശേഷം നാളെച്ചൊല്ലിടാമാവും വണ്ണം
ലോകനന്മയ്ക്കായീശൻ നാഗസംഭൂഷൻ ദേവൻ
ലോകാധിനാഥൻ, ശർവൻ, ശങ്കരൻ, ഗംഗാചൂഡൻ
ലീലയാ ബാലാകാരം കൈക്കൊണ്ടു ഭൂമാവിങ്കൽ
ബാലഭട്ടാര ശ്രീമദ്ദേവനായാരാജിക്കും
ഇക്കഥാസാരം നിത്യം ചൊല്ലുവോർക്കാത്മാവിങ്കൽ
ശുദ്ധിയുണ്ടാകും, ചിത്തേ ശാന്തിയും കൈവന്നീടും.
ബദ്ധസംസാരം തീരും, താപവും മൂന്നും മാറും,
നിത്യസദ്രൂപം ദർശിച്ചാനന്ദമുണ്ടായിടും."

എത്രയും സന്തോഷത്തോടിത്രയും ചൊല്ലിക്കൊണ്ടും,
സത്വരം സഭ്യന്മാരെപ്പാർത്തു കൈകൂപ്പിക്കൊണ്ടും,
ചിത്രമാം പത്രം പാരം വിസ്താരമാക്കിക്കൊണ്ടും,
വിസ്തൃതാകാശത്തിങ്കൽപ്പൊങ്ങിനാനന്നം താനും.

## അവതാരകാണ്ഡം സമാപ്തം

---

ഒരു നമ്പൂതിരി ഇല്ലം. ഈ ഇല്ലക്കാർക്ക് എട്ടരയോഗത്തിൽ അംഗത്വമുണ്ടായിരുന്നു. തിരുവനന്തപുരത്ത് ശ്രീപത്മനാഭസ്വാമി ക്ഷേത്രകാര്യങ്ങളുടെ ചുമതലകൾക്കായി കൊ.വ. 225-ൽ അന്നു വേണാടു വാണിരുന്ന മഹാരാജാവ് ഏർപ്പെടുത്തിയ ഒരു ജനകീയ ഭരണസമിതിയാണ് എട്ടരയോഗം. ഓരോ യോഗം (വോട്ട്) വീതമുള്ള കൂവക്കരപ്പോറ്റി, വഞ്ചിയൂർ അത്തിയറപ്പോറ്റി, കൊല്ലൂർ അത്തിയറപ്പോറ്റി, മുട്ടവിളപ്പോറ്റി, കരുവപ്പോറ്റി, നെയ്തശ്ശേരിപ്പോറ്റി, എന്ന ആറു പോറ്റിമാരും, ഒരു സ്വാമിയാരും, അരയോഗം വീതമുള്ള, ശ്രീകാര്യത്തുപോറ്റി, കരുണത്താക്കുറുപ്പെന്ന നായർ, മഹാരാജാവ് എന്നിവർ ഉൾപ്പെട്ടതാണ് എട്ടരയോഗം. ഒൻപതുപേർക്കും കൂടി എട്ടരയോഗം (എട്ടരവോട്ട്) ഉള്ളതുകൊണ്ടാണ് എട്ടരയോഗം എന്ന പേരുണ്ടായത്. കൊല്ലൂർ മഠക്കാർ വലിയ ജന്മികളായിരുന്നു. ഈ ഇല്ലത്തിലാണ് ചട്ടമ്പിസ്വാമികളുടെ മാതാവ് ജോലിചെയ്തിരുന്നത്. സ്വാമികളുടെ പന്ത്രണ്ടാം വയസ്സുവരെയുള്ള ബാല്യകാല ജീവിതവും ഈ ഇല്ലവുമായി ബന്ധപ്പെട്ടതായിരുന്നു. കായം = ശരീരം. കണ്ഡുവാൻ = ചൊറികൊണ്ട്. കണ്ഡു = ചൊറി. ഭേഷജം = മരുന്ന്. പാരണം = തൃപ്തി. ഉണ്ണികൾ = കൊല്ലൂരില്ലത്തിലെ നമ്പൂതിരിക്കുട്ടി

കൾ. പാകസ്ഥാനം = അടുക്കള (ആഹാരാദികൾ പാകം ചെയ്യുന്ന സ്ഥലം). ചേതോരമ്യൻ = മനസ്സിനെ സന്തോഷിപ്പിക്കുന്നവൻ. സുസ്മിതോപേതൻ - സുസ്മിത+ഉപേതൻ = എപ്പോഴും പുഞ്ചിരിയോടു കൂടിയവൻ. ബന്ധുരാപാംഗൻ - ബന്ധുര+അപാംഗൻ = നല്ല ദൃഷ്ടിവിലാസത്തോടു കൂടിയവൻ. ബന്ധൂകാധരൻ - ബന്ധൂക+അധരൻ = ചെമ്പരിത്തിപ്പൂപോലെ ചെമന്ന ചുണ്ടോടു കൂടിയവൻ. ബന്ധൂകം = ചെമ്പരത്തിപ്പൂവ്, ബദ്ധാടോപൻ = സാമർത്ഥ്യമുള്ളവൻ. കൃത്യാകൃത്യകാര്യജ്ഞൻ = ചെയ്യേണ്ടത് ഇന്നത്, ചെയ്യരുതാത്തത് ഇന്നത് എന്ന് അറിഞ്ഞു പെരുമാറുന്നവൻ. ധീമൻ = ബുദ്ധിശാലി. സംഖ്യാലീല = സംഖ്യകൾ കൊണ്ടുള്ള കളി. ക്ലിഷ്ടം = പ്രയാസമേറിയത്. തത്രനിന്നുത്ഥാനം ചെയ്ത് = അവിടെനിന്ന് എഴുന്നേറ്റ്. അദ്ഭുതാകാരൻ = അദ്ഭുതരൂപൻ. ധീവിലാസം = ബുദ്ധിവിലാസം. ഇക്കണം = ഇക്ഷണം (ഇപ്പോൾ). അന്തർമ്മുഖത്വം കോലും = ഉൾക്കാഴ്ചയുള്ള. ആയം = വരവ്. വായനം = വായന. വാനവൻ = ദേവൻ. വിജ്ഞാനത്തിൽ വാരാശി = വിജ്ഞാനസമുദ്രം. വിജ്ഞാനം = വിശേഷജ്ഞാനം. വാരാശി = സമുദ്രം. ഈശൻ = ശിവൻ. മാനുഷ്യാവതാരം കൈക്കൊണ്ടാലും ശിവൻ ജ്ഞാനസ്വരൂപൻ തന്നെയാണ്. ശിവന്റെ അവതാരമാണല്ലോ ചട്ടമ്പി സ്വാമികൾ. അതുകൊണ്ടാണ്, ഒന്നു കേട്ടാൽ - ഒരു വാക്കെന്നല്ല ഒരു പുസ്തകം മുഴുവനായാൽപ്പോലും - അദ്ദേഹത്തിന് തെറ്റാതെ ഓർക്കാൻ കഴിയുന്നത്. ചിദ്രൂപം = ജ്ഞാനസ്വരൂപം.

ദുർല്ലഭജ്ഞാനാപാരാംബോധി - ദുർല്ലഭ+ജ്ഞാന+അപാര+അംബോധി = ദുർല്ലഭമായ (ലഭിക്കാൻ വിഷമമുള്ള) ജ്ഞാനത്തിന് അപാരമായ (കരകാണാൻ കഴിയാത്ത) അംബോധി = സമുദ്രം. മഹാജ്ഞാനി എന്നർത്ഥം. ഗീർവാണഭാഷാശാസ്ത്രാഭ്യാസങ്ങൾ ചെയ്യിക്കാൻ = സംസ്കൃത ഭാഷയും, ശാസ്ത്രങ്ങളും അഭ്യസിപ്പിക്കാൻ. ദക്ഷൻ = സമർത്ഥൻ. സംയതൻ = അടക്കമുള്ളവൻ. ശർവേസംലഗ്ന ചേതോരമ്യൻ = ശർവനിൽ - ശിവനിൽ - പറ്റിപ്പിടിച്ച മനസ്സോടു കൂടിയവൻ. സംലഗ്ന = പറ്റിപ്പിടിച്ച. സർവംബ്രഹ്മേതി ചിന്താബദ്ധൻ = എല്ലാം ബ്രഹ്മമാണെന്ന ചിന്തയോടു കൂടിയവൻ. നിർമ്മമൻ = ഒന്നും തന്റേതെന്നു കരുതാത്തവൻ. തേവാരശേഷം = ഈശ്വരസേവയ്ക്കു ശേഷം. ബീജാവാപം = വിത്തുവിതയ്ക്കൽ. ആചാര്യൻ = ഗുരു.

ആചിനോതിഹിശാസ്ത്രാർത്ഥാൻ
ആചാരേ സ്ഥാപയിത്യതി
സ്വയമാചരതേ യസ്മാദ്
തസ്മാദാചാര്യ! ഉച്യതേ - എന്ന് ആചാര്യലക്ഷണം.

ചട്ടന്മാരെ = ശിഷ്യന്മാരെ. യന്ത്രിക്കും = നിയന്ത്രിക്കും (അടക്കിയിരുത്തും). യന്ത്രിക്കുക = അടക്കുക. നർമ്മം = ഫലിതം. മിഷ്ടമാം നർമ്മം = മധുരമായ നർമ്മം. മിഷ്ട = മധുരമായ. തിക്തമായീടും = കശക്കുന്ന (കശപ്പുള്ള). ദത്താവധാനന്മാരാം = ശ്രദ്ധയോടുകൂടിയവരായ. ഗീർവാണഭാഷ = സംസ്കൃതഭാഷ. പാടവം = സാമർത്ഥ്യം. ദേശികൻ = ഗുരു.

"ആചാര്യോ, വേദസമ്പന്നോ,
ഗുരുഭക്തോ, വിമത്സരഃ
മന്ത്രജ്ഞോ, മന്ത്രഭക്തശ്ച
സദ, മന്ത്രാർത്ഥദഃ ശുചിഃ
ഗുരുഭക്തി സമായുക്തോ
പുരാണജ്ഞോ വിശേഷതഃ

ഏവം ലക്ഷണ സമ്പന്നോ
ഗുരുരിത്യഭിധീയതേ - എന്ന് ഗുരുവിനുലക്ഷണം.

ബാഹ്യഭാഗത്ത് = പുറത്ത്. അഗ്രേ = മുന്നിൽ. ഒറ്റത്തുവർത്തുടുത്തുനില്ക്കുന്ന കനകവിഗ്രഹനായ കുഞ്ഞനെ, താഴത്തു കൂറപറ്റിയ സ്വർണ്ണക്കൊടിമരത്തോടു സാദൃശ്യപ്പെടുത്തിയിരിക്കുന്നു. കൂറ = കൊടിക്കൂറ. ആവേഷ്ടിതം = ചുറ്റപ്പെട്ടത്. ക്രാന്തചക്ഷുസ്സ് = ക്രാന്തദർശി - സാധാരണക്കാർക്കില്ലാത്ത ദർശനശീലമുള്ളവൻ. വിദ്യാസാരഘം = വിദ്യയാകുന്ന തേൻ. സാരഘം = തേൻ. അംബകദ്വന്ദ്വം = മിഴിയുഗളം (രണ്ടുകണ്ണും). ബാഷ്പാലീഢകണ്ഠം = ബാഷ്പ+ആലീഢ+കണ്ഠം = ബാഷ്പത്താൽ (കണ്ണുനീരിനാൽ) ആലീഢമായ (തടുക്കപ്പെട്ട) കണ്ഠം - ഗദ്ഗദകണ്ഠം.

അംഗവിക്ഷേപം = ആംഗ്യം. അന്തരാ = ഉള്ളിൽ. സംഭീതൻ = ഭയന്നവൻ. ബാലാകാരം = ബാലരൂപം. വാരാശി = സമുദ്രം. പാടനംചെയ്യും = നശിപ്പിക്കും. വിശ്വവിഖ്യാത ശ്രേയോധാമം = ലോകപ്രസിദ്ധമായ ശ്രേയസ്സിന് ഇരിപ്പിടം. ധാമം = ഇരിപ്പിടം (വാസസ്ഥാനം). പ്രത്യഹം = ദിവസംതോറും (എന്നും). ആരാണാചാര്യൻ = ബ്രാഹ്മണനായ ഗുരു. ആരണൻ = ബ്രാഹ്മണൻ. കൂറൊടും = സ്നേഹത്തോടുകൂടി. മർപ്പിച്ച് = ക്ഷമിച്ച്. ഭംഗമില്ലാതെ = തടസ്സമില്ലാതെ. വിദ്യയാം വിത്തം = വിദ്യാധനം. വിത്തം = ധനം.

'ശിക്ഷനൽകൊല്ലേ മാനിച്ചേകലവ്യൻ പോലെന്നെ' - ദ്രോണാചാര്യൻ ഏകലവ്യനെ മാനിച്ച് ശിക്ഷിച്ചു. അതുപോലെ അങ്ങ് എന്നെ ശിക്ഷിക്കരുതെന്ന് കുഞ്ഞൻ കൊല്ലൂർമഠത്തിലെ ശാസ്ത്രികളോടപേക്ഷിക്കുന്നു. അങ്ങറിയാതെ, അങ്ങയോടു ചോദിച്ചുവാങ്ങാതെ, അങ്ങയുടെ വിദ്യ ഞാൻ സ്വായത്തമാക്കി. അത് തെറ്റാണെന്നറിയാം. അങ്ങു ക്ഷമിക്കണം. അങ്ങുതന്നെയാണ് എന്റെ ആദ്യഗുരു. ദക്ഷിണയായി, ഭക്തിമാത്രമേ എനിക്കു തരാനുള്ളു. ദ്രോണർ ഏകലവ്യനെ എന്നപോലെ അങ്ങ് എന്നെ ശിക്ഷിക്കരുത്.

## ഏകലവ്യൻ:

ഏകലവ്യൻ: നിഷാദരാജാവായ ഋക്ഷരജസ്സിന്റെ പുത്രനാണ് ഏകലവ്യൻ. ഇയാൾ ദ്രോണാചാര്യരെ ഗുരുവായി വരിച്ച് അസ്ത്രവിദ്യയാചിച്ചു. ദ്രോണർ സമ്മതിച്ചില്ല. ഏകലവ്യൻ മനസാ ദ്രോണരെ ഗുരുവായി വരിച്ച് ധനുർവേദം പഠിച്ചു. ഒരുദിവസം അർജ്ജുനൻ നായാട്ടിനുപോയി. അർജ്ജുനന്റെ വേട്ടപ്പട്ടി കുരച്ചുകൊണ്ട് ഏകലവ്യന്റെ നേർക്കടുത്തു. ഏകലവ്യൻ ശരമയച്ച് പട്ടിയുടെ വായ് ബന്ധിച്ചുകളഞ്ഞു. ഇതുകണ്ട് അദ്ഭുതപ്പെട്ട അർജ്ജുനൻ വിവരം ദ്രോണരെ അറിയിച്ചു. താൻ ദ്രോണശിഷ്യനാണെന്ന് ഏകലവ്യൻ സമ്മതിച്ച കാര്യവും പറഞ്ഞു. ദ്രോണർ ഏകലവ്യനെ വരുത്തി ഗുരുദക്ഷിണയായി അയാളുടെ വലതുകൈയിലെ പെരുവിരൽ മുറിച്ചുനൽകാൻ പറഞ്ഞു. ഏകലവ്യൻ വിരൽമുറിച്ച് ഗുരുപാദത്തിൽ വയ്ക്കുകയും ചെയ്തു എന്ന് മഹാഭാരതകഥ.

മേദിനീദേവൻ = ബ്രാഹ്മണൻ (ബ്രാഹ്മണഗുരു). വിദ്യാദുഃഖം = വിദ്യാവ്യസനം (അറിവു നേടുന്നതിനു വേണ്ടിയുള്ള മനസ്സിന്റെ താപം). ശിക്ഷ = അഭ്യാസം. വൃദ്ധി = അഭിവൃദ്ധി (വളർച്ച) ഏകലവ്യനും നീയും ഭേദമില്ല = ഏകലവ്യൻ ഗുരുവറിയാതെ അഭ്യാസം നടത്തി. കുഞ്ഞനും ഗുരു അറിയാതെയാണ് പഠിച്ചത്. വിദ്യശീലിച്ച കാര്യത്തിൽ രണ്ടുപേരും തുല്യരാണ്. അതുകൊണ്ടാണ് ഏകലവ്യനും നീയും ഭേദമില്ലെന്നു പറഞ്ഞത്. അംഗുഷ്ഠം = പെരുവിരൽ. ശിഷ്യപ്രായൻ = ശിഷ്യതുല്യൻ. ഇവിടെ ധൃഷ്ടദ്യുമ്നൻ. ഇയാളാണല്ലോ ദ്രോണരെ വധിച്ചത്. താഡനം = അടി. ശിഷ്യതുല്യനായ ഏകല

വ്യന്റെ പെരുവിരൽ ദക്ഷിണയായി മുറിച്ചു വാങ്ങിയതുകൊണ്ടാണ്, ശിഷ്യപ്രായനായ ധൃഷ്ടദ്യുമ്നന്റെ കൈയിൽ നിന്ന് ദ്രോണാചാര്യർക്ക് അടി വാങ്ങേണ്ടിവന്നത് എന്നു പരിഹാസം. ദേശികൻ = ഗുരു. ഉണ്ണികൾക്കൊപ്പം = കൊല്ലൂരില്ലത്തിലെ ഉണ്ണിനമ്പൂരിമാർക്കൊപ്പം. ജാതിഭേദാദ്യം = ജാതിഭേദം, മുതലായവ. വിദ്യാവിത്തം = വിദ്യാധനം. വിത്തം = ധനം. ദേശികാദ്+ഏവം വണ്ണം = ദേശികാദേവംവണ്ണം. ദേശികാദ് = ഗുരുമുഖത്തുനിന്ന്. ഏവംവണ്ണം = ഇപ്രകാരം. കുഞ്ഞൻ, ഗുരുമുഖത്തുനിന്നു വിദ്യശീലിക്കുന്നത് ഇതാദ്യമായിട്ടാണ്. ദിഷ്ടക്കേടാൽ = കാലക്കേടുകൊണ്ട്. അദ്ധ്യാത്മ നിസ്രേയസ്സ്. ആദ്ധ്യാത്മികമായ ശ്രേയസ്സ്. നിശ്രേയസ്സ് = ഇളക്കമില്ലാത്ത ശ്രേയസ്സ്. ഇതുവരെയും മനസ്സിന് രുചിക്കാൻ കഴിഞ്ഞിട്ടില്ലാത്ത ഒരു ആദ്ധ്യാത്മികശ്രേയസ്സ് അനുഭവിക്കാൻ ഒരു സന്ദർഭമുണ്ടായി എന്നർത്ഥം. എന്നോണം = എന്നപോലെ. ശാസ്താരം = ശാസ്താവിനെ. ആസ്ഥാപൂർവം = താത്പര്യപൂർവം. കൊല്ലൂർ മഠത്തിനു അല്പം വടക്കുമാറി സ്ഥിതിചെയ്യുന്ന ശാസ്താക്ഷേത്രമാണ് ഇവിടെ സൂചിപ്പിക്കപ്പെടുന്നത്. ദേവാഗാരം = ക്ഷേത്രം. ഉത്തരാശ = വടക്കുദിക്ക്. ഉത്തരം = വടക്ക്. ആശ = ദിക്ക്. പാരീണ സംസാരാംഭോരാശിയാം = സംസാരസാഗരം താണ്ടിയവനായ. പാരീണ+സംസാര+അംഭോരാശി = പാരീണ സംസാരാംഭോരാശി - പാരീണമായ (കടന്നുകഴിഞ്ഞ) സംസാരമാകുന്ന (പ്രാപഞ്ചിക ജീവിതമാകുന്ന) അംഭോരുശിയോടു (കടലോടു കൂടിയവൻ) സംസാരസാഗരം കടന്നവനെന്നർത്ഥം. ജടാജൂടം = ജടാമകുടം. കിരീടം പോലെ പൊക്കിക്കെട്ടിയ ജട. തേജോരമ്യം = തേജസ്സുകൊണ്ടു രമ്യമായത്. വേഷ്ടനം ചെയ്ത = ചുറ്റുക. ആരാജിക്കും = ശോഭിക്കുന്ന. ആത്മധ്യാനാമഗ്നമാം ഭാവം = ആത്മദ്ധ്യാനത്തിൽ മുഴുകിയിരിക്കുന്ന ഭാവം. ആമഗ്നം = മുങ്ങിയത്. ആസീനം = ഇരിക്കുന്ന. ആദേശിച്ചാൻ = കല്പിച്ചു. വിത്രാസം = ഭയം. ഉത്ഥാനംചെയ്ത് = എഴുന്നേറ്റ്. ആമോദബാഷ്പം = ഹർഷബാഷ്പം. ചൊല്ലുവാനാവാതുള്ളോരാനന്ദം = പറഞ്ഞറിയിക്കാൻ കഴിയാത്ത ആനന്ദം. നിർല്ലേപൻ = രാഗാദിദോഷങ്ങളില്ലാത്തവൻ. നിർല്ലേപസാന്നിദ്ധ്യത്തിൽ = സന്യാസിയുടെ സന്നിധിയിൽ. നിർല്ലേപൻ = സന്യാസി. ചില്ലിതൻമദ്ധ്യേ = ഭ്രൂമദ്ധ്യത്തിൽ. ചില്ലി = ഭ്രൂ (പുരികം). താരകബ്രഹ്മാകാരം = പരബ്രഹ്മസ്വരൂപം (പ്രവണസ്വരൂപം). താരകംമന്ത്രം = സംസാരസാഗരത്തെ തരണംചെയ്യാനുള്ള മന്ത്രം. താരകം = അക്കര കടത്തുന്നത്. ഗൂഢം = രഹസ്യമായത്. മന്ത്രത്തിന്റെ വിശേഷണം, 'ഗൂഢം താരകം മന്ത്രം' എന്ന് അന്വയം. വിശ്വാതിഗത്വം = വിശ്വത്തെ ജയിച്ച അവസ്ഥ. വിശ്വാത്മഭാവം = ബ്രഹ്മഭാവം. വിശ്വാത്മാവ് = ഈശ്വരൻ (ബ്രഹ്മം). ജ്ഞാതം = പ്രസിദ്ധം. തത്രോപദിഷ്ടം = ഉപദേശിക്കപ്പെട്ടത്. താരകാരാതീപാദം = സുബ്രഹ്മണ്യന്റെ പാദങ്ങൾ. താരകരാതി = താരക+അരാതി = താരകശത്രു. ധർമ്മേണ = ധർമ്മത്തോടുകൂടി. ധർമ്മദ്വന്ദ്വം = ധർമ്മദ്വയം - പ്രവൃത്തി മാർഗ്ഗം, നിവൃത്തിമാർഗ്ഗം എന്ന രണ്ടും. ഇപ്പോൾ ഉപദേശിക്കപ്പെട്ട ഈ ബാലസുബ്രഹ്മണ്യമന്ത്രം വേണ്ടവണ്ണം സാധകംചെയ്താൽ, കർമ്മബന്ധങ്ങളൊക്കെ മാറി ധർമ്മപേതനായി പ്രവൃത്തിമാർഗ്ഗത്തിലൂടെയും നിവൃത്തി മാർഗ്ഗത്തിലൂടെയും ആത്മജ്ഞാനം നേടാൻ കഴിയുമെന്നർത്ഥം. പാർത്ഥിവം പോലുള്ള = പാർത്ഥിവം (മൺപാത്രം) പോലെയുള്ള. ഈ പാർത്ഥിവം = ഈ ശരീരം. പാർത്ഥിവം = ശരീരം. മുഖ്യം = പ്രധാനം. പാർത്ഥിവേ = പാർത്ഥിവത്തിൽ (ഭൂമിയിൽ). പാർത്ഥിവം എന്ന പദത്തിന് മൺപാത്രമെന്നും, ശരീരമെന്നും, ഭൂമിയെന്നും അർത്ഥമുണ്ട്. ആത്മജ്ഞാനം = ആത്മാവിനെപ്പറ്റിയുള്ള അറിവ് (ഈശ്വരജ്ഞാനം). കാമ്യം = ആഗ്രഹിക്കത്തക്കത്. ഉടഞ്ഞുതകരുന്ന മൺപാത്രം പോലുള്ള ഈ ശരീരമാണോ ലോകത്തു മുഖ്യം? അല്ല. കാമ്യമായിട്ടുള്ളത് ആത്മജ്ഞാനമാണ് എന്നർത്ഥം. ഇജ്ഞാനം = ഈ ആത്മജ്ഞാനം. നിർന്നിമേഷാക്ഷൻ = ഇമവെട്ടാത്ത

കണ്ണോടുകൂടിയവൻ. ഗുരു അങ്ങു വിദൂരതയിൽ ഒരു ബിന്ദുവായി മറയുംവരെയും കുഞ്ഞൻ ഇമവെട്ടാതെ നോക്കിനിന്നു എന്നർത്ഥം. ബന്ധം = കാരണം. ചിത്തമോരാതെ = മനസ്സ് അറിയാതെ (അപ്രതീക്ഷിതമായിട്ട്). ഹൃദ്യാനുഭാവം = ഹൃദ്യമായ അനുഭാവം. അനുഭാവം = അനുഭവം. ഗദ്ഗദോപേതം = ഗദ്ഗദത്തോടുകൂടിയ. ബാഷ്പം = കണ്ണുനീർ. ഉണ്ടീടാനായി = ഭുജിക്കാനായി (അനുഭവിച്ചറിയാനായി).

ഊഢസമ്മോദം = ഉറച്ച സന്തോഷം. മസ്കരിശ്രേഷ്ഠൻ = സന്യാസിശ്രേഷ്ഠൻ. മസ്കരി = മസ്ക്കരം ഉള്ളവൻ (സന്യാസി) = മസ്കരം = സന്യാസികൾ ഉപയോഗിക്കുന്ന മുളകൊണ്ടുള്ള ദണ്ഡ്. പാദോപകണ്ഠത്തിങ്കൽ = പാദസമീപം. ഉപകണ്ഠം = സമീപം. സന്യാസിയാകുംപോലും = ഞാൻ സന്യാസിയാകുംപോലും. ആതങ്കം = സങ്കടം. ഫുല്ലമായ് = വികസിച്ചു. ശങ്കരൻ = ശ്രീ ശങ്കര ഭഗവൽപ്പാദർ. ഷൺമുഖാലേഖം = സുബ്രഹ്മണ്യന്റെ പടം.

നീലമാം വ്യോമം = നീലാകാശം. താപം = ചൂട്. സായാഹ്നസമയത്തു ആകാശം തങ്കാഭമാകാറുണ്ടല്ലോ. അപ്പോൾ പകലിന്റെ താപവും (ചൂടും മാറും). ബാലസുബ്രഹ്മണ്യമന്ത്രശ്രവണം കൊണ്ട് കുഞ്ഞന്റെ മനസ്സിനുണ്ടായ മാറ്റത്തെക്കൂടി ഈ വരികൾ സൂചിപ്പിക്കുന്നു. 'നീലമാംവ്യോമം' എന്നതിന് അവിദ്യയുടെ നീലിമയാർന്ന ലോകജീവിതാന്തരീക്ഷമെന്നും, താപത്തിന് ദുഃഖമെന്നും അർത്ഥകല്പന ചെയ്താൽ, കുഞ്ഞന്റെ ജീവിതത്തിന്റെ നീലിമമാറിതങ്കാഭമായി പ്രകാശിക്കുകയും, ലൗകികമായ താപങ്ങളാകെ ആറുകയും ചെയ്തു എന്ന് വ്യാഖ്യാനിക്കാവുന്നതാണ്. വിദ്യാധിരാജോദന്തം = വിദ്യാധിരാജ കഥകൾ. ഉദന്തം = കഥ (വൃത്താന്തം). സഭ്യർ = സഭാവാസികൾ (സദസ്യർ). ഭട്ടപാദേശോദന്തം = ഭട്ടപാദരുടെ (പണ്ഡിതനായ ചട്ടമ്പിസ്വാമികളുടെ) കഥ. ഈശ്വരൻ = ശിവൻ. നാഗസംഭൂഷൻ = സർപ്പാഭരണൻ. ബാലാകാരം = ബാലരൂപം. ഭൂമാവിങ്കിൽ = ഭൂമിയിൽ ബദ്ധസംസാരബദ്ധമായ (കെട്ടപ്പെട്ട) സംസാരം (പ്രാപഞ്ചികദുഃഖം). താപവും മൂന്നും = ആധിഭൗതികം, ആദ്ധ്യാത്മികം, ആധിദൈവികം എന്ന താപത്രയം. മറ്റുള്ളവരിൽ നിന്നുണ്ടാകുന്ന ദുഃഖം ആധിഭൗതികം, സ്വയമുണ്ടാക്കുന്ന ദുഃഖം ആദ്ധ്യാത്മികം, ദൈവഗത്യാവരുന്ന ദുഃഖം ആധിദൈവികം ചിത്രമാം പത്രം = മനോഹരമായ ചിറക്.

## വിദ്യാകാണ്ഡം
### (കാകളി)

ധ്യാനം കഴിഞ്ഞു വിഭാതനേരത്തിലി-
ങ്ങാനന്ദപൂർവ്വമണഞ്ഞിടും ഹംസമേ!
സ്വാഗതം തത്രഭവാ, നിരുന്നാലുമി-
ങ്ങാഗമക്ലേശമകറ്റിയാലും വിഭോ!
താമര തന്റെ മരന്ദം കുടിച്ചാശു
സാമോദമീശ്വരസംഭവനാകിയ
വിദ്യാധിരാജകഥാശേഷമൊക്കെയും
മുദ്യാ പറഞ്ഞുരസിപ്പിച്ചിടേണമേ.
അക്കഥ കേൾക്കാൻ കൊതിച്ചിരുന്നീടുന്നി-
തിക്കാലമത്ര സദസ്യരെല്ലാവരും
ഒട്ടും മടിക്കാതുരചെയ്തിടേണമേ
തുഷ്ട്യാ വിശിഷ്ടവിനായകോത്തംസമേ!

പ്രാർത്ഥനകേട്ടുതെളിഞ്ഞു പക്ഷീന്ദ്രനും
തീർത്ഥപാദാഭിധനായമഹർഷിതൻ
കീർത്തനീയം കഥാശേഷമശേഷവു-
മോർത്തു, വന്ദിച്ചു പറഞ്ഞാനിതേവിധം -

---

വിഭാതം = പ്രഭാതം. ആഗമക്ലേശം = ആഗമിക്കുന്നതിന് (വന്നുചേരുന്നതിന്) ഉണ്ടായ ക്ലേശം. മരന്ദം = തേൻ. മുദ്യാ = സന്തോഷപൂർവം. വിശിഷ്ടവിനായകോത്തംസം = വൈശിഷ്ട്യമുള്ള പക്ഷികളിൽവച്ച് ശ്രേഷ്ഠൻ. വിശിഷ്ട+വി+നായക+ഉത്തംസം. വി = പക്ഷി. ഉത്തംസം = ശിരോലങ്കാരം. കീർത്തനീയം = കീർത്തിക്കത്തക്ക. വിതയനം = വിദ്യാഭ്യാസം. പേർത്തും = വീണ്ടും. വിദ്യാപിപാസു = വിദ്യയ്ക്കു ദാഹിക്കുന്നവൻ. പിപാസു = ദാഹമുള്ളവൻ. പദ്യാഗതൻ = വഴിയാത്രക്കാരൻ. സന്ദർഭമേലാതെ = സന്ദർഭം ഉണ്ടാകാതെ. ഏലുക = ഉണ്ടാവുക. അഗ്രഭാഗിത്വമഹത്വം = ആദ്യമായി ഒരു കാര്യത്തിന് അവകാശപ്പെട്ടവൻ എന്ന മഹത്വം. - പേട്ടയിൽ ഇത്തരത്തിലൊരു വിദ്യാലയം ആദ്യം സ്ഥാപിച്ചയാൾ എന്ന മഹത്വം. വിദ്യാസു = വിദ്യകളിൽ. സംവിത്തമൻ = നല്ല

ദേശികനാം മഹാശാസ്ത്രിതദ്ദേശ സം-
വാസമൊഴിഞ്ഞു വിദൂരസ്ഥനാകവേ
ആർത്തനായ്ത്തീർന്നിതു കുഞ്ഞൻ, വിനയനം
പേർത്തും തുടർന്നുപോകാൻ കഴിയായ്കയാൽ
വിദ്യാപിപാസുവായ്ത്തീർന്നു, ദാഹാർത്തനാം -
പദ്യാഗതനെന്നപോലുഴന്നീടിനാൻ
നാലുവർഷങ്ങൾ, പഠിക്കുവാൻ സന്ദർഭ-
മേലാതുഴന്നു നടന്നു കുഞ്ഞൻതദാ
കായിക വിദ്യപഠിച്ചതിക്കാലമാ-
ണായതുമാത്രമുണ്ടായൊരു നേട്ടമായ്

പേട്ടയിലന്നു രാമൻപിള്ളയെന്നൊരാ-
ളുത്തമനാകിയൊരാശാൻ, നിജാലയേ
ശിക്ഷണത്തിന്നൊരു കൊച്ചുവിദ്യാലയം
രക്ഷിച്ചു പോന്നുവിശേഷമട്ടായ്, സ്വയം
അഗ്രഭാഗിത്വമഹത്വമാശാനുവ
ന്നെത്രയുമാദ്യവിദ്യാലയമാകയാൽ
തത്ത്വവാദാദിവിശേഷവിദ്യാസു സം-
വിത്തമനാണു വിശിഷ്ടനാശാൻ സ്വയം
വിദ്യാവിതരണം യജ്ഞമാണിമ്മാന്യ-
വിദ്യാധുരീണ വരേണ്യനെപ്പോഴുമേ
പണ്ഡിതന്മാരെവിളിച്ചുവരുത്തിയ-
ങ്ങന്തമില്ലാതെ വിവാദവും ചർച്ചയും
വാരത്തിലൊന്നുനടത്തുമാശാൻ, ശിഷ്യ-
രായവർക്കീശ്വരചിന്തയുണ്ടാക്കുവാൻ

---

അറിവുള്ളവൻ. വിദ്യാധുരീണവരേണ്യൻ = വിദ്യാധുരന്ധന്മാരിൽ ശ്രേഷ്ഠൻ. ധുരീണൻ = ഭാരവാഹി. വരേണ്യൻ = ശ്രേഷ്ഠൻ.

പിള്ളയാശാൻ = രാമൻപിള്ളയാശാൻ. (പേട്ടയിൽ രാമൻപിള്ളയാശാൻ). കൗതുഹലം = സന്തോഷം. ആര്യനാശാൻ = ശ്രേഷ്ഠനായ ആശാൻ. പ്രസ്തുതനായി = സ്തുതിക്കപ്പെട്ടവനായി. അവധാനം = ശ്രദ്ധ. ആർജ്ജവം = ഋജുത്വം (നേർബുദ്ധി). ചട്ടമ്പി = ചട്ടത്തെ (വിദ്യാലയ നിയമങ്ങളെ) അമ്പുന്നവൻ (സ്നേഹിക്കുന്നവൻ) - മോണിട്ടർ (ക്ലാസ്സിലെ മോണിട്ടർ). ചട്ടംപിള്ള, ചട്ടമ്പിപ്പിള്ള, ചട്ടമ്പി എന്നൊക്കെയാണ് ക്ലാസ്സിലെ മോണിട്ടർക്ക് മലയാളത്തിൽ പറഞ്ഞിരുന്ന പദം. പേട്ടയിൽ രാമൻപിള്ള ആശാന്റെ വിദ്യാലയത്തിലെ ചട്ടമ്പി (മോണിട്ടർ) ആയിരുന്നു കുഞ്ഞൻ. ചട്ടമ്പി പിന്നീട് സ്വാമിയാ

'പിള്ളയാശാന്റെ' പരിശ്രമത്തെക്കുറി-
ച്ചുള്ള മതിപ്പു കുറച്ചല്ല നാട്ടിലും
കുഞ്ഞനീ വിദ്യാലയത്തെക്കുറിച്ചറി
ഞ്ഞന്നുമുതൽക്കു വളർന്നു കൗതൂഹലം.
ആര്യനാശാനുടെ ശിഷ്യനായീടുവാൻ
കാര്യമായ്ത്തന്നെയുറച്ചു കുഞ്ഞൻ സ്വയം
കാലം കളായതുടൻതന്നെയപ്പാഠ -
ശാലയിൽച്ചേർന്നു കൃതാർത്ഥനായ്ക്കുഞ്ഞനും.
കൃത്യവിലോപമെഴാത്ത വിദ്യാർത്ഥിയായ്
നിത്യവും പ്രസ്തുതനായിതു കുഞ്ഞനും.
കൃത്യനിഷ്ഠാദിയും, ബുദ്ധിവിലാസവും,
നിത്യപാഠങ്ങളിലുള്ളവധാനവും
സത്യാർജ്ജവാദിയാം സദ്ഗുണഭാവവും
ശിഷ്യനിൽക്കണ്ടുതെളിഞ്ഞിതാശാനുമേ
ശിഷ്യനായ്ക്കുഞ്ഞനെക്കിട്ടിയതെൻ ഭാഗ്യ-
ലക്ഷണമെന്നു വിചാരിച്ചു തുഷ്ടനായ്
'ചട്ടമ്പി' യായ് നിയമിച്ചു, വിദ്യാലയ-
ച്ചട്ടമമ്പുന്നവനായതു കാരണം
ഗർഗ്ഗനാം മുഖ്യമഹാമുനി, കണ്ണനെ-
ക്കൃഷ്ണനെന്നാശു വിളിച്ചുപേരിട്ടുപോൽ
എന്നതുപോലെ ഗുരൂത്തമൻ നൽകുമി-
പ്പുണ്യനാമം പുനരെത്രധന്യാർത്ഥമായ്
ഇന്നുമപ്പേരു വിളങ്ങി നില്ക്കുന്നിതേ
പുണ്യനാമങ്ങളിലൊന്നായവനിയിൽ
സദ്ഗുരുനാഥനുരുയ്ക്കുമാ വാക്കുകൾ -

---

യിത്തീർന്നപ്പോൾ 'ചട്ടമ്പിസ്വാമി' എന്നറിയപ്പെട്ടു. ഗുരുവായ ഗർഗ്ഗമുനിയാണ് നന്ദഗോപരുടെ വളർത്തുപുത്രന് കൃഷ്ണൻ എന്നു പേരിട്ടത്. ആ പേര് ഭുവനത്തിലെങ്ങും പ്രസിദ്ധിയാർജ്ജിച്ച് ഇന്നും നിലനില്ക്കുന്നു. അതുപോലെ ഗുരുവായ പേട്ടയിൽ രാമൻപിള്ളയാശാൻ നൽകിയ 'ചട്ടമ്പി'യെന്ന നാമം ധന്യാർത്ഥകമായിത്തീർന്നു. നോക്കിടിനാൻ = നോക്കി. ആശാൻ നോക്കിയെന്നാണവിടെ വിവക്ഷിതം. ആശാന്റെ വിദ്യാലയത്തിലെ കുട്ടികൾക്ക് ആഹാരവും താമസവുമൊക്കെ ആശാന്റെ കൂടെയാണ്. കുട്ടികളെല്ലാം ഉറങ്ങിക്കിടക്കുമ്പോൾ എന്നും രാത്രിയിൽ ആശാൻ അവിടെചെന്ന് എല്ലാവരുമുണ്ടോ എന്നു നോക്കുക പതിവാണ്. പുരോഭുവി = മുമ്പിൽ. ഉള്ളൂർക്കോട്ട് = ഉള്ളൂർക്കോട്ടു വീട്ടിലേക്ക്. ചട്ടമ്പിസ്വാമികളുടെ ജന്മഗൃഹമാണിത്. ശാസ്താലയം = ശാസ്താ

ക്കർത്ഥതലങ്ങളിവണ്ണമുണ്ടായ്‌വരും.
വ്യർത്ഥമായീടുകയില്ലതു, - കുഞ്ഞനാ-
ലഗ്ഗുരുനാഥനുമിന്നു വിഖ്യാതനായ്!!

വിദ്യാർത്ഥികൾക്കു പഠിക്കുകമാത്രമ-
ല്ലത്താഴമുണ്ടു കിടക്കയും ചെയ്തിടാം-
അഗ്ഗുരുമന്ദിരത്തിങ്ക, ലതാണുപോ-
ലഗ്ഗുരുനായകനിഷ്ടവും പാർക്കുകിൽ.
അങ്ങനെ ശിഷ്യഗണങ്ങളൊന്നിച്ചു താൻ
കുഞ്ഞനും തത്ര വസിച്ചു പോന്നീടിനാൻ.
ഒന്നിച്ചിരുന്നു പഠിക്കുമക്കൂട്ടുകാ-
രൊന്നിച്ചുതന്നെയുറങ്ങിടും നിത്യവും.

അന്നൊരുനാളി, ലിരുട്ടിനെസ്സർവവും
ചിന്നിയോടിച്ച നിലാവുലാവീടവേ,
അർദ്ധരാത്രിയ്ക്കപ്പതിവിൻ പടിക്കുചെ-
ന്നെത്തിപ്പതുക്കെയകത്തുനോക്കീ ഗുരു.
എല്ലാരുമുണ്ടുകിടക്കുന്നു, കാണുവാ-
നില്ലയക്കുഞ്ഞനെമാത്രം കിടക്കയിൽ
എങ്ങുപോയെന്നു വിചാരിച്ചു ദേശികൻ
നിന്നുപോയത്ര വിഷണ്ണനായപ്പൊഴേ
എല്ലാവരേയും മുണർത്തി,യക്കുഞ്ഞനെ-
യെല്ലായിടവും തെരക്കുവാൻ ചൊല്ലിനാൻ.

കണ്ണിലുറക്കമുറയ്ക്കയാണെങ്കിലും
കണ്ണും തിരുമ്മിയെണീറ്റിതെല്ലാവരും
നാലുവഴിക്കും തെരക്കിയോടീടിനാ-

---

ക്ഷേത്രം. ഈ ശാസ്താക്ഷേത്രത്തിനു മുൻഭാഗത്തുള്ള ശിവക്ഷേത്രത്തിലാണ് കുഞ്ഞൻ ശിവലിംഗത്തിൽ കെട്ടിപ്പിടിച്ചു കിടന്നത്. പല രാത്രികളിലും അങ്ങനെ കിടക്കാറുണ്ട ത്രേ. സതീർത്ഥ്യൻ = സഹപാഠി. ഓരുക = ഓർക്കുക. അർത്ഥദാരിദ്ര്യം = ധനസംബന്ധ മായ ദാരിദ്ര്യം. അപത്യദാരിദ്ര്യം = സന്താനദാരിദ്ര്യം. സോദരസമ്മതമോട് = സഹോദര നായ കൃഷ്ണപിള്ളയുടെ സമ്മതത്തോടുകൂടി. ഈ കൃഷ്ണപിള്ള കുഞ്ഞന്റെ (ചട്ടമ്പിസ്വാമികളുടെ) വലിയമ്മയുടെ മകനാണ്. ആധാരമെഴുത്തായിരുന്നു കൃഷ്ണപിള്ള യുടെ തൊഴിൽ. ആധാരലേഖനം = ആധാരമെഴുത്ത്. വീട്ടിലെ ദാരിദ്ര്യം കാരണം രാമൻപിള്ളയാശാന്റെ വിദ്യാലയജീവിതം നീട്ടിക്കൊണ്ടു പാകാൻ കുഞ്ഞനു കഴിയാതെ യായി. അമ്മ പറഞ്ഞതനുസരിച്ച് ജ്യേഷ്ഠനായ കൃഷ്ണപിള്ളയുടെ കൂടെ കുറച്ചുനാൾ

രാലയത്തിങ്കലകത്തും പുറത്തുമേ.
കണ്ടതില്ലെങ്ങുമൊരേടമെ,ന്നാശയേ-
കണ്ട,വരങ്ങുമണ്ടീടിനാരെങ്ങുമേ.
കണ്ടുപിടിച്ചുകൊണ്ടല്ലാതെ ചെല്ലുവാ-
നുണ്ടോ തരം ഗുരുനാഥ പുരോഭുവി?
രണ്ടുപേരങ്ങുടനോടിവേഗം കുഞ്ഞ-
നുണ്ടായിരിക്കുമിടത്തിലെല്ലാടവും
തെറ്റെന്നൊരുത്തനണഞ്ഞിതുള്ളൂർക്കോട്ടു
മറ്റവനോടിനാൻ ശാസ്താലയത്തിലും.
അമ്പലത്തിങ്കലകത്തു കേറീടിനോൻ
സംഭ്രമിച്ചങ്ങു വിയർത്തുനിന്നാൻ സ്വയം!

വിസ്മയമമ്പലത്തിന്നകത്തായ്ക്കുഞ്ഞ-
നുത്തുംഗമാം ശിവലിംഗപാദാന്തികേ
കെട്ടിപ്പിടിച്ചു കമിഴ്ന്നുറങ്ങീടുന്നു
വെട്ടിയിട്ടോരു മരത്തടിക്കൊപ്പമായ്.
ഞെട്ടിത്തെറിച്ചു സതീർത്ഥ്യനക്കാഴ്ചക-
ണ്ടൊട്ടു ഭയപ്പെട്ടരികിലെത്തീടിനാൻ
തൊട്ടുവിളിച്ചു കുലുക്കിനാൻ പിന്നെയ-
ങ്ങൊട്ടു വൈകാതെ പിടിച്ചെഴിപ്പിച്ചുടൻ
സദ്ഗുരുനാഥസമക്ഷമെത്തിക്കയാ-
യെത്രയും വേഗമണഞ്ഞു ശിഷ്യാഗ്ര്യരും
ഉണ്ടായ സംഭവമെല്ലാം ഗുരുവോടു
കണ്ടതുപോലെ പറഞ്ഞുകേൾപ്പിക്കവേ,
വേദനയല്ല, നിറഞ്ഞുകണ്ണാ ഗുരു-

---

ആധാരമെഴുതാൻ കുഞ്ഞൻ പോയി. നെയ്യാറ്റിൻകരയിലും, ഭൂതപ്പാണ്ടിയിലുമായിരുന്നു ആധാരമെഴുത്ത്. കുഞ്ഞനുണ്ടാകുമനേകം = കുഞ്ഞന് ദിവസവും ധാരാളം ആധാരങ്ങൾ ലഭിക്കും. എന്നാകയാൽ = എന്നതുകൊണ്ട്. മറ്റ് ആധാരമെഴുത്തുകാർക്ക് പലപ്പൊഴും എഴുതാൻ ആധാരങ്ങൾ കിട്ടാറില്ല. കുഞ്ഞന് എന്നും ഒന്നിലധികം ആധാരങ്ങൾ കിട്ടും. അതനുസരിച്ച് നല്ല വരുമാനവും കിട്ടും. ഒരാധാരവും കിട്ടാത്തവർക്ക്, കുഞ്ഞൻ തനിക്കു കിട്ടിയ പണത്തിൽ നിന്ന് എന്നും എന്തെങ്കിലും കൊടുക്കുമായിരുന്നത്രേ. കാര്യാലയം = ഓഫീസ് (സബ് രജിസ്ട്രാർ ഓഫീസ്). കുഞ്ഞന്റെ കൈയക്ഷരത്തിന്റെ വടിവും, കഴിവും അയ്യരെ (ആ ബ്രാഹ്മണനെ) പ്രീതിപ്പെടുത്തി. തന്മൂലം, ആധാരമെഴുതിയാലും ഇല്ലെങ്കിലും ഓഫീസിൽ നിന്ന് എട്ടുചക്രം എന്നും കൊടുക്കാൻ അദ്ദേഹം ഉത്തരവിട്ടു.

നാഥനു, ഹന്ത! സമാദരം മൂലമായ്
ഹന്ത! തനിക്കു ചെല്ലാൻ കഴിയാത്തതാ-
മന്തമറ്റോരുയരങ്ങളിലേയ്ക്കിദം
തന്നുടെ ശിഷ്യനുയർന്നു പോകുന്നതു-
തന്നെയോർത്തുള്ള മഹാനന്ദവായ്പിനാൽ
കണ്ണുകളാശു നിറഞ്ഞിതാശാനു, മീ-
വണ്ണമല്ലോ ഭൂവിസജ്ജനമാനസം."
കൂറോടണഞ്ഞു കുമാരനാം കുഞ്ഞനെ
മാറോടണച്ചു തലോടിനാൻ ദേശികൻ.
ഹർഷമോടായതു നോക്കിനില്ക്കും മറ്റു-
ശിഷ്യരുമശ്രുവണിഞ്ഞു നിന്നീടിനാർ
ഇങ്ങനെ തത്രപഠിച്ചും കളിച്ചുമാ-
യങ്ങു കഴിഞ്ഞുപോയ് രണ്ടു സംവത്സരം.
ആശാന്റെ വിദ്യാലയത്തിലെ വാസവും
ആശാനുമൊത്തുള്ളൊരാ സഹവാസവും
ആശയത്തിങ്കലുണ്ടാക്കിയ മാറ്റങ്ങ-
ളാശാവഹമായ് ഭവിച്ചു കുഞ്ഞന്നഹോ?

വീട്ടിലെക്കഷ്ടതകാരണം കുഞ്ഞനു-
നീട്ടാൻ കഴിഞ്ഞില്ല, വിദ്യാർത്ഥിജീവിതം
വീണെരിയുമ്പോൾ ഗൃഹം, തത്ര സ്വൈരമായ്
വീണവായിക്കാൻ കഴിയുന്നതെങ്ങനെ?
ഒട്ടു സഹായമമ്മയ്ക്കുമാവീടിനും
കിട്ടിയേ തീരുവെന്നോരുക കാരണം
ഇഷ്ടമല്ലെങ്കിലുമന്നു വിദ്യാലയം-

---

ആത്മസഞ്ചാരം = ആത്മാവിനെ തേടിയുള്ള സഞ്ചാരം. അന്തരം = ഉള്ളിൽ (അകത്ത്). ഷഡാനനൻ = സുബ്രഹ്മണ്യൻ. വല്ലീശൻ = സുബ്രഹ്മണ്യൻ (വള്ളിമണാളൻ). സോദരൻ തന്നെ വിചാരിച്ച് = സഹോദരനായ കുഞ്ഞനെത്തന്നെ വിചാരിച്ച്. ആശയ മാറ്റം = മനംമാറ്റം. ആ സ്ഥലം ഇഷ്ടപ്പെടാത്തതുകൊണ്ടാകാം കുഞ്ഞൻ അങ്ങനെ ഒളിച്ചുപോയതെന്നും, അതുകൊണ്ട് ദേശമാറ്റംകൊണ്ട് കുഞ്ഞന്റെ മനസ്സുമാറുമെന്നും കരുതി ചേട്ടൻ, അനുജനായ കുഞ്ഞനോടൊത്ത് ഭൂതപ്പാണ്ടിയിലേക്കു പോയി. ജ്യേഷ്ഠ നായ കൃഷ്ണപിള്ളയ്ക്ക് ഭൂതപ്പാണ്ടിയിലും ആധാരമെഴുത്തുണ്ടായിരുന്നു. എന്നു തന്നെ യുമല്ല കുഞ്ഞന്റെ മനസ്സുമാറ്റാൻ വേണ്ടി കുടുംബകാര്യങ്ങളിൽ തത്പരനാക്കാനും ശ്രമിച്ചു. സൂര്യനെ സ്മരിച്ച് തപസ്സുചെയ്യുന്ന താമരപ്പൂവിന് ഭൃംഗാരവത്തിൽ കൗതുകമു

വിട്ടുപിരിഞ്ഞു വരേണ്ടിവന്നൂ സ്വയം
ദാരിദ്ര്യമെന്നതു പോലെയിങ്ങില്ലൊരു
പാരിച്ച ദുഃഖഭരം മനുഷ്യർക്കഹോ!
അർത്ഥദാരിദ്ര്യമപത്യ ദാരിദ്ര്യവു-
മൊട്ടുമില്ലാത്ത മനുഷ്യനേ ഭാഗ്യവാൻ-
പെറ്റമ്മ പട്ടിണിയായ്ക്കിടക്കുന്നതു
പറ്റുമോ പുത്രനു കണ്ടിരുന്നീടുവാൻ?
ചെറ്റതു മാറ്റിയെടുക്കുവാനായ്ത്തൊഴി-
ലൊട്ടു ചെയ്യാനുമുറച്ചു കുഞ്ഞൻ തദാ
അമ്മ പറഞ്ഞതു കാരണം സോദര-
സമ്മതമോടുമൊരിക്കലെക്കുഞ്ഞനും
സോദരനോടു വിദൂരസ്ഥലത്തുപോ-
യാധാരലേഖനത്തിന്നു കുറച്ചുനാൾ
ആധാരമത്ര ലഭിക്കുമാറില്ലമ-
റ്റാധാര ലേഖകരായവർക്കെപ്പൊഴും.
കുഞ്ഞനുണ്ടാകുമനേകമെന്നാകയാൽ
വന്നുകൂടീ വരുമാനവും വേണ്ടപോൽ.
ഒന്നുമേ തത്ര ലഭിക്കാത്തവർക്കതിൽ-
നിന്നുകൊടുക്കുമെന്തെങ്കിലും കുഞ്ഞനും
ആയതു കണ്ടുകയർത്തു തൻ സോദരൻ
വായും തുറന്നു ശകാരിക്കുമെങ്കിലും
കുഞ്ഞനോതീടുമഹോ! 'നമുക്കെന്നപോൽ
പഞ്ഞമവർക്കുമൊരേ മട്ടിലല്ലയോ'?
എന്നിതേവണ്ണമുരയ്ക്കുമക്കുഞ്ഞനോ-
ടൊന്നും പറയാതെ നില്ക്കുമച്ചേട്ടനും.

---

ണ്ടാകുമോ? അതുപോലെ ഈശ്വരനെയോർത്ത് തപിച്ചുതുടങ്ങിയ കുഞ്ഞനെ സംബന്ധിച്ചിടത്തോളം ചേട്ടന്റെ ശ്രമങ്ങൾ നിഷ്ഫലമായതേയുള്ളു. മധുപാരവം = മധുപങ്ങളുടെ (വണ്ടുകളുടെ) ആരവം (ശബ്ദം). ഇവിടെ താമരപ്പൂവ് ജീവാത്മാവിന്റെയും, സൂര്യൻ പരമാത്മാവിന്റെയും, ഭൃംഗാരവം ലൗകികമോഹങ്ങളുടെയും പ്രതീകങ്ങളായി സങ്കല്പിക്കണം. പരമാത്മ ചിന്തയിൽ മുഴുകിത്തുടങ്ങിയ കുഞ്ഞനെ ലൗകികമോഹങ്ങൾക്ക് വശീകരിക്കാനായില്ല എന്നു സൂചന.

തന്നനുജാതകുമാരൻ = തന്റെ അനുജനായ കുട്ടി. അനുജാതൻ = സഹോദരൻ. അനുതാപം = പശ്ചാത്താപം. മഹാതത്ത്വം. ഈശ്വരതത്ത്വം. ഏഷണചെയ്യുക = അന്വേഷിക്കുക. "ആധാരമിങ്ങു...... ദണ്ഡുതാൻ." = ഇനി നിന്റെ ആധാരം

കാര്യാലയത്തിലധീശനായ് വന്നുപോ-
ലാര്യനായോരു വിദേശിയാം ഭൂസുരൻ
കുഞ്ഞനെപ്പോലൊയുപാസനാ ചിത്തനാ-
ണമ്മഹാനായ മഹീദേവവര്യനും.
കൈയക്ഷരത്തിൻ വടിവും, കഴിവുമ-
ങ്ങയ്യരെ പ്രീതിപ്പെടുത്തുക കാരണം
കല്പിച്ചു, നിത്യവുമെട്ടു ചക്രം കുഞ്ഞ-
നാപ്പീസിൽ നിന്നുകൊടുക്കുവാ,നന്നയാൾ.
ആനുകൂല്യങ്ങളനേകമക്കുഞ്ഞനീ-
മാന്യനിൽ നിന്നു ലഭിച്ചിതേ വണ്ണമായ്
എന്നാലതൊന്നു മറിഞ്ഞുകൈക്കൊള്ളുവാൻ
സന്നദ്ധനായതുമില്ല കുഞ്ഞൻ സ്വയം.

അഞ്ചാറുമാസമകന്നു, കുഞ്ഞന്നാത്മ-
സഞ്ചാരകൗതുകമുള്ളിലുണ്ടാകയാൽ
അഞ്ചാറുനാഴികയോളം നടന്നുചെ-
ന്നഞ്ചാതിരുന്നൊരു കോവിലിൻ തിണ്ണമേൽ
'എന്തുസുഖം' - കുഞ്ഞനോർത്തു, പുറത്തുഞാ-
നന്തരാ പള്ളികൊള്ളുന്നു ഷഡാനനൻ
ഒന്നുണർത്തേണമെനിക്കു വല്ലീശനെ
ച്ചെന്നണയേണമെനിക്കപ്പദങ്ങളിൽ'
ഇങ്ങതിനൊന്നു കഴിഞ്ഞുവെന്നാലെനി-
യ്ക്കങ്ങതിനപ്പുറമില്ലൊരാശാലവം.''

ഇങ്ങനെ ചിന്തിച്ചിരിക്കുമന്നേരത്തി-
ലങ്ങുവന്നെത്തി സസംഭ്രമം സോദരൻ,

---

(ആധാരമെഴുത്താണല്ലോ ജോലി) ലോകത്തിനാധാരമായ സനാതന ബ്രഹ്മമാണ്. ഇനി നിന്റെ കൈകൾ വഹിക്കേണ്ടത് നാരായം (എഴുത്താണി) അല്ല. യോഗിമാർക്കു യോജിച്ച യോഗദണ്ഡാണ്.

ജ്യേഷ്ഠനോടൊപ്പം ആധാരമെഴുത്തായിരുന്നല്ലോ കുഞ്ഞനു ജോലി. എന്നാൽ, കുഞ്ഞന് അതിൽ താത്പര്യം തോന്നിയിട്ടില്ലെന്നും, കുഞ്ഞൻ ഈശ്വരതത്ത്വം അന്വേഷിച്ചു നടക്കുകയാണെന്നും ജ്യേഷ്ഠനു ബോദ്ധ്യമായി. ഇഷ്ടപ്പെടുന്ന ആ മാർഗ്ഗം സ്വീകരിക്കാൻ പ്രേരിപ്പിക്കുകയും ചെയ്യുന്നു. അതുകൊണ്ടാണ് നമ്മളെഴുതാറുള്ള ആധാരമല്ല ഇനി നിന്റെ ആധാരം; ജഗദാധാരമായ ബ്രഹ്മമാണ് ഇനി നിന്റെ ആധാരം. എഴുത്താണിയല്ല, യോഗിയോഗ്യമായ യോഗദണ്ഡാണ് ഇനി നിന്റെ കൈകൾ വഹിക്കേണ്ടത്

കുഞ്ഞനെക്കണ്ടു പിടിക്കുവാൻ വേണ്ടിയ-
ങ്ങെങ്ങും നടന്നു തളർന്നതാണപ്പുമാൻ
എത്രയോ നേരമടുത്തുകാണാഞ്ഞതാം
തത്സഹജാതനെക്കണ്ടു തണുത്തയാൾ
കൈയ്ക്കു പിടിച്ചെഴുന്നേൽപ്പിച്ചു കുഞ്ഞനെ-
ക്കൈലൊക്കിക്കൊണ്ടുടനേ തിരിക്കയായ്

സോദരൻ തന്നെ വിചാരിച്ചു രാത്രിയിൽ
പാതിരാവോളമുറങ്ങാതെ ചേട്ടനും
തിണ്ണം തിരിഞ്ഞുമഹോ! മറിഞ്ഞുംകിട-
ന്നെണ്ണിവെളുപ്പിച്ചു നേരമുൽക്കണ്ഠയാൽ
ദേശമാറ്റത്താലനുജനുള്ളത്തില-
ങ്ങാശയമാറ്റമുദിയ്ക്കുമെന്നോർത്തയാൾ
കുഞ്ഞനോടൊത്തുഗമിച്ചു പിറ്റേദിനം-
തന്നെ നടന്നുഭൂതപ്പാണ്ടിപൂകിനാൻ.
ആധാരലേഖനകർമ്മമെങ്ങാകിലെ-
ന്താ, സഹജന്റെ മനസ്സു മാറീടണം
എന്നു ചിന്തിച്ചു കുടുംബകാര്യങ്ങളിൽ
സന്നദ്ധനാക്കുവതിന്നൊരുങ്ങീടിനാൻ
സൂര്യനെയോർത്തു തപിയ്ക്കുമത്താമര-
ത്താരിനുണ്ടോ മധുപാരവേ കൗതുകം?
രോഗത്തിനല്ല ചികിത്സചെയ്യുന്നതെ-
ന്നാ, ഗുണശാലിയാം മൂത്തസഹോദരൻ
പാകത്തിലങ്ങു നിരൂപിച്ചു, തൻശ്രമ-
മാകെത്തകർന്നു വിരുദ്ധമായ് മാറവേ

---

എന്നു ജ്യേഷ്ഠൻ പറഞ്ഞത്. പാരീണയോഗ്യം = പാരീണന്മാർക്ക് യോജിച്ചത്. പാരീണൻ = മറുകര കടന്നവൻ (സംസാര സാഗരത്തിന്റെ മറുകര കടന്നവൻ - യോഗി). യോഗദണ്ഡ് = യോഗാഭ്യാസ പരിശീലനത്തിനുള്ള വടി (സന്യാസിമാർ കൊണ്ടുനടക്കുന്ന വടി).

നുതി = പ്രശംസ, ചേട്ടൻ തന്നെ നിന്ദിക്കുകയാണോ, അതോ പ്രശംസിക്കുകയാണോ എന്നൊന്നും വിചാരിക്കാതെ കുഞ്ഞൻ മിണ്ടാതെ നിന്നതേയുള്ളു. പാർത്തിരിയാതെ = വിചാരിച്ചിരിക്കാതെ. അഗ്രജൻ = ജ്യേഷ്ഠൻ. പാദചാരിയായിട്ട് = കാൽനടയായി. അല്ലിൽ = ഇരുട്ടിൽ. ഓദനം = ചോറ്. ചേതസി = മനസ്സിൽ. പുത്തനാം കച്ചേരി = പുത്തൻ കച്ചേരി. ഇന്നത്തെ സർക്കാർ സെക്രട്ടേറിയറ്റ് മന്ദിരം. 1857 മുതൽ 1871

അന്നൊരുനാളിലുഷസ്സിലേകാകിയായ്
തന്നനുജാത കുമാരനാം കുഞ്ഞനെ
മുന്നിലേയ്ക്കാശു വിളിച്ചു സന്തുഷ്ടനായ്
നിന്നു, പറഞ്ഞു തുടങ്ങിനാനീവിധം
"സോദരൻ നീയെന്നനുജനെന്നാകിലും
ആദരണീയനാണെന്നറിയുന്നു ഞാൻ!
ലോകസുഖാദികൾക്കൊക്കെയതീതനായ്-
പ്പോകുന്നവനെന്നു മിന്നറിയുന്നു ഞാൻ.
എങ്കിലുമമ്മപറഞ്ഞതോർത്തന്നുഞാൻ
നിൻ കരളിന്നൊരുമാറ്റമുണ്ടാകുവാൻ,
ഓരോന്നു ചെയ്തു നിനക്കപ്രിയം, കഷ്ട-
മോരോന്നുമോർത്തനുതാപമുണ്ടിന്നുമേ
ചിത്തമെനിക്കു കുളുർക്കയാണിന്നു, നിൻ-
ബുദ്ധി, മഹാതത്ത്വമേഷണം ചെയ്‌വതിൽ
ഇഷ്ടം നിനക്കതു തന്നെയാണെങ്കിൽ, നീ
യൊട്ടു മറച്ചുനില്ക്കേണ്ട,തു നേടുവാൻ!
ആധാരമിങ്ങു നിനക്കീ ജഗത്തുകൾ-
ക്കാധാരമായ സനാതന ബ്രഹ്മമാം
നാരാചമല്ല കരത്തിലേന്തേണ്ടതും,
പാരീണ യോഗ്യമഹായോഗ ദണ്ഡുതാൻ"

നിന്ദയെന്നോ നുതിയെന്നോ നിനയ്ക്കാതെ
നിന്നതേയുള്ളതു കേട്ടു കുഞ്ഞൻ സ്വയം
സമ്മതം മൂളിയുമില്ല, മൗനം കാര്യ-
സമ്മതമെന്നു വിചാരിച്ചു തന്നെയോ

---

വരെ തിരുവിതാംകൂറിൽ ദിവാനായിരുന്ന സർ ടി. മാധവറാവുവിന്റെ കാലത്താണ് ഈ മന്ദിരം പണികഴിപ്പിച്ചത്. ബാർട്ടൺ എന്നൊരു യൂറോപ്യൻ എൻജിനീയറാണ് ബ്രിട്ടീഷ്മാതൃകയിലുള്ള ഈ കെട്ടിടത്തിന്റെ നിർമ്മാണച്ചുമതല വഹിച്ചത്. പണ്ടാരസേവനം = സർക്കാരുദ്യോഗം. അഞ്ജലി = കൂപ്പുകൈ. പുരസ്ഥൻ = മുമ്പിൽ നില്ക്കുന്നവൻ. കാഞ്ചനകാന്തി = സ്വർണ്ണത്തിന്റെ ശോഭ. കസവു തലപ്പാവാണ് ദിവാൻ ധരിച്ചിരുന്നത്. കസവിന് കാഞ്ചനത്തിന്റെ കാന്തി കാണുമല്ലോ. കാഞ്ചന കാന്തി കലർന്നൊരുഷ്ണീഷ സംഗാഞ്ചിതമായ = കാഞ്ചനത്തിന്റെ (സ്വർണ്ണത്തിന്റെ) കാന്തി കലർന്ന (ശോഭയുള്ളതായ) ഉഷ്ണീഷത്തിന്റെ (തലപ്പാവിന്റെ) സംഗം കൊണ്ട് (ചേർച്ചകൊണ്ട്) അഞ്ചിതമായ (മനോഹരമായ). ഉഷ്ണീഷം = തലപ്പാവ്. കസവു തലപ്പാവു ധരിച്ചിരിക്കുന്ന ശിരസ്സേ

അസ്ഥലത്തെപ്പൊഴുമൂതും ചുടുകാറ്റി-
ലസ്വസ്ഥനായി ഭവിച്ച കുഞ്ഞൻ തദാ
'ചത്തുപോ'മെന്നു പറഞ്ഞൊരു നാളില-
ങ്ങസ്ഥലം വിട്ടു ഗമിക്കാനൊരുങ്ങിനാൻ
യാത്രയും ചൊല്ലി നടന്നതിൻവണ്ണം, മാ-
രാത്രിയിൽത്തന്നെ യൊരിക്കലേകാകിയായ്
പാർത്തിരിയാതെ ഭവിച്ചൊരീയാത്രക-
ണ്ടാർത്തികലർന്നു വിചാരിച്ചിതഗ്രജൻ:-
'നേരമോ രാത്രി, തുണയ്ക്കൊരാൾ കൂടെയി,-
ല്ലേറും വഴിയോ, വിജനം ഭയാനകം
ആരൊടും കൂടാതെയിത്രദൂരം പാദ-
ചാരിയായിട്ടു നടക്കയോ, സോദരൻ?
സോദരനായതു ഹന്ത! ചിന്തിക്കുവാൻ-
പോലുമാകാതെ തടഞ്ഞു നിന്നീടവേ,
'ഇല്ലൊരുപേടിയെനി'യ്ക്കെന്നു ചൊല്ലിയ-
ങ്ങല്ലിലിറങ്ങി നടന്നു കുഞ്ഞൻ സ്വയം.

നാട്ടിലണഞ്ഞുവെന്നാകിലും കുഞ്ഞനു-
വീട്ടുകാര്യങ്ങൾ വിചാരിച്ചു ദുഃഖമായ്
അമ്മയ്ക്കു, തന്റെ വയസ്സു വർദ്ധിക്കയാൽ
മുൻമട്ടു വേലയെടുക്കുവാനാവതോ?
ഏതുവിധത്തിലെന്നാലും തൊഴിലൊന്നു
മാതൃഹിതത്തിനു വേണ്ടി നേടീടണം.
എന്നു നിനച്ചു വസിച്ചു കുഞ്ഞൻ, രണ്ടു-
മൂന്നു ദിനങ്ങൾ വിഷണ്ണനായ് വീടതിൽ,

---

ന്നർത്ഥം. ബന്ധം = കാരണം. മന്ദേതരം = പെട്ടെന്ന്. സങ്കലനത്തിന് = കൂട്ടുന്നതിന്. വിശാലമൂല്യം = വലിയ വിലയുള്ളത്. വളരെ വലിയ സംഖ്യകൾ കൂട്ടാനിട്ടു എന്നർത്ഥം. ലേഖനം ചെയ്യരുത് = എഴുതിക്കൂട്ടരുത്. രുഷ്ടതരക്ഷു = കോപിച്ച പുലി. രുഷ്ട = കോപിച്ച. തരക്ഷു = പുലി. നിരീക്ഷിച്ചു = (കുഞ്ഞനെ) നോക്കി. അപ്പലകമേൻ = ആ ഇരിപ്പുപലകയിൽ. അക്കാലത്ത് ഇന്നത്തെപ്പോലെ മേശയും കസേരയുമൊന്നും ഓഫീസുകളിൽ കീഴുദ്യോഗസ്ഥന്മാർക്ക് ഉണ്ടായിരുന്നില്ല. ഇരിക്കാൻ ഒരു പലകയും, എഴുതാൻ അധികം പൊക്കമില്ലാത്ത 'ഡസ്ക്'പോലുള്ള ഒരു സാധനവും. ഉദ്യതൻ = ഒരുങ്ങി പുറപ്പെട്ടവൻ (തയ്യാറെടുത്തവൻ). മേലുദ്യോഗസ്ഥനായ വിക്രമൻതമ്പിയോട് കുഞ്ഞൻ ഒരുദിവസത്തെ അവധി ചോദിച്ചു. "നാളെ ഞാൻ വരുമ്പോൾ നിന്നെ ആ

'ഓദനത്തിന്നൊരു മാർഗ്ഗമുണ്ടാകാതെ
മാതാവിനെച്ചെന്നു കാണുകയില്ലഞാൻ'
ഈവിധമോർത്തു പുറപ്പെട്ടുപോയ്ക്കൂലി-
വേലയുമങ്ങു ചെയ്തീടിനാനൊട്ടുനാൾ
ഏതൊരു വേലയുമിങ്ങു സമ്മാന്യമെ-
ന്നോതുമാറുണ്ടു മടിക്കാതെ കുഞ്ഞനും
ആദരണീയമായീടണമാർക്കുമേ
ചേതസി, തൻ തൊഴിലേതു താനാകിലും.

പുത്തനാം കച്ചേരിതൻ പണി കൃത്യമായ്
തത്ര നടക്കുന്ന കാലമതാകയാൽ
നിത്യവുമത്ര കുഞ്ഞൻ പണിചെയ്കയായ്
നിത്യവൃത്തിക്കൊരു മാർഗ്ഗമുണ്ടാക്കുവാൻ
കാലം കഴിഞ്ഞു മഹായോഗിയായൊര-
ക്കാലത്തൊരിക്കലിതിൻ മുന്നിലെത്തവേ
കൂടെ നടന്ന ജനങ്ങളോട,മ്മഹാ-
മാടശില്പത്തിനു നേർക്കുചൂണ്ടി സ്വയം
വിദ്യാധിരാജ മഹാതാപസോത്തമൻ
തത്രാതിമോദമിവണ്ണമോതീടിനാൻ
'ഇക്കണ്ടിടുന്ന മഹാമന്ദിരത്തിൽ ഞാൻ
വച്ചതായുണ്ടൊരു നാലഞ്ചു കല്ലുകൾ'
അക്കഥപോട്ട,തുകാലമക്കുഞ്ഞനു-
സർക്കാരിലത്ര ലഭി,ച്ചൊരുദ്യോഗവും.
അക്കാര്യമൊന്നു രസിക്കുവാനുള്ളതാ-
ണക്കാരണേന പറഞ്ഞുകൊള്ളുന്നു ഞാൻ.

---

ഇരിപ്പുപലകയിൽ കാണണം' എന്നായിരുന്നു കുപിതനായി തമ്പിയുടെ മറുപടി. അപ്പോൾ ഇനി ഞാൻ എപ്പോൾ അവിടെ വന്ന് ഇരിക്കുമോ അപ്പോൾ എന്നെ കണ്ടുകൊള്ളണം എന്നു കുഞ്ഞൻ മറുപടി പറഞ്ഞത്രേ.

ഈ വിക്രമൻ തമ്പിയാണ് ആയില്യം തിരുനാൾ മഹാരാജാവിന്റെ കല്പനയനുസരിച്ച് കേരളവർമ്മ വലിയകോയിത്തമ്പുരാനെ തേവാരത്തു കോയിക്കൽ വച്ച് അറസ്റ്റു ചെയ്തത്.

സംവിത്തിവർദ്ധനം = വിജ്ഞാനം വർദ്ധിപ്പിക്കൽ. സംവിത്തി = അറിവ്. സംരാധനം = ഉറച്ചധ്യാനം. സംവാദം = ചർച്ച. ഊരകം = നാട് (ദേശം).

മാധവറാവു ദിവാൻജിയീ വഞ്ചിനാ-
ടാധിയെഴാതെ ഭരിച്ചു പോന്നീടവേ,
ധീവരനായ ദിവാൻജിതൻ മേധമേൽ
പൂവണിഞ്ഞാശു നവീനമാമാശയം.
'നാട്ടുകാരേകിവരും കരമാകവേ-
കൂട്ടിയെടുത്തു വസൂലാക്കിവയ്ക്കുവാൻ
പുത്തനായ്ത്തീർത്തു കഴിഞ്ഞ കച്ചേരിയിൽ
തസ്തികയൊന്നു നവീനമുണ്ടാക്കണം'
നല്ല കണക്കനൊരുത്തനീലാവണം-
തന്നിൽ വരേണമനേകധാ വല്ലഭൻ
എന്നുറച്ചാശു വിളംബരം ചെയ്യുവാ-
നന്നു, കല്പിച്ചു വിധേയരോടപ്രഭു

കല്പനകേട്ടൊരുപാടുപേരെത്തിനാർ,
തല്പരമാർക്കുമിപ്പണ്ടാരസേവനം.
ഉത്തമനായവനെത്തെരഞ്ഞങ്ങെടു-
ത്തത്രയും വേഗം നിയമിച്ചുകൊള്ളുവാൻ
പദ്ധതിയിട്ടു ദിവാനവർക്കൊക്കെയും
കർക്കശമായ കണക്കു നൽകീടിനാൻ
ഉത്തരമൊക്കെയെടുത്തനാൾ കിട്ടുവാ-
നുത്തരവിട്ടു ദിവാൻ നടന്നീടിനാൻ
ചൊന്നതുപോലെയടുത്തനാളേവരും
ചെന്നുതുടങ്ങി, ശരിക്കുത്തരത്തൊടും
ഉത്തരമൊക്കെയുമേകമാ, ണായതിൻ-
പദ്ധതിപോലുമൊരേവിധം കാൺകയാൽ

---

വേദാന്ത തത്ത്വവിചാരണാർത്ഥം = വേദാന്തതത്ത്വവിചാരത്തിനു വേണ്ടി. വിശാരദാശാൻ = വിശാരദനായ (പണ്ഡിതനായ) ആശാൻ (പേട്ടയിൽ രാമൻപിള്ള ആശാൻ). തനൂജൻ = സ്വന്തം പുത്രൻ. തുഷ്ടി = സന്തോഷം. അസ്ഥലേ = ആ സ്ഥലത്ത് (ജ്ഞാനപ്രജാഗരസഭയിൽ) വേദാന്ത ചർച്ചകൾക്കായി പേട്ടയിൽ രാമൻപിള്ളയാശാൻ, 'ജ്ഞാനപ്രജാഗരം' എന്നൊരു സഭ 1870 കാലഘട്ടങ്ങളിൽ തിരുവനന്തപുരത്തു പേട്ടയിൽ ഉണ്ടാക്കി. ബുധന്മാർ = പണ്ഡിതന്മാർ. ഭാഷണമൊന്നു കഴിഞ്ഞുവെന്നാൽ = ഒരു പ്രഭാഷണം കഴിഞ്ഞാൽ. വിതർക്കതർക്കങ്ങൾ = സംശയവിചാരങ്ങളും, തർക്കങ്ങളും. വിതർക്കം = സംശയവിചാരം (തർക്കത്തിനിടയ്ക്കുള്ള തർക്കം). ഭീഷണമാം ചിലനേരം = ചിലപ്പോൾ വാദപ്രതിവാദങ്ങൾ ഭയങ്കരമാകും. ബ്രഹ്മസൂത്രം = വ്യാസമുനി എഴുതിയ

വല്ലഭനാകുമൊരുത്തനാകാമിതു
നല്ലതുപോലെ ഗണിച്ചതെന്നോർത്തുടൻ,
സത്യമെന്തെന്നവരോടു മന്ത്രീശ്വരൻ
ശബ്ദമുയർത്തിയെണീറ്റു ചോദിക്കയായ്
അപ്പൊഴേയ്ക്കാശു വിരണ്ടു ചൊല്ലീടിനാ-
രിക്കണക്കിൻ ഗുരു കുഞ്ഞനാണെന്നുടൻ
സംഭ്രമത്തോടു ദിവാൻജിയെസ്സാദരം
കുമ്പിട്ടുനിന്നു ഭയത്തൊടങ്ങേവരും
കല്പനവന്നുടൻ, കുഞ്ഞനെത്തന്നുടെ
മുല്പാടിലേയ്ക്കു വരുത്തുവാനക്ഷണം
നാലുഭാഗത്തുമലഞ്ഞു പോയീടിനാർ
നാനാദിശയും ശിപായിമാരപ്പൊഴേ
കണ്ടുപിടിച്ചു ദിവാൻജിതൻ മുന്നിലായ്
കൊണ്ടുവന്നാശു നിറുത്തിനാർ കുഞ്ഞനെ
തെല്ലൊരു ഭീതി മുഖത്തിലില്ലാതെയും
വല്ലായ്മയൊന്നുമകത്തു കൂടാതെയും
അഞ്ജലിയോടു പുരസ്ഥനായ് നില്ക്കുമ-
ക്കുഞ്ഞനെക്കണ്ടനുമോദിച്ചു മാനസേ
കാഞ്ചനകാന്തി കലർന്നൊരുഷ്ണീഷസം-
ഗാഞ്ചിതമായ ശിരസ്സു തിരിച്ചുടൻ.
കാലടിതൊട്ടു ശിരസ്സോളം കുഞ്ഞനെ-
ച്ചാലവേ നോക്കി ദിവാൻ രസിച്ചീടിനാൻ
'എന്തിനാണെന്നെ ദിവാൻ വിളിപ്പിച്ചതി-
ങ്ങെന്തപരാധമിവങ്കലുണ്ടായതും?
ബന്ധനത്തിന്നൊരു കാര്യമില്ലെങ്കിലും,

---

ഒരു വേദാന്തഗ്രന്ഥം. ബ്രാഹ്മണ ധർമ്മതത്ത്വം = സന്ന്യാസ ധർമ്മത്തിന്റെ തത്ത്വം = ബ്രാഹ്മണൻ = ബ്രഹ്മത്തെ അറിഞ്ഞവൻ (സന്ന്യാസി). 'ബ്രഹ്മവേദേതി ബ്രാഹ്മണഃ' എന്നു ബ്രാഹ്മണലക്ഷണം.

പരാവിദ്യ = ബ്രഹ്മജ്ഞാനം. രുദ്രയാമിളം = ഒരു ശൈവ വേദാന്തഗ്രന്ഥം. മുഖ്യനിബന്ധങ്ങൾ = ഉൽക്കൃഷ്ടഗ്രന്ഥങ്ങൾ. ആരണ്യകം = ബ്രാഹ്മണങ്ങളുടെ അവസാനത്തിലുള്ള ഒരു ഭാഗം. വാനപ്രസ്ഥന്മാർ. അരണ്യത്തിൽ (കാട്ടിൽ) വച്ചു പഠിക്കുന്നതു കൊണ്ടാണ് ആരണ്യകം എന്നു പേരുണ്ടായത്. വേദത്തിന്റെ കർമ്മപരമായ വ്യാഖ്യാനങ്ങളാണ് ബ്രാഹ്മണങ്ങൾ. യാഗസൂക്തങ്ങളെ സംബന്ധിച്ച പ്രമാണങ്ങളാണ് ബ്രാഹ്മണങ്ങളിൽ പറയപ്പെട്ടിരിക്കുന്നത്. ഷഡ്ദർശനങ്ങൾ = സാംഖ്യം, യോഗം, ന്യായം,

ബന്ധിച്ചുകൊണ്ടു വരാനെന്തുബന്ധമോ?''<br>
ചിന്തയാർന്നേവമുറഞ്ഞൊരക്കുഞ്ഞനേ<br>
മന്ത്രിതൻ ചോദ്യമുണർത്തി മന്ദേതരം<br>
'ഏതു കണക്കു ചോദിച്ചുവെന്നാകിലു-<br>
മോതാൻ കഴിയുമോ കൃത്യമായുത്തരം'?<br>
മന്ദഹാസത്തൊടിവണ്ണം ദിവാൻജിയും<br>
മന്ദമായ്ക്കുഞ്ഞനൊടത്ര ചോദിക്കവേ<br>
'യത്നമതിന്നു തുടർന്നുനോക്കാ' - മതി-<br>
ന്നുത്തരമോതി വിനീതനായ്ക്കുഞ്ഞനും.<br>
സങ്കലനത്തിനു നൽകിനാനങ്ങു വൻ-<br>
സംഖ്യകളഞ്ചു വിശാലമൂല്യത്തൊടും.<br>
ലേഖനം ചെയ്യരു,തങ്ങു മനസ്സുകൊ-<br>
ണ്ടാകെയും കൂട്ടിയുടൻ പറഞ്ഞീടണം.<br>
പിന്നെയോ സംഖ്യകൾ തമ്മിലുള്ളന്തരം<br>
ഭിന്നസംഖ്യയ്ക്കു വിധേയമാക്കീടണം.<br>
ഓരോശതമാനമേറിയെന്നാകില-<br>
ങ്ങേറും തുകയ്ക്കനുപാതവുംചൊല്ലണം.<br>
എല്ലാം മനക്കണക്കായിവരേണമെ-<br>
ന്നുള്ളൊരു കാര്യമതീവ നിർബന്ധവും.<br>
വഞ്ചിനാടിന്റെ വിശാലമാം ജില്ലക-<br>
ളഞ്ചിലുമുള്ള കരത്തിന്റെ സംഖ്യതാൻ<br>
മന്ത്രികൊടുത്തതന്നേരം, നികുതിയും<br>
പൊന്തുമെന്നുള്ളൊരു സൂചനയോടുമേ.

ഏവം പറഞ്ഞു ദിവാൻജി പിൻവാങ്ങവേ<br>
പൂവണിക്കണ്ണുമടച്ചിരുന്നങ്ങനെ,

---

വൈശേഷികം, പൂർവമീമാംസ, ഉത്തരമീമാംസ ഈ ആറും. ഹഠയോഗം = ഒരു യോഗാഭ്യാസക്രമം. ജ്ഞാനത്തിന്റെ ശക്തികൊണ്ട് മനസ്സിനെ ഈശ്വരബോധത്തിലേയ്ക്കാകർഷിച്ച് മിഥ്യാബോധത്തെ ഇല്ലാതാക്കുന്ന യോഗക്രമമാണ് ഹഠയോഗം. പ്രയാസകരമായ ഒരു യോഗക്രമമാണിത്. ആസനാദി = യോഗാസനം മുതലായവ. ആത്മനി = മനസ്സിൽ. ദത്താവധാന മനസ്കനായ് = ശ്രദ്ധയുള്ള മനസ്സോടുകൂടി. ദശാന്തരേ = സമയത്ത്. വല്ലഭർ = സമർത്ഥർ. പണ്ഡിതാഖണ്ഡലർ = പണ്ഡിതേന്ദ്രന്മാർ. പണ്ഡിത+ആഖണ്ഡലർ = പണ്ഡിതാഖണ്ഡലർ. ആഖണ്ഡലൻ = ഇന്ദ്രൻ. മനീഷിമാർ. വിദ്വാന്മാർ. സ്വാമിനാഥനെന്നുള്ള വിശിഷ്ടനാം ദേശികൻ = സ്വാമിനാഥ ദേശികൻ. വിത്തമൻ = വിജ്ഞൻ. പരാപരജ്ഞാനി = ബ്രഹ്മജ്ഞാനി. അഭിധൻ = പേരുള്ളവൻ. മഹാപാഠ

ബുദ്ധിയാം തൂലികകൊണ്ടു മനസ്സുതൻ-
ഭിത്തിയിലത്ര കണക്കുകൂട്ടി സ്സ്വയം
ഉത്തരമാശു പറഞ്ഞു കുഞ്ഞൻ ശരി-
യ്ക്കത്രെ, ദിവാൻജിയിരിപ്പതിൻ മുന്നമേ
വിസ്മയപ്പെട്ടു ദിവാൻജി, സന്തുഷ്ടനാ-
യപ്പൊഴേ തന്നെ കൊടുത്തിതുദ്യോഗവും!!

വിക്രമനായൊരു വിക്രമൻ തമ്പിയാ-
ണത്ര വകുപ്പുമേധാവിയായ് വാണതും
മുഷ്ക്കരനപ്പുമാനയ്യോ! ശിവ ശിവാ
കർക്കശത്വം കലരും കൃപാഹീനനും
നീതിമാനാണു സമർത്ഥനാണെങ്കിലും
പ്രീതിയല്ലാർക്കുമയാളോടു തെല്ലുമേ
ക്രൂരമാണെന്നുമയാൾക്കു സംസാരവും
പാരമാരോടു, മതീവകോപാന്ധനും
ഇത്തരമുള്ള മനുഷ്യസിംഹത്തൊടാ-
ണുദ്യോഗമത്ര കുഞ്ഞന്നുലഭിച്ചതും!!

കച്ചേരിതന്നിലണഞ്ഞ, കുഞ്ഞൻ, കൃത-
കൃത്യനായിട്ടു തുടർന്നു തൻ ജോലികൾ
വ്യക്തമായിട്ടെഴുതീടും കണക്കുകൾ,
വെട്ടിത്തിരുത്തുവരാതെയങ്ങൊന്നുമേ
ഇങ്ങനെ ജോലിചെയ്യുന്നതു മൂലമ-
ക്കുഞ്ഞനു വന്നിതു ചാരിതാർത്ഥ്യം തുലോം.
കൃത്യമായിട്ടു പണിഞ്ഞിടുന്നോൻ കൃത-
കൃത്യനായീടു മസംശയം സർവഥാ.

---

ശാല = കലാലയം (കോളേജ്). സ്വാമിനാഥ ദേശികൻ, രാജകീയ മഹാപാഠശാലയിൽ (ഇന്നത്തെ യൂണിവേഴ്സിറ്റി കോളേജ്) തമിഴ് പ്രൊഫസ്സറായിരുന്നു. ഇലക്കണം = വ്യാകരണം. നിസ്തുലാപാരം = നിസ്തുലവും അപാരവുമായ. നിസ്തുലം = തുല്യതയില്ലാത്തത്. അപാരം = കരയറ്റത്. കല്ലടപൂർവ്വം.. കുറിച്ചി. പൂർവപദം കല്ലട എന്നുള്ള കുറിച്ചി - കല്ലടക്കുറിച്ചി. സുബ്ബജടാപാഠികൾ കല്ലടക്കുറിച്ചിക്കാരനാണ്. തഞ്ചാവൂരിനടുത്തുള്ള ഒരു സ്ഥലമാണ് കല്ലടക്കുറിച്ചി. ഇപ്പുരേ = ഈ പട്ടണത്തിൽ (തിരുവനന്തപുരം പട്ടണത്തിൽ). ദർപ്പം = അഹങ്കാരം. ബുധകുലം = പണ്ഡിതന്മാർ. ദ്വിജൻ = ബ്രാഹ്മണൻ. സംവാദനാൻ = സംവാദത്താൽ (പ്രഭാഷണത്താൽ). വെന്നുകഴിഞ്ഞു = ജയിച്ചുകഴിഞ്ഞു. നിർദ്ദരി = വെള്ളച്ചാട്ടം. അനർഘതത്ത്വം = വിലയേറിയ തത്ത്വങ്ങൾ. കർഷണം

അന്നൊരുനാളിലൊരിക്കലവശ്യമായ്-
വന്നതുകൊണ്ടവധിക്കപേക്ഷിക്കുവാൻ
ചെന്നു കരേറി വിനീതനായ്,ത്തമ്പിതൻ-
മുന്നിൽ നിന്നേവമുരച്ചു കുഞ്ഞൻ തദാ
"വീട്ടിലെനിക്കൊരാവശ്യമു, ണ്ടാകയാൽ
കിട്ടണമെന്നുണ്ടവധി നാളെ പ്രഭോ!
ഒട്ടു വൈകാതെയടുത്തനാൾ വന്നു ഞാൻ
വിട്ടകണക്കു ശരിപ്പെടുത്താമുടൻ"
രുഷ്ടതരക്ഷുപോലേതലപൊക്കിയാ,
ദൃഷ്ടിവിടർത്തി നിരീക്ഷിച്ചു തമ്പിയും
എട്ടുദിഗന്തവുമത്രപൊട്ടും പടി-
ക്കൊട്ടുകയർത്തു പറഞ്ഞുപുച്ഛത്തൊടും
"നാളെ ഞാനെത്തുമ്പൊഴുതപ്പലകമേൽ
കാണണം നിന്നെയെനിക്കു, പോ, ദൂരവേ'
'വെട്ടുവതിന്നു വരുന്ന പോത്തിന്നൊടോ
ശിഷ്ടവേദാന്തം?-മടിച്ചു വീഴ്ത്തേണ്ടയോ?"
ഇത്തരമോർത്തു മനസ്സുറപ്പിച്ചു കൊ-
ണ്ടുദ്യതനായഥ നിന്നു കുഞ്ഞൻ സ്വയം
ചെറ്റുമിളയ്ക്കുകയില്ലഭിമാനികൾ,
തെറ്റുവാക്കത്രഗുരുത്തമൻ ചൊൽകിലും.
വ്യക്തിവിശേഷ വിശിഷ്ടനാം കുഞ്ഞനു
വ്യക്തിവിരോധമശേഷമില്ലെങ്കിലും,
രുഷ്ടനായുള്ളൊരു തമ്പിതൻ വാക്കിനാൽ
പൊട്ടിത്തെറിച്ചു പറഞ്ഞാനിതേവിധം:-
'എപ്പൊഴപ്പീഠമതിങ്കൽ ഞാനെത്തിടു-

---

ചെയ്തു = ആകർഷിച്ചു. തദീയപാദങ്ങളിൽ = അദ്ദേഹത്തിന്റെ (ജടാപാഠികളുടെ) പാദങ്ങളിൽ. ത്വൽപ്പരതത്ത്വവിചാര സംവാദനാൽ = അങ്ങയുടെ ഈശ്വരതത്ത്വസംബന്ധമായ സംവാദത്താൽ. സംഗവിചാരകളാവലീമുക്തമാം = സംഗവിചാരമാകുന്ന കളകൾ മാറിയതായ. സംഗവിചാരം = ലൗകികവിചാരം. കളാവലി = കള+ആവലി = കളകൾ. എന്നന്തരഭൂമി = എൻ+അന്തര+ഭൂമി = എന്റെ ഹൃദയമാകുന്ന ഭൂമി. ഹലാർഹമാക്കേണമേ = ഉഴുന്നതിന് യോജിച്ചതാക്കിയാലും. ഹലം = കലപ്പ. ഗുപ്തമാം = അതിരഹസ്യമായ. തത്ത്വവിചാരബീജം = തത്ത്വവിചാരമാകുന്ന വിത്ത്. ഉപ്തമാക്കേണം = വിതയ്ക്കപ്പെട്ടതാക്കണം. ഉപ്തം = വിതയ്ക്കപ്പെട്ടത്. കളകൾ മാറ്റിയ നിലം ഉഴുത് വിത്ത് വിതയ്ക്കുകയാണല്ലോ നാം ചെയ്യുന്നത്. ഇവിടെ ജടാപാഠികളുടെ പ്രഭാഷണ

ന്നപ്പൊഴെന്നെക്കണികാണണം, വേണ്ടുകിൽ'
എന്നുരചെയ്തു നടന്നുടൻ കുഞ്ഞനും,
ചെന്നതുമില്ലയതിൽപ്പിന്നൊരിക്കലും.
അങ്ങനെതീർന്നു, സ്വജീവസന്ധാരണ-
മെന്ന മട്ടുള്ള പാഴ്വേലകൾ സർവവും.

സംവിത്തിവർദ്ധന, മത്ര സംരാധനം,
സംവാദമെന്നിവയിങ്കലുത്സാഹിയായ്
ഊരകം ചുറ്റിനടന്നു സന്തുഷ്ടനാ-
യോരാണ്ടനന്തരമേകനായ്ക്കുഞ്ഞനും.

വേദാന്തതത്ത്വ വിചാരണാർത്ഥം, സ്വയം-
വേദാന്തിയായ, വിശാരദാശാനുമേ
'ജ്ഞാനപ്രജാഗര'മെന്ന പേരോടു സ-
മ്മാന്യമായോരു സമാജമുണ്ടാക്കിനാൻ.
കാര്യമറിഞ്ഞു സന്തോഷിച്ചു കുഞ്ഞനും,
നേരം കളയാതവിടെയെത്തീടിനാൻ
നേരിലാശാനെ നമസ്കരിച്ചെത്രയും
ചാരവേചെന്നുവണങ്ങിനിന്നീടിനാൻ
കുഞ്ഞനെത്തത്ര സമീപമായ് കണ്ടുടൻ
നെഞ്ഞോടു ചേർത്തുപിടിച്ചിതാശാനുമേ.
വിട്ടുപിരിഞ്ഞ തനൂജനെപ്പോലവേ
കെട്ടിപ്പിടിച്ചു മുകർന്നു നിന്നീടിനാൻ.
'ചട്ടമ്പി'യായ കുമാരനെപ്പിന്നെയ-
ങ്ങിഷ്ടംകലർന്നു തലോടിനാൻ മന്ദമായ്
പൊട്ടിവിടർന്ന സംതൃപ്തിയോടെത്രയും
തുഷ്ടികലർന്നു ചോദിച്ചാൻ കുശലവും.

---

ങ്ങൾ കേട്ട് ഉണർന്നു രമിക്കുന്ന കുഞ്ഞന്റെ ഹൃദയകേദാരം ലൗകിക വിചാരത്തിന്റെ കളകൾ മാറി സ്വച്ഛമായിത്തീർന്നിരിക്കുന്ന ആ ഹൃദയഭൂമിയെ ജടാപാഠികൾ വിജ്ഞാനംകൊണ്ട് ഉഴുത്, അതിൽ തത്ത്വവിചാരത്തിന്റെ വിത്തുവിതക്കണം എന്നർത്ഥം. ശിക്ഷിതൻ = പഠിപ്പിക്കപ്പെട്ടവൻ. നന്ദനൻ = പുത്രൻ. ജടാപാഠികൾ സന്താനങ്ങളില്ലാത്ത ആളായിരുന്നു. അതുകൊണ്ടാണ് കുഞ്ഞൻ ഇങ്ങനെ അപേക്ഷിച്ചപ്പോൾ സന്തോഷിച്ചതും, ഉത്തമനായ ഒരു പുത്രനെ കിട്ടിയെന്നോർത്ത് സന്തോഷിച്ചതും. തുഷ്ടനായ് = സന്തുഷ്ടനായി. വത്സൻ = പ്രിയപ്പെട്ടവൻ. പദസീമനി = പാദത്തിൽ. സാഷ്ടാംഗമായ് = സാഷ്ടാംഗ നമസ്കാരത്തോടുകൂടി. കൈകൾ, കാലുകൾ, തോളുകൾ, നെഞ്ച്, നെറ്റി എന്നീ എട്ട് അംഗങ്ങൾ നിലത്തു തൊടുവിച്ചു ചെയ്യുന്ന നമസ്കാരമാണ് സാഷ്ടാംഗ

വേദാന്തശാസ്ത്ര വിശാരദന്മാരുടെ
വാദപ്രതിവാദമെന്നുമുണ്ടസ്ഥലേ.
നിത്യവുമത്രവരും ബുധന്മാർ, വേദ-
തത്ത്വവിചാര സംഭാഷണം ചെയ്യുവാൻ
ഭാഷണമൊന്നു കഴിഞ്ഞുവെന്നാൽ, വാദ-
ഘോഷണമായി, വിതർക്കതർക്കങ്ങളായ്,
ഭീഷണമാം ചിലനേര, മീമട്ടില-
ങ്ങാസദസ്സിന്നൊരിളക്കമുണ്ടായ് വരും.
യുക്തിവാദങ്ങളു, മർത്ഥവാദങ്ങളും
തത്ത്വമുൾക്കൊണ്ടോരുപനിഷദ്വാക്യവും,
ബ്രഹ്മസൂത്രാദിയും, ഗീതയും ബ്രാഹ്മണ-
ധർമ്മതത്ത്വങ്ങളുമപ്പരാ വിദ്യയും
ഭദ്രമാകും രുദ്രയാമിളാദ്യങ്ങളാം-
മുഖ്യനിബന്ധങ്ങ, ളാരണ്യകങ്ങളും
ഷഡ്ദർശനങ്ങളും, യോഗശാസ്ത്രങ്ങളും,
സാംഖ്യതത്ത്വം, ഹഠയോഗാ, സനാദിയും,
ശാസ്ത്രസാഹിത്യ പുരാണേതിഹാസവും
സത്തുമസത്തുമണ്ടെന്നു വേണ്ടാത്മനി-
സത്യമുറപ്പിക്കുവാനുള്ളതൊക്കെയും
നിത്യവുമിസ്സഭാമണ്ഡലത്തിങ്കൽ വ-
ന്നുത്തമരായ മഹാശയന്മാർ സ്വയം
ചർച്ച ചെയ്യുന്നതു കേൾക്കുവാൻ കുഞ്ഞനു-
മെത്തുമാറുണ്ടു, മുടങ്ങാതെ നിത്യവും
ദത്താവധാനമനസ്കനായീവിധം
തത്ത്വമുൾക്കൊണ്ടു രസിക്കും ദശാന്തരേ

---

നമസ്കാരം അഥവാ അഷ്ടാംഗപ്രണാമം.

'ജാനുഭ്യാംച തഥാ പദ്ഭ്യാം
പാണിഭ്യാ, മുരസാ, ധിയാ
ശിരസാ വചസാ, ദൃഷ്ട്യാ
പ്രണാമോ*f*ഷ്ടാംഗ ഈരിതഃ' - എന്നും ലക്ഷണമുണ്ട്.

അധികാരി = തത്ത്വോപദേശത്തിന് അർഹൻ. ജവേന = ഉടൻതന്നെ. വിളംബ മെന്യേ = താമസം കൂടാതെ. യാത്രാഗിരം = യാത്രാമൊഴി. കടല്ലപൂർവം കുറിച്ചി = കല്ലടക്കുറിച്ചി.

വല്ലതുമങ്ങൊരു ശങ്കയുണ്ടാകിലാ-
വല്ലഭരോടു ചോദിച്ചതു മാറ്റിടും.

നിത്യ സംവാദമതിന്നു വന്നെത്തുമാ-
സത്തമരൊക്കെ മഹാവിജ്ഞരാകിലും
രണ്ടുപേരുണ്ടു വിശേഷിച്ചുമെത്രയും
പണ്ഡിതാഖണ്ഡലരായ മനീഷിമാർ
ആദരണീയ മഹാനുഭാവൻ, സ്വാമി-
നാഥനെന്നുള്ള വിശിഷ്ടനാം ദേശികൻ
സുബ്ബജടാപാഠിയെന്ന വിഖ്യാതനാം
വിത്തമനായ പരംപരജ്ഞാനിയും.
രണ്ടുപേരോടുമുദിച്ചോരത്യാദരം-
കൊണ്ടു കുഞ്ഞന്റെ മനം നിറഞ്ഞെത്രയും

സ്വാമിനാഥാഭിധനാം മഹാദേശികൻ
മേധാവിയാണു മഹാപാഠശാലയിൽ
ചാരുവാകും തമിഴിങ്കലന്യൂനമാം-
പേരെടുത്തുള്ള മഹാപണ്ഡിതോത്തമൻ
ശാസ്ത്രസാഹിത്യമിലക്കണാദ്യങ്ങളിൽ
നിസ്തുലാഗസ്ത്യസമാന വിജ്ഞാനിയും
ദക്ഷിണദേശ വേദാന്തകാര്യങ്ങളിൽ
ശിക്ഷിതനായ മഹാനുഭാവോത്തമൻ
ഇപ്പരദേശിമഹാപണ്ഡിതങ്കൽ നി-
ന്നൊക്കെയുമത്ര പഠിച്ചു കുഞ്ഞൻ സ്വയം
യോഗാസനങ്ങൾ പഠിച്ചതിശ്രദ്ധയോ
ടേകാഗ്രമാക്കി മനസ്സുവേണ്ടും വിധം

---

വാർദ്ധീതടം = സമുദ്രതീരം. യാഗധൂമം = യാഗം നടത്തുന്നതിൽ നിന്നുണ്ടാകുന്ന പുക. ആഗമസൂക്തം = വേദവചസ്സുകൾ. ആഗമം = വേദം. പരബ്രഹ്മവിത്തുകൾ = പരബ്രഹ്മജ്ഞാനികൾ.

സർവാഭൃതൻ = എല്ലാവരാലും ബഹുമാനിക്കപ്പെടുന്നവൻ. സംവാസം = താമസം. ചിത്തസന്തോഷ നിദാനം = മനസ്സന്തോഷത്തിനു കാരണം. നിർല്ലോപമായ് = ലോപമില്ലാതെ.

സാഗരം മുക്കിക്കുടിച്ച മഹാമുനി = അഗസ്ത്യമുനി. ദേവാസുര സമരക്കാലത്ത് ഇന്ദ്രനു ചിത്തശല്യമുണ്ടാക്കിയ കാലകേയന്മാർ സമുദ്രത്തിൽ ഒളിച്ചു കിടന്നുവെന്നും,

ഭോഗാനുഭൂതി കുറഞ്ഞു, ചിത്തം ദൈവ-
യോഗാഭിമുഖ്യപരത്വമാർന്നെത്രയും.

ഉത്തമമാകുമനന്താഖ്യപത്തനേ
പത്തുദിനങ്ങൾ, മഹാരാജശാസനാൽ
വത്സരം തോറുമതീവ വിഖ്യാതമായ്
വിദ്വജ്ജനാവലിയോടു മാർഭാടമായ്
കൃത്യമായങ്ങു നടത്തും നവരാത്രി-
വിദ്വൽസ്സഭയതിൽപ്പങ്കെടുത്തീടുവാൻ
കല്പടപൂർവം കുറിച്ചിവിട്ടിപ്പുരേ-
വന്നവനാണു ജടാപാഠി, പണ്ഡിതൻ.
സുബ്ബജടാപാഠിയെന്നു കേട്ടാലഹോ!
ദർപ്പമകന്നു വന്ദിക്കും ബുധകുലം
അത്രയ്ക്കുമാത്രമനന്തവിജ്ഞാനിയാ-
ണപ്പരബ്രഹ്മപരിജ്ഞാനിയാം ദ്വിജൻ
അന്നൊരു തത്ത്വവിചാരസംവാദനാൽ
വെന്നുകഴിഞ്ഞു സഭാതലം, പാഠികൾ
നിസ്തുലമായ വചോവിലാസത്തിലാ
സൽസ്സഭാവാസികളദ്ഭുതപ്പെട്ടുപോയ്!
നിർദ്ദരിപോലൊഴുകീടും പദങ്ങളു-
മർത്ഥവിചാര നിബദ്ധവാക്യങ്ങളും,
ചിത്തമുണർത്തുമനർഘ തത്ത്വങ്ങളും
കർഷണം ചെയ്തു കുമാരനാം കുഞ്ഞനെ.

വാദം കഴിഞ്ഞു ജടാപാഠിമന്ദമായ്
വാതുക്കലേയ്ക്കു നടന്നു നീങ്ങീടവേ,

---

ദേവന്മാരുടെ അപേക്ഷയനുസരിച്ച് അഗസ്ത്യൻ സമുദ്രങ്ങളെ ഉള്ളംകൈയിലാക്കി കുടിച്ചുവറ്റിച്ചുവെന്നും മഹാഭാരതം വനപർവം കഥ. ജ്ഞാനവാർദ്ധികൾ = അറിവിന്റെ കടലുകൾ. അല്പനേരം കൊണ്ടു കടലുകളാകെ കുടിച്ചുവറ്റിച്ച അഗസ്ത്യമുനിയെപ്പോലെ, കുഞ്ഞനും അല്പകാലംകൊണ്ട് വിജ്ഞാനസമുദ്രങ്ങളാകെ ഉള്ളിലാക്കി എന്നർത്ഥം.

ഏതു വിഷയത്തിലും ശ്രീ ചട്ടമ്പിസ്വാമികൾക്കുള്ള അറിവ് അനന്യസാധാരണമാണ്. ഇത്രയും പരപ്പാർന്ന പരിജ്ഞാനം ഇത്രയും തുച്ഛമായ കാലംകൊണ്ട് എങ്ങനെ നേടിയെന്ന് പലരും അദ്ഭുതപ്പെട്ടിട്ടുണ്ട്. ''ഞാൻ വായിക്കുകയല്ല. കഴിഞ്ഞ ജന്മങ്ങളിലെ എന്റെ മറവി തീർക്കുകയാണ്'' എന്ന് വിദ്യാധിരാജനായിക്കഴിഞ്ഞ ശേഷം ഒരിക്കൽ അദ്ദേഹം പറഞ്ഞിട്ടുണ്ടത്രേ. നിർല്ലേപൻ = സർവസംഗപരിത്യാഗി (സന്യാസി).

ഓടിയണഞ്ഞു തദീയപാദങ്ങളിൽ
വീണു കിടന്നു നമിച്ചു കുഞ്ഞൻ തദാ
പിന്നെയെഴിച്ചു വനീതഭാവത്തൊടും-
നിന്നു, പറഞ്ഞു തുടങ്ങിനാനീവിധം
"ത്വൽപ്പരതത്ത്വവിചാരസംവാദനാൽ
ചിത്തമുണർന്നു രമിക്കുന്നു, മൽപ്രഭോ!
സംഗവിചാരകളാവലീമുക്തമെ-
ന്നന്തരഭൂമി ഹലാർഹമാക്കേണമേ.
ഗുപ്തമാം തത്ത്വവിചാരബീജത്തിനാ-
ലുപ്തമാക്കേണമിതെന്നും ദയാനിധേ!
ശിഷ്യനായിട്ടു വിചാരിച്ചു ഹന്ത! മാം
ശിക്ഷിതനാക്കിയനുഗ്രഹിക്കേണമേ."

കുഞ്ഞനീവണ്ണമുരച്ചവാക്യം കേട്ടു
കണ്ണുനിറഞ്ഞുപോയമ്മഹാനെത്രയും
ഉത്തമനായൊരു നന്ദനെസ്സ്വയം
കിട്ടിയപോലെ ജടാപാഠി തുഷ്ടനായ്.
വത്സനായോരു കുമാരനെത്തന്നടു-
ത്തുത്സുകനായി വിളിച്ചു ചൊല്ലീടിനാൻ:-
'അപ്പനെന്നോടു മഠത്തിൽ വന്നീടുവാ-
നുൾപ്രിയമെങ്കിലെനിക്കുമില്ലപ്രിയം.
തൽപ്പരനെങ്കിലഹോ! പഠിക്കാമേതു-
വിദ്യയുമങ്ങു നിനക്കു, വേദാന്തവും."
ഇത്തരമുള്ള ജടാപാഠിതൻ വച-
സ്സത്രയും കേട്ടു സുഖിച്ചുടൻ കുഞ്ഞനും

---

താതസമാനൻ = പിതൃതുല്യൻ. ഗുരൂത്തമൻ = ഗുരുശ്രേഷ്ഠൻ. ഖേദസമേതവചസ്സ് = ദുഃഖത്തോടുകൂടിയ വാക്കുകൾ. ജാതവിഷാദമൂഢൻ = വിഷാദം മൂലം എന്തുചെയ്യണമെന്നറിയാത്തവൻ. ജാതവിഷാദം = ഉണ്ടായ വിഷാദം. വിത്തം = സമ്പത്ത്. അനന്യം = മറ്റുള്ളവർക്കില്ലാത്തത്. വികല്പമില്ല = വ്യത്യാസമില്ല. പതംഗം = പക്ഷി. ഇച്ഛാനുവൃത്തി = ഇച്ഛയുടെ വിട്ടുപോകാത്ത വിധത്തിലുള്ള സ്ഥിതി. അനുവൃത്തി = വിട്ടുപോകാത്ത വിധത്തിലുള്ള സ്ഥിതി. അല്ലെങ്കിൽ തുടർച്ച. പദാംബുജാതം = പദപദ്മം. സന്നതൻ = കുനിഞ്ഞവൻ. കാമാനുകൂലം = ഇച്ഛാനുകൂലം. മന്ത്രജപേന = മന്ത്രജപത്തോടികൂടി. മനോനിയമംചെയ്ക = മനസ്സിനെ അടക്കുക. വെൺമുകിൽ = വെൺമേഘം. മനോരമ്യം = മനോഹരം. തോയജം = താമര. (തോയത്തിൽ - വെള്ളത്തിൽ - ജനിക്കുന്നത്).

ഇപ്പൊഴേ പോന്നിരിക്കുന്നിവനെന്നുര-
ച്ചപ്പദ സീമനി വീണു സാഷ്ടാംഗമായ്
ഉത്തമനാമധികാരിയീബാലകൻ-
വിദ്യകൾക്കെന്നു നിനച്ചുകൊണ്ടപ്പൊഴേ
കല്പനനൽകി ജവേനചെന്നമ്മതൻ
കല്പന വാങ്ങിയുടൻ തിരിച്ചെത്തുവാൻ.
ആയതു കേട്ടു വിളംബമെന്യേ കുഞ്ഞ-
നാഞ്ഞു പിടിച്ചു നടന്നുവീടെത്തിനാൻ.
സമ്മതമല്ല പലർക്കുമെന്നാലു, മ-
ങ്ങമ്മയോടൊക്കെയുരച്ചു വേണ്ടുംവിധം
അമ്മയെത്തൊട്ടുവണങ്ങി, യാത്രാഗിരം
വിമ്മിയുരച്ചു തിരിച്ചുചെന്നജജഡാ
വല്ലഭനായ ജടാപാഠിയോടു പോയ്
കല്ലടപൂർവം കുറിച്ചി പൂകീടിനാൻ
ആശ്രമംപോലതിശാന്തമാണമ്മഠം,
ആശ്രയിപ്പോർക്കറിവിന്റെ വാർദ്ധീതടം.
യാഗധൂമങ്ങളു, മാഗമസൂക്തവും,
ഹോമമന്ത്രാദിയും കൊണ്ടു മനോരമം.
വിസ്തൃതമായൊരു പന്തലുണ്ടാ, യതു
നിത്യവും വേദമന്ത്രത്താൽ മുഖരിതം.
ഋവേദമന്ത്രപഠിക്കുന്നൊരിടത്തു,
മുഖ്യമാകും യജുർവേദ മന്യത്രയും
സാമവും പിന്നെയഥർവവേദങ്ങളും
ഭൂദേവരത്ര പഠിപ്പിക്കയാണതാ
മറ്റൊരേടത്തങ്ങുപനിഷത്തൊക്കെയും

---

ശ്മശ്രുരോമാവൃതം = താടിരോമങ്ങളാൽ ചുറ്റപ്പെട്ടത്. വിസ്ഫുരത്തായ = പ്രകാശിക്കുന്നതായ. മുഖാംബുജാതം = മുഖപദ്മം. അംബുജാതം = താമര. മുസ്ലീം പുരോഹിതനായ തങ്ങളുടെ, വെള്ളത്തൊപ്പിയാൽ പകുതി മറയ്ക്കപ്പെട്ട നെറ്റിയെ, വെൺമേഘപ്പൊളിയാൽ മറയ്ക്കപ്പെട്ട ചന്ദ്രകലയായും, മുഖരോമങ്ങളാൽ ആവൃതമായ മുഖത്തെ പായലണിഞ്ഞു ശോഭിക്കുന്ന താമരപ്പൂവായും, വെളുത്ത നെറ്റിയിൽക്കാണുന്ന നിസ്കാരത്തഴമ്പിനെ ചന്ദ്രബിംബത്തിനകത്തു കാണുന്ന കളങ്കമായും സങ്കൽപ്പിച്ചിരിക്കുന്നു. ഫാലഭൂരംഗവിരാജിതം = നെറ്റിത്തടത്തിൽ ശോഭിക്കുന്ന. ഫാലഭൂ = നെറ്റിത്തടം. കിണം = തഴമ്പ് (നിസ്കാരത്തഴമ്പ്). അഭിവാദനം ചെയ്യുക = വന്ദനം പറയുക. ഓരുകയാണ് = വിചാരിക്കുകയാണ്.

ചിട്ടപ്പടിക്കു പഠിപ്പിച്ചിടുന്നിതേ
യോഗാസനങ്ങളൊരേട,ത്തൊരിടത്തു
യോഗവിചാര വിചാരണാദ്യങ്ങളും
വ്യാകരണങ്ങളും, തർക്കമീമാംസയും
ന്യായകാര്യങ്ങൾ, നിരുക്തമിത്യാദിയും
പ്രാമാണികന്മാർ പഠിപ്പിക്കയാണങ്ങ-
സാമാന്യരായ മഹാജ്ഞാനവാർദ്ധികൾ.
വല്ലഭരായ പരബ്രഹ്മ വിത്തുക-
ളുല്ലസിക്കുന്ന സദസ്സുണ്ടു നിത്യവും.
എല്ലാ വിഷയവും ചർച്ചചെയ്യും, പാര-
മുല്ലാസമായി നിരന്തരം കുഞ്ഞനും

ശുദ്ധനായുള്ള ജടാപാഠി, കുഞ്ഞനോ-
ടുൾപ്രിയമത്ര കാട്ടീടിനാനെപ്പൊഴും.
അത്രയുമല്ല, കുമാരനാം കുഞ്ഞനെ-
പ്പുത്രനായ്ത്തന്നെ നിനച്ചു നിശ്ശങ്കമായ്
സർവകാര്യങ്ങളുമേൽപ്പിച്ചു കുഞ്ഞനെ,
സർവാദൃതൻ ജടാപാഠി വസിക്കയായ്.

അത്രമഠത്തിലെഴുന്ന സംവാസമോ
ചിത്തസന്തോഷ നിദാനമായ്ക്കുഞ്ഞനും
വസ്ത്രഭോജ്യാദികൾ പോലെ വിദ്യാദിയും
നിത്യവുമത്ര ലഭിച്ചു നിർല്ലോപമായ്.

കാലമൊട്ടും കളയാതെ നിത്യം ജടാ-
പാഠി, പഠിക്കാൻ നിയോഗിച്ചു കുഞ്ഞനെ.
കാവ്യശാസ്ത്രാദികളൊക്കെ വേണ്ടുന്നപോൽ,

---

തങ്ങളിലുള്ള സംഭാഷണം = പരസ്പര സംഭാഷണം. തങ്ങളാണെന്ന് = മുസ്ലീം പുരോഹിതനാണെന്ന്.

മാർഗ്ഗണം = അന്വേഷണം. മാർഗ്ഗമാണിങ്ങു മതം = മതം കേവലം മാർഗ്ഗം മാത്രമാണ്. ലക്ഷ്യമോ = മതത്തിന്റെ ലക്ഷ്യമാകട്ടെ. പരമാത്മ ബോധാർത്ഥമായ = പരമാത്മാവായ ഈശ്വരനെക്കുറിച്ചുള്ള ബോധത്തിനു വേണ്ടി ചെയ്യുന്ന. മാർഗ്ഗണവും = അന്വേഷണവും. മതത്തിന്റെ ആ ലക്ഷ്യത്തിലെത്തിച്ചേരാനുള്ള പാതകൾ വിഭിന്നങ്ങളാണെങ്കിലും, ലക്ഷ്യം എല്ലാ മതത്തിലും ഒന്നു തന്നെയാണ്. ഈ സത്യമറിയുന്നവനാണ് യഥാർത്ഥ മനുഷ്യൻ. ധർമ്മവും = മതത്തിന്റെ ധർമ്മവും. സഹയാത്രികൻ = കൂടെ നടക്കുന്നവൻ. ഒരേ പാതയിൽ സഞ്ചരിക്കുന്നവൻ എന്നർത്ഥം.

കാലക്രമത്തിലൊരോന്നും തുടങ്ങിനാൻ
നാലുവേദങ്ങളനേകശാസ്ത്രങ്ങളും
നാളുതോറും വശമാക്കിനാൻ കുഞ്ഞനും
നാലു സംവത്സരമീവിധം പഠിയോ-

ടാലയേ പാർത്തുപഠിച്ചു കുഞ്ഞൻ സ്വയം
ഇച്ഛിച്ചപോലെ പഠിച്ചു കുഞ്ഞൻ, ജഗ-
ന്മിഥ്യവരേയ്ക്കുമുയർന്നു വിജ്ഞാനവും
കൈക്കുമ്പിൾകൊണ്ടു വിശാലമാം സാഗരം
മുക്കിക്കുടിച്ച മഹാമുനിയെന്നപോൽ
അല്പകാലേന മഹാജ്ഞാനവാർദ്ധിക-
ളൊക്കെയുൾക്കൊണ്ടു, സമർത്ഥനാം കുഞ്ഞനും
"വായിക്കയെല്ലിഹ, പൂർവജന്മങ്ങളി-
ലായത്തമാക്കിയ വിജ്ഞാനലോചനം
പായിച്ചു ഞാനെൻ മറവിതീർത്തീടുവാ,
നായിട്ടൊരൊട്ടു പരിശ്രമം ചെയ്കയാം'
ചൊല്ലിപോലിങ്ങനെ കുഞ്ഞനങ്ങേകദാ
നിർല്ലേപനായി നടന്ന കാലങ്ങളിൽ.

അദ്ധ്യയനങ്ങൾ കഴിഞ്ഞു; പോയീടുവാൻ
വിദ്യാധിരാജനുറച്ചു കുഞ്ഞൻ സ്വയം
സദ്ഗുരുനാഥ വിസമ്മതം കൂടാതെ
നിർഗ്ഗമിക്കേണ,മതോർത്തു മേവീടിനാൻ.

അന്നൊരുനാളിലുഷസ്സിലാദേശികൻ
മന്ദമായ് മുറ്റമതിങ്കലുലാത്തവേ
ചെന്നുപിന്നാലെ വിനീതനായ്ക്കുഞ്ഞനും

---

നിഗൂഢമാം നിശ്ചയം = രഹസ്യമായ നിശ്ചയം. 'കണ്ടവർ കൊണ്ടുകൊടുത്തു.................. നിരീഹനായിങ്ങനെ.' തങ്ങളോട് യാത്രപറഞ്ഞു പുറപ്പെട്ട കുഞ്ഞൻപിള്ള (ചട്ടമ്പിസ്വാമികൾ) ലക്ഷ്യമില്ലാതെ ഏകാന്തസഞ്ചാരം തുടരുകയാണ്. അപ്പോൾ അദ്ദേഹത്തെ കണ്ടുമുട്ടുന്നവർ വല്ലതും ആഹാരം കൊണ്ടുകൊടുത്താൽ ഭക്ഷിക്കും. അല്ലെങ്കിൽ ഉപവസിക്കും (പട്ടിണികിടക്കും). രാത്രിയിൽ കണ്ടിടത്തു കിടന്നുറങ്ങും. പിറ്റേന്നു വീണ്ടുമെണീറ്റ് പിന്നെയും നിരീഹനായി മണ്ടിനടക്കും. നിരീഹൻ = ഒന്നിലും ആഗ്രഹമില്ലാത്തവൻ. ഏതാണ്ടൊരു സന്യാസിയുടെ മനോഭാവം വന്നുകഴിഞ്ഞ അവസ്ഥയാണിത്.

മന്ദമിവണ്ണമുരച്ചു ഭക്ത്യാദരം
'പോകണമെന്നുണ്ട, വിടുന്നു കല്പിച്ചു-
പോകാനനുവദിക്കേണം, മഹാഗുരോ!
അങ്ങയെ വിട്ടുപിരിഞ്ഞുപോകാനെനി-
യ്ക്കിങ്ങരുതെങ്കിലു,മാജ്ഞ കാക്കുന്നു ഞാൻ''
സാദരമിങ്ങനെ കുഞ്ഞനോതീടവേ,
ഭൂദേവനൊന്നു തിരിഞ്ഞു നോക്കീടിനാൻ
ആദരണീയനപ്പണ്ഡിതനാശയേ
വേദന തോന്നിയോ? വാടി മുഖാംബുജം.
കുഞ്ഞനെ നോക്കിയുടൻ ജടാപാഠിയും
നെഞ്ഞുതളർന്നു ചോദിച്ചു, സഗദ്ഗദം.
'എങ്ങനെ തോന്നി നിനക്കെന്റെ പൈതലേ!
വന്നു നിന്നിങ്ങനെ യാത്ര ചോദിക്കുവാൻ?
പുത്രനായിട്ടു വളർത്തി ഞാൻ നിന്നെയി-
ങ്ങിത്രയും കാല,മെനിക്കു പിൻഗാമിയായ്
വേർപെടാനിന്നു കൊതിപ്പു നീ കഷ്ടമീ-
വേർപാടെനിക്കു സഹിപ്പതോ പൈതലേ!
എണ്ണി ഞാനെന്നൊടുകൂടി നീ കാണുമെ-
ന്നുണ്ണി! നിനക്കെന്തു പറ്റിയിതേവിധം?
ഇത്രയുമുള്ളിലഹോ! കനിവറ്റുനീ
യാത്ര കഥിക്കുമെന്നോർത്തതുമില്ല ഞാൻ
മക്കളില്ലാത്തൊരു ദുഃഖം മറന്നു ഞാ-
നിത്രയും കാലമഹോ! തവദർശനാൽ
അത്ര മരിക്കും പൊഴുതുകർമ്മങ്ങളും
തത്ര നീ തന്നെ നടത്തുമെന്നോർത്തു ഞാൻ

---

''ഏനകേന ചിദാച്ഛന്നോ,
ഏനകേന ചിദാശിതഃ
യത്ര ക്വചന ശായീസ്യാദ്
തം ദേവോ ബ്രാഹ്മണം വിദുഃ'' - എന്നാണല്ലോ സന്യാസി ലക്ഷണം.

പരിവ്രാജകൻ = പരിവ്രജ്യ സ്വീകരിച്ചവൻ (സന്യാസി). പരിവ്രജ്യ = സർവസംഗ പരിത്യാഗം. സർവസംഗ പരിത്യാഗിയായി ലക്ഷ്യമില്ലാതെ ചുറ്റിത്തിരിയുന്ന സന്യാസി യാണ് പരിവ്രാജകൻ. ഗുരുവിൽ നിന്നും ഉപദേശം കിട്ടിക്കഴിഞ്ഞാൽ, ശിഷ്യനായ സന്യാസി പരിവ്രാജകത്വം സ്വീകരിക്കണമെന്നാണ് നിയമം.

എല്ലാം തകർന്നു മഹാപാപിയായി ഞാൻ
ചെല്ലണമെന്നതോ പുന്നാമ നാരകം!!?

കുറ്റമെന്തേതു, നീയെന്റെതെന്നുള്ളൊരു-
തെറ്റായ ചിന്ത വിഷാദത്തിനാസ്പദം.
ഹന്ത! ഞാനെന്നുമെനിക്കുള്ളതെന്നുമി-
ച്ചിന്തകളാണു താപങ്ങൾക്കു കാരണം.
തൽക്കാര്യമിങ്ങറിയുന്നവനെങ്കിലും
തൽക്കാലമൊക്കെ മറന്നു നിൻ ദർശനാൽ
തത്ത്വവിചാര നിബദ്ധമെന്നാകിലും
ചിത്തമുലഞ്ഞിടാം സ്വാർത്ഥമോഹങ്ങളാൽ
പോവതിനാശു കൊതിച്ചുനില്ക്കും നിന്നെ-
യാവുകയില്ല തടഞ്ഞിടാനെങ്കിലും
ഈവിധമുള്ളൊരു തീരുമാനം തിരി-
ച്ചാവുമതെങ്കിലെനിക്കു സന്തോഷമാം"

താതസമാന ഗുരൂത്തമൻ തന്നുടെ
ഖേദസമേത വചസ്സു കേട്ടിടവേ
ജാതവിഷാദവിമൂഢനായെങ്കിലും
സാദരമേവമുണർത്തിനാൻ കുഞ്ഞനും.
'അങ്ങെനിക്കേകിയ വിത്തമനന്യമാ-
ണിങ്ങതുതന്നെയെൻ മൂലധനം, വിഭോ!
എന്നെ ഞാനാക്കിയെടുത്തതങ്ങിപ്പദം-
തന്നെയാണെന്നുമെനിക്കവലംബവും.
പ്രാണൻ പകർന്ന പിതാവെന്നപോൽ, വിദ്യ-
ദാനമായേകും ഗുരുവും പിതാവുതാൻ

---

ആലിൻതടേ = ആൽത്തറയിൽ. ചേതസി = മനസ്സിൽ. മന്ത്രജപേന = മന്ത്രജപത്താൽ. തന്ത്രയോഗം = തന്ത്രശാസ്ത്രപ്രകാരമുള്ള കർമ്മങ്ങൾ. ഗുരൂപദിഷ്ടം = ഗുരുവിനാൽ ഉപദേശിക്കപ്പെട്ടത്. ഇത്ഥം = ഇപ്രകാരം. പൂണുനൂലെന്നിയൊരുത്തൻ = പൂണുനൂൽ കൂടാത്തൊരുത്തൻ. ചാണകക്കൂന = ചാണകക്കുഴി. വിവാദവിക്ഷുബ്ധം = വിവാദങ്ങളാൽ ഇളകിമറിഞ്ഞത്. ബിംബം പുരുഷനും............ തന്നെയാം. തന്ത്രശാസ്ത്രപ്രകാരം ക്ഷേത്രബിംബം പുരുഷനും, പീഠം പ്രകൃതിയുമാണ്.

"ബീജേന പീഠം പ്രകൃതി സ്വരൂപം
മൂലേന ബിംബം പുരുഷാത്മകംച' - എന്നു തന്ത്രശാസ്ത്രം.

താതനായ്ത്തന്നെ മനസ്സുമിന്നങ്ങയിൽ
പ്രീതമാകുന്നു, വികല്പമില്ലെങ്കിലും;
വിശ്വം വെടിഞ്ഞു പറന്നുപൊങ്ങീടുവാ-
നിച്ഛിച്ചിടുന്ന പതംഗമായെൻ മനം.
അപ്രകാരേണ ഗമിച്ചുകൊള്ളാൻ വരം
തത്ക്കാലമേകിയനുഗ്രഹിക്കേണമേ."
പുത്രനായുള്ള കുമാരചിന്താപഥം
ശുദ്ധമെന്നോർത്തനുവാദമേകീടിനാൻ
ഉച്ചിയിൽ കൈവച്ചു മന്ത്രപുരസ്സര-
മിച്ഛാനുവൃത്തിയ്ക്കനുവദിച്ചീടിനാൻ.

എത്രയും ഭക്തികലർന്നുടൻ കുഞ്ഞനും
തൽഗ്ഗുരുനാഥ പദാംബുജാനങ്ങളിൽ
താണുവണങ്ങി നമസ്കരിച്ചീടിനാൻ
വീണുകിടന്നു വികാര വിക്ഷുബ്ധനായ്!!
പിന്നെയെഴിച്ചു നിറഞ്ഞകണ്ണോടുടൻ
സന്നതനായ മഹാദേശികാഗ്രിമൻ-
തന്നനുവാദസമേതനായങ്ങനെ.

വീട്ടിലേയ്ക്കല്ല തിരിച്ച, തേകാന്തമാം
തീർത്ഥയാത്രയ്ക്കു നിനച്ചു പോകുന്നതാം
ഖ്യാതമായുള്ള മഹാക്ഷേത്രമാകെയും
തേടിയങ്ങെത്തി വണങ്ങുവാനിച്ഛയായ്
ചൊല്ലെഴുന്നുള്ള തിരുപ്പതിക്ഷേത്രവും
കൊല്ലൂരെഴുന്ന വിശിഷ്ട മൂകാംബിയും
കാഞ്ചീപുരവും, തിരുപ്പുറം കുൺഡ്രവും

---

ലോകാനുഗ്രഹത്തിനും, ഉപാസകന്മാരുടെ സേവാസൗകര്യത്തിനുമായി ഈ പ്രകൃതിപുരുഷന്മാരെ വിധിപ്രകാരം സംഗമിപ്പിക്കുന്നതാണ് വിഗ്രഹപ്രതിഷ്ഠ. ഭുവനാവനത്തിന് = ലോക സംരക്ഷയ്ക്ക്. പരാവരത്രാണനത്തിന്ന് = പ്രപഞ്ച സംരക്ഷയ്ക്ക്. പരാവരം = പ്രപഞ്ചം (ലോകം). ഗുരുദത്ത മന്ത്രാക്ഷരം = ഗുരുവിനാൽ ദത്തമായ (ദാനം ചെയ്യപ്പെട്ട) മന്ത്രാക്ഷരം. ജല്പനം = കഥയില്ലാത്ത വർത്തമാനം. മസ്തകം = തല. ലക്ഷ്യവിഹീനമനൂനസഞ്ചാരണം = ഒരു പ്രത്യേക ലക്ഷ്യമില്ലാത്തതും കുറവില്ലാത്തതുമായ സഞ്ചാരം. ഭിക്ഷു = സന്യാസി. വൃദ്ധനാമാരണൻ = വൃദ്ധനാം+ആരണൻ = വൃദ്ധബ്രാഹ്മണൻ. താന്നൂരുവിങ്കലടിച്ചതാളത്തൊടും = താൻ+ഊരുവിങ്കൽ+അടിച്ച താളത്തൊടും = സ്വയം തുടയിലടിച്ച താളത്തോടുകൂടി. കമ്പമില്ലാതെ = ഇളക്കമില്ലാതെ. മഹീദേവൻ

രാമേശ്വരവും ചിദംബരക്ഷേത്രവും
സാമോദമത്രനടന്നു ദർശിച്ചിതേ
കാമാനുകൂലമലഞ്ഞലഞ്ഞങ്ങനെ
സന്ധ്യയിൽച്ചെന്നു കുളിച്ചു വന്ദിക്കയും,
മന്ത്രജപേന മനോയമം ചെയ്കയും
അത്ര നടന്നു പ്രദക്ഷിണം ചെയ്കയും,
ക്ഷേത്രമുറ്റത്തു കിടന്നങ്ങുറങ്ങിയും
ഒമ്പതുമാസമിവണ്ണമക്കുഞ്ഞന-
ങ്ങമ്പലവാസി കണക്കു ജീവിക്കയായ്.

മുമ്പു നടന്ന വഴിത്താരമാറിയ-
ന്നമ്പലം വിട്ടു നടന്നു പോയീടവേ,
മുമ്പിലൊരാളിനെക്കണ്ടു; മാഹമ്മദ-
സമ്പ്രദായത്തിലണിഞ്ഞ വേഷത്തൊടും.
വെൺമുകിലാർന്നകലാചന്ദ്രനെന്ന പോൽ
മിന്നിയ നെറ്റിമറച്ച വെൺതൊപ്പിയും,
പായലണിഞ്ഞു മനോരമ്യമായിടും
തോയജമെന്ന കണക്കു സംമുഗ്ദ്ധമായ്
ശ്മശ്രുരോമാവൃതമായി രാജിപ്പതാം
വിസ്ഫുരത്തായ മുഖാംബുജാതത്തൊടും
ചന്ദ്രബിംബത്തിനകത്തു കാണുന്നതാം
ചന്തമാർന്നുള്ള കളങ്കമെന്നാർക്കുമേ
ശങ്കയെഴുന്നവിധത്തിലാ ഫാലഭൂ-
രംഗവിരാജിതമായ കിണത്തൊടും
നെഞ്ചൊടുചേർത്തു പിടിച്ച ഖുറാനുമായ്

---

= ബ്രാഹ്മണൻ. മേലിലങ്ങുള്ളത് = ബാലപാഠങ്ങൾക്കു മേലുള്ളത് (ഉപരിപാഠങ്ങൾ). ഉദാരം = ശ്രേഷ്ഠം. ജന്മവാസന കർമ്മം കൊണ്ട് ശ്രേഷ്ഠമായി പരിണമിക്കുമല്ലോ. മംഗലനാദ വിഭൂതിയാം വിദ്യ = മംഗലമായ നാദത്തിന്റെ വിഭൂതിയായ വിദ്യ - സംഗീതവിദ്യ. വിഭൂതി = ഐശ്വര്യം. സൃഷ്ടിയെന്നും ഈ പദത്തിനർത്ഥം പറയാം. ഹർഷം = സന്തോഷം. ശൈലകൂടം = ശിലാസമുച്ചയം (പാറക്കെട്ടുകൾ). പൊന്ത = പുൽപ്പടർപ്പ്. 'അത്യപൂർവങ്ങളായുള്ള' ..... എന്നതു മുതൽ 'ചരിത്രകൃത്യങ്ങളായ' എന്നു വരെയുള്ള വരികളിൽ മരുത്വാമലയുടെ ഉത്പത്തിയെപ്പറ്റിയുള്ള ഐതിഹ്യകഥകൾ സൂചിപ്പിക്കുന്നു. (1) അത്യപൂർവങ്ങളായ പച്ചമരുന്നുകൾ ഈ മലയിലുള്ളതുകൊണ്ട് മരുന്നുവാഴും മല അഥവാ മരുത്വാമലയെന്നു പറയുന്നു. (2) രാമപക്ഷത്തു ചാഞ്ഞു എന്ന കാരണ

പുഞ്ചിരിയോടുമൊരാളു നില്ക്കുന്നതാ
ചാരത്തുചെന്നഭിവാദനം ചെയ്തുകൊ-
ണ്ടാരെന്നറിയുവാൻ ചോദിച്ചു കുഞ്ഞനും.
'പേരറിയുന്നതില്ലെങ്കിലു, മങ്ങൊരു
സാരജ്ഞനായ പുരോഹിതനെന്നുതാൻ
ഓരുകയാണിവ, നെന്തിനിപ്പാതത-
ന്നോരമണഞ്ഞു തനിച്ചു നില്ക്കുന്നതും?

തങ്ങളിലുള്ള സംഭാഷണം കൊണ്ടൊരു-
തങ്ങളാണെന്നു മനസ്സിലാക്കിസ്സ്വയം
തിങ്ങിനമോദമുണർന്നു കുഞ്ഞന്നക,-
ത്തെന്തിനോ ഹന്ത! മനം കൊതിക്കുന്നപോൽ
ഈശ്വരകാര്യവിചാര സംബന്ധമാ-
മാശയമത്ര പരസ്പരം ചൊല്ലിയും
മന്ദം നടന്നു നടന്നു രണ്ടാളുമേ
ചെന്നു കരേറിയൊരാലയത്തിണ്ണമേൽ
മന്ദഹാസത്തൊടു, കുഞ്ഞനെത്തങ്ങളും
തൻ നിലയത്തിലേയ്ക്കാശു വിളിക്കയായ്.
തങ്ങളുമൊത്തു കുറച്ചുനാളഗ്ഗൃഹം-
തന്നിൽ വസിച്ചു, ജിജ്ഞാസുവാം കുഞ്ഞനും.

ഹള്ളാവു തന്റെ വിശുദ്ധ തത്ത്വം പാര-
മെല്ലാവുമത്ര വിചിത്രമെന്നോർക്കയാൽ
നിത്യവുമത്ര ഖുറാൻ പഠിച്ചമ്മത-
തത്ത്വങ്ങളൊക്കെ ഹൃദിസ്ഥമാക്കീടിനാൻ
സർവമതങ്ങൾ തൻസാരവുമേകമാ-

---

ത്താൽ സോദരനായ വിഭീഷണനെ കൊല്ലാൻ രാവണൻ ശരമയച്ചു. അമ്പേറ്റു വീണ വിഭീഷണനെ മരണത്തിൽ നിന്നും രക്ഷിക്കാൻ ഹനുമാൻ കൈലാസത്തിനുമപ്പുറത്തു നിന്നും കൊണ്ടുവന്ന മരുന്നുവാഴും മല മുറിഞ്ഞുവീണുണ്ടായതാണ് മരുത്വാമല. (3) രാവണപുത്രനായ ഇന്ദ്രജിത്ത് (മേഘനാദൻ) അയച്ച മോഹാസ്ത്രമേറ്റ് വീണ രാമലക്ഷ്മണാദികളെ പുനർജ്ജീവിപ്പിക്കാൻ ജാംബവാന്റെ നിർദ്ദേശങ്ങളനുസരിച്ച് ഹനുമാൻ കൊണ്ടുവന്ന ഓഷധിമല രണ്ടായി മുറിഞ്ഞുവീണതിലൊരു ഭാഗമത്രേ ഈ മല. ആ സോദരനെ = സഹോദരനായ ആ വിഭീഷണനെ. മൃത്യുവിൽ നിന്ന് = മരണത്തിൽ നിന്ന്. അപസാരണം ചെയ്യുക = പുറത്താക്കുക. (മരണത്തിനു പുറത്താക്കാൻ).ഉദ്യമിച്ച = പുറപ്പെട്ട (തയ്യാറെടുക്കുന്ന). ജഗൽപ്രാണനന്ദനൻ = ഹനുമാൻ. ആവിതളർന്ന് =

ണുർവിയിലെന്നുമറിഞ്ഞു കുഞ്ഞൻ സ്വയം
സത്യമതിങ്ങറിയാത്ത മൂഢന്മാർക്കു
തത്ത്വമിതത്ര വിഭിന്നമായ്ത്തോന്നിടാം.
എല്ലാമതങ്ങളുമേക; മല്ലെന്നതു-
ചൊല്ലാൻ കഴിയുമോ സാരജ്ഞ,നോർക്കുകിൽ?
സർവം ലയിപ്പൊരു വിശ്വസത്യത്തിലേ-
ക്കെല്ലാമതവും നയിക്കുന്നു മർത്ത്യരെ
ഹിന്ദുഞാൻ, ഹന്ത മുഹമ്മദൻ ഞാൻ കൃസ്ത്യ-
നെന്തിനീമട്ടു വിഭാഗീയ ചിന്തനം?
ഹന്ത! ചിന്തിക്കിലൊരേ വിത്തിലുണ്ടായ
ജന്തുരൂപം മർത്ത്യനേതു മതത്തിലും.
ഹിന്ദു ഞാനല്ല, മുഹമ്മദനല്ലഞാ-
കിന്തു ഞാനല്ല വിശിഷ്യ ക്രിസ്ത്യാനിയും!
മർത്ത്യനാണിങ്ങുഞാനെന്നതു മാത്രമേ
സത്യമായുള്ളു, വിചാരിച്ചു നോക്കുകിൽ?
മാർഗ്ഗമാണിങ്ങുമതം, ഹന്ത! ലക്ഷ്യമോ,
മാർഗ്ഗണം തന്നെ പരാത്മബോധാർത്ഥമായ്
സാരമീലക്ഷ്യപദത്തിലെത്തിച്ചിടും
പാതയാണിങ്ങു മതങ്ങളെല്ലാവുമേ
ലക്ഷ്യപഥങ്ങൾ വിഭിന്നമാണെങ്കിലും
ലക്ഷ്യമൊന്നെന്നറിയുന്നവൻ മാനവൻ.
തത്ത്വമിതൊട്ടറിയാത്ത കാപാലികൻ
കത്തിച്ചെറിഞ്ഞു രസിപ്പൂ മതത്തിനെ.
അത്തരമുള്ള കശാപ്പുകാരന്മാരെ-

---

പ്രാണൻ തളർന്ന്. ആവി = പ്രാണൻ (ജീവൻ). രാമാദ്യരെ = രാമലക്ഷ്മണാദ്യന്മാരെ. ജീവനം = ജീവൻ (ജീവിതം). ജഗൽപ്രാണ തനുജൻ = ഹനുമാൻ. മഹാദ്രി = മഹാ പർവതം. (വൻമല). കന്ദരം = ഗുഹ. കണ്ടകപ്പുല്ല് = മുള്ളുള്ള പുൽച്ചെടി. സമ്മദ ത്തോട് = സന്തോഷത്തോടുകൂടി. അനാതപം = വെയിലില്ലാത്തത് (തണലുള്ളത്). അന്തരമീണി = അന്തരം കൂടാതെ. (നിശ്ചയത്തിനു വ്യത്യാസമില്ലാതെ). അല്ല് = ഇരുട്ട്. "ഇതല്ലയോ ഹന്ത! തപസ്സിന്റെ ഭാവവും" - കുഞ്ഞൻ ഗുഹയ്ക്കകത്തു കയറിയപ്പോൾ ഇരുട്ടായിരുന്നു. കുറച്ചു കഴിഞ്ഞപ്പോൾ ആ ഇരുട്ടു വെളിച്ചമായി മാറി. ആദ്യം അജ്ഞ തയുടെ ഇരുട്ട്, പിന്നെ പ്രജ്ഞാനത്തിന്റെ പ്രകാശം എന്നാണല്ലോ സന്യാസത്തിന്റെ ഭാവാനുഭവവും. പരാവരം = പ്രപഞ്ചം. സംരാധനോചിതം = ധ്യാനത്തിനു യോജിച്ചത്.

യെത്തിപ്പിടിച്ചു മെതിച്ചു മുന്നേറണം
പ്രേമമാണാസ്പദമെല്ലാമതത്തിനും
പ്രേമപ്രചാരണമല്ലയോ ധർമ്മവും?
ഇമ്മഹാതത്ത്വമുറയ്ക്കിലേ നാം മത-
ധർമ്മ വിശ്വാസികളായ് വരൂ, നിർണ്ണയം.

യാത്രയും ചൊല്ലി നടന്നു കുഞ്ഞൻ, സഹ-
യാത്രികനാകിയ തങ്ങളോടേകദാ
ഇല്ലൊരു ലക്ഷ്യമലഞ്ഞു നീങ്ങീടിനാൻ,
തെല്ലൊരു ശങ്ക മനസ്സിലില്ലാതെയും
ഉള്ളം തെളിഞ്ഞു നടക്കയാണെങ്കിലും,
ഉള്ളിലുണ്ടങ്ങു നിഗൂഢമാം നിശ്ചയം
ചെല്ലണമങ്ങു, തപസ്സിരിക്കേണമെ-
ന്നുള്ള വിചാരമുണർന്നിതോ മാനസേ?
കണ്ടവർ കൊണ്ടു കൊടുത്തുവെന്നാകില-
ങ്ങുണ്ടിടുമന്നു, പവാസമല്ലായ്കിലോ
കണ്ടൊരേടത്തു കിടന്നുറങ്ങും നിശി;
മണ്ടിനടന്നു നിരീഹനായിങ്ങനെ.

കുഞ്ഞനന്നങ്ങു പരിവ്രാജകൻ കണ-
ക്കെന്നുമീവണ്ണ മലഞ്ഞുനീങ്ങിടവേ,
ചെന്നു ചേർന്നാനൊരു നാളിലൊട്ടാളുക
ളൊന്നിച്ചു കൂടിയിരിക്കുമാലിൻ തടേ
പൂജകളങ്ങു നടക്കയാണെന്നുടൻ
ചേതസി തോന്നി നടന്നടുത്തീടിനാൻ

---

സംവാസം = താമസം. അത്ര = അവിടെ (ഗുഹയിൽ). ഈഹാനുകൂലം = അഭിലാഷത്തിനനുസരിച്ച്. ഈഹ = ആഗ്രഹം. ഭോഗം = ലൗകികസുഖാനുഭവം.

നാട്ടിലേയ്ക്കർഷണം ചെയ്തു = നാട്ടിലേയ്ക്ക്+അർഷണം ചെയ്തു. അർഷണം ചെയ്തു = ഗമിച്ച (വന്നുചേർന്ന). തർഷണത്തോട് = ഇച്ഛയോടുകൂടി. ഹർഷണത്താൽ = സന്തോഷത്തോടുകൂടി. തന്ത്രമാണെന്ന് = കൗശലമാണെന്ന്. സന്യാസിയല്ല, സന്യാസിയെന്ന തന്ത്രം കാണിക്കുകയാണെന്ന് മറ്റുചിലർ പറഞ്ഞു എന്നു സാരം. മന്ത്രവാദീതി = മന്ത്രവാദി+ഇതി. മന്ത്രവാദിയാണെന്ന്. കല്ലുവീട്ടിങ്കൽ = കല്ലുവീട്ടിൽ. തിരുവനന്തപുരത്ത് തമ്പാന്നൂരിൽ മാഞ്ഞാലിക്കുളം റോഡിലുള്ള ഒരു പഴയ നായർത്തറവാട്. ഇപ്പോൾ

വിഗ്രഹത്തിന്റെ പ്രതിഷ്ഠ ചെയ്തീടുവാൻ
വ്യഗ്രതയോടുമിരിക്കുന്നു തന്ത്രിമാർ
മന്ത്രജപേന മുഴങ്ങുന്നു ദിക്കുകൾ
തന്ത്രയോഗങ്ങളുമുണ്ടു വേണ്ടുന്നപോൽ
ശാസ്ത്രീയമായ വിധത്തിലാഹാ! തന്ത്ര-
ശാസ്ത്രവിധാന വിധങ്ങൾ ചെയ്തീടിലും
'ബിംബ'മുറയ്ക്കുവതില്ല പീഠത്തില-
ങ്ങമ്പരന്നാശു വിശിഷ്ടരാം തന്ത്രിമാർ
എന്തതിൻ കാരണമെന്നറിയാതെയ-
ങ്ങന്തിച്ചു നിന്നു പരസ്പരം നോക്കവേ,
കാണികളൊക്കെയെഴിച്ചുനിന്നൊക്കെയും
കാണുവതിന്നു കുതൂഹലം കാട്ടവേ,
ശ്രദ്ധിച്ചു നിന്ന വിനീതനാം കുഞ്ഞന-
ങ്ങുച്ചത്തിലാശു വിളിച്ചു ചൊല്ലീടിനാൻ:-
പ്രാണനില്ലാത്ത വെറും കല്ലിതെങ്ങനേ,
പ്രാണപ്രതിഷ്ഠയാം വിഗ്രഹമായിടും?
പ്രാണന്ത്രങ്ങൾ ജപിച്ചു ജീവൻപകർ-
ന്നാകണമിങ്ങുറപ്പിക്കുവാൻ ബിംബവും
മന്ത്രശാസ്ത്രങ്ങളിലെങ്ങുമില്ലാത്തൊരു-
മന്ത്രമുണ്ടെന്റെ ഗുരൂപദിഷ്ടം പരം.
വേണമെന്നുണ്ടു മനസ്സിലെന്നാകില-
പ്രാണമന്ത്രം വിധിപോലെ ചൊല്ലാമിവൻ"
സാരമായുള്ള വചസ്സു കേട്ടാരതെ-
ന്നേവരുമങ്ങു തിരിഞ്ഞുനോക്കീടവേ

---

ഈ വീടില്ല. നിസ്തന്ദ്രമായ് = പ്രസരിപ്പോടുകൂടി. ഉദീർണ്ണം = പറയപ്പെട്ടത്. മുദ്രാർപ്പണേന = താന്ത്രികമുദ്രകൾ അർപ്പിക്കുന്നതു കൊണ്ട്. മനസ്സിൻനഭസ്സ് = ഹൃദയാകാശം. വിശേഷ വിഷ്പന്ദം = പ്രത്യേക ചലനം (തുടിപ്പ്). വിചാരിച്ചനിദ്രനായ് = വിചാരിച്ച്+അനിദ്രനായ് = വിചാരിച്ച് ഉറക്കമില്ലാതെ. വിഷാദി = വിഷമിക്കുന്നവൻ. നിബന്ധം = ഗ്രന്ഥം. ധർമ്മി = ധർമ്മമുള്ളവൻ. "ജന്മിയും ധർമ്മിയു..... സ്വയം' - ആ ജന്മിഗൃഹം ധർമ്മനിരതവും, കർമ്മനിരതവുമാണെന്നു വിവക്ഷ. എട്ടരയോഗം = തിരുവനന്തപുരത്തുള്ള ശ്രീ പത്മനാഭക്ഷേത്രകാര്യങ്ങളുടെ ചുമതലകൾ വഹിക്കാനായി കൊല്ലവർഷം 225-ൽ അന്നത്തെ തിരുവിതാംകൂർ (വേണാട്) രാജാവ് ഏർപ്പെടുത്തിയ ഒരു ജനകീയ ഭരണ സമിതി. മഹാരാജാവുൾപ്പെടെ 9 അംഗങ്ങളുള്ള ആ സമിതിയിൽ കൂപക്കരമഠത്തിലെ

വേദജ്ഞരായ മഹാതന്ത്രിമാർ തമ്മി-
ലേതോപറഞ്ഞു ഹസിച്ചു നിന്നീടവേ
ഇത്ഥം വിളിച്ചു പറഞ്ഞു കോപാന്ധനായ്
വൃദ്ധനായുള്ളൊരു വൈദിക ബ്രാഹ്മണൻ.
"പൂണുനൂലെന്നിയൊരുത്തനബ്രാഹ്മണൻ
പ്രാണനേകാനിഹ മന്ത്രമോതുന്നുവോ?!
ആണുങ്ങളാരുമില്ലെന്നോ, പിടിച്ചങ്ങു-
ചാണകക്കൂനയിലേയ്ക്കെറിഞ്ഞീടുവാൻ?"
ഗാഢമിവണ്ണം വിളിച്ചുകൂവുന്നൊരു-
മൂഢനാം ഭൂസുരൻ തന്നുടെ ജല്പനം
മൂഢതയെന്നു നിനച്ചു കുഞ്ഞൻ, സദ-
സ്സാകെയുലഞ്ഞു, വിവാദവിക്ഷുബ്ദ്ധമായ്
രണ്ടുപക്ഷത്തുമിടഞ്ഞു നിന്നാളുകൾ
ശണ്ഠതുടർന്നു, കോലാഹലമാകവേ,
കുണ്ഠിതപ്പെട്ടു പുരോഹിതന്മാ, രെന്തു-
വേണ്ടുന്നതെന്നറിയാതെ നിന്നീടവേ,
വീണ്ടുമുറച്ചു പറഞ്ഞുകുഞ്ഞൻ, 'ശണ്ഠ-
വേണ്ട, നമുക്കു തുടങ്ങാം പ്രതിഷ്ഠയും;
പ്രാണമന്ത്രത്തിനാൽ ജീവൻ കൊടുക്കുക-
വേണ, മെന്നാകിലേ ബിംബമുറച്ചിടൂ.
ബിംബം പുരുഷനും, പീഠമെന്നുള്ളതു-
തന്ത്രശാസ്ത്രത്തിൽ പ്രകൃതിയും തന്നെയാം.
രണ്ടിനേയും ഭുവനാവനത്തിന്നു നാം
സംഗമിപ്പിക്കുവതല്ലോ, പ്രതിഷ്ഠയും

---

മൂത്ത പോറ്റി അംഗമാണ്. എട്ടര യോഗത്തിൽ അംഗമാവുകയെന്നത് ഒരു മാന്യത യാണ്. താനമാനങ്ങൾ = സ്ഥാനമാനങ്ങൾ.

പാദജൻ = ശൂദ്രൻ. ചാവട്ട = ചാരിയിരിക്കാനുള്ള തലയണ. നിദേശം = കല്പന. രാമച്ച വീജനം = രാമച്ച വിശറി. വീജനം = വിശറി. വണങ്ങിവാങ്ങി = വണക്കത്തോടു കൂടി പിൻവാങ്ങി. കരസംജ്ഞ = കൈകൊണ്ടുള്ള ആംഗ്യം. നിബന്ധം = ഗ്രന്ഥങ്ങൾ. മേദിനീദേവൻ = ബ്രാഹ്മണൻ (നമ്പൂതിരി). ഉദാരൻ = ശ്രേഷ്ഠൻ. വചസ്സ് = വാക്ക്. ചേതസാ = മനസാ. സന്ദിഗ്ധൻ = സന്ദേഹമുള്ളവൻ. ഫാലം = നെറ്റി. (അനുകൂലമായാണോ അതോ പ്രതികൂലമായാണോ ഇയാളോട് മറുപടി പറയേണ്ടത് എന്ന സന്ദേഹമുള്ളവൻ. അരിപ്പം = പ്രയാസമേറിയത്. അന്ത്യജന്മാർ = ശൂദ്രന്മാർ,

പ്രാണനില്ലെങ്കിൽ പുരുഷനിന്നെങ്ങനെ
യാണിപ്രകൃതിയിൽ സംഗമിക്കുന്നതും?
പ്രാണനുണ്ടെങ്കിലേ ബിംബം പരാവര-
ത്രാണനത്തിന്നു സഹായമായ് വന്നിടൂ!
ആകയാൽ മന്ത്രമിവൻ ജപിക്കാമുടൻ
പാകമായിട്ടു പ്രതിഷ്ഠിച്ചുകൊള്ളുവിൻ"

ഇത്ഥമുരച്ചു ജപിച്ചു കുഞ്ഞൻ സ്വയം
സിദ്ധമന്ത്രം, ഗുരുദത്ത മന്ത്രാക്ഷരം
ബിംബമുറച്ചു കഴിഞ്ഞഹോ! സർവരു-
മമ്പരപ്പോടെ കടാക്ഷിച്ചു കുഞ്ഞനെ
ജല്പനം ചെയ്തൊരു വൈദിക ബ്രാഹ്മണൻ
മസ്തകം താഴ്ത്തിയിളിഭ്യനായ്, നില്ക്കവേ
ഒന്നുമറിഞ്ഞമട്ടെന്നിയേ കുഞ്ഞനും
വന്നതുപോലെ തിരിച്ചുപോയീടിനാൻ.

ലക്ഷ്യവിഹീനമനൂന സഞ്ചാരണം
ഭിക്ഷുവായിട്ടു തുടർന്നുപോയീടവേ,
പാതവക്കത്തിലൊരമ്പലം കാൺകയാ-
ലാദരത്തോടതിനുള്ളിലേറീടിനാൻ
മുമ്പിലിരുന്നൊരു വൃദ്ധനാമാരണ-
നിമ്പമായിട്ടു ലയിച്ചു പാടുന്നതാ
ആനന്ദഭൈരവിയാണു രാഗം, സ്വയം
താനൂരുവിങ്കലടിച്ച താളത്തൊടും
മുമ്പിലായുണ്ടു ജനങ്ങളഞ്ചാറുപേർ
കമ്പമില്ലാതെ ലയിച്ചുകേട്ടങ്ങതാ

---

നിബന്ധശാല = പുസ്തകശാല (ഗ്രന്ഥങ്ങൾ സൂക്ഷിച്ചിരിക്കുന്ന കെട്ടിടം). നീലമേഘാവലി = നീലമേഘ സമൂഹം. (മഴമേഘങ്ങൾ). നീലമേഘ+ആവലി = നീലമേഘാവലി. ആവലി = കൂട്ടം. നീലകണ്ഠം = മയിൽ. നീലമേഘം കാണുന്ന മയിൽ ആനന്ദിച്ചു നൃത്തം ചെയ്യും. അതുപോലെ ജ്ഞാനേച്ഛുവായ കുഞ്ഞൻ പുസ്തകശാലയിലെ ഗ്രന്ഥശേഖരം കണ്ടാഹ്ലാദിച്ച് വായന തുടങ്ങി എന്നു സാരം. കോവിലകം = നമ്പൂതിരിയുടെ ഇല്ലം. ആ മുഖജാതൻ = ആ നമ്പൂതിരി (ഇല്ലത്തിലെ കാരണവരായ നമ്പൂതിരി). മുഖജാതൻ = ബ്രാഹ്മണൻ. ബ്രഹ്മാവിന്റെ മുഖത്തു നിന്നും ജനിച്ചവൻ. വിരാട്പുരുഷന്റെ മുഖത്തു നിന്നു ബ്രാഹ്മണനും, ഭുജത്തിൽ നിന്ന് ക്ഷത്രിയനും, തുടയിൽ നിന്നു വൈശ്യനും, പാദത്തിൽ നിന്നു ശൂദ്രനും ജനിച്ചു എന്നു പൗരാണിക വിശ്വാസം. വിരാഗി = വിര

കുഞ്ഞനുമങ്ങു കടന്നിരുന്നീടിനാൻ,
നെഞ്ചുനിറഞ്ഞു കവിഞ്ഞിതാനന്ദവും!

പാട്ടു കഴിഞ്ഞു; മഹീദേവനമ്പലം-
ചുറ്റുവതിന്നു നടന്നു നീങ്ങീടവേ,
പിന്നിലടുത്തു കൂടിസ്സ്വയം കുഞ്ഞനും,
വന്ദിച്ചുകൊണ്ടു നടന്നു ചൊല്ലീടിനാൻ
"സംഗീതമൊട്ടു വശപ്പെടുത്തീടുവാ-
നിങ്ങെനിക്കുണ്ടു കുതൂഹലം മാനസേ,
ബാലപാഠങ്ങൾ പഠിച്ചുണ്ടാ, നാകയാൽ
മേലിലങ്ങുള്ളതെനിയ്ക്കു വേണ്ടുന്നതും
ഉന്നതരായ കുബേരരോടല്ലയോ
ചെന്നു ചോദിപ്പതവശ്യമാകും ധനം!
ഇങ്ങു സംഗീത കുബേരനാമങ്ങുതാ
നിന്നെനിക്കീദ്ധനസിദ്ധിക്കൊരാശ്രയം"

കുഞ്ഞനീവണ്ണമുരച്ച വാക്യം കേട്ടു
സമ്മതം മൂളി നടന്നു ഭൂമീസുരൻ
അന്നു തൊട്ടാശു പഠിച്ചു വേണ്ടുന്നപോൽ
സംഗീതശാസ്ത്രശരീര സർവാംഗവും.
ഉന്നത പാഠമശേഷവും ഹാ! പഠി-
ച്ചന്യൂന വൈഭവമാശു നേടീടിനാൻ
ജന്മവിശിഷ്ടമാം വാസനാവൈഭവം
കർമ്മവിശേഷ വശത്താലുദാരമാം
അങ്ങനെതന്നെ ഭവിക്കയായ്ക്കുഞ്ഞനും
മംഗല നാദ വിഭൂതിയാം വിദ്യയിൽ

---

ക്തൻ. അന്തരാ = ഉള്ളിൽ. അർത്ഥാന്തരാൽ = മറ്റൊരർത്ഥത്തിൽ (കളിയാക്കുന്ന മട്ടിൽ എന്ന ഭാവം). അവഗാഹം = മുണ്ടൽ (അറിവ്). അന്തണൻ = നമ്പൂതിരി. തന്ത്രസമേതം = കൗശലത്തോടുകൂടി. സമസ്യ = കഠിനമായ പ്രശ്നം. ഹതാശൻ = മനസ്സിടിഞ്ഞവൻ (ഹതമായ ആശയോടു കൂടിയവൻ). ആരണ മന്ത്ര തന്ത്രാദി കാര്യങ്ങൾ = വേദം, മന്ത്രം, തന്ത്രം എന്നിങ്ങനെയുള്ള കാര്യങ്ങളിൽ. പാരഗർ = മറുകര കടന്നവർ. (മഹാപണ്ഡിതന്മാർ എന്ന് ഇവിടെ വിവക്ഷ). മഹീദേവസങ്കുലം = ബ്രാഹ്മണ സമൂഹം. മനീഷി = ജ്ഞാനി. കുഞ്ഞന്റെ (ചട്ടമ്പിസ്വാമികളുടെ). പ്രമാണ പുരസ്സരമായ ഉത്തരം കേട്ടപ്പോൾ കൊല്ലൂരില്ലത്തിലെ കാരണവരും മഹാ താന്ത്രികനുമായ നമ്പൂതിരി ഒന്നും മിണ്ടാനാവാതെ തലകുനിച്ചിരുന്നു പോയി. അതു കണ്ടാൽ മന്ത്രതന്ത്രാദികളിൽ അഭി

വർഷമൊന്നാശു കഴിഞ്ഞു, കുഞ്ഞൻ സ്വയം
ഹർഷമോടത്ര ഗുരൂത്തമൻ തൻപദം
തത്രവന്ദിച്ചു വിനീതനായ് സത്വരം
യാത്രയും ചൊല്ലിനടന്നകന്നീടിനാൻ
അത്രനാലഞ്ചു ദിനം നടന്നെത്തിനാൻ
ചിത്രമായുള്ള മരുത്വാമലയതിൽ
ചിത്രകൂടാചലത്തിങ്കലണഞ്ഞിടും
ഭദ്രനാം രാമകുമാരനെപ്പോലവേ.

കാടും മലകളും ശൈലകൂടങ്ങളും
തോടും ഗുഹയും, മരാമരക്കൂട്ടവും
പൊന്തയും കൊണ്ടതിരമ്യ, മാമീസ്ഥലം
ഹന്തകുഞ്ഞന്റെ മനസ്സിനാനന്ദമായ്
അത്യപൂർവങ്ങളായുള്ള മരുന്നുക-
ളെത്രയിമ്മാമലതന്നിലുണ്ടാകയാൽ
അത്രമരുത്വാമലയെന്ന പേരുമി-
ങ്ങിസ്ഥലത്തിന്നു ലഭിച്ചുപോലും പുരാ.
രാമപക്ഷത്തു കടന്ന കുറ്റത്തിനാ-
സോദരനെക്കൊലചെയ്യുവാനഞ്ജസാ
രാവണനെയ്ത്ത ശരത്തിനാൽ ഭൂമിമേൽ
വീണുകിടന്ന വിഭീഷണൻ തന്നെയും
മൃത്യുവിൽ നിന്നപസാരണം ചെയ്യുവാ-
നുദ്യമിച്ചോരു ജഗൽപ്രാണനന്ദനൻ.
കൊണ്ടുവന്നുള്ള മരുന്നുവാഴുംമല.
രണ്ടായി വീണു മുറിഞ്ഞിതുണ്ടായിപോൽ!

---

ജ്ഞരായ ബ്രാഹ്മണസമൂഹം ശൂദ്രനായ കുഞ്ഞനുമുമ്പിൽ തലതാഴ്ത്തുകയാണോ എന്നു തോന്നും. ആപാദചൂഡമുയർന്ന സംവീക്ഷണം പാരാതെ ചെയ്തു = കുഞ്ഞനെ അടിമുടി നോക്കി. പാരീണൻ = കടന്നു കഴിഞ്ഞവൻ -മറുകര കയറിയവൻ - ജ്ഞാനി. അധി കാരി = മന്ത്രതന്ത്രാദികൾക്ക് അർഹൻ. അപവർഗ്ഗം = മോക്ഷം. അന്തർമ്മുഖൻ = ഉൾക്കാഴ്ചയുള്ളവൻ. വിഭ്രാന്തൻ = പരിഭ്രമിച്ചവൻ. ചേതോവികാരം = വിചാരം. ഏതാദൃശർക്കും = ഇവരെപ്പോലെയുള്ളവർക്കും. (ഇവരെപ്പോലെ സന്യസ്ഥചിത്തന്മാരായ വർക്കും). അകത്ത് = മനസ്സിൽ. അസംഗം = സംഗചിന്തയില്ലാത്തത്. ദൂന = ദുഃഖിത. യാതതാപാദി വികാരി = യാതമായ (പൊയ്പ്പോയ) താപാദികളായ (ദുഃഖാദികളായ) വികാരങ്ങളോടു കൂടിയവൻ - ദുഃഖാദി ലൗകിക വികാരങ്ങൾ ഇല്ലാത്തവൻ. ശാതനേ

രാവണപുത്രനയച്ച മോഹാസ്ത്രമേ-
റ്റാവിതളർന്നു പതിച്ച രാമാദ്യരെ
ജീവനം നൽകിയനുഗ്രഹിക്കാൻ, ജഗൽ-
പ്രാണ തനൂജനെടുത്തു വന്നീടവേ
വീണുമുറിഞ്ഞ മഹാദ്രിതൻ ഖണ്ഡമൊ-
ന്നാണു മരുത്വാമലയായ് ഭവിച്ചതും.
ഇങ്ങനെയുണ്ടു പഴങ്കഥാഭേദമി-
ങ്ങിമ്മലതന്റെ ചരിത്ര കാര്യങ്ങളായ്.
എന്തുമാവട്ടെ, യുദാരമിപ്പർവതം
സന്ദേഹമില്ല; തപസ്സിനാസ്ഥാനമാം
എണ്ണമറ്റുള്ളതപോധനന്മാരഹോ
കന്ദരം തോറുമിരിക്കയാണിസ്ഥലേ.

കല്ലും ചരലും കഠിനമാം കണ്ടക-
പ്പുല്ലും ചവിട്ടിമെതിച്ചു കുഞ്ഞൻ സ്വയം
സമ്മദമോടു നടന്നുചെന്നഞ്ജസാ
വൻമലതന്റെ തലപ്പിലെത്തീടവേ
കല്ലുകൾ കൊണ്ടുമറഞ്ഞു കാണുന്നതാ-
യുള്ളൊരു നല്ല ഗുഹാമുഖം കാൺകയായ്.
"എന്തൊരു ശാന്തമനാതപം കന്ദര-
മെന്തു വന്നാലുമകത്തു പൂകീടണം.
എന്തൊരിരുട്ടതിനുള്ളി"ലെന്നോർത്തുകൊ-
ണ്ടന്തരമീന്നി, യകത്തു കേറീടിനാൻ
തെല്ലു കഴിഞ്ഞു വെളിച്ചമായ് മാറിവ-
ന്നല്ലുമശേഷ, മകത്തു പൂകീടവേ

---

ത്രങ്ങൾ = (കുഞ്ഞന്റെ) ശാതമായ (മനോഹരമായ) നേത്രങ്ങൾ = കണ്ണുകൾ. നങ്ങ = കുഞ്ഞന്റെ (ചട്ടമ്പിസ്വാമികളുടെ) പെറ്റമ്മയായ നങ്ങമ്മപ്പിള്ള. നങ്ങയെന്നും പറയും.

വിശ്വത്തിന് = പ്രപഞ്ചത്തിന് (ലോകത്തിന്). ആത്മവിഭൂതി = ആത്മീയമായ ഐശ്വര്യം. കൃതകൃത്യ = ചെയ്യേണ്ടതു ചെയ്തു എന്നു ബോദ്ധ്യം വന്നവൾ. (ചാരിതാർത്ഥ). മടങ്ങിനാൾ = ഈ ലോകത്തു നിന്നും തിരിച്ചുപോയി.

ധർമ്മവിചാര വിലീന = ധർമ്മചിന്തയിൽ ലയിച്ചവൾ. കർമ്മശരീരം = കർമ്മങ്ങൾക്കു വേണ്ടി സ്വീകരിച്ച ശരീരം. ആത്മഗതിക്ക് = ആത്മാവിന്റെ ഗതിക്ക്. ബ്രഹ്മപദാപ്തി = ബ്രഹ്മപദപ്രാപ്തി. അശക്യം = അസാദ്ധ്യം. ഉത്സംഗം = മടിത്തട്ട്. അന്നിലയം =

ഉല്ലസിച്ചാകെ നിരീക്ഷിച്ചു കുഞ്ഞ,നി-
തല്ലയോ ഹന്ത! തപസ്സിന്റെ ഭാവവും
ആദ്യമിരുട്ടു പരാവരം സർവവു,-
മാദ്യസ്ഫുരണമുണ്ടാകുന്നു പിന്നെയോ,
തത്ത്വമുദിച്ചു കഴിഞ്ഞുവെന്നാലിരു-
ട്ടല്ലവുമില്ല, വെളിച്ചമായെങ്ങുമേ!!

സംരാധനോചിതമായമട്ടുള്ളതാം
സംവാസമത്ര ലഭിയ്ക്കയാലീവിധം
ഏകാന്തമായ തപസ്സനുഷ്ഠിക്കുവാ-
നീഹാനുകൂലമുറച്ചു കുഞ്ഞൻ തദാ.
ഓരോ ദിനങ്ങൾ തപിച്ചു, നിസ്സംഗനായ്
വേരോടറത്തു കളഞ്ഞ ഭോഗത്തൊടും
നീറിത്തെളിഞ്ഞ മനസ്സുമായ്ത്തൻപുരി-
യ്ക്കേറെക്കഴിഞ്ഞു ഗമിച്ചു കുഞ്ഞൻ സ്വയം.

വർഷമഞ്ചാറുകഴിഞ്ഞു തൻ നാട്ടിലേ-
യ്ക്കർഷണം ചെയ്തവിശിഷ്ടനാം കുഞ്ഞനെ
തർഷണത്തോടു മണഞ്ഞു നാട്ടാരുമേ
ഹർഷണത്താലെതിരേറ്റു കൊണ്ടീടിനാർ
പണ്ടു കണ്ടുള്ളൊരു കുഞ്ഞനല്ലെന്നവർ-
ക്കുണ്ടായിതത്ര വിചാരമോരോവിധം
സന്യാസിയെന്നു ചിലർക്കു തോന്നി, സ്സ്വയം
ധന്യാത്മനെന്നു നിനച്ചു വേറേചിലർ,
തന്ത്രമാണെന്നു പറഞ്ഞു വേറേ ചിലർ,
മന്ത്രവാദീതി, മഹാവൈദ്യനെന്നുമേ

---

ആ വീട് (ഉള്ളൂർക്കോട്ടു വീട്). സമാധിപര്യന്തവും = സമാധിവരെയും. മാതാവിന്റെ മരണാനന്തര കർമ്മങ്ങൾ കഴിഞ്ഞിറങ്ങിയ കുഞ്ഞൻ (ചട്ടമ്പിസ്വാമികൾ) പിന്നീടൊരിക്കലും ആ വീട്ടിൽ ചെന്നിട്ടേ ഇല്ല.

അനുത്തമം = ഏറ്റവും ഉത്തമം. സത്തമം = ശ്രേഷ്ഠം. വിദ്യാധിരാജ കഥാമൃതസേവനം = വിദ്യാധിരാജ സ്വാമികളുടെ കഥയാകുന്ന അമൃതു സേവിക്കൽ. സദ്യ ഫലപ്രദം = ഉടനെ ഫലം തരുന്നത്. ദുഃഖാപഹം = ദുഃഖങ്ങളെ ഇല്ലാതാക്കുന്നത്. ബദ്ധ സംസാര വികാരരോഗം = സംസാര വികാരത്താൽ ബദ്ധമായ രോഗം. ഭേഷജം = ഔഷധം. പത്രിപ്രവരവരിഷ്ഠൻ = പക്ഷിശ്രേഷ്ഠന്മാരിൽ വച്ച് ഉത്കൃഷ്ടൻ (ഹംസം). വിഹായസാ = ആകാശത്തിൽ കൂടി.

ഇങ്ങിതേവണ്ണമൊരോവിധം നാട്ടുകാർ
കുഞ്ഞനെക്കണ്ടു കുതൂഹലം കൊൾകയായ്.

അമ്മയെക്കണ്ടുവണങ്ങിനാനപ്പൊഴേ
സമ്മദത്തോടു മണഞ്ഞു കുഞ്ഞൻ സ്വയം
കല്ലുവീടിങ്കൽ വസിച്ചിതഞ്ചാറുനാ-
ളെല്ലാറ്റിനോടു മനാസക്തചിത്തനായ്
എങ്കിലു, മങ്ങൊരു വിജ്ഞാനദാഹമാ-
നെഞ്ചിലുണർന്നുകിടന്നു നിസ്തന്ദ്രമായ്
തന്ത്രശാസ്ത്രത്തിലുദീർണ്ണതത്ത്വങ്ങളി-
ങ്ങെന്തെന്നറിയുവാനാശിച്ചു മാനസം
തന്ത്രമെന്തെ,ന്തിനുമുദ്ര,യീമുദ്രതൻ
ബന്ധമെന്താണവികാര ബിംബങ്ങളിൽ?
ഹസ്തമുദ്രാർപ്പണമോർക്കിലിങ്ങാത്മസം-
തൃപ്തിക്കു നിത്യനിദാനമായീടുമോ?
മുദ്രാർപ്പണേന മനസ്സിൻ നഭസ്സില-
ച്ചിദ്രൂപദർശനമത്ര സാധിക്കുമോ?
ബന്ധിച്ചു മുദ്രകളെങ്കിലോ, നാഡികൾ-
ക്കെന്തു വിശേഷവിഷ്പന്ദമുണ്ടായിടും?
ഏതൊക്കെ നാഡികളാണതിസ്പന്ദനാൽ
ചേതസ്സിനാത്മ വിചാരമേകുന്നതും?
ഇങ്ങനെയുള്ള വിചാരങ്ങൾ നീളവേ
കുഞ്ഞനുറച്ചു, പഠിക്കുവാൻ തന്ത്രവും
ആഗ്രഹം പോലെ പഠിച്ചുകൊണ്ടീടുവാൻ
മാർഗ്ഗമെന്തെന്നു വിചാരിച്ചനിദ്രനായ്
രാത്രികഴിച്ച വിഷാദിയാം കുഞ്ഞന-
ങ്ങാശയമൊന്നു മനസ്സിലുണ്ടായിതേ
"കൂപക്കരമഠം തന്ത്രിമാർക്കെത്രയും
പേർപെറ്റതെന്നു പറഞ്ഞു കേൾപ്പുണ്ടു ഞാൻ.
ആയവരൊന്നനുവാദമേകീടിലോ
വായനകൊണ്ടു വശപ്പെടുത്താം സ്വയം"
ഈവിധമത്ര വിചാരിച്ചു കുഞ്ഞനും
രാവിലേതന്നെയുണർന്നെഴുന്നേറ്റുപോയ്.
കൂപതോയത്തിലുടൻ കുളിച്ചഞ്ജസാ
കൂപക്കരമഠം തന്നിലെത്തീടിനാൻ.

താന്ത്രികമുഖ്യസമേതമീവൻമഠം
തന്ത്രശാസ്ത്രാദി നിബന്ധസങ്കേതവും.
ജന്മിയും ധർമ്മിയുമൊത്തുചേർന്നുള്ളൊരു
കർമ്മസ്ഥലമായൊരില്ലമത്രേ സ്വയം
എട്ടരയോഗമതിങ്കലംഗത്വമു-
ണ്ടൊട്ടേറെയുണ്ടിഹ താനമ്മാനങ്ങളും

മുൻകൂട്ടിയുള്ളനുവാദമില്ലാതെയും
തൻകൂട്ടിനാരു മടുക്കലില്ലാതെയും
ഒറ്റയ്ക്കൊരുത്തനതും വെറും പാദജൻ
മുറ്റത്തു ചെല്ലുകയെന്നോ മനകളിൽ?!

ഒട്ടുമറച്ചു നില്ക്കാതെ കുഞ്ഞൻ സ്വയം
മുറ്റം കടന്നു നടന്നുപോയേകനായ്
ചിത്രശില്പാഞ്ചിതത്തൂണുകളാലതി-
ചിത്രമാം പൂമുഖമെത്തിനിന്നീടിനാൻ
സാരനായുള്ള കുബേരനമ്പൂതിരി-
ക്കാരണോരുണ്ടു മുറുക്കിരസിച്ചതാ
ചാവട്ട ചാരിയിരിക്കുന്നധികാര
ഭാവത്തിലങ്ങു വിദൂരസ്ഥദൃഷ്ടിയായ്
രണ്ടു വാല്യക്കാരിടവും വലവുമാ-
യുണ്ടു വാപൊത്തി വണങ്ങി നില്ക്കുന്നതാ-
കിങ്കരരുണ്ടുസമീപത്തു വേറേയും
തമ്പുരാനുള്ള നിദേശവും കാത്തതാ
വെറ്റചുരുട്ടിക്കൊടുക്കുവാൻ നിൽപുണ്ടൊ-
രൊറ്റത്തുവർത്തു മുടുത്തൊരു ബാലകൻ
തെറ്റെന്നടയ്ക്കനുറുക്കി നിൽക്കുന്നതാ-
മുറ്റത്തൊരുത്തനുയർന്നു വണ്ണിച്ചവൻ
നീരുതളിച്ചു തണുപ്പിച്ച, രാമച്ച-
വീജന മത്ര വീശീടുന്നു മറ്റൊരാൾ
പാദയുഗം തിരുമ്മീടുന്നു മന്ദമായ്
പാദജനേകനടുത്തിരുന്നങ്ങതാ.

മന്ദമായൊന്നു ചുമച്ചുകുഞ്ഞൻ, സ്വയം-
തന്നുടെ മൗലി തിരിച്ചു നമ്പൂരിയും
വന്ദനയോടു വണങ്ങിവാങ്ങിസ്സ്വയം

നിന്നൊരു കുഞ്ഞനെയൊന്നു നോക്കീടിനാൻ.
എന്തിനു വന്നുവെന്നക്കരസംജ്ഞയാൽ
ഹന്ത! ചോദിച്ചു നമ്പൂതിരി മൗനിയായ്
ശബ്ദമടക്കി വിനീതനായാദര-
ബദ്ധനായിട്ടു പറഞ്ഞു കുഞ്ഞൻ തദാ:-
"കുഞ്ഞനെന്നുടെ പേരു; കണ്ടങ്ങയോ-
ടിന്നൊരു കാര്യമുണർത്തുവാൻ വന്നിവൻ
തന്ത്രരഹസ്യമറിഞ്ഞുകൊണ്ടീടുവാ-
നുണ്ടൊരു മോഹമെനിയ്ക്കുമന്മാനസേ
വേണ്ടുന്നതായ നിബന്ധമിങ്ങുള്ളതായ്
പണ്ടുമുതൽക്കു പറഞ്ഞുകേൾപ്പുണ്ടു ഞാൻ.
ത്വൽക്കൃപകൊണ്ടതു സാദ്ധ്യമായീടുമെ-
ന്നുൾക്കമലത്തിലെനിക്കു വിശ്വാസവും
വായിച്ചതൊന്നു മനസ്സിലാക്കീടുവാ-
നായിട്ടൊരാജ്ഞയെനിക്കു നൽകേണമേ"
മേദിനീദേവനുദാരനാം താന്ത്രികൻ,
പാദജൻ തന്റെ വചസ്സുകേട്ടീടവേ,
ചേതസാ ഹന്ത! ചിരിച്ചു, സന്ദിഗ്ദ്ധനായ്-
ഫാലവും ചെറ്റുചുളിച്ചു ചൊല്ലീടിനാൻ:-
'തന്ത്രമെന്നുള്ളതരിപ്പമാണാർക്കുമി-
ങ്ങന്ത്യജന്മാർക്കധികാരവുമില്ല കേൾ
എങ്കിലും നിന്നെ നിബന്ധശാലയ്ക്കകം
ശങ്കിപ്പതില്ല, കടത്തിവിട്ടീടുവാൻ
ജിജ്ഞാസുവായതുകൊണ്ടകം പൂകുവാൻ
തത്ക്കാലമില്ലൊരനിഷ്ടമെന്നാകിലും
ഉണ്ടൊരുകാര്യ, മദ്ഗ്രന്ഥമൊരെണ്ണവും
കൊണ്ടുപോകൊല്ല വെളിക്കൊരേടത്തുമേ"
എന്നു പറഞ്ഞു നിവർന്നിരുന്നഞ്ജസാ
മന്ദിരനായകനായ നമ്പൂതിരി
'ആരവിടെ'ന്നു കഥിച്ചൊ,രാളപ്പൊഴേ-
യ്ക്കാദരവോടുമണഞ്ഞു, വാപൊത്തവേ
കല്പന വന്നുകഴിഞ്ഞുടൻ, കുഞ്ഞനെ-
പുസ്തകശാലയിലേയ്ക്കു നയിക്കുവാൻ.
ഗ്രന്ഥപ്പുരയിലകത്തു ചെന്നെത്തവേ

ഹന്ത! മനസ്സുകുളുർത്തു കുഞ്ഞന്നഹോ!
എന്തെന്തു ഹന്ത! നിബന്ധങ്ങളാണക-
ത്തന്തമില്ലാതെയിരിക്കുന്നു മേൽക്കുമേൽ!!
നീലമേഘാവലി കണ്ടു സന്തുഷ്ടമാം-
നീലകണ്ഠത്തിനു തുല്യമാഹ്ലാദിയായ്,
ബുദ്ധിതൻ പീലിവിടർന്നുടൻ, വായനാ-
നർത്തനം ചെയ്തുതുടങ്ങി, കുഞ്ഞൻ തദാ.
ഊണുമുറക്കവുമത്ര കൈവിട്ടുകൊ-
ണ്ടാണതിനുള്ളിലിരുന്നതഞ്ചാറുനാൾ
ആവശ്യമുള്ളതശേഷമുൾക്കൊണ്ടുകൊ-
ണ്ടാവിശ്വവന്ദ്യനെഴിച്ചു പോന്നീടിനാൻ.

കോവിലകത്തു കടന്നു നമ്പൂതിരി-
പ്പാടിനു നന്ദിയുരയ്ക്കുവാൻ ചെല്ലവേ
പൂമുഖത്തപ്പൊഴും ഭൃത്യജനങ്ങളൊ-
ത്താമുഖജാതനിരിപ്പുണ്ടു, താന്ത്രികൻ
വന്ദനത്തോടു വിനീതനായ് മുന്നിലായ്
വന്നുനിന്നോരു വിരാഗിയാം കുഞ്ഞനെ,
ഒന്നുടൻ നോക്കി ഹസിച്ചുകൊണ്ടന്തരാ,
മന്ദമീവണ്ണമുരച്ചിതർത്ഥാന്തരാൽ
"നല്ലപോലങ്ങു പഠിച്ചുവോ തന്ത്ര" - മാ-
വല്ലാത്ത ചോദ്യമെറിഞ്ഞു നമ്പൂതിരി
'വേണ്ടുന്നതൊക്കെ' യെന്നോതി വിനീതനായ്
വീണ്ടും വണങ്ങിയൊതുങ്ങി നാൻ കുഞ്ഞനും
'തന്ത്രമെന്നുള്ള മഹാസമുദ്രത്തിലീ-
യന്ത്യജന്നെന്തവഗാഹമുണ്ടായിടും'?
ചിന്തയീവണ്ണമുണർന്നുകൊണ്ടന്തണൻ-
തന്ത്രസാരജ്ഞനുരച്ചു വീണ്ടും, സ്വയം
'തന്ത്രമറിഞ്ഞവനല്ലി? - ഞാൻ ചൊല്ലുമീ-
ത്തന്ത്രവിധിക്കു സമാധാനമേകുമോ?
തന്ത്രസമേത മിതേവിധം ചൊന്നുകൊ-
ണ്ടെന്തോ വിധിയെക്കുറിച്ചു ചോദിക്കയായ്.
തന്ത്രവിധാന വിശേഷ സംയുക്തമാം
യന്ത്രമാണാവിധിയെന്നു നിനച്ചുടൻ
തന്ത്രശാസ്ത്രജ്ഞ മഹാമഹത്തുക്കളാം

തന്ത്രിമാരായവർപോലുമന്തിപ്പതായ്
തത്ത്വമായുള്ള സമസ്യതന്നുത്തരം
തത്ത്വപ്രമാണ സമേതമോതീടിനാൻ.
ഉത്തരം കേട്ടു മഹാമഹീദേവനും
വിസ്മയപ്പെട്ടു ഹതാശനായെത്രയും
മിണ്ടുവാൻപോലുമശക്തനായ്പ്പാണിമേൽ
ഗണ്ഡമർപ്പിച്ചു കുനിഞ്ഞിരുന്നീടിനാൻ
ആരണമന്ത്രതന്ത്രാദികാര്യങ്ങളിൽ
പാരഗരായ മഹീദേവസങ്കുലം
പാദജനായ മനീഷികുഞ്ഞന്നുമുൻ-
പാദരവോടു ശിരസ്സുതാഴ്ത്തുന്നുവോ?!

ശുദ്ധനായുള്ള മഹീസുരൻ പിന്നെയ-
ങ്ങെത്രയും വേഗമെഴിച്ചു സന്തുഷ്ടനായ്
ആപാദചൂഡമുയർന്ന സംവീക്ഷണം
പാരാതെചെയ്തു, വിചാരമാർന്നീവിധം
പാദജനാണിവനെന്നിരുന്നീടിലും
പാരീണനാണധികാരിയുമിമ്മഹാൻ
തന്നപവർഗ്ഗവഴിക്കു നീങ്ങീടുവോൻ-
തന്നെയാണെന്നുമിതിന്നധികാരിയും.
എന്നുറച്ചാശു മനസ്സിനാൽക്കുഞ്ഞനെ
ച്ചെന്നു തലോടിയനുഗ്രഹിച്ചീടിനാൻ.

മന്ത്രവിധങ്ങളും, ബിംബസംബന്ധിയാം
തന്ത്രവിധാനവുമെല്ലാം പഠിച്ചതിൽ
സന്തുഷ്ടനാകിയ കുഞ്ഞനുമൊട്ടുനാ-
ളന്തർമ്മുഖനായ് നടന്നു പലേടവും

പെട്ടൊന്നൊരുദിനം കുഞ്ഞനുള്ളൂർക്കോട്ടു
വീട്ടിലേക്കാശു തിരിച്ചു വിഭ്രാന്തനായ്
മാതാവുതത്രകിടപ്പിലാണെന്നൊരു-
ചേതോവികാരമുണ്ടായതു കാരണം.
ഏതാദൃശർക്കു മകത്തു ദുഃഖം വരാം
മാതാവുതന്റെ മഹാന്ത്യമോർത്തീടുകിൽ
ചേതസ്സുപാരമസംഗമാണെങ്കിലും
ചേതോവികാരമിതെത്രസാധാരണം!

ശങ്കരാചാര്യമഹായോഗിവര്യനും
അന്തരംഗത്തിലസംഗനെന്നാകിലും
അന്ത്യകർമ്മങ്ങളനുഷ്ഠിച്ചു കൊള്ളുവാൻ
അമ്മതൻ മുന്നിലണഞ്ഞതില്ലേ പുരാ?

ദീനമായിട്ടു ചുരുണ്ടുകൂടിപ്പുരം
ദൂനയായിട്ടുകിടപ്പിലാണമ്മയും
അന്ത്യയാത്രയ്ക്കു തുടങ്ങിയെന്നാശുക-
ണ്ടന്തികത്തിങ്കലിരുന്നു കുഞ്ഞൻ തദാ
യാതതാപാദിവികാരിയാണെങ്കിലും
ശാതനേത്രങ്ങൾ നനഞ്ഞു കുഞ്ഞന്നുമേ.
അമ്മതൻ മൗലി മടിത്തട്ടിൽ വച്ചുകൊ-
ണ്ടമ്മഹാനായമകൻ മഹാസാത്വികൻ
അമ്മുഖം നോക്കി ജപിച്ചു, തൻ കയ്യിനാ
ലമ്മതൻ നെറ്റി തലോടിയും മെല്ലവേ
സത്വരം കണ്ണുമിഴിച്ചഹോ! നങ്കയും
പുത്രവക്ത്രത്തിലുറപ്പിച്ചു ഗാഢമായ്
മിണ്ടുവാനൊട്ടുമശക്തയായെങ്കിലും
നങ്കതൻ കണ്ണിലുറഞ്ഞു തൂമുത്തുകൾ!
എത്രയോ കാലമടുക്കലില്ലാത്തതാം
പുത്രനെക്കണ്ടുനിറഞ്ഞ സന്തോഷമോ,
തത്രരോഗത്തിലെഴുന്നൊരത്താപമോ,
ചിത്ര, മക്കണ്ണുനനഞ്ഞതിൽ കാരണം?
പുത്രവക്ത്രത്തിലുറച്ചൊരാ ദൃഷ്ടികൾ
എത്രയും വേഗമടഞ്ഞു നിശ്ചേഷ്ടമായ്!
സ്പന്ദനം നിന്നു, വിവർണ്ണമായമ്മുഖം,
മന്ദമന്ദം ജഡമായിതക്കായവും.

വിശ്വത്തിനാത്മ വിഭൂതിനൽകീടുവാൻ
നിത്യനായുള്ളൊരു പുത്രനെപ്പാരിനായ്
അർപ്പിച്ചുകൊണ്ടു പവിത്രയായിക്കൃത-
കൃത്യയായിട്ടു മടങ്ങിനാൾ നങ്കയും!!

ധർമ്മവിചാര വിലീനയാമമ്മതൻ
കർമ്മശരീരവികാരമാറീടവേ,
അമ്മതന്നാത്മഗതിക്കു നിർവിഘ്നമാം
ബ്രഹ്മപദാപ്തിനേർന്നീടിനാൻ കുഞ്ഞനും

പുത്രനാരാദ്ധ്യമഹാ‍യോഗിയാവതി-
ങ്ങത്ര കാണുന്നതശക്യമായെങ്കിലും
ചിത്തം ജയിച്ച മകന്റെയുത്സംഗമാം
മെത്തമേലത്രകിടന്നു ചത്തീടുവാൻ
ഉള്ളൊരു ഭാഗ്യമഹോലഭി,ച്ചെത്രയും-
ദുർല്ലഭ,മത്ര പവിത്രമായ് ജീവനും.

മാതൃകർമ്മങ്ങൾ കഴിഞ്ഞു, തൻബന്ധനം
വേരോടറുത്തു, നടന്നു കുഞ്ഞൻസ്വയം
അന്നിലയത്തിലൊരിക്കലും പിന്നെയോ
ചെന്നതുമില്ല സമാധിപര്യന്തവും
ബന്ധനമറ്റു കഴിഞ്ഞവർക്കെങ്ങനെ
ബന്ധമുണ്ടാവതു ജന്മഗേഹാദിയിൽ?
ബന്ധുവായുള്ളതു പിന്നെ, ലോകൈകമാം
ബന്ധുവായുള്ള പരാപരൻ മാത്രമാം.

വിദ്യതൻ കാണ്ഡമനുത്തമം സത്തമം
ഭക്തിയാം വണ്ണമിതെന്നുമോർത്തീടുകിൽ
വിദ്യാഭിവൃദ്ധിവരും, പിന്നെ മുക്തിയും
സിദ്ധിക്കുമാർക്കു, മതിന്നില്ല സംശയം.
വിദ്യാധിരാജ കഥാമൃതാസേവനം
സദ്യഫലപ്രദമത്ര ദുഃഖാപഹം.
ബദ്ധ സംസാരവികാര രോഗത്തിനി
ങ്ങെത്രയും സദ്യഫലപ്രദം ഭേഷജം.

എന്നിതേവണ്ണമുരച്ചു കൂപ്പിസ്സ്വയം
മന്ദമെണീറ്റു മനോജ്ഞഹാസത്തൊടും
പത്രിപ്രവര വരിഷ്ഠനാം ഹംസവും
തത്രപറന്നു വിഹായസാ പോകയായ്

## വിദ്യാകാണ്ഡം സമാപ്തം

# യോഗകാണ്ഡം

## (കളകാഞ്ചി)

അഥസപദി തിമിരഭര വൃതിനിരകൾ നീക്കുവാ-
നാകാശ ദേശമണഞ്ഞിതാദിത്യനും
നിജമഹിത കരവിഹിത നിപുണതരമർശനാ-
ലന്ധതമാറ്റി വെളിച്ചമേകീടവേ,
ഇതളുകളിലിനിയ മധുനുകരുവതിനാസ്ഥയാ-
വണ്ടുകളാശു മുരണ്ടുല്ലസിക്കവേ,
കിളികളുടെ ഗളഗളിത കളലളിത കീർത്തനം-
കേട്ടുഷസ്സുന്ദരി കൺതുറക്കുന്നപോൽ,
നളിനദല നികരമഥ വിരിയുമളവേറ്റമ-
ങ്ങാശാമുഖങ്ങളാമോദികളാകവേ
അരുണകരവിരുതിലരുണാഭമായ് പ്രാചിതൻ
ഗണ്ഡതലങ്ങൾ തുടുത്തുല്ലസിക്കവേ,
നിജകനകനിറമുടയ ചിറകുകളടിച്ചടി
ച്ചാനന്ദമാർക്കുമുയർത്തുമാറങ്ങനെ
പതഗപതിവര നികര മകുടമണിയായിടും
പത്രിപ്രവരനും വന്നണഞ്ഞീടിനാൻ-
വിനയമൊടു വിഹഗകുലതിലകനതിതുഷ്ടനായ്

---

തിമിരഭരവൃതി = ഇരുട്ടിന്റെ ആവരണനിരകൾ. തിമിരഭരം = ഇരുട്ട്. വൃതി = ആവരണം അല്ലെങ്കിൽ മറവ്. കരവിഹിത = കൈകളാൽ (കരത്തിന് രശ്മിയെന്നും അർത്ഥമുണ്ട്). വിഹിത = ചെയ്യപ്പെട്ട. മർശനം = സ്പർശനം. ഇനിയ = പ്രിയംകരമായ (മധുരമായ). ആസ്ഥയാ = താല്പര്യത്തോടുകൂടി. ഗളഗളിത = കണ്ഠത്തിൽ നിന്നും പുറപ്പെട്ടതായ. കളലളിതകീർത്തനം = മനോഹരവും ലളിതവുമായ കീർത്തനം. ആശാ മുഖങ്ങൾ = ദിങ്മുഖങ്ങൾ. ആമോദികൾ = വാസനയുള്ളവ (വാസനയുണ്ടാക്കുന്നവ). അരുണകരവിരുത് = സൂര്യന്റെ കരവിരുത്. അരുണാഭം = ചെമപ്പുവർണ്ണത്താൽ ശോഭി ക്കുന്നത്. പതഗപതിവരനികരമകുടമണി = പതഗപതിവരന്മാരുടെ (പക്ഷീന്ദ്രന്മാരുടെ) നികരത്തിന് (സമൂഹത്തിന്) മകുടമണി (കിരീടരത്നം) ആയവൻ - പക്ഷിശ്രേഷ്ഠനായ

വിഷ്ടരം തന്നിലിരുന്നു മന്ദേതരം.
ഹൃദയതല കമലദല നിഹിത മുനിപാദവും
ചിന്തിച്ചു ഹർഷരോമാഞ്ചിത ഗാത്രനായ്
നിജനയന നളിനയുഗമൊരുകണമടച്ചിരു-
ന്നത്ര, ബന്ധിച്ചു ജവേന പദ്മാസനം.
അധരപുട, ചലനമൊടു ചടുലജപസാധനാ-
യജ്ഞവുമാശു കഴിച്ചു പക്ഷീന്ദ്രനും
അമിതരസമിതി മധുരമധുമൊഴികൾ തൂകിനാ
നാനന്ദബാഷ്പ പരിപ്ലുതനേത്രനായ്:-

ഇഹസദസി മുനിതിലക വിദിതകഥ കേൾക്കുവാൻ
വന്നിരുന്നീടും മഹാമഹത്തുകളേ!
അരിയമുനിചരിതമതു പറയുവതിനെത്രയും
ആനന്ദമുണ്ടെനിയ്ക്കെന്നറിഞ്ഞീടുവിൻ
ശ്രുതിവിഷയ വിപിനതട വിഹരണ ഹരീന്ദ്രനാം
വിദ്യാധിരാജ കഥാമൃതാസ്വാദനം
ക്ഷിതിയിലൊരുവനുമറിക, മതിവരുകയില്ലതാ-
നെത്ര കേട്ടാലുമറപ്പുമുണ്ടായ്‌വരാ
ജനിമരണ ദുരിതഹര പരമഗതിപൂകുവാ-
നിത്രയ്ക്കനായാസമാർഗ്ഗമില്ലന്യഥാ
ദിവസമനു ഗുരുമനന ഭജനകഥനാദികൾ
നിത്യാപവർഗ്ഗമാർഗ്ഗം നൃണാം നിർണ്ണയം
പരമതിനു തരമിവിടെ വരുവതിനു ഞാനിതാ
ഭട്ടപാദേശ കഥാശേഷമത്രയും
പറവനിഹ, പരമഗുരു പദകമല ചിന്തയാൽ
ഭക്തികലർന്നിതു കേട്ടുകൊണ്ടീടുവിൻ

---

ഹംസം. പത്രിപ്രവരൻ = പക്ഷിശ്രേഷ്ഠൻ. വിഹഗകുലതിലകൻ = പക്ഷിവംശത്തിനു തിലകക്കുറിയായവൻ. വിഷ്ടരം = പീഠം. (ആസനം). മന്ദേതരം = വേഗത്തിൽ. ഹൃദയ തല കമലദല നിഹിത മുനിപാദം = ഹൃദയതലമാകുന്ന (മനസ്സാകുന്ന) കമലദലത്തിൽ (താമര ഇതളിൽ) നിഹിതമായ (വയ്ക്കപ്പെട്ട) മുനിയുടെ (ചട്ടമ്പിസ്വാമികളുടെ) പാദം. ശ്രീ ചട്ടമ്പിസ്വാമികളുടെ പാദം ധ്യാനിച്ചു എന്നു ഭാവം. ഹർഷ രോമാഞ്ചിതഗാത്രൻ = ഹർഷരോമത്താൽ (രോമഹർഷത്താൽ) അഞ്ചിതമായ (മനോഹരമായ) ശരീരത്തോടു കൂടിയവൻ. ഒരുകണം = ഒരു ക്ഷണനേരം. ആനന്ദബാഷ്പ പരിപ്ലുതനേത്രൻ = സന്തോ ഷബാഷ്പം ചിതറുന്ന കണ്ണോടുകൂടി. പരിപ്ലുതം = ഇളക്കപ്പെട്ടത് (നനവുതട്ടിയത്).

മുനിതിലക വിദിതകഥ = മുനിതിലകനായ ചട്ടമ്പിസ്വാമികളുടെ വിദിതമായ

ജനനിയുടെ പരമപദഗതിയതിനു ശേഷമാ-
ഭട്ടപാദേശനഹോ! വിളംബം വിനാ
നിജഹൃദയഗത മമത സകലമപിസന്ത്യജി-
ച്ചാത്മഗേഹം വിട്ടിറങ്ങിത്തിരിക്കയായ്
കലുഷതര ഹൃദയമൊടു സകല സഹജാതരും
തെറ്റന്നടുത്തു തടഞ്ഞുനിർത്തീടിലും,
ഒരു മൊഴിയുമവരൊടതിനെതിരുപറയാതെയും
ചെറ്റൊരു വാട്ടം മുഖത്തിനില്ലാതെയും
നിജഹൃദയ നിയമമൊടു നിഗഡിത വികാരനായ്
നിർമ്മമനായി നടന്നു മുന്നോട്ടു താൻ
നിയമിയുടെ ഹൃദയഗതിയതിനു തടവേകുവാൻ
നിർജ്ജരവർഗ്ഗമതിന്നു മായീടുമോ?
നവനളിന മൃദുലദല നിഭ ചരണചാരിയായ്
പോകയാണങ്ങു വിനിശ്ചിതാത്മാ സ്വയം
ഗഹനതലമണവതിനു കരുതി നടകൊൾകയോ?
കന്ദരമാർന്നു തപസ്സിനായ്പ്പോകയോ?
നിജപഠനമതു തുടരുവതിനിനിയുമോർക്കയോ,
നിശ്ചയിച്ചുള്ളതറിഞ്ഞിടാനാവുമോ! ?
വിജിത ജഗദഖില സുഖചരിത ഹൃദയന്മാർക്കു
ലക്ഷ്യമേതാകിലു, മൊക്കെയും ബ്രഹ്മമാം
നിജമനസി പരിചിനൊടുതെളിയുമതി ഗൂഢമാം-
ബ്രഹ്മഭാവത്തെയുപേയമാക്കീടുവാൻ
കരുതി,യതിനുടയവഴി തിരവതിനു പോകയാ-
ണാത്മാനുയോഗ സമുത്തരം തേടുവാൻ.
ഇരവുപകലിതരനിനവൊരു തരവുമെന്നിയേ

---

(വിശ്രുതമായ കഥകൾ). ശ്രുതിവിഷയ വിപിനതട വിഹരണ ഹരീന്ദ്രൻ = ശ്രുതിവിഷയങ്ങളായ (വേദവിഷയങ്ങളായ) വിപിനതടങ്ങളിൽ (വനങ്ങളിൽ) വിഹരണംചെയ്യുന്ന (വിഹരിക്കുന്ന) ഹരീന്ദ്രൻ (സിംഹശ്രേഷ്ഠൻ) - വേദാന്ത വനകേസരി. ജനിമരണ ദുരിതഹരം = ജനനമരണ ദുരിതങ്ങളെ ഇല്ലാതാക്കുന്നത്. ദിവസമനു = ദിവസംതോറും. ഗുരുമനനഭജനകഥനാദികൾ = ഗുരുവിനെപ്പറ്റിയുള്ള (ചട്ടമ്പിസ്വാമികളെപ്പറ്റിയുള്ള) മനനം (ചിന്ത) ഭജനം (സേവിക്കൽ) കഥനം (അദ്ദേഹത്തെക്കുറിച്ചുള്ള കഥപറയൽ) മുതലായവ. നിത്യാപവർഗ്ഗം = നിത്യമായ മോക്ഷമാർഗ്ഗം. അപവർഗ്ഗം = മോക്ഷം. നൃണാം = മനുഷ്യർക്ക്. ഭട്ടപാദേശൻ = ഭട്ടപാദ+ഈശൻ. പണ്ഡിതശ്രേഷ്ഠനായ ചട്ടമ്പിസ്വാമികൾ. ഭട്ടൻ = പണ്ഡിതൻ. പാദശബ്ദം ബഹുമാനസൂചകമാണ്.

നിത്യവും ഹന്ത! നടക്കും പലേടവും.
പകലുകളിലിരവിഖരകിരണ പരിഭീതിയാൽ
പാതയോരത്തിലൊതുങ്ങി വാഴും സ്വയം
അനുദിവസമിതിവിജിത കാമനാം കുഞ്ഞനും
ദക്ഷിണദേശ സഞ്ചാരം തുടങ്ങിനാൻ:

അതു പൊഴുതിലൊരുദിവസമിതിവഴിനടക്കവേ
ചെന്നണഞ്ഞാശു മരുത്വാമലയതിൽ
ഗിരിശിരസി പരിലസിതമൊരു വിജനഗഹ്വരം
പുക്കിരുന്നാശു വിലീന ചിത്തത്തൊടും
നിജമനസി ജഗദധിപ പദകമലമാസ്ഥയാ
ചിന്തിച്ചുകൊണ്ടു വസിച്ചാൻ കുറച്ചുനാൾ
വിഷയസുഖരസികജന ഹൃദയപരിപന്ഥിയാം
വൈരാഗ്യമോടു നിരീഹനായങ്ങനെ.
യമനിയമസഹിതമശനാദിയും പാനവും
വിസ്മരിച്ചത്ര വസിക്കും ദശാന്തരേ
വിപിനഭൂവി, വിരവിനൊടുവരുമൊരു വിരാഗിയാം
സന്ന്യാസിമുഖ്യനെക്കണ്ടു മുട്ടീടിനാൻ
കുടിലതരമതി ജടില ശിരസിരുഹശോഭിയായ്
രമ്യകാഷായ കൗശേയ വേഷ്ടാംഗനായ്
ജപചലിത മധരപുടലസിത മുഖപദ്മനായ്
ദീർഘ നേത്രാഭനായ്, ദീർഘകായാഢ്യനായ്
മെതിയടിയിലഥപതിത മമലമൃദുപാദനായ്
ദണ്ഡുമായത്ര തൻ മുന്നിലണഞ്ഞിടും
മുനിവരനെ മൃദുഹസിത വദനമൊടു കണ്ടുടൻ

---

വിളംബംവിനാ = താമസം കൂടാതെ. സഹജാതർ = സഹോദരങ്ങൾ. നിജഹൃദയനിയമം = തന്റെ ഹൃദയത്തിലെ നിശ്ചയം. നിഗഡിത വികാരൻ = നിഗഡിതമായ (വിലങ്ങുവയ്ക്കപ്പെട്ട-തടയപ്പെട്ട) വികാരത്തോടു കൂടിയവനായി. നിർവികാരനായി എന്ന ഭാവം. നിഗഡം = വിലങ്ങ്. നിഗഡിതം = വിലങ്ങുവയ്ക്കപ്പെട്ട. നിയമി = തപസ്വി. നിർജ്ജരവർഗ്ഗം = ദേവന്മാർ. നിർജ്ജരൻ = ദേവൻ (ജരയില്ലാത്തവൻ). നവനളിന മൃദുലനിഭചരണ ചാരി = അപ്പോൾ വിടർന്ന താമരപ്പൂവിന്റെ മൃദുലദലത്തിനു തുല്യമായ പാദങ്ങളാൽ നടക്കുന്നവൻ. നിഭം = തുല്യം. ചരണചാരി = പാദസഞ്ചാരി (നടക്കുന്നവൻ). വിനിശ്ചിതാത്മാ = നിശ്ചയിച്ചുറച്ച മനസ്സോടു കൂടിയവൻ. ഗഹനതലം = വനം. കന്ദരം = ഗുഹ. വിജിതജഗദഖില സുഖചരിതഹൃദയന്മാർ = ലോകത്തിലെ

ഭക്തികലർന്നെഴുന്നേറ്റുടൻ കുഞ്ഞനും
ഹൃദികുതുകമൊടു സപദി നികടഭൂവിചെന്നുടൻ
പാദത്തിൽ വീണു നമസ്കരിച്ചീടിനാൻ
തദനു, ശുഭചരിത ഗുരുവരനൊടു വിനീതനായ്
കുഞ്ഞനും ചോദിച്ചിതേവമത്യാദരം:-
"അകതളിരിലറിയുവതിനതികുതുകമുണ്ടിവ-
ന്നാരെന്നു കാരുണ്യപൂർവമോതീടണം
ഭവദമല കമലദല നിഭചരണരേണുവാൽ
ധന്യമാകുന്നതു മീവനം തന്നെയോ?
യദിഭവതി, തവമഹിത തനുവിതിഹ വിശ്രമം
കൊള്ളുന്നൊരാ ഗുഹാഗാരമേതാം വിഭോ!
അരുളുവതിലനുചിതമൊരണുവുമതിലില്ലെങ്കി-
ലാശിച്ചിടുന്നറിഞ്ഞീടുവാനൊക്കെയും

ഇതിമധുരതര വചന മതിവിനയപൂർവകം
കേട്ടുരസിച്ചു ചൊല്ലീടിനാൻ യോഗിയും:-
"കപടമൊരു പൊഴുതുമറിയുന്നവനല്ല നീ-
കണ്ടാലറിയാ, മതീവ ജിജ്ഞാസു താൻ
തവ ഹൃദയതലമധിക ചലിതമൊരു സംശയാൽ;
വിജ്ഞാനവാർദ്ധി പാരീണനെന്നാകിലും
അറിവു പല വിഷയമതിലധികതരമെങ്കിലു-
മായില്ലറിയാനറിയേണ്ട വസ്തുവെ
ഇതികരുതിയക മുഴറിയസ്വസ്ഥനായി നീ-
സഞ്ചരിക്കുന്നതുമിന്നറിയുന്നു നാം
അറിക, തവഹൃദയഗതമതിഗഹന സംശയം
തീരുവാനുള്ളൊരു കാലമാസന്നമായ്

---

എല്ലാ സുഖങ്ങളെയും ജയിച്ചവൻ (നിസ്സംഗന്മാർ). ലോകസുഖങ്ങളെ വെന്നുകഴിഞ്ഞ നിസ്സംഗന്മാരുടെ ലക്ഷ്യസ്ഥാനം ഏതായാലും അവയൊക്കെ ബ്രഹ്മോന്മുഖമായ സഞ്ചാരം തന്നെയാണെന്നു സാരം. ഉപേയമാക്കീടുവാൻ = സാദ്ധ്യമാക്കിത്തീർക്കാൻ (പ്രാപിക്കത്തക്കതാക്കിത്തീർക്കാൻ). ഉപേയ = സാദ്ധ്യമായ. ആത്മാനുയോഗം = ആത്മാവിന്റെ ചോദ്യം. അനുയോഗം = ചോദ്യം. സമുത്തരം = സമ്യക്കാകും വണ്ണമുള്ള ഉത്തരം (ശരിയായ ഉത്തരം). ഇരവിഖരകിരണ പരിഭീതി = ഇരവിയുടെ (രവിയുടെ-സൂര്യന്റെ) ഖരകിരണങ്ങളിൽ (കടുത്ത രശ്മികളിൽ-വെയിലിൽ) ഉള്ള ഭീതി. വിജിതകാമൻ = ആഗ്രഹങ്ങളെ ജയിച്ചവൻ. ഗിരിശിരസി = മലമുകളിൽ. വിജനഗഹ്വരം = ഒഴിഞ്ഞ ഗുഹ. വിലീനചിത്തം = ലയിച്ച മനസ്സ്. വിഷയസുഖരസികജനഹൃദയ പരിപന്ഥിയാം = വിഷ

വിപിനമിതിലമരുമൊരു വിജനചര സാധുഞാൻ,
പേരുമാത്മാനന്ദ, നേക, നവ്യാകുലൻ
ഇഹസവിധഭൂവി മലയിലമരുമൊരു കന്ദരം
പുക്കിരിക്കുന്നാത്മ ചിന്താവ്രതത്തൊടും
അടവിയിതിലണവതിനു മുമ്പു പൂർവാശ്രമേ
നാടാർ കുലാംഗമായ് വാണിരുന്നേ നിവൻ
അതു പൊഴുതിലിവനിഹ കുമാരപൂർവം വേലു-
വെന്നായിരുന്നു പേരെന്നുമോർത്തീടു നീ
അതുപറയുവതിലിവനു സുഖമണുവുമില്ലകേൾ
സന്യാസിമാർക്കു പൂർവാശ്രമം വിസ്മൃതം
തദനു, മുനിവചനമതിസരസമിതി കേട്ടുടൻ
സന്തുഷ്ടനായൊരു കുഞ്ഞനും ചൊല്ലിനാൻ
"കൊതിമനസിപെരുതു തവസവിധഭൂവി വാഴുവാൻ
കോവിദനാകയാലങ്ങു യോഗാദിയിൽ
അതിനു പുനരനുമതിയുമിവനരുളിടേണമെ-
ന്നർത്ഥിച്ചിടുന്നു വിനീതനായിന്നിവൻ"
ഇതിനു മറുവചനമുടനരുളിയതു പോലവേ
തൻതലയാട്ടി യോഗീശനും സസ്മിതം
സപദി നിജ നിനവിനനുവാദമുണ്ടാകയാൽ
തേനസാകം നടന്നീടിനാൻ കുഞ്ഞനും
അവിടെ, മുനിവരഗുഹയിലവഹിതമനസ്കനാ-
യഞ്ചാറുമാസം കഴിച്ചു കൂട്ടീടിനാൻ
ഉപരിതല പഠനമതു പരിചൊടു തുടങ്ങിനാൻ
യോഗ മർമ്മാദികളായ ശാസ്ത്രങ്ങളിൽ
അവയിലതിമികവുനിജ നിപുണതയിൽ നേടിനാ-

---

യസുഖങ്ങളിൽ രസിക്കുന്ന ജനങ്ങളുടെ ഹൃദയങ്ങൾക്ക് ശത്രുവായിട്ടുള്ള. പരിപന്ഥി = ശത്രു. വൈരാഗ്യം = വിരാഗഭാവം (വിരക്തി). വിഷയസുഖരസികന്മാർക്ക് എതിരാണല്ലോ വിരാഗഭാവം. നിരീഹൻ = ഈഹ (ആഗ്രഹം) ഇല്ലാത്തവൻ. യമം = ഇന്ദ്രിയനിഗ്രഹം (അടക്കം). യമം, നിയമം, ആസനം, പ്രാണായാമം, പ്രത്യാഹാരം, ധാരണ, ധ്യാനം, സമാധി എന്നീ അഷ്ടാംഗയോഗങ്ങളിൽ ആദ്യത്തേതാണിത്. അഹിംസ, സത്യം, അസ്തേയം, അപരിഗ്രഹം, ബ്രഹ്മചര്യം ഇവയാണ് യമപഞ്ചകം. നിയമം = ഇന്നവിധമെന്ന് ശാസ്ത്രത്തിൽ നിയമിക്കപ്പെടുന്നതാണ് നിയമം. ഈശ്വരോന്മുഖമായ മനസ്സിന്റെ ദൃഢവ്രതം തന്നെ നിയമം. വിപിനഭൂവി = കാട്ടിൽ. വിരാഗി = രാഗദ്വേഷാദികൾ കൈവെടിഞ്ഞവൻ. കുടിലതരം = വളഞ്ഞത്. വളച്ചുകെട്ടിയത് എന്ന് ഇവിടെ വിവക്ഷ. സന്യാസി

നല്പകാലേന, സമർത്ഥനാം കുഞ്ഞനും
തദനു, ഗുരുചരണയുഗ നളിന നമനംചെയ്തു
സാഷ്ടാംഗമാശു സമാദരോപേതനായ്
പരിചിനൊടുപരമഗുരുവരനുടെയനുജ്ഞയാ
യാത്രയും ചൊല്ലിമടങ്ങി വീണ്ടും സ്വയം
നിജഹൃദയ പരിലസിത പരമപുരുഷാംഗവും
ചിന്തിച്ചുകൊണ്ടു നടന്നു തെക്കോട്ടുതാൻ.

സുപരിചിതജനഭവനമതുകളിൽ വസിക്കയും,
സത്രങ്ങളിൽപ്പോയുറങ്ങിയും രാത്രിയിൽ,
നഗര ഗിരിതട ജനപദ ഗ്രാമദേശങ്ങ-
ളൊട്ടനേകം ഹാ! കടന്നു പോയീടവേ,
ഒരുദിവസ,മൊരു ശിശിര സായാഹ്നവേളയിൽ
ചെന്നണഞ്ഞങ്ങൊരു പുണ്യാശ്രമാങ്കണേ
അവിടെ യുവരസികനൊരു സന്യാസിയാം ദ്വിജൻ,
കാഷായവേഷ ഭൂഷാംഗരോചിഷ്ണുവായ്
അസിതതര ശിരസിരുഹ രുചിര മുഖശോഭിതൻ
യജ്ഞോപവീത ലഗ്നോരസാ കാന്തിമാൻ
നിരവധിക നിയമിജനനികര നികഷാസ്ഥിതൻ
പീഠോപരിസ്ഥിതനായിരിക്കുന്നതാ
ഇടയിലിടയണുവുമിടചേരാതെയക്ഷമാ-
ദേവൻ തുടരുന്നു വാചാലഭാഷണം
വിഷയമതുപറകിലിഹ നിഗമപഠനം തത്ര
കേട്ടിരിക്കുന്നു രസംപിടിച്ചാളുകൾ
ഒഴുകിവരുമധിക പടുവചന പരിവാഹിയാം
വാചാപ്രസംഗമലച്ചുപൊങ്ങീടവേ

---

മാർ തങ്ങളുടെ തലയിൽ വളച്ചുകെട്ടാറുണ്ടല്ലോ. ജടിലം = ജടപിടിച്ചത്. കാഷായ കൗശേയ വേഷ്ടാംഗൻ = കാഷായവസ്ത്രം ചുറ്റിയിരിക്കുന്നവൻ. കൗശേയം = വസ്ത്രം. നികടഭൂവി = സമീപത്ത്. ഭവദമല കമല ദലനിഭചരണ രേണു അങ്ങയുടെ അമലവും (നിർമ്മലവും) ഭവദമല കമല ദലനിഭചരണരേണു ആയ ചരണങ്ങളിലെ (പാദങ്ങളിലെ) രേണുവാൽ = പൊടികളാൽ - അങ്ങയുടെ പാദധൂളികളാൽ. യദിഭവതി = അങ്ങനെയാണെങ്കിൽ. ഗുഹാഗാരം = ഗുഹ+ആഗാരം = ഗുഹയാകുന്ന വീട്. വിജ്ഞാന വാർദ്ധിപാരീണൻ = വിജ്ഞാനമാകുന്ന വാർദ്ധിയുടെ (കടലിന്റെ) മറുകര കടന്നവൻ. വിപിനമിതിൽ = ഈ കാട്ടിൽ. വിജനചരസാധു = വിജനപ്രദേശങ്ങളിൽ ചരിക്കുന്ന സന്യാസി. കന്ദരം = ഗുഹ. പൂർവാശ്രമം = സന്യാസം സ്വീകരിക്കുന്നതിനു മുമ്പുള്ള ജീവിതകാലം.

നിഗമമതിലധികതര നിഷ്ണാതനായിടും
കുഞ്ഞനും ചെന്നങ്ങിരുന്നു, കേട്ടീടുവാൻ
പലതുമഥ പറയുവതിനിടയിലവനീസുരൻ
വേദാധികാര നിരൂപണം ചെയ്കയായ്
അവനിയതിലവനിസുര ബാഹുജന്മാരുമാ-
വൈശ്യരുമാണതിനർഹനെന്നോതിനാൻ
നിഗമഗത വചനമതുകേൾക്കുവാൻ പോലുമി-
ങ്ങന്ത്യജനില്ലധികാരമെന്നോതിനാൻ
അതു സുദൃഢതരമഥ സമർത്ഥിച്ചുകൊള്ളുവാൻ
യുക്തിവാദങ്ങൾ നിരത്തിവാദിക്കവേ
പരിചിലതിവിനയതര വചനമൊടു കുഞ്ഞനും
മന്ദമിവണ്ണമയാളോടു ചൊല്ലിനാൻ
"വചനമിതു തവപറകിലദ്ധ്യാത്മമല്ല താൻ
വാവദൂകസ്യ വചോവിലാസം, വിഭോ!
നിഗമമതു ഭുവനസുരമാത്രമാണെന്നതോ
ശാസ്ത്രവാദങ്ങൾക്കു പാടേ വിരുദ്ധവും!
വൃഷലനിഹ നിഗമപഠനം നിഷേധിപ്പതാ-
യേതു ശാസ്ത്രത്തിൽ പ്രമാണമുണ്ടോതുവാൻ?
അവനിസുരനൊഴികെയപരന്മാർക്കു പഠനം-
പാടില്ലയെങ്കിലക്കാട്ടാളനായിടും
കവഷനവനതിമഹദ'പോന പത്രീയ'മാം
വേദസൂക്തം രചിച്ചീടുവാനാവുമോ?
വിപിനചരനവ,നഹിതനെങ്കിലും, താപസൻ
അന്തണയോഗിമുഖ്യന്മാർക്കുമുത്തമൻ!

---

കുമാരപൂർവം വേലു = പൂർവപദം കുമാരു എന്ന വേലു - കുമാരവേലു. തദനു = അനന്തരം.

കോവിദൻ = സമർത്ഥൻ. തേനസാകം = അവനോട് കൂടി. (ആ സന്യാസിയോടു കൂടി). അവഹിത മനസ്കൻ = ശ്രദ്ധാലു. സമാദരോപേതൻ = ആദരത്തോടു കൂടിയ വൻ. അനുജ്ഞയാ = സമ്മതത്തോടുകൂടി. ശിശിരസായാഹ്ന വേളയിൽ = തണുപ്പുള്ള സായംകാലത്ത്. ദ്വിജൻ = ബ്രാഹ്മണൻ. കാഷായ വേഷഭൂഷാംഗ രോചിഷ്ണുവായ് = കാഷായ വേഷമാകുന്ന ഭൂഷയോട് (ആഭരണത്തോട് കൂടിയ) അംഗങ്ങളാൽ (ശരീരഭാഗങ്ങളാൽ) രോചിഷ്ണുവായി (ശോഭിക്കുന്നവനായി). അസിതതര = നല്ല കറുപ്പു നിറമുള്ള. അസിതം = കറുപ്പ്. ശിരസിരുഹം = തലമുടി. യജ്ഞോപവീതലസോരസാ

അവനിസുരമുനികുലമൊരിക്കലീ വേടനാം
മാമുനിതന്റെ കാൽത്താർപിടിച്ചീലയോ?
സവനവിധി, ശമധനികനാമിവൻ തന്നുടെ
മുന്നിൽ നടത്താൻ കൊതിച്ചുചെന്നീലയോ?!

തടിനികുലവരതിലക വിലസിതസരസ്വതീ
തീരത്തൊരിക്കലീ വിപ്രസന്യാസിമാർ
അതിമഹിതമൊരു സവനമഴകിനൊടു ചെയ്യവേ
തത്ര ചെന്നെത്തിക്കവെഷൻ യദൃച്ഛയാ
അശുഭകരമിതിബത വിചാരിച്ചു വിപ്രരും
യാഗകർമ്മങ്ങളുപേക്ഷിച്ചു സത്വരം
മൃഗനിധനമിവനുടയകുലവിഹിത ധർമ്മ,മി-
ക്കാട്ടാളനൊത്തു മഖം ചെയ്വതെങ്ങനെ?
ഇവനെവയമുടനെയിവിടെ നിന്നുമോടിക്കുക
യെന്നതല്ലാതൊരു മാർഗ്ഗമില്ലന്യമായ്
ഇതികരുതി,യവരവനെയധികതരദൂരത്തി-
ലൂഷരദേശത്തിലാശുകൊണ്ടാക്കിനാർ
വിമലതര സലിലഭരസുലളിത സരസ്വതീ-
തോയമിക്കാട്ടാള പാനം നിമിത്തമായ്
ഒരുപൊഴുതുമതിമലിനമാകാതിരിക്കുവാ-
നാശിച്ചുപോൽ, വിപ്രചിത്തമീവണ്ണമോ!?
അതികഠിനതരമഥ നിദാഘതാപത്തിനാൽ
ചുട്ടുപഴുക്കും മണൽക്കാട്ടിലേകനായ്
ദുരിതതരഹൃദയനവ, നതിതര പിപാസയാ
കേണുഴന്നിറ്റു ജലം ലഭിച്ചീടുവാൻ
ഒരുവഴിയുമവനവിടെയതിനു ലഭിയായ്കയാൽ

---

കാന്തിമാർ = യജ്ഞോപവീതത്താൽ (പൂണുനൂലിനാൽ) ലഗ്നമായ (പറ്റിച്ചേർന്ന) ഉരസാ (മാറിടത്താൽ) ശോഭിക്കുന്നവൻ (മാറത്തു പറ്റിക്കിടക്കുന്ന പൂണുനൂലോടു കൂടിയവൻ) നിയമിജന നികരനികഷാസ്ഥിതൻ = ധാരാളം നിയമി ജനങ്ങളുടെ (സന്യാസിമാരുടെ) നികഷത്തിൽ (മദ്ധ്യത്തിൽ) സ്ഥിതൻ = ഇരിക്കുന്നവൻ. നിരവധിക+നിയമിജന+നികര+നികഷാ+സ്ഥിതൻ = നിരവധി നിയമിജന നികര നികഷാസ്ഥിതൻ. നിരവധികം = ധാരാളം. നിയമിജനനികരം = സന്യാസിമാരുടെ കൂട്ടം. നികഷാ = മദ്ധ്യത്തിൽ. സ്ഥിതൻ = സ്ഥിതിചെയ്യുന്നവൻ. പീഠോപരിസ്ഥിതൻ = പീഠ+ഉപരി+സ്ഥിതൻ = പീഠത്തിലിരിക്കുന്നവൻ. ഇട,യിടയിലണുവുമിടചേരാതെ = (സംസാരിക്കുന്നതിനിടയിൽ) അണുപോലും ഇടയില്ലാതെ (തുടരെ എന്നർത്ഥം). ക്ഷമാദേവൻ = ഭൂദേവൻ.

ഓംകാര നാദമുയർത്തിക്കവഷനും
നിജമഹിത തപഗരിമ ദീപ്തമാക്കിസ്സ്വയ-
മൃക്കുകളാശു നിർമ്മിച്ചിതേകാഗ്രനായ്
തദനു ജലമതിനുട, 'നപോനപത്രീയ'മാം
മന്ത്രവുമാശു നിർമ്മിച്ചാൻ നിരാകുലം
അതുപൊഴുതിലതിമുദിത ദേവതാസഞ്ചയം
തത്രവന്നെത്തി നിരന്നു നിസ്തന്ദ്രരായ്
ഉടനവിടെ വടിവിലൊഴുകാൻ തുടങ്ങീടിനാ-
ളുത്തമിയായ സരസ്വതീവാഹിനി
അതിശയമിതറിയുമളവധിക ബഹുമാനമോ-
ടത്ര, വന്നെത്തിനാർ വിപ്രസന്യാസിമാർ
അനുശയവു, മധികതരഭയവു, മുരുനാണവും
ചെമ്മേ കലർന്നുടൻ ബദ്ധാഞ്ജലികളായ്
കവഷ, മതിവിനയ നയ സഹിതമഥസൽക്കരി-
ച്ചദ്ധ്വരശാലയിലേയ്ക്കു കൂട്ടീലയോ?
കവഷകഥയിതുമഹിതമൈതരേയത്തിലും
കൗഷീതകി ബ്രാഹ്മണത്തിലും കീർത്തിതം
ഉപനിഷദി കഥകളിതിപലതുമിഹ കാൺകയാൽ
ശൂദ്രനും വേദാർഹനായ് വരുന്നീലയോ?
ദൃഢത നിജഹൃദിസപദി വസ്തുതത്ത്വത്തിലു-
ണ്ടെങ്കിലീവണ്ണമുരയ്ക്കില്ലൊരാളുമേ
നിഖിലമഹമിതി നിനവു മനസി നിറയുന്നവർ-
ക്കെങ്ങനെ ഭേദവിചാരമുണ്ടായ്‌വരും?
അവനിസുരവരനുമിഹ പരമചണ്ഡാളനും
മുക്തിമാർഗ്ഗം വേദമെന്നും സമാനമാം

---

(ബ്രാഹ്മണൻ). വാചാലഭാഷണം = വാചാലമായ പ്രഭാഷണം. നിഗമപഠനം = വേദപഠനം. ഒഴുകിവരുമധികപടുവചന പരിവാഹിയാം = ഒഴുകിവരുന്ന പടുവചനങ്ങളുടെ, കരകവിഞ്ഞൊഴുകുന്നതായ. വാചാപ്രസംഗത്തിന്റെ വിശേഷണം. പരിവാഹി = കരകവിഞ്ഞൊഴുകുന്നത്. 'പരിവാഹി'യെന്ന പദത്തിന് നിഷ്പ്രയോജനമായി പദസംഖ്യ വർദ്ധിപ്പിക്കുന്ന വാക്യം എന്നും അർത്ഥമുണ്ട്. ആ വാചാപ്രസംഗം വെറും വാചകമടിയാണ് എന്നും അർത്ഥം പറയാം. നിഗമം = വേദം. നിഷ്ണാതൻ = സമർത്ഥൻ = അവനിയതിൽ = ഭൂമിയിൽ. അവനിസുരൻ = ബ്രാഹ്മണൻ. ബാഹുജന്മാർ = ക്ഷത്രിയന്മാർ. അന്ത്യജൻ = ശൂദ്രൻ. വാവദൂകസ്യ വചോവിലാസം = വാവദൂകന്റെ വാഗ്വിലാസം. വാവദൂകൻ = വായാടി. ഭുവനസുരമാത്രം = ബ്രാഹ്മണർക്കു മാത്രമുള്ളത്. ഭുവനസുരൻ = ഭൂസുരൻ.

നിഖിലജന നിവഹവുമതിന്നർഹരായ്‌വരും;
വേദജ്ഞരായവർക്കില്ലൊരു ശങ്കയും."

മധുരതര, മതിവിശദമിതി മൊഴികളെത്രയും-
യുക്തിപൂർവം പറഞ്ഞീടും ദശാന്തരേ
സഭയഖിലമധികതര വിസ്മയത്തോടുടൻ
കുഞ്ഞനെനോക്കിയുരച്ചാരിതേവിധം
"വിനയമൊടുമതിസരസമിതി വിഭവയുക്തനായ്
വേദവാദം ചെയ്യുമീയുവാവാരിവൻ?
നിഗമമതിലിവനുടയൊരറിവധിക, മദ്ഭുതം
ശങ്കരാചാര്യർക്കുമില്ലീ മനീഷയും!"
ഇതിപലതുമവരഥ പരസ്പരം ചൊല്ലിയും
ഭക്ത്യാദരേണ വിലോകനം ചെയ്കയും
മുനിനികരമതിനിവനൊരണിമകുടമാമെന്നു
ചിന്തിച്ചതിശയിച്ചങ്ങിരുന്നീടിനാർ

തിരുവചനമതിനൊരെതിർവചനമുണ്ടാകയോ?
നെറ്റിചുളിച്ചു നോക്കീടിനാനന്തണൻ
തദനു, നിജവചനമതു പരിചിനൊടുഖണ്ഡിച്ച-
കുഞ്ഞനോടീർഷ്യ കലർന്നു ഗർവിഷ്ഠനായ്,
വദനമതിലുണരുമൊരു പരമപരിഹാസവും
പ്രത്യർത്ഥിസംഹാരചിന്തയും പൂണ്ടുടൻ
അതിപടുത വചനമതിലുടയ സന്യാസിയു-
മത്യന്തരുഷ്ടനായിങ്ങനെ ചൊല്ലിനാൻ:-
ഗദിതമിതു തവഭവതിയുക്ത, മെന്നാകിലും
കീഴ്‌വഴക്കങ്ങൾക്കു പാടേ വിരുദ്ധമാം.

---

വൃഷലൻ = ശൂദ്രൻ. പാഠനം = പഠിപ്പിക്കൽ. കവഷൻ = ഒരു മുനി. പൂർവാശ്രമത്തിൽ ഇദ്ദേഹം കാട്ടാളനായിരുന്നു. ഈ കവഷൻ രചിച്ചതാണ് 'അപോനപത്രീയം' എന്ന വേദമന്ത്രം. ദാഹപരവശനായപ്പോൾ ജലം ലഭിക്കാൻ വേണ്ടി നിർമ്മിച്ചമന്ത്രമാണ്. ആ മന്ത്രത്തിന്റെ ശക്തിയാൽ പ്രസന്നയായ സരസ്വതീനദി കവഷന്റെ സമീപത്തേക്ക് ഒഴുകിവന്നു. കവഷന്റെ ഈ കഥ ഐതരേയ ബ്രാഹ്മണത്തിലും, കൗഷീതകി ബ്രാഹ്മണത്തിലും പ്രസ്താവിക്കുന്നുണ്ട്. തുടർന്നുള്ള വരികളിൽ കവഷന്റെ ഈ കഥ വിവരിക്കുന്നുണ്ട്. വേദം പഠിപ്പിക്കാനുമുള്ള അവകാശം ബ്രാഹ്മണനു മാത്രമേ ഉള്ളുവെങ്കിൽ, കാട്ടാളനായ കവഷൻ അപോനപത്രീയം എന്ന വേദമന്ത്രം രചിച്ചതെങ്ങനെയെന്നാണ് കുഞ്ഞൻ (ചട്ടമ്പിസ്വാമികൾ) ചോദിക്കുന്നത്. അതിമഹദ്+അപോനപത്രീയം = അതിമ

നിഗമമതു നിയതമിഹ ശൂദ്രനില്ലെന്നതേ
കീഴ്‌വഴക്കം, പ്രമാണോക്ത, മാചാരവും.
വൃഷലമുഖജനമതിനു നിഗമപഠനം തത്ര
പാടില്ലയെന്നു ശാസ്ത്രം വിധിപ്പീലയോ?
അവനിസുരജനമതുകളാചരിച്ചീടുന്നു,
ശാസ്ത്രമനുഷ്ഠാന പാഠമല്ലോ നൃണാം."

ഉദിതമിതു ബഹുരസമൊടത്രയും കേട്ടുകൊ-
ണ്ടർത്ഥവത്താമൊരു മന്ദഹാസത്തൊടും
അതിചപല ഭുവനസുര നാവടക്കീടുവാ,
നുത്തരമിങ്ങനെ ചൊല്ലിനാൻ കുഞ്ഞനും
"അവനിസുരകുലതിലക! നിഗദിദമിദം ത്വയാ
ദത്താവധാനതയോടു കേട്ടേനഹം.
അവനിസുരകുലമനിശമത്ര ശാസ്ത്രോക്തങ്ങ-
ളാചരിച്ചീടുന്നുവെന്നു ചൊല്ലീലയോ?
ഇവനിവിടെയൊരു ചെറിയ സംശയമുണ്ടതി-
ന്നുത്തരമൊന്നു കനിഞ്ഞു ചൊല്ലീടുമോ?
അതിവിദിതമഖില ധരണീദേവസമ്മതം
അശ്വമേധാഖ്യപ്രകരണത്തിൽ സ്ഫുടം
കഥിതമിതി, മഹിതഹയമേധം കഴിഞ്ഞുട-
നശ്വശിശ്നം തസ്യഭാര്യാ ഭഗാന്തരേ
പരിചിനൊടു തിരുകിടണമെന്നു ചൊല്ലുന്നതും
ആരണരായവരാചരിക്കുന്നുവോ?
അതു നിഗമനിയമ, മതുശാസ്ത്രോക്ത, മാകയാ-
ലാചരണീയമാണല്ലോ യഥാവിധി!"

---

ഹദപോനപത്രീയം. വിപിനചരൻ = കാട്ടാളൻ. അഹിതൻ = (ബ്രാഹ്മണർക്ക്) ഹിതമല്ലാത്തവൻ. സവനവിധി = യാഗം. ശമധനികൻ = ശമം (മനോവികാരങ്ങളുടെ ശാന്തി) യാകുന്ന ധനത്തോടു കൂടിയവൻ = യോഗി. സ്വാർത്ഥലാഭത്തിനു വേണ്ടി, കവഷനെ വേടനാണെന്ന കാരണത്താൽ ഒരിക്കൽ ബ്രാഹ്മണസന്യാസിമാർ ഒരു മണൽക്കാട്ടിൽ കൊണ്ടുവിട്ടു. ഒടുവിൽ അതേ ബ്രാഹ്മണ സന്യാസിമാർ തന്നെ കവഷന്റെ കാലുപിടിക്കുകയും, തങ്ങൾ തുടങ്ങിയ യാഗം കവഷന്റെ സാന്നിധ്യത്തിൽ പൂർത്തിയാകാൻ ആഗ്രഹിക്കുകയും ചെയ്തു. ആ കഥ തുടർന്നുള്ള വരികളിൽ വിവരിക്കുന്നുണ്ട്.

തടിനികുല വരതിലക വിലസിത സരസ്വതി = തടിനികുലത്തിന് (നദീസമൂഹത്തിന്)

ഇതികഠിന വചന മുസലാഘാതമേൽക്കയാൽ
ആലാനബദ്ധ മാതംഗരാജോപമം,
ഉഴറി,യൊരുവഴിയുമഥ രക്ഷനേടാൻ തനി-
യ്ക്കില്ലെന്നു കണ്ടുവിഷണ്ണനായിസ്സ്വയം
ഒരുമൊഴിയുമതിനു മറുമൊഴി പറവതാകാതെ
കുമ്പിട്ടിരുന്നു വിയർത്തൊലിച്ചാരണൻ.

അതുപൊഴുതിലധികതര ജിജ്ഞാസയാൽസ്സദ-
സ്സാകവേ കുഞ്ഞനു ചുറ്റിലും കൂടിനാർ
അതിഗഹന നിഗമമധികാരിയായോതുന്നൊ-
രബ്രാഹ്മണോയ മാരെന്നറിഞ്ഞീടുവാൻ,
പലതുമവരതു പൊഴുതുചോദിച്ചുവെങ്കിലും
മിണ്ടാതെ നിന്നതേയുള്ളു കുഞ്ഞൻ തദാ
മറുപടിയുമതിനു ബത പരിചൊടുരചെയ്യാതെ
മന്ദം നടന്നകന്നീടിനാനപ്പൊഴേ

തദനു, പുരമഥനനുടെയപരവടിവാർന്നവൻ,
ഗീഷ്പതിപോലെ മഹാജ്ഞാനമാർന്നവൻ,
ഭുവനസുഖ വലയശതഭേദനം ചെയ്തവൻ,
വിദ്യാധിരാജൻ നടന്നു തെക്കോട്ടു താൻ.
ഇടതു കരലതികയതിലൊരു ചെറിയഭാണ്ഡവും
പേറിയൊറ്റയ്ക്കു കുനിഞ്ഞു നോക്കിസ്സ്വയം
അടവികളുമിടവഴിയുമിടകലരുമേകാന്ത-
മാർഗ്ഗങ്ങളൊട്ടു പിന്നിട്ടു നീങ്ങീടവേ
അമിതകരബലമുടയ ശഠരവിടെ നില്ക്കയാ-
ണഞ്ചാറുപേരതാ മാർഗ്ഗമദ്ധ്യത്തിലായ്

---

വരതിലകമായി (ശ്രേഷ്ഠമായ നെറ്റിപ്പൊട്ടായി) വിലസുന്ന (ശോഭിക്കുന്ന) സരസ്വതി എന്ന നദി. ശ്രേഷ്ഠയായ സരസ്വതീനദി. വിപ്രസന്യാസിമാർ = ബ്രാഹ്മണ സന്യാസിമാർ. മഹിതം = മഹത്തായ. സവനം = യാഗം. മൃഗനിധനം = മൃഗങ്ങളെ കൊല്ലുകയെന്നത്. മഖം = യാഗം. ഊഷരദേശം = മണൽക്കാട്. നിദാഘതാപം = ഉഷ്ണകാലത്തിലെ ചൂട്. പിപാസയാ = ദാഹത്തോടുകൂടി. നിജമഹിത തപ ഗരിമ = തന്റെ മഹത്തായ തപസ്സിന്റെ ഗുരുത്വം. ഋക്കുകൾ = സ്തുതിമന്ത്രങ്ങൾ. ജലമതിന് = ജലം ലഭിക്കുന്നതിനു വേണ്ടി. മരുഭൂമിയിൽ ദാഹാർത്തനായപ്പോൾ ജലത്തിനു വേണ്ടി കവഷൻ നിർമ്മിച്ച മന്ത്രമാണ് 'അപോനപത്രീയം'. നിസ്തന്ദ്രരായ് = മടിയില്ലാതെ (പ്രസരിപ്പോടുകൂടി). വാഹിനി = നദി. അനുശയം = പശ്ചാത്താപം. (ഇത്രയും ദിവ്യനായ കവഷനെ നിന്ദിച്ചല്ലോ

മറവരവ,രതുവഴി കടന്നുപോം പാന്ഥരെ
ക്കൊള്ള ചെയ്യുന്നതിനങ്ങു നില്ക്കുന്നതാം
ഇതു സപദിഹൃദികരുതിയഥ കരുതലോടുതാൻ
ഭട്ടപാദേശനുമങ്ങു ചെന്നീടിനാൻ
അരികണയുമതു പൊഴുതിലവർ വഴിതടുക്കയായ്
ഭാണ്ഡം പിടിച്ചുപറിച്ചെടുത്തീടുവാൻ
അതുപൊഴുതിലവരിടയിലമിതഗതിവേഗനായ്
ചാട്ടുളിപോലെ ചരിഞ്ഞു ചാടീടിനാൻ
കിതവരവരഖിലമടി മമ്മർത്തിലേറ്റപോ-
ലൊട്ടുമനങ്ങുവാനാവാതെ നിന്നുപോയ്
സ്വയമതിനു പരിചിനൊടു കാണിച്ച വിദ്യയെ-
ന്താ,രറിയുന്നു മഹാജ്ഞാനി തൻബലം?
പരമഗുരു തിരികെവരുമതുവരെയുമായവർ-
ക്കങ്ങനെ നില്ക്കേണ്ടിവന്നു, നിശ്ചേഷ്ടരായ്.
പകലറുതിപെടുമളവു പരമകരുണാമയൻ
ഭട്ടപാദേശൻ തിരിച്ചു വന്നീടവേ
മൃദുഹസിത, നവരുടയ തനു തടവിടുമ്പൊഴേ
യ്ക്ക,ത്തനുബന്ധനം വിട്ടുണർന്നാരവർ
മറവരവ,രധികതര ഭയമൊടുടനോടിനാ-
രാകെ വിരണ്ടു നാനാദിഗന്തങ്ങളിൽ.

തദനു, ദിനപതിതനയ തനയസമനാം കുഞ്ഞ
നാശു തുടർന്നിതു ധർമ്മ സഞ്ചാരണം.
പലവഴിക,ളിടവഴിക,ളരിയ പുടഭേദങ്ങ-
ളമ്പലം, ഗ്രാമം പുടോദകത്തോട്ടവും

---

എന്നോർത്തുള്ള പശ്ചാത്താപം). ഉരുനാണം = വർദ്ധിച്ചനാണം. അതി വിനയ നയ സഹിതം = വലിയ വിനയത്തോടും, നയത്തോടും കൂടി. കവഷം = കവഷനെ. അധ്വര ശാല = യാഗശാല. കൂട്ടീലയോ = കൂട്ടിക്കൊണ്ടു പോയില്ലയോ? കവഷകഥയിത് = ഈ കവഷകഥ. ഐതരേയം = ഋഗ്വേദത്തിലെ ഒരു ബ്രാഹ്മണം - ഐതരേയനാൽ പറയ പ്പെട്ട ബ്രാഹ്മണം. വേദത്തിന്റെ കർമ്മപരമായ വ്യാഖ്യാനത്തിനാണ് 'ബ്രാഹ്മണം' എന്നു പറയുന്നത്. ഋഗ്വേദത്തിന്റെ ഒരു ശാഖയാണ് കൗഷീതകി. കീർത്തിതം = കീർത്തിയ്ക്ക പ്പെട്ടിരിക്കുന്നു. ഉപനിഷദി = ഉപനിഷത്തിൽ. വസ്തുതത്ത്വം = പരമാർത്ഥ വസ്തുവിനെ ക്കുറിച്ചുള്ള തത്ത്വം. നിഖിലമഹം = എല്ലാം ഞാനാണ്. മുക്തിമാർഗ്ഗം വേദം = മുക്തിക്കു മാർഗ്ഗമായ വേദം. മനീഷ = ബുദ്ധി. വിലോകനം ചെയ്ക = നോക്കുക.

പുഴക,ളുഴകുടയ നവപുളിന്,മഴിയങ്ങളും
മറ്റും പ്രദേശങ്ങളും കടന്നേകദാ
പരമരിയൊരുഷസി വടിവീശ്വരത്തെത്തിനാൻ
പാരം നടന്നു തളർന്നു സർവാംഗവും
വഴിയരികിലുടയ വടവിടപിയുടെ വൻതടേ
വിശ്രമാർത്ഥം ചെന്നിരുന്നു മന്ദേതരം
സുഖജനക മതിശിശിരതര മനിലപോതമേ-
റ്റപ്പൊഴേയ്ക്കാശു തളർന്നുറങ്ങീടിനാൻ
നിരവധികദിന ഗമന വിവശതനിമിത്തമായ്
നിർബാധ നിദ്രാവലംബിയായ്ത്തീർന്നതാം
ഝടിതി പുനരവിടെയൊരു കൊടിയ കോലാഹലം
കേട്ടുണർന്നാശു നോക്കീടിനാൻ ചുറ്റിലും
തെരുവുകളിലലയുമൊരു ബാലരഞ്ചാറുപേർ
കൂകിവിളിക്കയൊണാരെയോ പാരമായ്
അതുസപദിനികടഭൂവികണ്ടങ്ങു ചെൽകയായ്,
കാര്യമെന്തെന്നറിഞ്ഞീടുവാൻ കുഞ്ഞനും
ഒരുമനുജനതിവികൃത, നെത്രയും പ്രാകൃതൻ
വൃദ്ധനിരിക്കുന്നതത്ര കണ്ടീടിനാൻ
പൊടിപടലമണിയുമൊരു ജടമുടികൾ കാറ്റിനാ-
ലാടിക്കളിക്കുന്നു നാലുപാടും സ്വയം,
അതികൃശതകലരുമുടലധികവും നഗ്നമാ
ണൊറ്റയായുള്ള രുദ്രാക്ഷം കഴുത്തിലും
അതിമലിന, മവിടവിടമെത്രയുംക്കീറിയോ-
രൊറ്റത്തുവർത്തു കടീതടത്തിങ്കലും

---

അന്തണൻ = ബ്രാഹ്മണൻ. പ്രത്യർത്ഥി സംഹാരചിന്ത = ശത്രുവിനെ സംഹരിക്കണമെന്ന വിചാരം. രുഷ്ടൻ = കോപിച്ചവൻ. ഗദിതം = വാക്ക് (പറയപ്പെട്ടത്). ഗദിതമിതു തവഭവതിയുക്തം = അങ്ങു പറഞ്ഞതു ശരിയാണ്. നിഗമം = വേദം. നിയതം = നിശ്ചയമായും. പ്രമാണോക്തം = പ്രമാണഗ്രന്ഥങ്ങളിൽ പറയപ്പെട്ടത്. വൃഷലമുഖജനം = ശൂദ്രാദികളായ ജനങ്ങൾ. നൃണാം = മനുഷ്യർക്ക്. ഉദിതം = (ബ്രാഹ്മണസന്യാസിയാൽ) പറയപ്പെട്ടത്. അതിചപല ഭുവനസുര നാവടക്കീടുവാൻ = ചപലനായ ആ ബ്രാഹ്മണന്റെ വായടയ്ക്കാൻ.

അവനിസുരകുലതിലക = അല്ലയോ ബ്രാഹ്മണശ്രേഷ്ഠാ! ത്വയാ = അങ്ങയാൽ. ഇദം (ഇപ്രകാരം) നിഗദിതം = പറയപ്പെട്ടത്. അങ്ങിപ്പോൾ പറഞ്ഞ വാക്കുകൾ എന്നർത്ഥം.

ഇടയിടയിലതികഠിന ദീർഘനിശ്വാസമോ-
ടശ്രുകുമ്പിട്ടൊരുമട്ടിരിക്കുന്നതാ
മുഖകമലമതിവിമലമൊന്നു കണ്ടീടുവാ-
നായില്ലകുഞ്ഞ,നെന്നാകിലും തൻമനം
കരുതി, വെറുമൊരു വികൃതനല്ലയിപ്പൂരുഷൻ
സാമാന്യനല്ല, യോഗീശ്വരൻ തന്നെയാം
ഇതികരുതിയധികതര ഭക്ത്യാദരങ്ങളാൽ
പാദത്തിൽവീണു നമിച്ചു കുഞ്ഞൻതദാ
നിരവധികദിനമിതിനടന്നതിൻ സദ്ഫലം
സദ്ഗുരു രൂപമെടുത്തു വന്നെന്നതോ!
ഹൃദയമിഹ തിരയുമൊരു ഗുരുചരണമീവിധം
കണ്ണിനുമുമ്പിലണഞ്ഞുവോ സാമ്പ്രതം!

മുകുളനിഭ കരയുഗളമൊടുമടിയിലീവിധം
വീണുകിടന്ന വിരാഗിയെക്കാൺകവേ
വിരജനവനകതളിരിലധികതരമായുള്ളൊ-
രാനന്ദമുണ്ടായി വന്നുവെന്നാകിലും
നിജഹൃദയമനവധിക സംവത്സരങ്ങളായ്
കാത്തുസൂക്ഷിക്കുമീ ബ്രഹ്മബോധാമൃതം
പകരുവതിനധികതരമർഹമായുള്ളൊരു-
പാത്രമുണ്ടായതിൽത്തൃപ്തനെന്നാകിലും
മതിചലനമുടയൊരു മനുഷ്യനെപ്പോലവേ
പാരമെഴിച്ചതിവേഗമോടീടിനാൻ
കരഗതമൊരസുലഭ മഹാരത്നതല്ലജം
കൈവിട്ടുപോവതിലാർത്തനായ്ക്കുഞ്ഞനും,

---

ദത്താവധാനതയോട് = ശ്രദ്ധയോട്. അതിവിദിതം = വളരെ പ്രസിദ്ധമായത്. അഖിലധരണീദേവ സമ്മതം = എല്ലാ ബ്രാഹ്മണർക്കും സമ്മതമായത്. അശ്വമേധാഖ്യ പ്രകരണം = അശ്വമേധപ്രകരണം. യജുർവേദത്തിലെ ഒരു പ്രകരണം. സ്ഫുടം = വ്യക്തമായിട്ട്. കഥിതമിതി = ഇങ്ങനെ പറയപ്പെട്ടിരിക്കുന്നു. മഹിതഹയമേധം = മഹത്തായ അശ്വമേധം. ഹയം = അശ്വം (കുതിര). അശ്വശിശ്നം = കുതിരയുടെ ലിംഗം. തസ്യ = അവന്റെ (യാഗം ചെയ്യിക്കുന്നവന്റെ - യജമാനന്റെ). ഭാര്യാഭഗാന്തരേ = ഭാര്യയുടെ യോനിയ്ക്കുള്ളിൽ. നിഗമനിയമം = വേദനിയമം. ആചരണീയം = ആചരിക്കേണ്ടത്. ശൂദ്രനു വേദാധികാരമില്ലെന്നു ശാസ്ത്രത്തിൽ പറയുന്നു. ശാസ്ത്രം അനുഷ്ഠാന പാഠമാണ്. അതുകൊണ്ട് ബ്രാഹ്മണരായ ഞങ്ങൾ അത് ആചരിച്ചുപോരുന്നു എന്ന് ബ്രാഹ്മണ സന്യാസി

നിജചരണ നളിന വിരുതഖിലമുപയോഗിച്ചു
നിർന്നിമേഷാക്ഷനായ്ക്കൂടെയോടീടിനാൻ
ഉപസരണമതിസുകരമല്ലയെന്നോർക്കിലു-
മൊട്ടുമേ നില്ക്കാതെയോടി,യെന്നാകിലും,
ക്ലമമണുവുമഥ തനുവിനത്ര തോന്നീലപോ-
ലുണ്ടായതില്ല കിതപ്പും വിയർപ്പുമേ
അതിനിശിതമതിനിബിഡ ശർക്കരാകണ്ടക-
നിമ്നോന്നതങ്ങളാം പാതയിലൂടവേ
സ്വയമധികജവ സഹിതമോടിയെന്നാകിലു-
മാനന്ദമാണു മനസ്സിനുണ്ടായതും.

പരമശമധനികനഥ നിജനിപുണധാവനം
നിർത്തിയൊന്നത്ര തിരിഞ്ഞുനിന്നീടവേ,
പദതളിരിലതിതര കൃതാർത്ഥനായ്ക്കുഞ്ഞനും
ബോധമകന്നു വീണീടിനാൻ വിദ്രുതം
നിജചരണനളിനമതിലിതിവിഗതബോധനായ്
വീണുകിടന്ന വിരാഗിതൻ മസ്തകം
അതിമൃദുല കരലതികയാപൊക്കി, യോഗിയും
തന്മടിത്തട്ടിലണച്ചിരുന്നീടിനാൻ
മിഴിയുഗളമതിതരമടഞ്ഞുറങ്ങീടുമ
ത്തൂമുഖമൊന്നു തലോടിനാൻ കൈകളാൽ
അതുപൊഴുതിലരിയൊരു സുഷുപ്തിവിട്ടെന്നപോൽ
ഞെട്ടിയുണർന്നെഴുന്നേറ്റു കുഞ്ഞൻ സ്വയം
വിരവിനൊടു സഭയമഥ മുകുളിത കരാഗ്രനായ്
വന്ദിച്ചുനിന്നു വികാരവിക്ഷുബ്ധനായ്

---

പറഞ്ഞതിന്, ചട്ടമ്പിസ്വാമികൾ മറുപടി പറയുന്നതാണിത്. അശ്വമേധ പ്രകരണത്തിൽ "അശ്വസ്യശിശ്നം പത്ന്യാഃ ഉപസ്ഥേ നിധത്തേ' എന്നു പറഞ്ഞിട്ടുണ്ട്. അശ്വമേധം കഴി ഞ്ഞാൽ വധിക്കപ്പെട്ട കുതിരയുടെ ഇന്നയിന്ന ഭാഗങ്ങൾ യാഗത്തിൽ പങ്കുകൊണ്ട ഇന്നയിന്ന ആളുകൾക്കു കൊടുക്കണം എന്നു വിധിയുണ്ട്. യാഗം കഴിഞ്ഞാൽ കുതി രയുടെ ലിംഗം, യാഗം ചെയ്യിക്കുന്ന യജമാനന്റെ ഭാര്യയുടെ യോനിയിൽ തിരുകണമെ ന്നാണു വിധി. അതു വേദവാക്യവും ശാസ്ത്രാചാരവുമാണ്. ശാസ്ത്രാചാരങ്ങളെ മുറുകെ പ്പിടിക്കുന്ന ബ്രാഹ്മണർ ഇതും ആചരിക്കുന്നുണ്ടോ എന്നാണു സ്വാമികൾ ചോദിക്കു ന്നത്. ഈ ചോദ്യത്തിൽ, ആ ബ്രാഹ്മണ സന്യാസിയുടെ നാവടഞ്ഞുപോയി.

ഇതി കഠിനവചന മുസലാഘാതം = ഇനി (ഇപ്രകാരമുള്ള) കഠിനവചനമാകുന്ന

ഗുരുവുമതുപൊഴുതു നിജനികടഭൂവിമുന്നിലായ്
വന്നിരുന്നീടാൻ കഥിച്ചിതാംഗ്യത്തിനാൽ
അനുസരണമൊടുവിനയപൂർവകം കുഞ്ഞനും
തന്മുന്നിലാശു നമിച്ചിരുന്നീടിനാൻ
തദനു നിജ സവിധഗത ശിഷ്യമൂർദ്ധാവതിൽ
കൈവച്ചനുഗ്രഹിച്ചീടിനാൻ യോഗിയും
മൃദുഹസിത വികസിത മുഖാരവിന്ദത്തിൽ നി-
ന്നിറ്റുവീണാശു വചോമൃതത്തുള്ളികൾ
"ഇതു, സമയ, മറിക, തവ സംശയം തീരുവാൻ,
കിട്ടേണ്ടതിന്നു കിട്ടീടും നിനക്കെടോ
സപദിതവ ഹൃദി വിഷയങ്ങാണുപൊട്ടും കർമ്മ
ബന്ധവിച്ഛേദവുമദ്യവന്നീടുമേ"
ഇതിമഹിത മധുരഗിരമലിവൊടുരചെയ്തുകൊ-
ണ്ടുത്സാഹമോടു വലംകയ്യിനാൽ സ്വയം
അരികിലഥ പരിചിനൊടു മരുവുമധികാരിതൻ-
ദക്ഷിണകർണ്ണമാച്ഛാദ്യ, സന്തുഷ്ടനായ്
മഹിതമതിവിദിതമതിഗൂഢമത്യുത്തമം
മന്ത്രം മഹാവാക്യതത്ത്വമോതീടിനാൻ
ഉടലിലുടനൊരുപുളകപൂരമുണ്ടായ്, മന-
സ്സെത്രയും ശാന്തമായ്,ക്കാമാദിമുക്തമായ്
അതുവരെയുമകതളിരിലനുഭവമെഴാതുള്ളൊ-
രാനന്ദപൂരമാറാടിനാൻ കുഞ്ഞനും
ജഗദഖിലമഹമിതിയൊരനുഭവമുണർന്നുടൻ,
രണ്ടില്ല വസ്തു, സർവൈകമെന്നോർക്കയായ്
അമൃതസമ മനുഭവമിതകതളിരിലൂറവേ

---

മുസലത്താലുള്ള (ഇരുമ്പുലക്കയാലുള്ള) ആഘാതം (അടി). ആലാന ബദ്ധമാതംഗ രാജോപമം = ആലാനത്തിൽ (കുറ്റിയിൽ) ബദ്ധനായ (കെട്ടപ്പെട്ട) ആനശ്രേഷ്ഠനു തുല്യം. ആലാനം = ആനയെക്കെട്ടുന്ന കുറ്റി. ബദ്ധ = കെട്ടപ്പെട്ട. മാതംഗരാജൻ = ആനശ്രേഷ്ഠൻ. കുറ്റിയിൽ കെട്ടിയിട്ട് ഇരുമ്പുലക്കകൊണ്ട് പ്രഹരിക്കപ്പെടുന്ന ആനയുടെ അവസ്ഥയിലായി ആ ബ്രാഹ്മണസന്യാസി. ആനയ്ക്ക് അനങ്ങാൻ കഴിയുന്നുമില്ല, അടി ശരിക്ക് ഏൽക്കുന്നുമുണ്ട്. ഈ ആനയുടെ അവസ്ഥയോടു തുല്യപ്പെടുത്തിയിരിക്കുന്നു, ബ്രാഹ്മണസന്യാസിയുടെ തൽക്കാലസ്ഥിതിയെ. ആരണൻ = ബ്രാഹ്മണൻ. അതിഗഹന നിഗമം = ഗ്രഹിക്കാൻ പ്രയാസമുള്ള വേദം. ഗഹനം = ഗ്രഹിക്കാൻ വിഷമമേറിയത്. നിഗമം = വേദം. അബ്രാഹ്മണോയം - അബ്രാഹ്മണഃഅയം = ഈ അബ്രാഹ്മണൻ.

സർവം മറന്നു നിന്നീടിനാൻ കുഞ്ഞനും.

തദനു, നിജസവിധഭൂവി മൃദുഹസിത വക്ത്രനായ്
നിൽക്കുമാ സദ്ഗുരും ദൃഷ്ട്വാ സമാഹിതം
അടിമലരിലവനമനമധികതരഭക്തിയോ-
ടത്ര കൃത്വാ, കൃതാർത്ഥോഹമെന്നോതിനാൻ
കൃതസുകൃത, നതിമഹിത, നാനന്ദപൂരിതൻ
ചാരിതാർത്ഥ്യം കലർന്നാശു യോഗീശനും
കടമിഴികളൊടു പരമനുഗ്രഹിച്ചേകനായ്
മന്ദം നടന്നു നടന്നകന്നീടിനാൻ
നിജനയനപരിധിയതിലരിയ ഗുരുദർശനം
മായുവോളം നോക്കിനില്ക്കയായ്ക്കുഞ്ഞനും
പരമകലെയൊരു ചെറിയബിന്ദുവിൻ രൂപമായ്
സദ് ഗ്ഗുരുനാഥനഹോ! മറഞ്ഞീടവേ
കൃതനമനനതിതര കൃതാർത്ഥനാം കുഞ്ഞന്റെ
കണ്ണിൽനിന്നാശു പതിച്ചു വെൺമുത്തുകൾ

അറിയുവതിനതികഠിനമസുലഭവുമാം പരാ-
വിദ്യതൻ ലബ്ധിയിലത്ര സന്തുഷ്ടനായ്
വിദിതനവധൂതനായ് വിദ്യാധിരാജനാം
മുനിയുമവിടം വിട്ടു യാതനായീടിനാൻ

തദനു മുനിമകുടമണി പരമഭട്ടാരകൻ
ദക്ഷിണദേശ സഞ്ചാരം വെടിഞ്ഞുടൻ
പരിചിനൊടുനിജമഹിത ജന്മദേശം പ്രതി
ചെമ്മേ തിരിച്ചുപോയീടിനാൻ, ശാന്തനായ്
അനവധികദിനമതിനുശേഷമാരാദ്ധ്യനായ്

---

തദനു = അനന്തരം. പുരമഥനനുടെയപരവടിവാർന്നവൻ = പുരമഥനന്റെ (ത്രിപുരന്മാരെ സംഹരിച്ച ശിവന്റെ) അപരമായ (അന്യമായ) വടിവ് (രൂപം) ആർന്നവൻ (പ്രാപിച്ചവൻ). ശിവാവതാരമാണല്ലോ ചട്ടമ്പിസ്വാമികൾ. ഗീഷ്പതി = വ്യാഴം (വാക്കുകളുടെ നാഥൻ എന്നർത്ഥം). ഭുവനസുഖവലയശതഭേദനം ചെയ്തവൻ = ലൗകികസുഖങ്ങളെ അതിക്രമിച്ചവൻ. കിതവർ = കള്ളന്മാർ. പകലറുതിപെടുമളവ് = സന്ധ്യാ സമയമായപ്പോൾ. തനുബന്ധനം = ശരീരബന്ധനം. (അനങ്ങാൻ വയ്യാത്ത അവസ്ഥ). നനാദിഗന്തങ്ങളിൽ = നാനാവഴിക്കും (പലദിക്കുകളിലേക്കും).

ദിനപതിതനയതനയസമൻ = ദിനപതിയുടെ (സൂര്യന്റെ) തനയന്റെ (പുത്രന്റെ - യമന്റെ) തനയന് (പുത്രനായ ധർമ്മപുത്ര) തുല്യൻ. പുടഭേദങ്ങൾ = പട്ടണങ്ങൾ. 'പട്ടണം

പ്രത്യാഗിമിച്ചൊരു കുഞ്ഞനെക്കണ്ടുടൻ
കുതുകമൊടു പലരുമഥ ചുറ്റിലും കൂടിനാ,
രുത്സാഹമോടു ചോദിച്ചാർ കുശലവും.
അഥ, നവരമിതു പഴയ കുഞ്ഞനല്ലെന്നങ്ങു
നാട്ടുകാരൊക്കെയുറച്ചു, നിസ്തന്ദ്രരായ്
നിരവധിക തപമഹിമതടവുമവധൂതനാ-
ണെന്നറിഞ്ഞാശു വണങ്ങിനാരേവരും.

മുനിതിലകനതുപൊഴുതു കതിപയദിനാന്തരേ
ശ്രദ്ധേയനായ് ഭവിച്ചീടിനാനെങ്ങുമേ
തദനു, പുരമതിലുമഥ ബാഹ്യദേശത്തിലും
ചട്ടമ്പിയെന്നതിഖ്യാത യോഗീശനായ്
പലരുമഥ പരിചരണ കുതുകമൊടു ചെൽകയായ്
ഭട്ടപാദേശ സമീപമെല്ലായ്പ്പൊഴും
പദതളിരിലവനമനമഴകിനൊടുചെയ്യുവാൻ
പാദപദ്മം കണ്ടു കൺകുളിർത്തീടുവാൻ
തിരുവചനസുധയൊഴുകിവരുവതുനുകർന്നിടാൻ
വന്നുകൂടീടിനാരെന്നും മഹാജനം
ചിലരിടയിലരിയൊരുപദേശം ലഭിക്കുവാ-
നർത്ഥിക്കു, മപ്പൊഴീവണ്ണമോതും വിഭു
"ഇവനറിക, പറകിലതിലുണ്ടനിക്കാര്യത്തി-
ലെന്തുകൊണ്ടെന്നതുമിന്നു ചൊല്ലാമിവൻ
അറിവി,നിവനിതിലമിതലാഭമാണിച്ഛ,യി-
പ്രത്യേക സത്യാനൃതത്തിലെപ്പോഴുമേ
അനിശമിവനധികതരലാഭമേകുന്നവർ-

---

പുടഭേദനം' എന്ന് അമരകോശം. പുടോദകത്തോട്ടം = തെങ്ങിൻതോട്ടം. പുടോദകം = തെങ്ങ്. പുളിനം = മണൽത്തിട്ട. അഴിയങ്ങൾ = പുരയിടങ്ങൾ. വടവിടപി = ആൽമരം. ശിശിരം = തണുത്ത. അനിലപോതം = ഇളംകാറ്റ്. നിരവധിക പഥചലന വിവശത = ധാരാളമായി വഴിനടന്നതുകൊണ്ടുള്ള ക്ഷീണം. മുകുളനിഭകരയുഗളയുക്തൻ = മുകുളത്തിന് (പൂമൊട്ടിനു) നിഭമായ (തുല്യമായ) കരയുഗളത്തോട് (കൈകളോടു) കൂടിയവൻ - കൂപ്പുകൈയോടു കൂടിയവൻ. തൻപദേ = തന്റെ (യോഗിയുടെ) പാദങ്ങളിൽ. വിരാഗി = വിരക്തൻ. വിരജനവൻ = വിരജനായ (രാഗമില്ലാത്തവനായ) ആ യോഗി. മതിചലനമുടയൊരു = ബുദ്ധിഭ്രമമുള്ള. കരഗതം = കൈയിൽ വന്നുചേർന്നത്. നിർന്നിമേഷാക്ഷനായ് = ഇമവെട്ടാതെ. ഉപസരണം = സമീപിക്കൽ. അതിസുകരമല്ല = അത്ര എളുപ്പമ

ക്കല്ലാതെയില്ലന്യരോടെന്റെ വാണിഭം"
ഇതിപലതുമഥ സപദി പറയുമെന്നാകിലും,
ആശ്വസിപ്പിക്കുമാത്മീയ വാക്യങ്ങളാൽ
സതതമിതി നിജസവിധമധികതരെയൊക്കെയും
സത്കരിച്ചും, തത്ത്വസാരങ്ങളോതിയും
നിഖില ബുധജന നികര വിനുതപദപങ്കജൻ
വിദ്യാധിരാജ വിഖ്യാത യോഗീന്ദ്രനും
പരിചിനൊടു സുപരിചിത ജനനിലയനങ്ങളിൽ
നിർമ്മമനായി വസിച്ചാൻ കുറച്ചുനാൾ.

രജതസമമതി വിമല ധവളിത ശിരോരുഹം
സൗവർണ്ണവർണ്ണ ശാലീനം മുഖാംബുജം
അതിനിബിഡതര മുരസി നാഭിപര്യന്തമായ്
നീണ്ടുല്ലസിക്കുമത്താടി രോമങ്ങളും
ശമസഹിത മതിവിശദമധികതര സുന്ദരം
വിഭ്രാജമാന വിലോചനദ്വന്ദ്വവും
കരകലിത മതിമഹിതമത്ര ചിന്മുദ്രയാ-
രമ്യമായോരു വലംപാണി പദ്മവും
ഒരുമയൊടു കലരുമതി ശുഭതര ശരീരനായ്
കാരുണ്യപൂര വാരാശി കല്ലോലമായ്
നിജചരണനളിനയുഗ സുഘടിതസുഖാസനേ
പദ്മാസനേ സർവ പൂജ്യപാദാബ്ജനായ്
മമഹൃദയമതിലനിശമിളകി വിളയാടുന്ന
വിദ്യാധിരാജ യോഗീശം നമിപ്പു ഞാൻ.
അണിവതിനു മുനിവിഹിത കാഷായവേഷമി-
ല്ലത്ര കമണ്ഡലുവില്ല, ദണ്ഡും കരേ

---

ല്ല. ക്ലമം = ക്ഷീണം. അതിനിശിതം = നല്ല മുനയുള്ളത്.യ അതിനിബിഡം = ഇടതൂർന്നത്. ശർക്കര = ഉണ്ടക്കല്ല് (ചരൽക്കല്ല്). കണ്ടകം = മുള്ള്. നിമ്നോന്നതം = കുന്നും കുഴിയും നിറഞ്ഞത്. (താണും പൊങ്ങിയുമുള്ളത്). ജവം = വേഗം. പരമശമധനികൻ = പരമമായശമധനത്തോടു കൂടിയവൻ. ശമം = ഇന്ദ്രിയനിഗ്രഹം. നിജ = തന്റെ. നിപുണധാവനം = സമർത്ഥമായ ഓട്ടം. വിദ്രുതം = ഉടൻതന്നെ. വിഗതബോധൻ = ബോധമറ്റവൻ. വിരാഗി = രാഗചിന്തകൾ മാറിയവൻ. മസ്തകം = തല. കരലതികയാ = ലതപോലുള്ള കൈക്കൊണ്ട്. സുഷുപ്തി = ഉറക്കം. സഭയം = ഭയത്തോടുകൂടി. മുകുളിതകരാഗ്രൻ = കൂപ്പുകൈയോടു കൂടിയവൻ. വികാരവിഷുബ്ധൻ = വികാരംകൊണ്ട് ഇളകിയവൻ. നികടഭൂവി = സമീപത്തിൽ. സവിധഗതശിഷ്യമൂർദ്ധാവിൽ = അടുത്തുവന്ന

ഒരു ധവളവസനമതുടുക്കുവാ, നന്യമൊ-
ന്നാമണിഗാത്രമാച്ഛാദനം ചെയ്യുവാൻ
ഒരു വിശറി കരതളിരി, ലായസമോതിരം
ദക്ഷിണ തർജ്ജനീപദ്മ നാളത്തിലും
ഇതിനുപരി നിജതനുവിലണിയലുകളില്ല താൻ;
കാഷായമല്ല സന്യാസിതൻ ലക്ഷണം.

മുളകുപൊടി പരിച, കുറുവടികൾ, കരവാളവും
പുണ്യാശ്രമത്തിൽപ്പതുക്കിവച്ചന്വഹം
നിജവിമതജന നികരനിധനമതിനായ് സ്വയം
കാഷായവേഷമേന്തുന്ന കാപാലികർ,
ഉദരഭരഭരണമതിനുടയൊരുപമാർഗ്ഗമായ്
കാവിയെക്കാണും കിരാതരാം കശ്മലർ
യുവതിജന വിഷയസുഖ, നിധനമിതുകൾക്കുമായ്
കാഷായമിട്ടുകൂത്താടും നിശാചരർ,
മുനിവടിവിലപരജന ചൂഷണോപായമായ്
കാവിമുണ്ടാർന്ന പാടച്ചരപ്രാകൃതർ,
സതതമവിഹിതസമരമുറകളനുവർത്തിച്ചു
തമ്മിലടിച്ചു ദുർഭാഷണം ചെയ്തുമേ
പരിചിനൊടു പരമപരിഹാസ്യരായ്ത്തീർന്നുഹാ,
സന്യാസമെന്തെന്നറിഞ്ഞുകൂടാത്തവർ
ഇവരണിയുമതികപട കാഷായമെന്തിനാ-
ണാത്മാനുഭൂതി കൈവന്നവർക്കെന്നുമേ?
അവരണിയുമതി മഹിത കാഷായഭൂഷയി-
ങ്ങാത്മാവിലാണ,ല്ലബാഹ്യവേഷങ്ങളിൽ.
അതിവിമല, മതിതരമനർഘം, സുദുർലഭം

---

ശിഷ്യന്റെ തലയിൽ. മൃദുഹസിത വികസിതമുഖാരവിന്ദം = മന്ദഹാസം കൊണ്ടു വിടർന്ന മുഖപദ്മം. വചോമൃതത്തുള്ളികൾ = വാക്കുകളാകുന്ന അമൃതുതുള്ളികൾ. ആദ്യ = ഇപ്പോൾ (ഉപദേശം ലഭിക്കുമ്പോൾ). അധികാരി = ഉപദേശത്തിന് അർഹൻ. ദക്ഷിണ കർണ്ണമാച്ഛാദ്യ = വലതുകാത് (കൈകൊണ്ടു) മറച്ചിട്ട്. മഹിതം = മഹത്തായത്. അതിവി ദിതം = ഏറ്റവും പ്രസിദ്ധം. അതിഗൂഢം = പരമരഹസ്യം. ആനന്ദപൂരമാറാടിനാൻ = ആനന്ദക്കയത്തിൽ (കുഞ്ഞൻ) ആറാടി. പൂരം = കയം. സർവൈകം = എല്ലാം ഒന്നാണ് (ഇക്കാണുന്നതെല്ലാം ഏകമായ ഈശ്വരസത്തയാണ്).

സദ്ഗുരും = സദ്ഗുരുവിനെ. ശിഷ്യന് ബ്രഹ്മതത്ത്വോപദേശം നൽകുന്ന ഗുരുവാണു സദ്ഗുരു. ദൃഷ്ട്വാ = കണ്ടിട്ട്. സമാഹിതം = സന്യാസിയെ. സദ്ഗുരുവിന്റെ

യോഗയാത്രയ്ക്കു പാഥേയമായുള്ളതാം
അധികശുഭകര വിഹിതമായ കാഷായത്തി-
നാരുമേഹന്ത! കളങ്കമായീടൊലാ.

വിവിധതര വിഷയമതിലുത്തമഗ്രന്ഥങ്ങ-
ളുത്സാഹമോടു തിരഞ്ഞു കണ്ടെത്തുവാൻ
കുതുകതര ഹൃദയമൊടു മുനിതിലകനെങ്ങുമേ
ചുറ്റിക്കറങ്ങിനാൻ നാനാദിശകളിൽ
അതു പൊഴുതിലൊരു ദിവസമരിയൊരണിയൂരെന്ന
വിശ്രുതമായ ദേവാലയമെത്തിനാൻ
തണലുമഥ കുളവുമരയാലും, വിശാലമാം-
മുറ്റവുമത്ര ചുറ്റമ്പല പ്രാന്തവും
സിതസികതലസിതമുരു ബാഹ്യദേശങ്ങളും
കണ്ടുകൗതൂഹലമാർന്നു ഭട്ടാരകൻ
പരമസുഖകര മധിക മേകാന്തമിസ്ഥലം
വിശ്രമയോഗ്യമിതെന്നിരുന്നീടിനാൻ
പ്രകൃതിയുടെയഴകൊഴുകുമഗ്രാമഭംഗിയിൽ
പാടേ മറന്നിരുന്നീടിനാൻ മാമുനി
വശികളുടെ ഹൃദയമതു മുലകിനുടെ ഭംഗിയാൽ
വശ്യമായീടും, നിബദ്ധരല്ലെങ്കിലും

പലരുമഥ കഥയതു പറഞ്ഞറിഞ്ഞീടിനാർ,
പാരമാനന്ദിച്ചു തദ്ദേശവാസികൾ
കൊതിപെരുകി,യവരുടയ ഹൃദയവലയങ്ങളിൽ
വിദ്യാധിരാജനെക്കണ്ടു വന്ദിക്കുവാൻ
അഘമകലു മതിവിമല കമലപദസീമയിൽ

---

വിശേഷണം. അവനമനം = നമസ്കാരം. കൃത്വാ = ചെയ്തിട്ട്. കൃതാർത്ഥോഹം = ഞാൻ കൃതാർത്ഥനായി. കൃതസുകൃതൻ = സുകൃതം ചെയ്തവൻ. ഇവിടെ ഉപദേശം നൽകിയ അവധൂതൻ. നിജനയന പരിധിയതിലരിയ ഗുരുദർശനം മായുവോളം = തന്റെ കണ്ണിൽ നിന്ന് ഗുരുവിന്റെ രൂപം മറയുംവരെ. കൃതനമനൻ = നമസ്കരിക്കുന്നവൻ. പരാവിദ്യ = ബ്രഹ്മജ്ഞാനം. വിദിതൻ = പ്രസിദ്ധൻ. യാതനായീടിനാൻ = പോയി. ജന്മദേശം പ്രതി = ജന്മദേശമായ കൊല്ലൂരിലേക്ക് (കണ്ണമൂലയിലേക്ക്) അനവധിക ദിനമതിനുശേഷം = വളരെ നാളുകൾക്കു ശേഷം. പ്രത്യാഗമിച്ച = മടങ്ങിവന്ന. നവരം = നിശ്ചയം. നിസ്തന്ദ്ര രായ് = മടികൂടാതെ. കതിപയദിനാന്തരേ = ഏതാനും ദിവസംകൊണ്ട്. യമി = സന്യാസി. അവനമനം = നമസ്കാരം. ഇക്കാര്യത്തിൽ = ഉപദേശം കൊടുക്കുക എന്ന കാര്യ

വീണു വണങ്ങിവന്ദിക്കുവാനെത്തിനാർ
തിരുവുടലിലൊരു കുറിതൊടാൻ, സംശയങ്ങൾക്കു
താഴിടാൻ, തൽസുധാവാക്യം രുചിക്കുവാൻ
അനുദിനവുമവിടെവരുമവരുടയ കൂട്ടത്തി-
ലെത്തിനാനങ്ങു കൊടിപ്പറമ്പാഖ്യനും
പരമിവിടെയുരപെരിയ ചെമ്പഴന്തിപ്പിള്ള-
മാരുടെ വംശജനാണിമ്മഹാശയൻ
തിരുവടികളുടയ പദപരിചരണലോലനാ
പാർത്തയാളങ്ങു വിനീത വിശ്വസ്തനായ്

ഒരുദിവസമുഷസിനിജ സദനമതിലെത്തുവാ-
നാശു കൊടിപ്പറമ്പൻ നടന്നീടവേ,
വഴിയരികിലൊരു വിടപിതട നിഴലിൽ നില്ക്കുന്നു
നാണൻ, സതീർത്ഥ്യൻ, സദാ ദൈവചിന്തകൻ
മുഖതളിരിലൊരു കൊടിയ കദനനിഴൽ കാൺകയാൽ
ചോദിച്ചു. നാണനോടാശു നാരായണൻ
"തവവദനമിഹസപദിവാടുവാനിത്രമേൽ
ബന്ധമെന്തെന്നിവനോടു ചൊല്ലീടെടോ"
അലിവൊടനുനയവചനമിതി പറവതത്രകേ-
ട്ടാശു നിർദ്ധ്യാര്യൻ, നിരഞ്ജനാത്മാ, പരൻ,
ഗതകപട, നുലകസുഖവിഗത, നതിമാനുഷൻ,
വേദാന്തവേദ്യതത്ത്വാന്വേഷണാതുരൻ,
ഉലകഖിലമറിയുമൊരു പരമഗുരുദേവനായ്
പാരംപരിണമിക്കേണ്ടുമപുണ്യവാൻ;
മനുജകൃത മലിനതര ജാതീയചിന്ത തൻ

---

ത്തിൽ. അനിശം = എപ്പോഴും. സത്യാനൃതത്തിൽ = കച്ചവടത്തിൽ. സത്യാനൃതം = കച്ചവടം. വാണിഭം = കച്ചവടം. ഈ പ്രത്യേകമായ കച്ചവടത്തിൽ വലിയ ലാഭമാണ് ഞാൻ ഇച്ഛിക്കുന്നത്. അതിനു തയാറുള്ളവരോടു മാത്രമേ ഞാൻ ഈ കച്ചവടത്തിൽ ഏർപ്പെടുകയുള്ളു. ഇത് ഒരിക്കൽ ചട്ടമ്പിസ്വാമികൾ തന്നെ പറഞ്ഞതാണ്. നിജസവിധം = തന്റെ സമീപത്ത്. അധിഗതർ = വന്നുചേർന്നവർ. നിഖില ബുധജന നികര വിനുതപദപങ്കജൻ = എല്ലാ പണ്ഡിതന്മാരാലും നമസ്കരിക്കപ്പെടുന്ന പാദപദ്മത്തോടു കൂടിയവൻ. ബുധജന നികരം = പണ്ഡിതസമൂഹം. വിനുത = സ്തുതിക്കപ്പെടുന്ന.

രജതം = വെള്ളി. ധവളിതം = വെളുത്തത്. ശിരോരുഹം = തലമുടി. സൗവർണ്ണ വർണ്ണശാലീനം = സ്വർണ്ണവർണ്ണം കൊണ്ടു ശോഭിക്കുന്നത്. ഉരസി = നെഞ്ചിൽ. അതി

പാടനത്തിന്നു പിറന്ന വിഷ്ണ്വംശകൻ,
നിജഹൃദയസഖനൊടു സഖേദം കഥിക്കയായ്
മന്ദമന്ദം മൃദുസ്വാനനായിങ്ങനെ:-
"പരമകലെയൊരു ചെറിയദേവതാഗാരമു-
ണ്ടങ്ങുനിന്നാശുവരുന്നു ഞാനിങ്ങിതാ
സ്വയമവിടെ മരുവുമൊരു വിപ്രസന്യാസിയെ
ക്കണ്ടുശിഷ്യത്വം വരിക്കുവാൻ പോയി ഞാൻ
തിരുവടികളുടയ പദകമലനുതിചെയ്തിവൻ
തത്ത്വോപദേശത്തിനർത്ഥിച്ചു നിൽക്കവേ
ഉടനിവനെയടിമുടി വിലോകനം ചെയ്തുകൊ-
ണ്ടത്ര ചോദിച്ചെന്റെ ജാതിനാമാദികൾ
പരമിവിടെയറിയുമൊരവർണ്ണനാണെന്നു ഞാൻ
ചൊല്ലവേ, നെറ്റിചുളിച്ചു ചൊന്നാനിദം
"അറിക, തവപറകിലിഹരാമനാമാദികൾ
ചൊല്ലുവതെന്നിയേ, വേദമന്ത്രാദികൾ
അറിവതിനു ചെറുതുമ ധികാരമി,ല്ലാകയാ-
ലാവില്ല, നിന്നെയംഗീകരിച്ചീടുവാൻ"
ഗുരുവചന, മതികഠിനമിതി പതിതമുൽക്കപോ,
ലായതിൽ വീണു ദഹിച്ചെൻ മനോരഥം
അതിനുടയ പുകപടലമധികതരമേറ്റഹോ-
മന്മുഖമിന്നു വാടിക്കരിഞ്ഞീവിധം.

അതികരുണമിതിവചനമലിവിനൊടു കേട്ടുട-
നാശ്വസിപ്പിച്ചു നാരായണൻ ചൊല്ലിനാൻ
"ഒഴികതവകദനമയി! കരുതുക, മനോരഥം-
സാധിച്ചുകിട്ടുവാനുണ്ടു വേറേ വഴി

---

നിബിഡതരം = നല്ലവണ്ണം ഇടതൂർന്ന. നാഭിപര്യന്തം = പൊക്കിൾവരെ. ശമസഹിതം = ശാന്തിയോടുകൂടിയ, അതിവിശദം = നല്ലവണ്ണം തെളിവുറ്റത്. വിഭ്രാജമാനം = ശോഭിക്കുന്നത്. വിലോചനദ്വന്ദ്വ = നേത്രയുഗം (കണ്ണുകൾ). കരകലിതമതി മഹിത ചിന്മുദ്രയാ = കരത്താൽ കലിതമായ (കെട്ടപ്പെട്ട) മഹത്തായ ചിന്മുദ്രകൊണ്ട്. ചിന്മുദ്ര = അദ്ധ്യാത്മ ശാസ്ത്രപ്രകാരമുള്ള ഒരു ഹസ്തമുദ്ര. കാരുണ്യപൂരവാരാധി കല്ലോലം = കാരുണ്യക്കടലിലെ തിരമാല. നിജചരണനളിനയുഗ സുഘടിത സുഖാസനേ പദ്മാസനേ = നിജ (തന്റെ) ചരണനളിനയുഗത്താൽ (താമരപ്പൂപോലുള്ള പാദങ്ങളാൽ) സുഘടിനമായ (ഘടിപ്പിക്കപ്പെട്ട) സുഖാസനമായ പദ്മാസനത്തിൽ.

അണിവതിന് = ശരീരത്തിൽ ധരിക്കാൻ. മുനിവിഹിതം = മുനിമാർക്കു വിധിക്ക

അതിനു, തവതുണയിവനുമെന്നറിഞ്ഞീടെടോ,
സാധുവിൻ ചിന്ത ഫലിക്കാതിരിക്കുമോ?
അറിക, ശുഭചരിത,നതിമഹിതനതുലൻ കൃപാ-
കല്ലോല ചാരുവാരാശി, തേജോമയൻ,
വിബുധജനമണി, വിവിധ വിജ്ഞാനഭൂവിലും
ചിത്രശിഖണ്ഡിജതുല്യ, നന്യാദൃശൻ
നിജസവിധഗതജനമനോരഥം സാധിച്ചു
പാലിച്ചിടുന്ന വിദ്യാധിരാജേശ്വരൻ
ഇവിടെയതികരുണയൊടു മരുവിടുകയാണെടോ,
ചെന്നു കണ്ടാശു സാധിക്കണമിംഗിതം"

ഇതി മധുരതരവചന നിശമന ദശാന്തരേ
ചിത്തം കുളുർത്തു, നിരാശപോയ്നാണനും
ത്രപയുമതിഭയവുമുരു ഭക്തിയും പൂണ്ടു, തൻ-
മിത്രമോടൊത്തു പുറപ്പെട്ടു സത്വരം
അവരകലെമരുവുമണിയൂരമ്പലത്തിന്റെ
മുമ്പിലണഞ്ഞിടും മുമ്പു കണ്ടീടിനാർ
നിരവധിക ജനനിബിഡതരമരിയമണ്ഡപേ
നിസ്തുല തേജസാ മിന്നും യതീന്ദ്രനെ
ഹൃദയമതികുതുകമൊടുമിളകിമറിയുന്നുവോ,
രോമഹർഷത്താൽ വലഞ്ഞുനാണൻ തദാ
നിജഹൃദയഗതമതിഹ സഫലതരമാമെന്ന-
ചിന്തകൊണ്ടാകെ മറന്നുകൊണ്ടങ്ങനെ
ത്വരിതതരഗതിയൊടു നടന്നാശു നാണനു-
മമ്പലവാതുക്കലെത്തി നിന്നീടിനാൻ
അതുപൊഴുതിലരിയ സഹഗാമി നാരായണൻ

---

പ്പെട്ട. ദണ്ഡ് = യോഗദണ്ഡ്; മണിഗാത്രം = മനോഹരമായ ശരീരം. ആച്ഛാദനം ചെയ്യുക = മറയ്ക്കുക. ആയസം മോതിരം = ഇരുമ്പു മോതിരം. ദക്ഷിണ തർജ്ജനീപദ്മനാളത്തിൽ = വലത്തേ ചൂണ്ടുവിരലാകുന്ന താമരനാളത്തിൽ (ചൂണ്ടുവിരലിൽ).

അന്വഹം = എപ്പൊഴും. (ദിനംതോറും). നിജവിമതജനനികരം = തന്റെ ശത്രുജന സമൂഹം. നിര്യാതനം = പകവീട്ടൽ. യുവതിജനവിഷയസുഖം നിധനമളകൾക്കുമായ് = യുവതികളോടു വിഷയസുഖമനുഭവിക്കുന്നതിനും, അവരെ കൊല്ലുന്നതിനും വേണ്ടി. നിശാചരർ = രാക്ഷസർ. അപരജന ചൂഷണോപായമായ് = മറ്റുള്ളവരെ ചൂഷണം ചെയ്യാനുള്ള ഉപായമായി. പാടച്ചരപ്രാകൃതർ = പ്രാകൃതന്മാരായ കള്ളന്മാർ. പാടച്ചര തട്ടിയെടുക്കുന്നവൻ (കള്ളൻ). അവിഹിതം = സതതം = എപ്പോഴും (ഏതുകാലത്തും)

ഭട്ടപാദേശമണഞ്ഞുണർത്തിക്കയായ്-
ഭയവുമതിനയവുമുരുവിനയവും ഭക്തിയും
കൈക്കൊണ്ടുകൊണ്ടു വിനീതനായിങ്ങനെ:-
"ഇവനുടയ സഖനൊരുവനിവിടെ നിലകൊൾകയാ-
ണിപ്പദമൊന്നുവണങ്ങുവാനാശയാൽ
ഭവദമല പദകമല പൂജയാ, സംസാര-
മോചനത്തിന്നു കൊതിക്കുന്നു, ശിഷ്യനായ്
അപരമൊരു മുനി നികടമിവനുഷസി ചെല്ലവേ
പാരമാക്ഷേപ വചസ്സു കേട്ടീടിനാൻ
ഹൃദി കരുണകലരുമവിടുന്നു, ജിജ്ഞാസുവാ-
മിവനുടെ മനോരഥം സാദ്ധ്യമാക്കേണമേ"

ഹൃദയമതിലധികതര സുഖമരുളുമാഗിര-
മത്യന്ത ഹൃദ്യമായ്ക്കേട്ടു സന്തുഷ്ടനായ്
അകമഴിയുമൊരു മൃദുലഹസിതമൊടു, നാണനെ
ച്ചാരത്തു തത്ര വിളിച്ചാൻ ഗുരൂത്തമൻ.
നിജനികട മതിവിനയമൊടുമുടനണഞ്ഞിടും
നാണനെത്തത്ര കണ്ടീടവേ, മാനസേ
പരിചിനൊടു കരുതിയിവനിതിനൊരധികാരിയെ,-
ന്നാ, ത്മനാ ശിഷ്യമനുഗ്രഹിച്ചീടിനാൻ
തദനു മൃദുഹസിതനതികരുണയൊടു ചോദിച്ചു,
വിദ്യാധിരാജനും, നാണനോടിങ്ങനെ:-
"സ്വയമവിടെ മടികരുതി നിന്നതെന്താണു നീ-
കൂടെ വന്നീടാത്തതെന്തിവൻതന്നൊടും?
ചെറുതുമിഹ തടവുനഹി, മാദൃശന്മാരായ
സാധുജനങ്ങളെക്കാണുവാനാർക്കുമേ."

---

അവിഹിത സമരമുറകൾ. (സന്യാസിക്കു) ചെയ്യുകൂടാത്ത സമരമുറകൾ. അവഹിത = ചെയ്യുകൂടാത്ത. ദുർഭാഷണം ചെയ്യുക = ചീത്തപറയുക. യോഗയാത്ര = ഈശ്വരയോഗ ത്തിലേക്കുള്ള സഞ്ചാരം. പാഥേയം = വഴിച്ചോറ്. അധികശുഭകര വിഹിതമായ = അത്യന്തം ശുഭകരവും വിധിക്കപ്പെട്ടതുമായ. വിഹിതം = വിധിക്കപ്പെട്ടത്.

അണിയൂരെന്ന..... ദേവാലയം = അണിയൂർ ക്ഷേത്രം. തിരുവനന്തപുരത്ത് ചെമ്പ ഴന്തിക്കു സമീപമുള്ള ഒരു ക്ഷേത്രം. സിതസികതലസിതം = വെള്ളമണലാർന്നു ശോഭി ക്കുന്നത്. സിതം = വെളുത്ത. സികതം = മണൽ. ബാഹ്യദേശം = പുറത്തുള്ള സ്ഥലം. ഭട്ടാരകൻ = ചട്ടമ്പിസ്വാമികൾ. വശി = സന്യാസി. (ഇന്ദ്രിയങ്ങളെ വശപ്പെടുത്തിയവൻ). നിബദ്ധരല്ലെങ്കിലും = (ലൗകിക വിഷയങ്ങളാൽ) ബന്ധിക്കപ്പെട്ടവരല്ലെങ്കിലും. അഘം

അലിവൊഴുകുമമൃതസമവചനമതു കേട്ടിനി-
ന്നാശ്വസിച്ചോരു നാണന്നോടു പിന്നെയും
കഥിതമിതി, തവജനകജനനിജന സമ്മത-
മത്രനേടേണ്ടയോ സന്യസ്ഥനായിടാൻ?
പരമഗുരുവചനമതു കേട്ടുടൻ നാണനും
വേഗത്തിലോടിയണഞ്ഞു തൻ വീടതിൽ
പരിചിനൊടു നിജജനക ജനനിജനസമ്മതം
നേടിയെടുത്തു തിരിച്ചുവന്നഞ്ജസാ
നിജസവിധമതി വിനയമണയുമൊരു നാണനെ
ശ്ശിഷ്യനായ്ത്തന്നെയംഗീകരിച്ചീടിനാൻ
ഗുരുചരണ പരിചരണകരണമതിയായ്നാണ-
നഞ്ചുസംവത്സരം വാണാൻ, വരാർത്ഥിയായ്.

ഒരു ദിവസമവരധിക രസമൊടരുവിപ്പുറ-
ത്തെത്തിനാ,രുച്ചയ്ക്കൊരേകാന്തയാത്രയിൽ
പ്രകൃതിയുടെ കരവിരുതു കളമെഴുതുമസ്ഥല-
ത്തത്ര വിശ്രാന്തരായ്ച്ചെന്നിരുന്നീടിനാൻ
പശിയു,മതിലധികതര ദാഹവും മൂലമായ്
പാരം തളർന്നിരുന്നീടും ദശാന്തരേ
ഗുരുവദന,മധികതര സാദസംഭൂതമായ്
കണ്ടതുകൊണ്ടതിദൂനനായ് നാണനും
മിഴിയിണയിലണിയുമൊരു ജലകണികയോടുടൻ
ദേശികൻ തന്റെ മുഖത്തു നോക്കീടിനാൻ
'കിമിതി തവ നയനജല'മെന്നു ഭട്ടാരകൻ
ചോദിച്ചനേരമുരച്ചു ശിഷ്യോത്തമൻ:-
'പശിയിലിദമധികതരമവശനവിടുന്നഹോ

---

= പാപം. താഴിടാൻ = സാക്ഷയിടാൻ. തൽസുധാവാക്യം = അദ്ദേഹത്തിന്റെ (ചട്ടമ്പിസ്വാമികളുടെ) സുധ (അമൃതു) പോലെയുള്ള വാക്കുകൾ. കൊടിപ്പറമ്പാഖ്യൻ = കൊടിപ്പറമ്പൻ എന്നു പേരുള്ളവൻ - കൊടിപ്പറമ്പിൽ നാരായണപിള്ള. എട്ടുവീട്ടിൽപ്പി ള്ളമാരിലൊരാളായ ചെമ്പഴന്തിപ്പിള്ളയുടെ കുടുംബത്തിൽപ്പെട്ടയാളാണ്. ശ്രീ ചട്ടമ്പി സ്വാമികളുടെ ഗൃഹസ്ഥശിഷ്യനും, തിരുവനന്തപുരത്ത് ആയുർവേദകോളേജിൽ പ്രിൻസി പ്പലുമായിരുന്ന ഡോ. കെ.ജി. ഗോപാലപിള്ളയുടെ സഹോദരപുത്രനും, അക്കാലത്ത്, കഴക്കൂട്ടത്ത് പിള്ളമാരുടെ കുടുംബകാരണവരായിരുന്ന കണ്ണങ്കര അധികാരിയുടെ മകന്റെ മകനുമാണ് ഇദ്ദേഹം. ഇദ്ദേഹമാണ്, ഒരു ഗുരുവിനെ തേടിനടന്ന ജിജ്ഞാസുവായ നാണുവാശാന് (പിന്നീട് നാരായണഗുരു) ശ്രീ ചട്ടമ്പിസ്വാമികളെ പരിചയപ്പെടുത്തിയ

വാടിത്തളർന്നിരിക്കുന്നതോർത്തീടവേ
ഹൃദയതലമതി വിവശമുരുകി,യറിയാതിവൻ
കണ്ണുനീരാർന്നു തളർന്നുപോയീവിധം'
അലിവുമതിലുപരിപരമഴലുമിടചേർന്നതാം
ശിഷ്യവചസ്സു കേട്ടോതിനാൻ യോഗിയും
'ഇഹസപദി പറകതു നിനക്കുമില്ലേ? നമു-
ക്കിന്നൊരുമിച്ചുപവാസമാകാമെടോ!'
ഫലിതമിതു സരസമഥ കേട്ടുവെന്നാകിലും,
നാണൻ വിഷാദിച്ചു പിന്നെയും ചൊല്ലിനാൻ
"ഇവനിവിടെ നികടമെവിടെങ്കിലും തത്രപോ-
യെന്തെങ്കിലും ഭിക്ഷകൊണ്ടുപോരാമുടൻ
തിരുവടികളിവന്നതിനനുജ്ഞതന്നാലു, മെ-
ന്നർത്ഥിച്ചുകൊണ്ടു നടന്നു നീങ്ങീടിനാൻ

കൃതസുകൃതനതിതരവിളംബമെന്യേ, തിരി-
ച്ചെത്തിനാൻ ഭിക്ഷയുമൊത്തു സത്ത്വാത്മകൻ
ഇരുമുനിയുമതു പരമസുഖമൊടഥ ഭക്ഷിച്ചു,
മാമരച്ചോലയണഞ്ഞിരുന്നീടിനാർ

ഒരുദിവസമുഷസിയൊരു പൗർണ്ണമിത്തിങ്കളിൽ,
നാണനെച്ചാരത്തണച്ചു, മൂർദ്ധാവതിൽ
നിജ വിമലകരതലമണ,ച്ചടച്ചക്ഷിയും
നന്നായനുഗ്രഹിച്ചേവമോതീടിനാൻ
"സമയമിതു തവതരുവതിന്നു മന്ത്രാക്ഷരം
സാധകം ചെയ്തുകൊള്ളേണം യഥാവിധി
ഭവഭയവുമഖിലമിതുമൂലം നശിച്ചുപോം

---

തും, ശിഷ്യത്വം നേടിക്കൊടുക്കുന്നതും. ചട്ടമ്പിസ്വാമികളുടെ ഒരു ഗൃഹസ്ഥശിഷ്യനും ആരാധകനുമായിരുന്ന ഈ കൊടിപ്പറമ്പിൽ നാരായണപ്പിള്ള. ഇവിടെ = ഈ നാട്ടിൽ. ഉരപെരിയ = പേരുകേട്ട. ചെമ്പഴന്തിപ്പിള്ള = എട്ടുവീട്ടിൽപ്പിള്ളമാരിൽ ഒരാൾ. മാർത്താണ്ഡമഠത്തിൽപ്പിള്ള, രാമനാമഠം പിള്ള, കുളത്തൂർപ്പിള്ള, കഴക്കൂട്ടത്തുപ്പിള്ള, വെങ്ങാനൂർപ്പിള്ള, ചെമ്പഴന്തിപ്പിള്ള, കുടമൺപിള്ള, പള്ളിച്ചൽപ്പിള്ള എന്നിവരാണ് എട്ടുവീട്ടിൽപ്പിള്ളമാർ അഥവാ എട്ടുവീടർ. ശ്രീ പദ്മനാഭ സ്വാമിക്ഷേത്ര കാര്യങ്ങൾ നോക്കാനുള്ള പരമാധികാര സമിതിയായ എട്ടരയോഗത്തിന്റെ തീരുമാനങ്ങൾ നടപ്പിൽ വരുത്തുവാനും, ക്ഷേത്രം വക വസ്തുവകകൾ നോക്കി നടത്താനും വേണ്ടി, തിരുവനന്തപുരത്തെ എട്ടു നായർ പ്രഭുഭവനങ്ങളിൽ നിന്ന് ഓരോ അംഗങ്ങളെ ചേർത്തുണ്ടാക്കിയ

കർമ്മവുമറ്റു, നിർമ്മുക്തിയും കൈവരും"
ഇതിമധുരതര, മധികമർത്ഥപൂർണ്ണങ്ങളാം
വാക്കുരചെയ്തുപചാര സമേതമായ്
മറവകലുവതിനുചിത ദീക്ഷനൽകിമഹാ
വാക്യോപദിഷ്ട തത്ത്വത്തോടു, സദ്ഗുരു

ഗുരുവദനവചനകൃതകൃത്യനാം നാണനും
ഭക്തിസമേതമെണീറ്റുസന്തുഷ്ടനായ്
തൊഴുതു ഗുരുപദകമലദലയുഗ, മനന്തരം
യാതനായ്ത്താപസമാർഗ്ഗസഞ്ചാരിയായ്
ഉലകിനിരുളഖിലവുമകറ്റുവാൻ ഭാനുമാൻ-
തന്നിൽനിന്നൂർന്നിടുമന്യതേജസ്സുപോൽ
ഭൂവിസകലമറിയുമൊരു പരമഗുരുദേവനായ്
കാലക്രമത്തിലാരാദ്ധ്യനായമ്മഹാൻ.

പരമഗുരുവരനഥതനിക്കു മന്ത്രാക്ഷരം
പാരമനുഗ്രഹിച്ചേകിയൊരസ്ഥലേ,
അരിയഗുരുവരനെയിഹപരമശിവനായ്നിന-
ച്ചമ്പലമൊന്നു നിർമ്മിക്കയായ്, ഭാവിയിൽ
പരമശമധനമുടയ പരമഗുരുദേവന്റെ
പാദാരവിന്ദം നമസ്കരിക്കുന്നു ഞാൻ
പ്രണവതനുവണിയുമൊരു വിദ്യാധിരാജന്റെ-
യാദ്യശിഷ്യത്വമങ്ങല്ലോ വഹിപ്പിതും!!!
അതിനുടയൊരസുലഭ മഹാഭാഗധേയമി-
ന്നങ്ങേയ്ക്കു മാത്രമാണല്ലോ ലഭിച്ചതും!!

---

യോഗം അല്ലെങ്കിൽ സഭയാണ് ഇത്. കൊല്ലവർഷം 225-ൽ ആണ് ഈ സമിതി സംഘടിപ്പിക്കപ്പെട്ടത്. ഒരുകാലത്ത് ഇവർ വളരെ പ്രബലന്മാരായി. ഏ.ഡി. 1728 മുതൽ 1758 വരെ തിരുവിതാംകൂർ ഭരിച്ച അനിഴം തിരുനാൾ മാർത്താണ്ഡവർമ്മ മഹാരാജാവിന്റെ ഭരണകാലത്ത് ഇവർ രാജസ്ഥാനത്തിനെതിരായി പ്രവർത്തിച്ചതുകൊണ്ട് അദ്ദേഹം എട്ടുവീടരെ രാജദ്രോഹികളായി പ്രഖ്യാപിച്ച് അമർച്ചവരുത്തി.

വിടപിതട നിഴലിൽ = മരച്ചുവട്ടിലെ തണലിൽ. വിടപി = വൃക്ഷം. നാണൻ = നാണുവാശാൻ. യോഗിയാകുന്നതിനു മുമ്പ് ശ്രീനാരായണ ഗുരുദേവൻ അറിയപ്പെട്ടിരുന്നത്, നാണൻ - നാണുവാശാൻ - എന്നായിരുന്നു. സതീർത്ഥ്യൻ = സഹപാഠി. ചെമ്പഴന്തിപ്പിള്ളമാരുടെ കുടുംബകാരണവരായ കണ്ണങ്കര അധികാരിയാണ് കൊടിപ്പറമ്പിൽ

അരിമപെടുമതിചതുരനാദ്യശിഷ്യൻ സ്വയം
ചിത്താനുകൂല പരിവ്രജ്യ തേടവേ
അകതളിരിലധികതര ചാരിതാർത്ഥ്യത്തൊടും
ഭട്ടപാദേശനുരച്ചുപോലീവിധം:-
'തപനസമനിവനറിക ജാജ്ജ്വല്യമാനനായ്
കത്തിജ്വലിക്കുമിഹത്തിലെല്ലാടവും
മനുജനൊടുമനുജനുടെയവിഹിത കരങ്ങളാം
ജാതിമാത്സര്യം തുടച്ചുമാറ്റും ദൃഢം
മഹിയിലൊരുമതവു, മൊരുജാതിയും, ദൈവവും
മർത്ത്യനെന്നുള്ള തത്ത്വം പരത്തിടുമേ
നിജജനനസുകൃതഫലമുടയ സമുദായത്തി-
നാത്മാഭിമാനമുയർത്തുമന്യാദൃശം
സകലജന വിനുതപദസുവിദിതസമാഹിത-
ശ്രേഷ്ഠനായ്ത്തന്നെ വിരാജിക്കുമെന്നുമേ?
ഇതിപലതുമതി നിപുണശിഷ്യാഗ്ര ഗണ്യനെ-
പ്പറ്റിയുരച്ചുമാശിർവദിച്ചും സ്വയം
പരമഗുരുവരനരിയ വിദ്യാധിരാജനും
മന്ദം നടന്നു നടന്നകന്നീടിനാൻ.

തദനുഹൃദി വിരവിനൊടു നിശ്ചയിച്ചീടിനാ
നേകാന്തയാത്ര തുടങ്ങുവാനേകനായ്
നിനവതിനു ചെറുതൊരു വിളംബമുണ്ടായുമി-
ല്ലുത്തരാശയ്ക്കു പരിക്രമംചെയ്യുവാൻ
പലയിടവു,മിടയിലഥ വിശ്രമിച്ചും, ഭക്ത
ഗേഹങ്ങൾ തോറുമണഞ്ഞും, വസിച്ചുമേ

---

നാരായണപിള്ളയേയും, നാണുവാശാനേയും അക്ഷരവിദ്യ തുടങ്ങിച്ചത്. നാരായണൻ = കൊടിപ്പറമ്പിൽ നാരായണപിള്ള. അനുനയവചനം = ആശ്വാസവാക്ക്. നിർദ്ധാര്യൻ = സുഖദുഃഖങ്ങളിൽ ഒരു ഭാവഭേദവും കൂടാതെ കർത്തവ്യകർമ്മങ്ങൾ ചെയ്യുന്നവൻ. നിരഞ്ജനാത്മാ = തെളിവു ആത്മാവോടു കൂടിയവൻ. പരൻ = ശ്രേഷ്ഠൻ. ഗതകപടൻ = കള്ളമില്ലാത്തവൻ. ഉലകസുഖവിഗതൻ = ലോകസുഖങ്ങളിൽ താത്പര്യമില്ലാത്തവൻ. വേദാന്തവേദ്യതത്ത്വാന്വേഷണാതുരൻ = വേദത്തിന്റെ അന്തത്തിൽ മാത്രം വേദനം ചെയ്യാൻ കഴിയുന്ന = തിരിച്ചറിയാൻ കഴിയുന്ന - ഈശ്വരതത്ത്വം അന്വേഷിച്ചു വലയുന്നവൻ. മനുജകൃതമലിനതരജാതീയ ചിന്തനം = മനുഷ്യരുണ്ടാക്കിയ മലിനമായ ജാതി വിചാരം. പാടനത്തിന് = നശിപ്പിക്കുന്നതിന്. വിഷ്ണ്വംശകൻ = വിഷ്ണുവിന്റെ അംശമായി

നിരവധികദിനമിതി നടന്നുപോയേകദാ
ചെന്നു വടക്കൻ പറവൂരിലെത്തിനാൻ

പരമഗുരുവരനരിയ വിദ്യാധിരാജനാം
മാമുനിവന്നൊരു വാർത്തതൻ കൗതുകം
പരിചിനൊടു പരമഥ പരന്നു നാടെങ്ങുമേ,
പാലപൂക്കുന്ന മണം പരക്കുന്നപോൽ
തിരുവുടലു മടിമലരുമഥ സപദികാണുവാൻ,
വന്ദിച്ചനുഗ്രഹമാശു നേടീടുവാൻ
ജനനികരമഹമഹമികാധിയാ ചെൽകയാ
യാബാലവൃദ്ധ മത്യന്ത ഭക്ത്യാ സ്വയം
അവരുടയനടുവിലൊരു തരുണനതികോമളൻ
ശാന്തനായ് നില്ക്കുന്നതിക്രാന്ത ദർശിയായ്
പിരിമുറുകിവരുമൊരു തിരക്കിലായീടാതെ
പിൻവാങ്ങിയങ്ങു ദൂരത്തിലേകാകിയായ്

ഉദയമുഴുമതി വിയതിമദ്ധ്യമെത്തീ, ജനം-
പോയിമറഞ്ഞു, സഭാതലം ശാന്തമായ്
അതുപൊഴുതു ഗുരുചരണ നളിനഗതനായ് സ്വയം-
പാദനമസ്കൃതിചെയ്തു സാഷ്ടാംഗമായ്
തദനു, ഭയവിനയ ബഹുമാന ഭക്ത്യാദിയാൽ
വന്ദിച്ചു നിന്നു പറഞ്ഞാനിതേവിധം:-
"ഇവനിവിടെ നികടഭൂവി മാറായിദേശത്തു-
നിന്നുവരുന്നു, പേർ നീലകണ്ഠൻ വിഭോ!
തിരുവടികളുടയ പദകമലയുഗമാസ്ഥയാ
കണ്ടുവന്ദിച്ചൊരു കാര്യമോതീടുവാൻ

---

പ്പിറന്നവൻ. ഗ്രന്ഥാരംഭത്തിൽ വേദത്തിനു പറ്റിയ അപചയം മാറ്റാൻ. മഹേശ്വരൻ മനുഷ്യാവതാരം കൈക്കൊള്ളാമെന്നു സമ്മതിച്ച കാര്യം അറിയിക്കാൻ ചെന്ന ഇന്ദ്രാദികളോട്, ശിവൻ അങ്ങനെ മനുഷ്യനായി അവതരിക്കുമ്പോൾ അദ്ദേഹത്തിന് ഇക്കാര്യത്തിൽ സഹായികളായി ഞാനും, വിഷ്ണുവും ശിഷ്യന്മാരായി അവതരിക്കും എന്നു ബ്രഹ്മാവു പറയുന്നുണ്ട്.

"ശംഭുവിന്നിക്കാര്യത്തിൽ സാഹായമേകാൻ ലക്ഷ്മി-
യ്ക്കിമ്പനും ഞാനും ലോകേ ശിഷ്യരായ് ജന്മംകൊള്ളും"

എന്ന വരികൾ ഓർക്കുക. അങ്ങനെ മഹാദേവൻ ശ്രീ ചട്ടമ്പിസ്വാമികളായും,

മമ ജനകകുലമതിനു പരമിഹ പരമ്പരാ-
സിദ്ധമാകും വിഷവൈദ്യമെൻ ജീവനം
അതി,ലുപരിപഠനമതിനധികതരമാഗ്രഹം
സർവജ്ഞനങ്ങു കനിഞ്ഞിടേണം ഗുരോ!''
ഇതിസപദി നിജഹൃദയഗതവുമറിയിച്ചുകൊ-
ണ്ടുൽക്കണ്ഠയോടു നിന്നീടും യുവാവുതൻ
അതിവികചമിഴികളെഴുമണിമുഖമരക്കണം
ഗാഢസംവീക്ഷണം ചെയ്തുയോഗീശ്വരൻ.
ഇവനണിയുമുടലിതവസാനത്തതാ, ണില്ല-
ദേഹമീയാത്മാവിനിന്നിമേലെന്നുടൻ
കരുതിമനമതിലഥ; മഹാസിദ്ധയോഗിമാർ
കാണുന്നു ജീവയാതായാതമൊക്കെയും
''ഇവനുടയ ഗമനപഥമുരഗവിഷവൈദ്യമ-
ല്ല, ദ്ധ്യാത്മമാർഗ്ഗസഞ്ചാരിയാകേണ്ടവൻ
ഇവനിനിയുമൊരു ജനനമില്ലി,വൻ പൂർണ്ണമായ്
മുക്തനായീടുമീ ജന്മാന്തവേളയിൽ
ഇവ,നവനിതലമിതിലെനിക്കു മുൻപാത്മസം
യോഗമാർന്നാശു സമാധിപൂകേണ്ടവൻ''
ഇതിപലതു മകതളിരിലഥസപദിചിന്തിച്ചു
സന്തോഷപൂർവമിവണ്ണമോതീടിനാൻ:-
''അഹിവിഷയ വിഷശമനമതിസുകരമപ്പനേ!
വേഗമാദോഷം പരിഹരിക്കാമെടോ!
ഉലകമിതിലെവനുമറികപരിഹരണീയമാ-
യേറ്റം പ്രയാസമായുണ്ടു വേറേ വിഷം

---

വിഷ്ണുവും, ബ്രഹ്മാവും യഥാക്രമം ശ്രീനാരായണ ഗുരുദേവനും, ശ്രീ നീലകണ്ഠതീർത്ഥ പാദരുമായി ജനിച്ചു എന്നാണ് കവി സങ്കല്പിക്കുന്നത്. മൃദുസ്വാനനായ് = പതിഞ്ഞ ശബ്ദത്തോടുകൂടി. ദേവതാഗാരം = ക്ഷേത്രം. നുതിചെയ്ത് = സ്തുതിച്ച് (ആരാധിച്ച്). വിലോകനം ചെയ്ത് = നോക്കിയിട്ട്. പതിതം = പതിക്കപ്പെട്ടത്. ഉൽക്ക = കൊള്ളിമീൻ. സാധു = സജ്ജനം. സൽക്കൃപാകല്ലോല ചാരുവാരാശി = കൃപയാകുന്ന കല്ലോലങ്ങൾക്ക് (തിരമാലകൾക്ക്) വാരാശി (കടൽ) ആയവൻ - കാരുണ്യക്കടൽ. വിബുധജനമണി = വിബുധജനങ്ങൾക്ക് (പണ്ഡിതന്മാർക്ക്) മണിയായവൻ (അണിയാനുള്ള രത്നമായവൻ). ചിത്രശിഖണ്ഡിജ തുല്യൻ = ബൃഹസ്പതിക്ക് തുല്യൻ. ചിത്രശിഖണ്ഡിജൻ = ബൃഹസ്പതി. ചിത്രശിഖണ്ഡിയ്ക്ക് - അംഗിരസ്സു മഹർഷിയ്ക്ക് - ജനിച്ചവൻ എന്നർത്ഥം. ബൃഹസ്പതി അംഗിരസ്സിന്റെ പുത്രനാണ്.

ദൃഢമരണ ദുരിതകര സംസാരമാം വിഷം,
ആയതിനാണു മരുന്നറിയേണ്ടതും"

ഗുരുവചനമധികതര ഫലിതകരമെങ്കിലു-
മാശു തറയ്ക്കയായാശുഗമെന്നപോൽ
ഒരുമൊഴിയുമതിനു മറുമൊഴിയുമുരചെയ്യാതെ
മിണ്ടുവാൻപോലുമാവാതെ നിന്നാനയാൾ
തദനു ഗുരുചരണ മൃദുമലരിണയിൽവീണുടൻ
നന്നായ് നമസ്കരിച്ചാശു പോയീടിനാൻ
നിജനിലയമണയുമതുവരെയുമഥ, ദേശികൻ-
ചൊന്നതുതന്നെ വിചാരിച്ചു കാര്യമായ്
ഹൃദയമതിലധിക തരമുടനൊരു വിരക്തിവ,
ന്നെന്തിനോ വേണ്ടി! ദാഹിച്ചിതു മാനസം
ഇതരനിനവൊഴിയുമകമിളകി മറിയുന്നുവോ,
ഭട്ടാരദേവ പാദാംബുജം കാണുവാൻ?
ഒരു കണവുമുടനവിടെ നിന്നില്ല, വീണ്ടുമ-
ങ്ങോടിയണഞ്ഞു പദാംബുജാതങ്ങളിൽ
കൃതനമന,നവശനഥ ചെന്നപാടേ സ്വയം
വീണു വണങ്ങി വിസംജ്ഞനായംഘ്രിയിൽ
സ്വയമണയുമധികഗുണമുടയൊരധികാരിയെ
തൃക്കരം കൊണ്ടുതലോടിനാൻ സദ്ഗുരു
അതുപൊഴുതിലധികതരമോഹമറ്റെത്രയും
വേഗമെണീറ്റു വന്ദിച്ചാൻ ഗുരുത്തമം
തദനു,മുനികുലതിലക പദതളിരിലാസ്ഥയാ
കണ്ണുമുറപ്പിച്ചു നിന്നാൻകൃതാദരം

---

നിശമന ദശാന്തരേ = കേട്ടപ്പോൾ. ത്രപ = ലജ്ജ. സഹഗാമി = കൂടെ നടക്കുന്നവൻ. ഭട്ടാരകേശം = ഭട്ടാരക+ഈശം = ഭട്ടാര ശ്രേഷ്ഠനെ - ചട്ടമ്പിസ്വാമികളെ.

ആഗിരം = ആ വാക്ക്. ഇതിന് = സന്യാസം സ്വീകരിക്കുന്നതിന്. അധികാരി = അവകാശമുള്ളവൻ (അർഹൻ). ആത്മനാ = മനസാ. മാദൃശന്മാർ = എന്നെപ്പോലുള്ളവർ. എന്നെപ്പോലുള്ള സന്യാസിമാർ എന്ന ഭാവം. സാധുജനങ്ങൾ = സന്യാസിമാർ. കഥിതമിതി = ഇങ്ങനെ പറയപ്പെട്ടു. ജനനിജനകജനസമ്മതം = അമ്മയുടെയും അച്ഛന്റെയും സമ്മതം. സന്യസ്ഥനാകുവാൻ = സന്യാസം സ്വീകരിക്കാൻ. അഞ്ജസാ = ഉടനെ. ഗുരുചരണപരിചരണകരണമതി = ഗുരുവിന്റെ ചരണങ്ങളെ പരിചരിക്കുന്ന പ്രവൃത്തി

ഗുരുവരനു പദകമല പരിചരണമാചരി-
ച്ചത്യന്തഭക്ത്യാ വസിച്ചാൻ കുറച്ചുനാൾ
അതിവിനയ, മമിതഗുരുഭക്തി, മേധാബലം,
തത്ത്വാവബോധ ജിജ്ഞാസയും, ശ്രദ്ധയും
യമനിയമ ജപമനനമാസനാദ്യങ്ങളും
ശിഷ്യനിൽക്കണ്ടു തെളിഞ്ഞിതാചാര്യനും.

തദനു, കൃതമതിഗുരു, സമാഗതേ സദ്ദിനേ
നീലകണ്ഠം ജാതു ശിഷ്യോത്തമം സ്വയം
നിജനികടഭൂവി ഹൃദയപൂർവമാഹൂയ, തം
നൽകിനാൻ മന്ത്രോപദേശമത്യുത്തമം
അഥസപദി ഗുരു, നിജകരേണ ചിത്തേനാപി
സന്തോഷപൂർവമനുഗ്രഹിച്ചീടിനാൻ.

നിജഹൃദയനിഖിലശമലാപഹം മന്ത്രസ-
ദ്വാക്യശ്രവണ സമ്മോദേന ശിഷ്യനും
പുതുപുളക ലളിതമൃദുഹാരാഞ്ചിതാംഗനാ-
'യാനന്ദബാഷ്പാക്ഷിയുക്തനായ് നില്ക്കയായ്.

പരമഗുരുകരകൃത സമാധിസ്ഥനാകുവാൻ
ഭാഗ്യമുദിച്ച പുണ്യാത്മനല്ലോ, ഭവാൻ
ഇതുവരെയുമപരനു പലബ്ധമല്ലാത്തൊരീ-
ഭാഗ്യം ലഭിച്ചതങ്ങേയ്ക്കു മാത്രം വിഭോ.

ഉദയരവിമണികിരണമണികനകസന്നിഭം
ഐന്ദ്രിയെപ്പൊന്നണിയിക്കും ദശാന്തരേ,
ഒരുദിവസമുദിതരസമഖില ഗുരുഭക്തരോ-

---

യിൽ ശ്രദ്ധാലുവായി. വരാർത്ഥി = വരം അർത്ഥിക്കുന്നവൻ. ബ്രഹ്മതത്ത്വോപദേശമാകുന്ന വരം അപേക്ഷിക്കുന്നവൻ.

അരുവിപ്പുറം = തിരുവനന്തപുരം നഗരത്തിന് ഉദ്ദേശം 25 കിലോമീറ്റർ തെക്കുകിഴക്കു മാറിയുള്ള ഒരുസ്ഥലം. നദിയും, വൃക്ഷങ്ങളും മറ്റും കൊണ്ട് മനോമോഹനമായ ഭൂഭാഗം. ഇവിടെവച്ചാണ് ചട്ടമ്പിസ്വാമികൾ 1863-ൽ ശ്രീനാരായണ ഗുരുവിന് ഉപദേശം കൊടുത്തത്. ഗുരുദേവൻ തപസ്സനുഷ്ഠിച്ചത് ഈ മലമുകളിലാണ്. ഗുരുവദനം = ഗുരുവായ ചട്ടമ്പിസ്വാമികളുടെ മുഖം. സാദസംഭൂതം = ക്ഷീണം ഭവിച്ചത്. അതിദൂതൻ = വളരെ ദുഃഖിക്കുന്നവൻ. ദേശികൻ = ഗുരു. കിമിതിതവനയനജലം = നിനക്കെന്താ കണ്ണീര്? സത്വാത്മകൻ = സത്ത്വചിത്തൻ. സുഖത്തിലും ദുഃഖത്തിലും ഒരു

ടൊന്നിച്ചു തത്ര നടന്നു ഭട്ടാരകൻ,
ഭുവനതലമുനികുല മഹാരഥൻ, യോഗിയ-
ങ്ങെത്തിനാൻ മൂവാറ്റുപൂർവം പുഴാന്തരേ.
കുഴിയുമതികടുശിലയുമിടയിടയിലുള്ളതാം
പാതയിലൂടെ നടന്നുനീങ്ങീടവേ
ചിലരിടയിലതു പൊഴുതിലരുള്ളുമൊരു ചോദ്യത്തി
നുത്തരമോതി രസിച്ചു നീങ്ങീടവേ
ഗുരുവരുളുമതിമധുര വചന മധുവാസ്വദി-
ച്ചേവരുമാശു കടന്നുപോയീടവേ,
കുസൃതിയെഴുമൊരു കുമരനതികുതുകമോടിവ-
ന്നന്യരായുള്ളവർ കാൺമതിൻമുന്നമേ
തിരുവടിയെ വിരവൊടു സമീപിച്ചു, കൈകളാൽ
ചുറ്റിവരിഞ്ഞിളിക്കൂട്ടിലാവും വിധം.
'തിരുവടികളിവിടെയെവിടേയ്ക്കു പോയീടിലും
കൂടെ ഞാനും വരുമെങ്ങുതാനാകിലും
ഇതിനിവനു മറുപടിലഭിക്കാതെ ഞാൻ വിടി-
ല്ലെ'ന്നു ചൊന്നാശു തടഞ്ഞു നിന്നീടിനാൻ
അന്യതമണുവളവുമറിയാത്തൊരാബാലന്റെ
ലീലയിൽക്കൗതുകമാർന്നു യോഗീന്ദ്രനും
അവനുടയ ഹൃദയഗതി നിജമനസികണ്ടറി-
ഞ്ഞങ്ങവനെത്തലോടീടിനാൻ സസ്മിതം.
തദനു, പുനരലിവിനൊടു കല്പിച്ചു തുഷ്ടനായ്
തന്നോടുകൂടി വസിച്ചുകൊണ്ടീടുവാൻ
പരമഗുരുവചനമതു പരിചിനൊടു കേൾക്കവേ
പദ്മനാഭപ്പണിക്കർക്കു സന്തോഷമായ്

---

ഭാവഭേദവുമില്ലാത്തതാണ് സത്വചിത്തം. 'അവികാരകരം സത്വം - വ്യസനാഭ്യുദയാഗമേ' - എന്നു സത്വത്തിന് ലക്ഷണം.

പൗർണ്ണമിത്തിങ്കൾ = വെളുത്തവാവു ദിവസം. ഭവഭയം = സംസാരഭയം. ഭവം = സംസാരദുഃഖം (പ്രാപഞ്ചിക ദുഃഖം). നിർമ്മുക്തി = മോചനം (മോക്ഷം). ദീക്ഷ = മന്ത്രോപദേശം. സിദ്ധയോഗീശ്വരന്മാർക്കു വശപ്പെട്ടിരിക്കുന്ന ഒരു ഈശ്വരീയ ശക്തിയാണ് ദീക്ഷ. അങ്ങനെയുള്ള ബ്രഹ്മാനുഭവ സമ്പന്നന്മാരായ സദ്ഗുരുക്കന്മാർ നൽകുന്ന ദീക്ഷ മാത്രമേ ശിഷ്യന്റെ അജ്ഞാതജന്യമായ ജീവബന്ധങ്ങളെ നശിപ്പിക്കുകയും, ശിഷ്യന് ബ്രഹ്മജ്ഞാനം കൈവരുത്തുകയുമുള്ളൂ. ദീക്ഷ ലഭിച്ചുകഴിഞ്ഞാൽ ശിഷ്യൻ ബ്രഹ്മജ്ഞാനിയാകും. കർമ്മവിച്ഛിന്നി ഉണ്ടാവുകയും ചെയ്യും. ജ്ഞാനത്തെ ദാനംചെയ്യുക

ഗുരുവരനു പരിചരണമനവരതമേകുവാൻ
ഭാഗ്യംലഭിച്ചതങ്ങേയ്ക്കു മാത്രം, പരം
കൃതസുകൃത! വിവിധതരപൂർവജന്മങ്ങളിൽ
നേടിയപുണ്യം സഫലമായിന്നു, തേ
പരമഗുരുവരനൊടു സമാധിപര്യന്തവും
കൂടെവസിച്ചുപചാരമേകീടുവാൻ
അടിമലരിലലിവൊടുതലോടുവാൻ പുണ്യമി-
ന്നങ്ങേയ്ക്കുമാത്രമഹോ ലഭിച്ചുള്ളതും
ഗുരുചരണ പരിചരണമത്യന്തഭക്തിയോ-
ടാചരിച്ചോരുപണിക്കർക്കു ഭാവിയിൽ
സകലതര ഗുണവുമഭിവൃദ്ധിയും കൈവന്നു,
തൽക്കുടുംബം പോലുമുൽക്കർഷപൂർണ്ണമായ്.

പുരമതിലൊരതിവിദിതനതുലനഭിഭാഷകൻ
തൃപ്പാദഭക്തനുണ്ടാത്മീയ തത്പരൻ
നിജനിലയമതിലനിശമത്തീർത്ഥപാദന്റെ
പാദമണിഞ്ഞുകാണാൻ കൊതിക്കുന്നവൻ
ഒരുദിവസമിവനുടയനിലയമതിലെത്തിനാൻ
നാണുക്കുറുപ്പെന്നൊരദ്ധ്യാത്മ തത്പരൻ
സുഗുണനതി സുമുഖനഥ സംപ്രാപ്തഷോഡശൻ
വിദ്യാർത്ഥമത്ര വാണീടുന്നൊരുത്തമൻ
ഉരപെരിയൊരരിയ പറവൂരെന്നദേശത്തി
ലത്ര 'കിഴക്കേമഠ'ത്തിലുണ്ടായവൻ
സുപരിചിത,നരിയഗൃഹനായക,നാഗ്ഗൃഹേ-
നിത്യവുമത്ര വരുന്നൊരഭ്യാഗതൻ.

---

യും; പശുബന്ധത്തെ (ജീവബന്ധങ്ങളെ) ക്ഷയിപ്പിക്കുകയും ചെയ്യുന്നതു കൊണ്ടാണ് ദീക്ഷയെന്ന പേരുണ്ടായത്.

'ദീയതേ ജ്ഞാന സദ്ഭാവഃ
ക്ഷീയതേ പശുബന്ധനം
ദാനക്ഷപണ സംയുക്താ
ദീക്ഷാ തേനേ ഹി കീർത്തിതാ' - എന്ന് അഭിനവഗുപ്തൻ.

'തന്ത്രലോകം' എന്ന ഗ്രന്ഥത്തിൽ ദീക്ഷ എന്തെന്ന് വ്യക്തമാക്കുന്നുണ്ട്. മഹാവാക്യോപദിഷ്ട തത്ത്വത്തോട് =മഹാവാക്യത്താൽ ഉപദേശിക്കപ്പെട്ട ബ്രഹ്മതത്ത്വത്തോ

കുശലവിനിമയമതുകഴിഞ്ഞു രണ്ടാളുമ-
ങ്ങത്താഴമുണ്ടുറങ്ങീടാൻ കിടക്കയായ്.
അതുപൊഴുതിലൊരു ചെറിയവെട്ടമക്കൺകളിൽ
വന്നലയ്ക്കുന്നതുപോലെ തോന്നീടവേ,
നിജനയനയുഗമതു തുറന്നു മന്ദേതരം
നാണുക്കുറുപ്പുമെഴിച്ചു നോക്കീടിനാൻ
വലതുകരലതയിലൊരു കൈവിളക്കോടൊരാ-
ളത്യന്ത ഭക്തിസമേതനായ് മുമ്പിലും
ധവളതര വസനപരിവേഷ്ടിതൻ മറ്റൊരാൾ
പിൻപിലും പോരുന്നതത്ര കണ്ടീടിനാൻ
രജതസമ വിശദമുഖരോമാഭിദീപ്തനായ്
ധൗത കൗശേയ വേഷ്ടാംഗനായ്, പിൻപിലായ്
വരുമൊരതിമഹിമകലരും മഹാപൂരുഷൻ
വിദ്യാധിരാജയോഗീന്ദ്രനെന്നോർക്കയാൽ
നിജനയനയുഗളമതിനാദ്യോപലബ്ധമാം
ദർശനഭാഗ്യമതിങ്കലുല്ലാസിയായ്
ഞൊടിയിടയിലടിമലരിലവനമിതഗാത്രനായ്
വീണുവണങ്ങി നമസ്കരിച്ചീടിനാൻ
കൃതമനനവനെ നിജനയനജലജങ്ങളാൽ
സന്തോഷമോടു സമീക്ഷിച്ചു യോഗിയും
തദനു മൃദുഹസിത വദനാഭനായ്ച്ചോദിച്ചി-
'തെന്നെ നിനക്കറിയാവതോ പൈതലേ'?
വിനയമൊടു മറുപടി പറഞ്ഞു നാണുക്കുറു-
പ്പാ,നന്ദപൂർണ്ണനി,വണ്ണ മത്യാദരം

---

ടുകൂടി. സദ്ഗുരു = സന്ന്യാസഗുരു. ഗുരുവദനവചനകൃതകൃത്യൻ = ഗുരുവദനത്തിൽ നിന്നു പുറപ്പെട്ട വചനത്താൽ കൃതകൃത്യനായവൻ. യാതനായ് = യാത്രചെയ്തു (പോയി).

ഭാനുമാൻ = സൂര്യൻ. പരമശമധനം = ശ്രേഷ്ഠമായ ശമമാകുന്ന ധനം. ശമം = അടക്കം (ഇന്ദ്രിയനിഗ്രഹം കൊണ്ട് മനസ്സിനുണ്ടാകുന്ന ശാന്തി). പ്രണവതനു = ഓംകാരസ്വരൂപം. പരിവ്രജ്യ = സന്ന്യാസിയുടെ അവസ്ഥ. (സർവസംഗപരിത്യാഗം). തപനൻ = സൂര്യൻ. അവിഹിതകരം = ചെയ്തുകൂടാത്തത്. നിജജനന സുകൃതഫലമുടയ = തന്റെ ജന്മംകൊണ്ട് സുകൃതത്തിന്റെ ഫലം ലഭിച്ച. സകലജനവിനുപദ സുവിദിത സമാഹിത ശ്രേഷ്ഠൻ = സകലജനങ്ങളും ആരാധിക്കുന്ന പദകമലങ്ങളോടു കൂടിയവനും, വിഖ്യാ

"അറിയുമിവ,നിതുവരെയുമടിമലരു കാണുവാ-
നായില്ലയെന്നിരുന്നാലും മഹാപ്രഭോ!"
അതുപൊഴുതു ചിരിവിരിയുമധരപുടമോടുടൻ
ചോദിച്ചു പിന്നെയും യോഗി വിനോദമായ്
"അറിയു,മതുശരി, പുനരതെങ്കിലെന്നോടു ചൊ-
ല്ലെങ്ങനെയെന്നെയറിഞ്ഞിരിക്കുന്നതും?
കനിവിനൊടു മുനിവചനമിതി സപദികേട്ടുടൻ
നാണുക്കുറുപ്പുമത്യന്ത ഭക്ത്യാദരം,
ത്രപയു, മുരു ഭയവുമിടകലരുമൊരു ഭാവമോ-
ടേവം നിറുത്തിനിറുത്തിയോതീടിനാൻ.
"കുടലഖിലമിത മൊടുവെളിയ്ക്കെടുത്താറ്റിലി-
ട്ടാടിക്കഴുകുന്ന വിദ്യാധിരാജനായ്
ഒരു പൊഴുതുമൊരു ഭയവുമില്ലാതവർണ്ണരെ
ത്തൊട്ടുണ്ടിടുന്ന മഹാ മഹർഷീന്ദ്രനായ്
അറിയുമിവനതിവിശദ, മഖിലമിതു കേട്ടറി-
ഞ്ഞുള്ളതാണെന്നുമുണർത്തിച്ചിടുന്നിവൻ
ഗതകപടമിതിപറയുമവനൊടതി കൗതുകം-
വർദ്ധിച്ചു, പിന്നെയുമോതിയോഗീന്ദ്രനും
"ഇവനൊടതിമമതതവമനസിപെരുതെങ്കിലി-
ന്നെന്നൊടുകൂടി വരുന്നുവോ നീ സ്വയം?"
ഇതിമധുര വചനമതു കേ'ട്ടിതാ വന്നിരി-
ക്കുന്നിവ'നെന്നുര ചെയ്താൻ വിനീതനായ്.
അവനുടയ മറുപടിയിലലയിളകി വന്നതാ-
മാത്മാനുഭാവമതിങ്കലുല്ലാസിയായ്

---

തനുമായ സന്യാസിശ്രേഷ്ഠൻ. വിനുത = സ്തുതിക്കുന്ന (ആരാധിക്കുന്ന). സുഖിദിന = പ്രഖ്യാതനായ. സമാഹിതൻ = സന്യാസി.

വിളംബം = കാലതാമസം. ഉത്തരദേശപരിക്രമം = വടക്കൻദിക്കിലേയ്ക്കുള്ള സഞ്ചാരം. ഉത്തരാശയ്ക്ക് = വടക്കൻ ദിക്കുകളിലേക്ക്, പരിക്രമം = പാദസഞ്ചാരം (ചുറ്റിനടക്കൽ). ക്രാന്തദർശി = അതിക്രമിച്ചു ദർശിക്കുന്ന ശീലമുള്ളവൻ (ചുഴിഞ്ഞുനോക്കുന്നവൻ).

ഉദയമുഴുമതി = ഉദിച്ചുയർന്ന പൂർണ്ണചന്ദ്രൻ. വിയതി = ആകാശത്തിൽ. ഗുരുചരണ നളിനഗതൻ = ഗുരുവായ ചട്ടമ്പിസ്വാമികളുടെ പാദകമലങ്ങളെ സമീപിച്ചവൻ. നികടഭൂവി = അടുത്ത്. നീലകണ്ഠൻ = നീലകണ്ഠപ്പിള്ള. വടക്കൻ പറവൂരിൽ മാറായി

മുനിവരനുമതിനുടനുരച്ചു, 'വേണ്ടിന്നു, നീ-
മറ്റൊരുനാളിവനോടു പോന്നാൽ മതി'

ഇവരുടെയ വചനമറുവചന നിനദം കേട്ടു
പെട്ടെന്നുണർന്നെഴുന്നേറ്റു ഗേഹേശനും
സപദിഗുരുവരനുമഥ നിർത്തിസംഭാഷണ,
മൊന്നിച്ചുപിന്നെയകത്തു പൂകീടിനാർ
"അഭിലഷിത പരമപദഹൃദയനിവ,നാകയാൽ
പാകപ്പെടുത്തിയെടുക്കണം വേണ്ടപോൽ
അധിഗമനവിഷമിത ചിദാകാശ വീഥിയിൽ
പാടിപ്പറക്കേണ്ട പൈങ്കിളിയാണിവൻ
ഇവനരുളുമതിതര നിഗൂഢമന്ത്രാക്ഷരം
പാഴിലാവില്ലൊരുകാലവും നിർണ്ണയം'
ഇതിപലതുമഥ സപദി നാണുക്കുറുപ്പിനെ
പ്പറ്റിനിനച്ചു; ഗൃഹാന്തരം പൂകവേ.

ഗുരുചരണ നളിനയുഗ സാമീപ്യസൗഖ്യമ-
ന്നേറെ ഭുജിക്കാൻ കുറുപ്പിനാകാതെയായ്
മുനിവരനുമതുപൊഴുതുപരിചിലെറണാകുള-
ത്തക്കാലമത്ര പരിക്രമം ചെയ്കയാൽ.

വശികൾ കുലവരനുമഥ വിരവിലെറണാകുള-
ത്തെത്തിനാനത്ര പിറ്റേന്നു സായന്തനേ
അവിടെയൊരു സുപരിചിത ഭക്തഗേഹത്തില-
ങ്ങാവസിച്ചന്നു സമാഹിതൻ തുഷ്ടനായ്
ഗൃഹപതിയുമധിക ഗുരുഭക്താഗ്രഗണ്യനു

---

ഗ്രാമത്തിലുള്ള 'വാളാനിക്കാട്ട്' എന്ന പ്രസിദ്ധ നായർത്തറവാട്ടിൽ ജനിച്ച ഈ നീലക ണ്ഠപ്പിള്ളയാണ്, കാലാന്തരത്തിൽ ചട്ടമ്പിസ്വാമികളുടെ ദ്വിതീയ ശിഷ്യനായ നീലക ണ്ഠതീർത്ഥപാദ സ്വാമികളായിത്തീരുന്നത്. 1893-ൽ ശ്രീ ചട്ടമ്പിസ്വാമികൾ മൂവാറ്റുപുഴ യിൽ മുൻസിഫ്കോർട്ട് ക്ലാർക്കായിരുന്ന തൈലോത്തു നാരായണപിള്ളയുടെ വീട്ടിൽ വിശ്രമിക്കുന്ന കാലത്താണ് നീലകണ്ഠപ്പിള്ള ആദ്യമായി സ്വാമികളെ കാണുന്നതും പരിചയപ്പെടുന്നതും. അടുത്തവർഷം ശിഷ്യത്വം സ്വീകരിക്കുന്ന മഹാപണ്ഡിതനായി രുന്നു ഇദ്ദേഹം. ഇദ്ദേഹമെഴുതിയ സംസ്കൃതഗ്രന്ഥങ്ങൾ ജർമ്മനിയിലെ യൂണിവേ ഴ്സിറ്റികളിൽ റഫറൻസ് പുസ്തകങ്ങളായി സൂക്ഷിച്ചിരിക്കുന്നു എന്നു കേട്ടിട്ടുണ്ട്. 1921ൽ 49-ാമത്തെ വയസ്സിൽ കരുനാഗപ്പള്ളിയിൽ താഴത്തോടുള്ള വീട്ടിൽ ഇദ്ദേഹം സമാധിയ

മാകുമനന്തക്കുറുപ്പിൻ സപര്യകൾ
ഹൃദയഹിതകരമധികതരമനുഭവിച്ചുകൊ-
ണ്ടാമുനി ദേവനിരിക്കും ദശാന്തരേ
പരിചിലൊരു ദിവസമഥ കണ്ടുമുട്ടീവിവേ-
കാനന്ദനെന്ന വിശിഷ്ടനാം താപസൻ.

നിജഹൃദയമഥന വിചികിത്സയ്ക്കു യുക്തമാ-
മുത്തരമങ്ങു ലഭിക്കാനവിശ്രമം
നിരവധിക മുനികളുടെ നികടഭൂവിചെൽകിലും
സംശയമോടു നടന്ന ജിജ്ഞാസുവാം
യുവമുനികൾ മകുടമണി, വിരജഹൃദയൻ, വിവേ-
കാനന്ദനെത്തിനാൻ കേരളഭൂവിലും

അതിമഹിത മധുരതര കാഷായഭൂഷിതൻ,
രഞ്ജിതോഷ്ണീഷ സമേതൻ, സമാദൃതൻ,
സ്ഫുരദമലമിഴിയുഗള, നവസിതഭവാതുരൻ,
ആസേചനാഭ സൗഭാഗ്യഗാത്രാഞ്ചിതൻ,
ഉലകഖിലമിഹ ഭരതരാജ്യസംസ്കാരമാം-
സൗരഭ്യസാര പരാഗം പരത്തിയോൻ,
അതിമഹിത, നഗതിജന സദയഹൃദയൻ, തപ-
സ്സ്വാദ്ധ്യായ ഭൂഷൻ, വിസൃഷ്ടതാപത്രയൻ,
ഉരപെരുകുമൊരു പരമഹംസദേവാംഘ്രിയാം-
താമരതന്റെ സുധാരസാസ്വാദകൻ,
ഒരു തരണിയതിലവിടെ വന്നിറങ്ങീടിനാൻ
ആത്മസന്ദേഹ നിവൃത്തിമാർഗ്ഗാർത്ഥിയായ്

---

ടഞ്ഞു. സമാധിയിരുത്തലിന്റെ ചടങ്ങുകൾ ചട്ടമ്പിസ്വാമികളാണു നടത്തിയത്. അതിൽ = വിഷവൈദ്യനിൽ. അതിവികചമിഴികളെഴുമണിമുഖം = വിടർന്ന കണ്ണുകളോടുകൂടിയ മനോഹരമായ മുഖം. അരക്കണം = അരനിമിഷം. കണം = ക്ഷണം (അല്പസമയം. ഒരു സെക്കന്റിന്റെ 4/5 ഭാഗമാണ് ഒരു ക്ഷണം. ഗാഢസംവീക്ഷണം ചെയ്ത് = ഗാഢമായി നോക്കിയിട്ട്. ജീവയാതായാനം = ജീവന്റെ പോക്കും വരവും. ഗമനപഥം = സഞ്ചാര മാർഗ്ഗം. ഉരഗ വിഷവൈദ്യം = സർപ്പ വിഷവൈദ്യം. ആത്മസംയോഗം = ആത്മസ്വരൂപ നായ ഈശ്വരനോടുള്ള കൂടിച്ചേരൽ (സമാധി). ശ്രീ ചട്ടമ്പിസ്വാമികൾ സമാധിയാകുന്ന തിനു മൂന്നുവർഷം മുമ്പ് നീലകണ്ഠതീർത്ഥപാദർ സമാധിപ്രാപിച്ചു. അഹിവിഷയവിഷശ മനം = സർപ്പവിഷം ശമിപ്പിക്കൽ. സുകരം = എളുപ്പം. അപരിഹരണീയം = പരിഹരി

അവനിപതികുലതിലകനിഹ ജനഹിതൈഷിയാം
മാടഭൂപാല മഹാസേവകാഢ്യരാം
ഇരുവരതുപൊഴുതിലൊരുദിവസമൊരുമിച്ചുകൊ-
ണ്ടത്ര സായാഹ്ന സവാരി ചെയ്തീടവേ
വഴിയരികിലവിടെയവർ കണ്ടുമുട്ടീ, വിവേ-
കാനന്ദനായ സമാഹിതശ്രേഷ്ഠനെ
ഹൃദിജനിതകുതുകമൊടുപരമവരുമാസ്ഥയാ
വീട്ടിലേയ്ക്കാശു വിളിച്ചു ഭക്ത്യാദരം
അതുസപദിസദയമഥ സമ്മതിച്ചപ്പൊഴേ
യ്ക്കായവരൊത്തു നടന്നു നീങ്ങീടിനാൻ
ശമധനികനതികുതുകമിവരരുളുമാതിഥ്യ-
പൂജകളേറ്റു വാണീടും ദശാന്തരേ,
പലതുമവർ പരിചൊടു പരസ്പരം ഭാഷണം
ചെയ്യുന്നളവിൽപ്പരാമൃഷ്ടമാകയായ്
മുനിമകുടമഹിതമണി ഭട്ടാരയോഗിതൻ
നിസ്തുലമായ സംവിത്തി മഹത്വവും.
അതുപൊഴുതു യുവമുനിയുമകതളിരിലാശിച്ചു
വിത്തമനായ മുനീശനെ ക്കാണുവാൻ
വിഷയമതു വിശദതരമവിടെയറിയിക്കവേ
വിദ്യാധിരാജനുമത്ര വന്നെത്തിനാൻ

ധവളതര വസന പരിവേഷ്ടിതാകാരനായ്
സാധാരണത്വമോടത്രവന്നെത്തിടും
മുനിതിലക, മതിതരപുരോഗതം, താപസം
ദൃഷ്ട്വാഥ വന്ദിച്ചെഴുന്നേറ്റു സർവരും.

---

ക്കാനൊക്കാത്തത്. ദൃഢമരണദുരിതകര സംസാരമാം വിഷം = ദുരിതവും മരണവും നിശ്ചയമായുമുണ്ടാകുന്ന സംസാരവിഷം. സർപ്പവിഷത്തിനു പരിഹരിക്കാൻ പ്രയാസമുള്ളതാണ് സംസാരവിഷം. ആ വിഷബാധയേറ്റാൽ ദുരിതവും മരണവും സുനിശ്ചിതമാണ്. തറയ്ക്കയായ = മനസ്സിൽ തറച്ചു. ആശുഗം = അമ്പ്. ഇതരനിനവൊഴിയുമകതളിര് = ചട്ടമ്പിസ്വാമികൾ പറഞ്ഞ സംസാരവിഷത്തിന്റെ കാര്യമല്ലാതെ മറ്റൊരു വിചാരവുമില്ലാതിരിക്കുന്ന മനസ്സ് ഒരു ക്ഷണവും = ഒരു ക്ഷണം പോലും പദാംബുജാതങ്ങളിൽ = (ചട്ടമ്പിസ്വാമികളുടെ) പാദാരവിന്ദങ്ങളിൽ. കൃതനമനൻ = നമസ്കരിച്ചവൻ. വിസംജ്ഞൻ = മോഹാലസ്യമുണ്ടായവൻ. ബോധമറ്റ് പാദത്തിൽ വീണു എന്ന ഭാവം. അംഘ്രിയിൽ = പാദങ്ങളിൽ. അംഘ്രി = പാദം. ഗുരൂത്തമം = ഉത്തമനായ ഗുരുവിനെ. കൃതാദരം =

ഇരുമുനിയുമിതമൊടു കരംപിടിച്ചഞ്ജസാ
ചോദിച്ചു തമ്മിലന്നേരം കുശലവും,
തദനുയുവമുനിയുമുടനധികതര തുഷ്ടനായ്
വിദ്യാധിരാജനോടൊത്തുമന്ദേതരം
ചെറുതകലെയജിരഭുവി മണലിലതിശീതളം
മാവിൻചുവട്ടിലണഞ്ഞു നിന്നീടിനാൻ
മുഖവുരയു,മധികതര വചനമതുമെന്നിയേ
'കീദൃശീചിന്മുദ്ര'യെന്നു ചോദിക്കയായ്.
ഇവനറിയുമതിനുടയ നിയത കരബന്ധനം
നേരി,ലെന്നാലുമെനിക്കുണ്ടു സംശയം
ഇതു, മനുജഹൃദയമതിനാത്മസംബന്ധിയാം
ചിത്താനുഭൂതിയ്ക്കുതകുന്നതെങ്ങനെ?
ഇവനിവിടെ വിശദമറിയേണ്ടതിക്കാര്യമാ-
ണെന്നു ഗീർവാണ വചസ്സിലോതീടവേ
ഉടനധിക കുതുകമകതളിരിലുളവാകയായ്
ഭട്ടപാദേശ യോഗീശ്വരന്നപ്പൊഴേ
ഇതുവരെയുമൊരുമുനിയുമറിവതിനുമോഹിച്ചു
യാചിച്ചിടാത്തതിച്ചോദ്യമെന്നോർത്തുടൻ
അതിനു പരമുചിതമൊരു മറുപടിയതായ്ത്തസ്യ-
വക്ത്രാരവിന്ദത്തിൽ നിന്നനുസ്യൂതമായ്
അതിലളിത,മതിമധുര ഗീർവാണവാണിതൻ
ഗംഗാതരംഗ പ്രവാഹമുണ്ടായുടൻ:-
"നിയതവിധിസഹിതമിതി മുദ്രബന്ധിക്കുകിൽ
തത്രൈക നാഡിക്കുദിക്കുമസ്പന്ദനാൽ

---

ആദരത്തോടുകൂടി. തത്ത്വാവബോധ ജിജ്ഞാസ = ഈശ്വരതത്ത്വം അറിയാനുള്ള ആഗ്രഹം. യമം = അടക്കൽ (ഇന്ദ്രിയങ്ങളെ അടക്കൽ - സംയമം അഥവാ ഇന്ദ്രിയനിഗ്രഹം). തദനു = പിന്നീട്. കൃതമതിഗുരു = ദൃഢനിശ്ചയമുള്ള ഗുരു. സമാഗതേ സദ്ദിനേ = ഒരു നല്ല ദിവസം സമാഗതമായപ്പോൾ. നീലകണ്ഠം = നീലകണ്ഠനെ (നീലകണ്ഠപ്പിള്ളയെന്ന ആ ശിഷ്യനെ). ജാതു = ഒരിക്കൽ. നിജനികടഭൂവി = തന്റെ സമീപത്ത്. ആഹൂയ = വിളിച്ചിട്ട്. തം = അവനെ. തം ശിഷ്യോത്തമം നീലകണ്ഠം ജാതു നിജുനികടഭൂവി ആഹൂയ -എന്ന് അന്വയം - ഒരിക്കൽ നീലകണ്ഠനെന്നു പേരുള്ള ആ ശിഷ്യോത്തമനെ തന്റെ സമീപത്തേയ്ക്കു വിളിച്ചിട്ട് എന്നർത്ഥം. നിജകരേണ ചിത്തേ നാപി = കൈകൊണ്ടും മനസ്സുകൊണ്ടും (അനുഗ്രഹിച്ചു).

ഉദിതമതിമഹിതമൊരു ഗൂഢമാം ശക്തിവ-
ന്നുച്ചിയിൽത്തട്ടിയുദിക്കും പ്രകാശവും
അതുപൊഴുതി'ലഹ' മതിലലിഞ്ഞലിഞ്ഞിബ്രഹ്മ-
വസ്തുവും താനുമഭിന്നമായ്ക്കണ്ടിടും
ഇതുപറകിലറികനിജമാത്മബോധം, തന്നി
ലന്യമായൊന്നുമില്ലെന്ന ബോധം വരും"
വചനമിതു പരിചൊടുസമർത്ഥിക്കുവാൻ സ്വയം
വേദാന്തവാക്യപ്രമാണവും ചൊല്ലിനാൻ
തദനു,യുവമുനിയുടയ കരവിരലുബന്ധിച്ചു
ചിന്മുദ്രകാട്ടി ബോദ്ധ്യം വരുത്തീടിനാൻ.

അറിവതിനു നിജഹൃദയമനവധി ദിനങ്ങളായ്
മോഹിച്ചതന്നനായാസംലഭിക്കയാൽ
അതുവരെയുമൊരുമുനിയുമിതമൊടുരചെയ്യാത്തൊ-
രുത്തരം സപ്രമാണം താൻ ലഭിക്കയാൽ
ഹൃദികുതുകമൊടു സപദിയുവമുനിയുമാദരാൽ
വിദ്യാധിരാജയോഗീശം നമിക്കയായ്.

യുവമുനികൾ വരനുമഥ കതിപയ ദിനാന്തരേ
കേരളം വിട്ടുപോയീടും ദശാന്തരേ
അരുളിയിദ, മിവനിവിടെയൊരു മുനിയെമാത്രമേ
കണ്ടതായുള്ളൂ, സമ്പൂർണ്ണനായ് സർവഥാ.

മുനിയുഗള സുവിദിത സമാഗമാനന്തരം
വിദ്യാധിരാജനാം വിശ്വവേദസ്സുടൻ
അതികുതുകതരമവിടെനിന്നും പുറപ്പെട്ടു
മൂവാറ്റുപുഴയ്ക്കെത്തി വീണ്ടുമേ.

---

നിജഹൃദയ നിഖില ശമലാപഹം = തന്റെ മനസ്സിലുള്ള എല്ലാ പാപങ്ങളേയും ഇല്ലാതാക്കുന്ന. ശമലം പാപം. അപഹ (ം) = ഇല്ലാതാക്കുന്ന (അപഹരിക്കുന്ന) ശമലാ അപഹം = ശമലാപഹം. പരഗുരുകരകൃതസമാധിസ്ഥനാകുവാൻ = തന്റെ പരഗുരുവായ ചട്ടമ്പിസ്വാമികളുടെ കൈകൾക്കൊണ്ടു സമാധിയിരുത്തപ്പെട്ടവനാകാൻ. അപരന് = മറ്റൊരാൾക്ക്. ഉപലബ്ധമല്ലാത്ത = കിട്ടിയിട്ടില്ലാത്ത.

ഉദയരവി = ഉദയസൂര്യൻ. മണികിരണം = മനോഹരമായ കിരണം. അണികനക സന്നിഭം = കാന്തിയേറിയ സ്വർണ്ണത്തിനു തുല്യം. കിരണത്തിന്റെ വിശേഷണം. ഐന്ദ്രി = കിഴക്കേദിക്ക്. അഖിലഗുരു = എല്ലാവർക്കും ഗുരുവായവൻ (ചട്ടമ്പിസ്വാമികൾ). കുമരൻ = കുമാരൻ. അനൃതം = കളവ്. അണുവളവും = അല്പംപോലും. പദ്മനാഭപ്പണിക്കർ =

പരമഗുരു പദനളിന ദർശനാനന്തരം
നാണുക്കുറുപ്പുമനൂനമസ്വസ്ഥനായ്
ഗുരുചരണ നികടഭൂവിപൂകണം, തത്പ്പാദ-
പൂജനം ചെയ്യണമെന്നു മോഹിക്കയായ്.
ഹൃദയഗതമതു ബത നിയന്ത്രണാതീതമായ്-
മാറവേ സർവം മറുന്നുകൊണ്ടേകദാ
പരമഗുരു പരിചിനൊടു വിശ്രമം കൊള്ളുന്ന-
ദേശമന്വേഷണം ചെയ്തിറങ്ങീടിനാൻ.

നിയമികുലവരനവിടെയൊരു നിലയനത്തിലു-
ണ്ടെന്നു കേട്ടാശു നടന്നു ചെന്നീടിനാൻ
സുദൃഢതരഹൃദയമൊടു നികടഗതനാകുമാ-
വിശ്വാസിയെക്കണ്ടു മന്ദഹാസത്തൊടും
മുനിവരനുമതു പൊഴുതു നിജസവിധഭൂവതിൽ
വിന്നിരുന്നീടുവതിന്നു ചൊല്ലീടിനാൻ
സ്വയമതിനു തുനിയുവതിനാഗ്രഹിച്ചീടാതെ
പാദം നമിച്ചു നിന്നീടിനാൻ മുന്നിലായ്
അഥസപദിനിജനികടമണവതിനു കല്പിച്ചു
തൃക്കരം പൊക്കിയനുഗ്രഹിച്ചീടിനാൻ
തദനുഹൃദികുതുകമൊടു നാണുക്കുറുപ്പിനെ
ശിഷ്യനായ്ക്കല്പിച്ചു, നൽകി സന്ന്യാസവും

ഗുരുഭജനനിരതനിരുപത്താറുവത്സരം
തൃപ്പദ സേവനം ചെയ്തു ഭക്ത്യാദരം
കൃതനിയമ സഹിതയമിയാകുമിപ്പുണ്യവാൻ
തീർത്ഥപാദസ്വാമിയെന്നു വിഖ്യാതനായ്

---

ചട്ടമ്പിസ്വാമികളുടെ ശുശ്രൂഷകനായ പത്മനാഭപ്പണിക്കർ സ്വാമികളെ സമാധിവരെയും വിട്ടുപിരിയാതെ ശുശ്രൂഷിക്കാനുള്ള ഭാഗ്യം ഇദ്ദേഹത്തിനു ലഭിച്ചു. ചില ഭക്തന്മാർ ചട്ടമ്പിസ്വാമികൾക്ക് കോടനാട്ടു വനത്തിൽ പതിച്ചുകൊടുത്ത എൺപതേക്കറോളം വരുന്ന പുതുവൽഭൂമി മുഴുവനും, സ്വാമികൾ ഇദ്ദേഹത്തിന് ദാനമായി നൽകയുണ്ടായി. അനവരതം = ഇടവിടാതെ. കൃതസുകൃതൻ = സുകൃതം ചെയ്തവൻ.

വിദിതൻ = സുപ്രസിദ്ധൻ. നിലയമതിൽ = വീട്ടിൽ. തീർത്ഥപാദന്റെ = ചട്ടമ്പിസ്വാമികളുടെ. നാണുക്കുറുപ്പ്:- വടക്കൻ പറവൂരിൽ വടക്കേക്കരമഠം എന്ന പ്രസിദ്ധവും പ്രാചീനവുമായ നായർത്തറവാട്ടിൽ ജനിച്ച ആളാണിദ്ദേഹം. ഇദ്ദേഹം ചേന്നമംഗലത്തു പഠിക്കുന്ന കാലത്ത് പ്രസിദ്ധ അഭിഭാഷകനായ കൊച്ചി വേലുപ്പിള്ളയെ പരിചയപ്പെട്ടു.

നിജപരമഗതിയതിനു സകലമവലംബമാം
വിദ്യാധിരാജസ്മരണാർത്ഥമായ് സ്വയം
പലയിടവുമുരപെരിയതീർത്ഥപാദാശ്രമം
നിർമ്മിച്ചു പിന്നെച്ചരിതാർത്ഥനായിനാൻ
പരമഗുരുവര വിഹിത സന്ദേശമൊക്കെയും
പാരമെങ്ങെങ്ങും പ്രചാരണം ചെയ്യുവാൻ
അനവരതമവിരളമഹായതമാർന്നതും
നിത്യമീശിഷ്യ പ്രവരനല്ലോ സ്വയം
ഗുരുവരനു നിജനിപുണ ശിഷ്യത്രയത്തില
ങ്ങേറെ പ്രിയം തീർത്ഥപാദരോടാണുപോൽ
ഗുരുകരുണയതിനനിശമധികതരമർഹനാം
തീർത്ഥപാദന്നു വിനീതമാം വന്ദനം!!

അഥ തപസി സമുപചിതമാർഷതേജസ്സിനെ-
ശ്ശിഷ്യരിലേയ്ക്കു പകർന്നതിൻ മൂലമായ്
നിജഹൃദയമതിലുയരുമധിക ചരിതാർത്ഥതാ-
ഭാവത്തിലാണ്ടു മുനീശ ഭട്ടാരകൻ
നിജഭുവന ജനനമതു സഫലതരമായത്ര
ജന്മദൗത്യം പൂർണ്ണമായെന്നു കണ്ടുടൻ
പരിചിനൊടു പരമശുഭചരിത പരമർഷിയും
വിശ്വാടനത്തിനിറങ്ങിനാൻ പിന്നെയും.

അധികശുഭതരമറിക, യോഗകാണ്ഡം, പരം,
സംസാരഘോരമഹാബ്ധി സന്താരകം,
അനുദിവസമിതു ഹൃദയപൂർവം പഠിപ്പവർ-
ക്കാത്മശാന്തിക്കു നിദാനമായ്വന്നിടും

---

ഈ അഭിഭാഷകന്റെ വീട്ടിൽ വച്ചാണ് നാണുക്കുറുപ്പ് ആദ്യമായി ചട്ടമ്പിസ്വാമിയെ കാണുന്നതും പരിചയപ്പെടുന്നതും. അന്ന് നാണുക്കുറുപ്പിന് പതിനാറു വയസ്സായിരുന്നു പ്രായം. ഏതാനും മാസങ്ങൾക്കു ശേഷം നാണുക്കുറുപ്പ്, ചട്ടമ്പിസ്വാമികളുടെ ശിഷ്യത്വം സ്വീകരിച്ച്, തീർത്ഥപാദസ്വാമി എന്ന സന്യാസനാമം സ്വീകരിച്ചു. 1898-ൽ (കൊ: വ: 1073 മീനം 16) ഇദ്ദേഹത്തിന് ബ്രഹ്മ തത്ത്വോപദേശം നൽകി. 1939-ൽ (കൊ: വ: 1114 ചിങ്ങം 26) സമാധിയടഞ്ഞു. സംപ്രാപ്തഷോഡശൻ = പതിനാറുവയസ്സായവൻ. സുപരിചിതനരിയ ഗൃഹനായകന്ന് = ഗൃഹനായകനായ കൊച്ചി വേലുപ്പിള്ളയ്ക്കു സുപരിചിതൻ. അഭ്യാഗതൻ = വിരുന്നുകാരൻ. അതിഥിയായിട്ടല്ലാതെ വീട്ടിൽ വന്നുചേരുന്നയാളാണ് അഭ്യാഗതൻ.

ഹൃദിമരുവുമഖില വിചികിത്സയും മാറിടും,
മായതൻ മാറാല മാഞ്ഞുപോകും സ്വയം
ഭവഭരിത വിഷയസുഖരതിസകലമറ്റുപോ-
മീശ്വരയോഗവും കൈവരും നിർണ്ണയം
ഗുരുചരണ കഥപലതുമിനിയുമവശേഷിപ്പ-
തത്ര ഞാൻ നാളെയുരച്ചുകൊള്ളാം സ്വയം.
പതഗപരിവൃഢനുമിതിപരിചൊടു പറഞ്ഞുകൊ-
ണ്ടാകാശമാർഗ്ഗമുയർന്നു പോയീടിനാൻ.

## യോഗകാണ്ഡം സമാപ്തം

---

കുശലവിനിമയം = കുശലപ്രശ്നങ്ങളുടെ കൈമാറ്റം. ധവളതരവസന പരിവേഷ്ടിതൻ = വെള്ളവസ്ത്രം ചുറ്റിയവൻ. ചട്ടമ്പിസ്വാമികളുടെ വേഷം വെള്ളവസ്ത്രമാണ് - ഒരു വെള്ളവസ്ത്രം ഉടുക്കും, ഒരു വെള്ളവസ്ത്രം പുതയ്ക്കും. രജതസമ വിശദമുഖരോമാഭിദീപ്തൻ = വെള്ളിപോലെ വെളുത്ത മുഖരോമം കൊണ്ടു കാന്തിയേറിയവൻ. രജതം = വെള്ളി. വിശദം = വെളുത്ത. അഭിദീപ്തൻ = കാന്തിയുള്ളവൻ. ധൗതകൗശേയവേഷ്ടാംഗൻ = വെള്ളവസ്ത്രം ചുറ്റിയ ശരീരത്തോടു കൂടിയവൻ. ധൗതം = വെളുത്ത. കൗശേയം = വസ്ത്രം. ആദ്യോപലബ്ധം = ആദ്യമായി ലഭിച്ചത്. അവനമിതഗാത്രനായ് = കുമ്പിട്ട ശരീരത്തോടുകൂടി. കൃതനമനൻ = നമസ്കരിക്കുന്നവൻ. നയനജലജം = നയനപത്മം. സമീക്ഷിച്ചുനോക്കി. ത്രപ = ലജ്ജ. പറയാൻപോകുന്ന കാര്യമോർത്തുള്ള ലജ്ജ. ഉരുഭയം = വലിയ ഭയം. അതു പറയുന്നതുകൊണ്ട് സ്വാമികൾക്ക് ഇഷ്ടക്കേടുണ്ടാവുമോ എന്ന ഭയം. അതിവിശദം = വളരെ വിശദമായി. ഗതകപടം = കപടതയില്ലാതെ. ആത്മാനുഭാവം = മനസ്സിന്റെ ഭാവബോധനം. നിനദം = ശബ്ദം. ഗൃഹേശൻ = ഗൃഹനാഥൻ (കൊച്ചി വേലുപ്പിള്ള). സപദി = പെട്ടെന്ന്. അഭിലഷിതപരമപദഹൃദയൻ = പരമപദം (മോക്ഷം) അഭിലഷിക്കുന്ന ഹൃദയത്തോടു കൂടിയവൻ (മോക്ഷേച്ഛു). അഭിലഷിതം = ആഗ്രഹിക്കപ്പെട്ട. അധിഗമന വിഷമിത ചിദാകാശവീഥി = ചെന്നെത്താൻ പ്രയാസമുള്ള ജ്ഞാനാകാശം. ഗൃഹാന്തരം പൂകവേ = വീടിനുള്ളിൽ പ്രവേശിച്ചപ്പോൾ. ഇതി = ഇപ്രകാരം വീട്ടിനുള്ളിലേക്ക് കയറുമ്പോൾ നാണുക്കുറുപ്പിനെപ്പറ്റി ഇങ്ങനെ പലതും ചിന്തിച്ചു. പരിക്രമം = പാദസഞ്ചാരം.

വശികൾകുലവരൻ = മുനിവംശശ്രേഷ്ഠൻ. വശി = സന്ന്യാസി (ഇന്ദ്രിയങ്ങളെ വശപ്പെടുത്തിയവൻ). ആവസിച്ചു = വസിച്ചു. സമാഹിതൻ = സന്ന്യാസി (ചട്ടമ്പിസ്വാമികൾ). എറണാകുളത്ത് ചട്ടമ്പിസ്വാമികൾ താമസിച്ചത് അനന്തക്കുറുപ്പിന്റെ വീട്ടിലാണ്. ചട്ടമ്പിസ്വാമികളുടെ ത്രിതീയ ശിഷ്യനായ തീർത്ഥപാദസ്വാമികളുടെ ഒരു ബന്ധുവാണ് ഈ അനന്തക്കുറുപ്പ്. വിവേകാനന്ദന് ചട്ടമ്പിസ്വാമികൾ ചിന്മുദ്ര വിശദീകരിച്ചുകൊടുക്കുന്നതിന് ദൃക്സാക്ഷിയാണിദ്ദേഹം. അതിനെക്കുറിച്ച് അദ്ദേഹം എഴുതിയിട്ടുമുണ്ട്.

നിജഹൃദയമഥന വിചികിത്സ = തന്റെ മനസ്സിനെ മഥനം ചെയ്യുന്ന സംശയം. യുവമുനികൾ മകുടമണി = യുവമുനികൾക്ക് കിരീടരത്നമായവൻ (ശ്രേഷ്ഠനായ യുവ മുനി). വിരജഹൃദയൻ = രജസ്സുമാറിയ ഹൃദയത്തോടു കൂടിയവൻ (രാഗാദികൾ കൈവെടിഞ്ഞവൻ).

രഞ്ജിതോഷ്ണീഷസമേതൻ = മനോഹരമായ തലപ്പാവോടു കൂടിയവൻ. രഞ്ജിതം = മനോഹരം. ഉഷ്ണീഷം = തലപ്പാവ്. സമാദൃതൻ = സമാദരണീയൻ. സ്ഫുരദമലമിഴിയുഗളൻ = സ്ഫുരത്തായതും (പ്രകാശിക്കുന്നതും) അമലവും (പരിശുദ്ധവുമായ) കണ്ണുകളോടു കൂടിയവൻ. അവസിത ഭവാതുരൻ = സംസാരദുഃഖങ്ങളൊക്കെ അവസാനിപ്പിച്ചവൻ. അവസിതം = അവസാനിച്ചത് (നിവൃത്തമായത്). ഭവം = സംസാരദുഃഖം. ആസേചനാഭ സൗഭാഗ്യ ഗാത്രാഞ്ചിതൻ = ആസേചനം (കണ്ടാലും കണ്ടാലും മതിവരാത്ത വസ്തു) പോലെ ആഭയും (ശോഭയും) സൗഭാഗ്യവും (സുഭഗതയും) ഉള്ള ഗാത്രത്താൽ (ശരീരത്താൽ) അഞ്ചിതൻ (ശോഭിക്കുന്നവൻ). തപസ്സ്വാദ്ധ്യായഭൂഷൻ = തപസ്സ്, വേദാഭ്യാസം എന്നിവ ആഭരണമായുള്ളവൻ. സ്വാദ്ധ്യായം = വേദാഭ്യാസം. (മന്ത്രം ഉരുവിടൽ). ഭൂഷ = ആഭരണം. വിസൃഷ്ടതാപത്രയൻ = വിസൃഷ്ടമായ (വിട്ടയക്കപ്പെട്ട) താപത്രയങ്ങളോടു കൂടിയവൻ (താപത്രയങ്ങളില്ലാത്തവൻ). വിസൃഷ്ടം = വിട്ടയക്കപ്പെട്ടത് (ഉപേക്ഷിക്കപ്പെട്ടത്. ആധിഭൗതികം, ആദ്ധ്യാത്മികം, ആധിദൈവികം എന്നിവയാണ് താപത്രയങ്ങൾ. മറ്റു ജന്തുക്കളിൽ നിന്നും ഉണ്ടാകുന്ന താപം ആധിഭൗതികം, താൻ സ്വയമുണ്ടാക്കുന്ന ദുഃഖം ആദ്ധ്യാത്മികം, ഈശ്വരേച്ഛയനുസരിച്ചുണ്ടാകുന്ന താപം ആധിദൈവികം. ഈ മൂന്നു തരം താപങ്ങളേയും വിവേകാനന്ദൻ വിട്ടകന്നിരിക്കുന്നു എന്നു ഭാവം. അംഘ്രി = പാദം. സുധാരസം = തേൻ. തരണി = വള്ളം. ആത്മസന്ദേഹ നിവൃത്തിമാർഗ്ഗാർത്ഥി = തന്റെ സംശയത്തിന് നിവൃത്തിമാർഗ്ഗം അർത്ഥിക്കുന്നവൻ. ചിന്മുദ്ര ബന്ധിക്കുമ്പോൾ അത് ആത്മബോധത്തിന് എങ്ങനെ പ്രയോജകീഭവിക്കുന്നു എന്നതായിരുന്നു വിവേകാനന്ദന്റെ സന്ദേഹം. അതിനുള്ള നിവൃത്തിമാർഗ്ഗം തേടി അദ്ദേഹം പല യോഗികളേയും സമീപിച്ചു. പലയിടത്തും കറങ്ങി. ആ സഞ്ചാരത്തിനിടയിലാണ് വിവേകാനന്ദൻ കേരളത്തിൽ (എറണാകുളത്ത്) വന്നതും ചട്ടമ്പിസ്വാമിയെക്കണ്ട് സംശയനിവാരണം വരുത്തിയതും. ഇത് 1892-ൽ ആയിരുന്നു.

അവനിപതികുലതിലകൻ = രാജകുലത്തിനു തിലകമായവൻ. ജനഹിതൈഷി = ജനങ്ങളുടെ ഹിതം (ഇഷ്ടം) എന്തോ അതു ചെയ്യാൻ ഇച്ഛിക്കുന്നവൻ. രണ്ടും മാടഭൂപന്റെ വിശേഷണങ്ങൾ. മാടഭൂപാല മഹാസേവകാഢ്യർ = കൊച്ചിരാജാവിന്റെ ഉദ്യോഗസ്ഥന്മാർ. മാടഭൂപൻ = കൊച്ചീരാജാവ്. മാടഭൂപാലമഹാസേവ കാഢ്യരും ഇരുവർ = കൊച്ചീമഹാരാജാവിന്റെ രണ്ടുദ്യോഗസ്ഥന്മാർ - രാമയ്യനും, ചന്തുലാലും. ഇവരിൽ രാമയ്യർ കൊച്ചിയിലെ ദിവാൻ സെക്രട്ടറിയും, ചന്തുലാൽ ഉയർന്ന പോലീസുദ്യോഗസ്ഥനും (ഏ.എസ്.പി.) ആണ്. ഇവർ സായാഹ്ന സവാരിയ്ക്കിറങ്ങിയപ്പോഴാണ് വിവേകാനന്ദനെ വഴിയിൽ വച്ചു കാണുന്നത്. അപരിചിതനെങ്കിലും, വിവേകാനന്ദനെ രാമയ്യൻ വീട്ടിലേക്കു ക്ഷണിക്കുകയും കൂട്ടിക്കൊണ്ടു പോവുകയും ചെയ്തു. സമാഹിതശ്രേഷ്ഠൻ = സന്യാസിശ്രേഷ്ഠൻ. ആസ്ഥയാ = താൽപ്പര്യത്തോടുകൂടി. ശമധനികൻ = ശമം സമ്പത്തായിട്ടുള്ളവൻ - സന്യാസി. ശമം = മനോവികാരങ്ങളുടെ ശമനം. പരാമൃഷ്ടമാകയായ് = പരാമർശിക്കപ്പെട്ടു. മുനിമകുടമഹിതമണി = മുനിമാരുടെ കിരീടത്തിലെ മഹത്തായ രത്നം (മുനിശ്രേഷ്ഠൻ). മകുടം = കിരീടം. സംവിത്തിമഹത്വം = ജ്ഞാനമാഹാത്മ്യം (അറിവിന്റെ വലിപ്പം). ഭട്ടാരയോഗി = ചട്ടമ്പിസ്വാമികൾ. വിത്തമൻ = പണ്ഡിതശ്രേഷ്ഠൻ. വിഷയമത് = ആ വിഷയം - വിവേകാനന്ദൻ ചട്ടമ്പിസ്വാമികളെ കാണാൽ

ആശിക്കുന്നു എന്ന വിഷയം. വിശദതരം = വളരെ വിശദമായി. അവിടെ = ചട്ടമ്പിസ്വാമികളുടെയവിടെ = ചട്ടമ്പിസ്വാമികൾ ഇരിക്കുന്ന വീട്ടിൽ (അനന്തക്കുറുപ്പിന്റെ വീട്ടിൽ). ധവളതരവസനപരിവേഷ്ടിതാകാരൻ = വെള്ളവസ്ത്രം ചുറ്റിയ ശരീരത്തോടു കൂടിയവൻ. ധവളതരം = നല്ലപോലെ വെളുത്തത്. വസനം = വസ്ത്രം. പരിവേഷ്ഠിതം = ചുറ്റപ്പെട്ടത്. ആകാരം = ശരീരം. അതിതര പുരോഗതം = മുൻപിലെത്തിയ. താപസം = താപസനെ (ചട്ടമ്പിസ്വാമികളെ). ദൃഷ്ട്വാ = കണ്ടിട്ട്. അഥ = അനന്തരം. മന്ദേതരം = പെട്ടെന്ന്. ചെറുതകലെ = അല്പം അകലെയായി. അജിരഭൂവി = മുറ്റത്ത്. 'കീദൃശീ ചിന്മുദ്ര' = ചിന്മുദ്ര എങ്ങനെയാണ്. ചിന്മുദ്ര = ആദ്ധ്യാത്മികമായ ഒരു ഹസ്തമുദ്ര. അതിനുടയ = ആ ചിന്മുദ്രയുടെ. നിയതകരബന്ധനം = നിശ്ചിതമായ കരബന്ധനം (ചിന്മുദ്ര ബന്ധിക്കേണ്ടത് എങ്ങനെയാണെന്ന്). ഇവനറിയാം = എനിക്കറിയാം. ചിന്മുദ്ര ബന്ധിക്കേണ്ടതെങ്ങനെയെന്ന് എനിക്കറിയാം. എന്നാൽ അങ്ങനെ ചിന്മുദ്ര പിടിക്കുമ്പോൾ അത് ആത്മസംബന്ധിയായ ചിത്താനുഭൂതിക്ക് കാരണമായിത്തീരുന്നതെങ്ങനെയാണ്. അക്കാര്യമാണ് എനിക്ക് വിശദമായി അറിയേണ്ടത്' - എന്നാണ് വിവേകാനന്ദൻ പറയുന്നത്. ഗീർവാണഗിരത്തിൽ = സംസ്കൃത വാക്കുകളിൽ. തസ്യവക്ത്രാരവിന്ദത്തിൽ നിന്ന് = അദ്ദേഹത്തിന്റെ (ചട്ടമ്പിസ്വാമികളുടെ) മുഖത്തുനിന്നും. അനുസ്യൂതമായ് = തുടർച്ചയായി. ചട്ടമ്പിസ്വാമികളുടെ മുഖത്തുനിന്നും പ്രവഹിച്ച വാക്കുകളെ, ഗംഗാതരംഗപ്രവാഹമായി കല്പിച്ചിരിക്കുന്നു. തരംഗപ്രവാഹം = തിരത്തള്ളൽ. നിയതവിധിസഹിതം = നിശ്ചിതമായ വിധിയനുസരിച്ച്. മുദ്രബന്ധിക്കുകിൽ = ചിമുദ്ര ബന്ധിക്കുകയാണെങ്കിൽ. തത്ര = അവിടെ, ഏകനാഡിക്ക് (ശിരസ്സിലുള്ള) ഒരു നാഡിക്ക്. ഉദിക്കുമസ്പന്ദനാൽ = ഉണ്ടാകുന്ന സ്പന്ദനത്താൽ. ഉദിതം = ഉണ്ടാകുന്ന. അതിമഹിതമൊരു ഗൂഢമാംശക്തി = അത്യന്തം മഹത്തരവും നിഗൂഢവുമായ ഒരു ശക്തി.

കതിപയദിനാന്തരേ = ഏതാനും ദിവസങ്ങൾക്കു ശേഷം. മുനിയുഗള സുവിദിത സമാഗമാനന്തരം = ഈ രണ്ടു മുനിമാരുടെയും (ചട്ടമ്പി സ്വാമികളുടെയും വിവേകാനന്ദന്റെയും) സുപ്രസിദ്ധമായ സമാഗമത്തിനു ശേഷം. വിശ്വവേദസ്സ് = സർവജ്ഞനായ ഋഷി. മൂവാറ്റുപൂർവം പുഴ = പൂർവപദം മൂവാറ്റു എന്നുള്ള പുഴ - മൂവാറ്റുപുഴ.

നിയമികുലവരൻ = സന്യാസിശ്രേഷ്ഠൻ (ചട്ടമ്പിസ്വാമികൾ). നിയമി = യോഗി. നിലയത്തിൽ = വീട്ടിൽ. നികടഗതൻ = സമീപമെത്തിയവൻ. ആ വിശ്വാസിയെ = വിശ്വാസിയായ നാണുക്കുറുപ്പിനെ. 1898-ൽ (കൊ. വ. 1073 മീനം 16) ആയിരുന്നു നാണുക്കുറുപ്പിന് സന്യാസം കൊടുത്തത്. ശ്രീ ചട്ടമ്പിസ്വാമികളുടെ മഹാസമാധിക്ക് 26 വർഷം മുമ്പായിരുന്നു ഈ സംഭവം. ഈ നാണുക്കുറുപ്പാണ് ചട്ടമ്പിസ്വാമികളുടെ ത്രിതീയ ശിഷ്യനായ തീർത്ഥപാദ പരമഹംസസ്വാമികൾ. 1939-ൽ (കൊ.വ. 1114 ചിങ്ങം 26) തീർത്ഥപാദ സ്വാമികൾ സമാധിയായി. കൃതനിയമസഹിതൻ = ഇന്നയിന്ന വിധം എന്ന് ശാസ്ത്രങ്ങളിൽ നിയമിക്കപ്പെട്ടിരിക്കുന്നവണ്ണമുള്ള വ്രതാനുഷ്ഠാനങ്ങളോടു കൂടിയവൻ. നിയമം = വ്രതം. യമി = ഇന്ദ്രിയനിഗ്രഹം ചെയ്യുന്നവൻ. പരമഗുരുവിഹിത സന്ദേശം = പരമഗുരുവായ ചട്ടമ്പിസ്വാമിയാൽ വിധിക്കപ്പെട്ട സന്ദേശങ്ങൾ. അനവരതമവിടെ മഹായത്നം = ഒരിക്കലും ഒരു കുറവും വരാത്ത യത്നം. ശിഷ്യപ്രവരൻ = ശിഷ്യശ്രേഷ്ഠൻ. ഗുരുവരന് = ഗുരുവായ ചട്ടമ്പിസ്വാമികൾക്ക്. ശിഷ്യത്രയത്തിൽ = തന്റെ മൂന്നു ശിഷ്യന്മാരിൽ (നാരായണഗുരു, നീലകണ്ഠ തീർത്ഥപാദർ, തീർത്ഥപാദ സ്വാമികൾ എന്ന മൂന്നു ശിഷ്യന്മാരിൽ).

അഥ = അനന്തരം. തപസി = തപസ്സിൽ. സമുപചിതം = ശേഖരിക്കപ്പെട്ട. ആർഷ തേജസ്സ് = ഋഷിയുടെ തേജസ്സ്. ചട്ടമ്പിസ്വാമികൾ തപസ്സിലൂടെ വാരിക്കൂട്ടിയ ഋഷിത്വ ത്തിന്റെ തേജസ്സ്. നിരുഭൂവനജനനം = തന്റെ ഭൂമിയിലെ ജന്മം. താൻ നേടിയ ആർഷ തേജസ്സ് ശിഷ്യരിലേക്ക് പകരാൻ കഴിഞ്ഞതുകൊണ്ട് തന്റെ ജന്മം സഫലവും, ജന്മ ദൗത്യം പൂർണ്ണവുമായെന്ന് ചട്ടമ്പിസ്വാമികൾ സമാശ്വസിക്കുന്നു എന്നർത്ഥം. പരമശുഭ ചരിത പരമർഷ): ഏറ്റവും ശുഭചരിതനായ ആ മഹർഷി. പരമർഷി = പരമ+ഋഷി = ശ്രേഷ്ഠനായ ഋഷി. വിശ്വാടനം = ലോകസഞ്ചാരം. നടനം = സഞ്ചാരം.

സംസാരഘോര മഹാബ്ധി സന്താരകം = സംസാരമാകുന്ന മഹാസാഗരത്തെ കട ത്തിവിടുന്നത്. ഹൃദിമന്ദവും = മനസ്സിലുള്ള. ചികിത്സ = സംശയം. മായതൻ മാറാല = മായയുടെ ചിലന്തിവല. മാറാല = ചിലന്തിവല. ചിലന്തിവലയിൽപ്പെട്ടുപോകുന്ന ചെറു പ്രാണികൾ അതിനെ ഭേദിച്ചു രക്ഷനേടുക പ്രയാസമാണല്ലോ. മായയുടെ കാര്യവും അങ്ങനെ തന്നെ. മായയിൽ പെട്ടുപോയ ജീവിക്ക് അതിന്റെ കണ്ണികൾ പൊട്ടിച്ച് വെളിക്കു ചാടുക അത്ര എളുപ്പമല്ല. യഥാർത്ഥത്തിലില്ലാത്തത് ഉള്ളതാണെന്ന് മനസ്സി നുണ്ടാകുന്ന തോന്നലാണ് മായ. യാ-മാ-സാ = മായ എന്ന് ശങ്കരഭഗവൻ പാദർ മായയ്ക്കു വ്യാഖ്യാനം നൽകുന്നു. യാതൊന്ന് ഇല്ലാതിരിക്കുന്നുവോ അതിനെ അതുത ന്നെയാണെന്നു സങ്കല്പിക്കുന്നതാണ് മായ എന്നർത്ഥം. ഭവഭരിത വിഷയ സുഖരതി = ഭവത്താൽ (പ്രാപഞ്ചിക ദുഃഖങ്ങളാൽ) ഭരിക്കപ്പെടുന്ന വിഷയസുഖങ്ങളിലുള്ള താത്പ ര്യം. പതഗപരി വൃഢൻ = പക്ഷിശ്രേഷ്ഠൻ (ഹംസം).

# ലീലാകാണ്ഡം

## (കാകളി)

സുന്ദരിയാമുഷസ്സന്ധ്യ, പൂർവാചല-
മന്ദിരത്തിന്റെ കവാടം തുറന്നതാ
അന്ധകാരാവൃതിയാകും യവനികാ
ബന്ധമകറ്റിയശേഷ, മുല്ലാസിയായ്
ബാലദിനേശ മയൂഖമാം മാർജ്ജനി-
മൂലമപ്രാചിതൻ മുറ്റമടിച്ചുടൻ
നീഹാര നീര കണങ്ങളാലെങ്ങുമേ
പാരം തളിച്ചു വിശുദ്ധമാക്കീടവേ,
കാഞ്ചനപക്ഷയുഗം വിടർത്തിസ്സ്വയം
മഞ്ജുളനാം കളഹംസമെത്തീടിനാൻ
താമരതന്റെ മരന്ദവും പക്വവും
സാമോദമത്ര ഭുജിച്ചു സംതൃപ്തനായ്
ആദരവോടു നിജാസനത്തിൽ സ്സ്വയ-
മാചാരപൂർവമിരുന്നരുളീടിനാൻ

ചിത്രപതത്രിപ്രവരനെക്കണ്ടുടൻ
ഭക്തികലർന്നെഴുനേറ്റു മന്ദേതരം
വീണുവണങ്ങി നമസ്കരിച്ചീടിനാർ

---

പൂർവാചലമന്ദിരം = ഉദയപർവതമാകുന്ന മണിമന്ദിരം. അന്ധകാരാവൃതി = അന്ധകാരത്തിന്റെ ചുറ്റൽ. ബാലദിനേശൻ = ഉദയസൂര്യൻ. മയൂഖം = രശ്മി. മാർജ്ജനി = തുറപ്പ (ചൂല്). പ്രാചി = കിഴക്കേദിക്ക്. നീഹാരനീരകണങ്ങൾ = മഞ്ഞുതുള്ളികൾ. പ്രഭാതത്തിൽ കേരളസ്ത്രീകൾ ഉണർന്ന്, കതകുതുറന്ന് കർട്ടൻമാറ്റി പുറത്തു വരുകയും, മുറ്റമടിച്ചു വാരുകയും, വെള്ളം തളിക്കുകയും ചെയ്യാറുണ്ടല്ലോ. അതിനു സമാനമായിട്ടാണ് ഇവിടെ പ്രഭാതത്തെ ചിത്രീകരിച്ചിരിക്കുന്നത്. ഉഷസ്സാകുന്ന സുന്ദരി ഉദയപർവതമാകുന്ന മന്ദിരത്തിന്റെ കവാടം തുറന്ന് ഇരുട്ടാകുന്ന കറുത്ത കർട്ടൻ മാറ്റി പുറത്തുവന്നു. ഉദയസൂര്യ കിരണങ്ങളാകുന്ന ചൂലുകൊണ്ട് കിഴക്കുദിക്കാകുന്ന മുറ്റമ

ആനന്ദമോടു സദസ്യരെല്ലാവരും
പിന്നെയിരുന്നു, വിനീത,രായേവരും
വന്ദനമോടു മതീവ ഭക്ത്യാദരം
പണ്ഡിതനായ പതംഗമാധീശനോ-
ടിണ്ടലകന്നു പറഞ്ഞു ജിജ്ഞാസയാൽ:-
"മംഗലനായി, വിഹംഗവംശാധിപ-
മന്നവനായി വിളങ്ങും മഹാമതേ!
ഉന്നത ഭക്തിസമേതമീഞങ്ങളും
മുന്നിൽ വീണിന്നു പറഞ്ഞുകൊള്ളുന്നിതാ:-
ഇന്നലെയങ്ങു പകർന്നുതന്നുള്ളതാം
ധന്യയോഗീശ കഥാമൃതം, ശേഷവും
ഇന്നു വിളമ്പിയനുഗ്രഹിച്ചീടുവാ-
നൊന്നു കനിഞ്ഞരുളേണം കൃപാനിധേ!"

എന്നതു കേട്ടു തെളിഞ്ഞുടൻ ഹംസവും
സന്നതിപൂർവമിരുന്നു സന്തുഷ്ടനായ്.
ഭട്ടപാദേശ പദാംബുജ ധ്യാനമോ-
ടത്ര പറഞ്ഞുതുടങ്ങിനാനീവിധം:-

എങ്കിലിതാശു കേട്ടീടുവിനേവരും
ശങ്കരനായ മഹാ മുനിശ്രേഷ്ഠന്റെ
മംഗലമായ കഥാശേഷമിന്നു ഞാൻ
ഭംഗിയിലിങ്ങു പറഞ്ഞു കേൾപ്പിച്ചിടാം
വിദ്യാധിരാജ ചരിത്രം മനോരമം
എത്ര കേട്ടീടിലുമാർക്കും മതിവരാ
ഇക്കഥാസാര നിതാന്തശ്രവണ മി-

---

ടിച്ചുവാരി. മഞ്ഞുതുള്ളികളാകുന്ന വെള്ളം തളിച്ചു ശുദ്ധമാക്കി. അപ്പൊഴാണ് ഹംസം പ്രത്യക്ഷപ്പെടുന്നത്. മരന്ദം = തേൻ.

ചിത്ര പതത്രിപ്രവരൻ = മനോഹരനായ പക്ഷിശ്രേഷ്ഠൻ. പതത്രി = പക്ഷി. പ്രവരൻ = ശ്രേഷ്ഠൻ. പതംഗമാധീശൻ = പക്ഷീന്ദ്രൻ. പതംഗമ+അധീശൻ. പതംഗമം = പക്ഷി. വിഹംഗവംശാധിപ മന്നവൻ = പക്ഷിവംശാധിപന്മാർക്കു രാജാവായവൻ - ഖഗ സാർവ ഭൗമൻ. സന്നതിപൂർവം = നമസ്കാരത്തോടുകൂടി. ശങ്കരസംഭവൻ = ശങ്കര നിൽ നിന്നു സംഭവിച്ചവൻ. ശങ്കരാവതാരം എന്ന് പ്രകൃതത്തിൽ അർത്ഥയോജന. മനോരമം = മനസ്സിനെ സന്തോഷിപ്പിക്കുന്നത്. അനുത്തമം = സർവോൽക്കൃഷ്ടം. സർവഥാ

ങ്ങെത്രയുമാത്മ വിശുദ്ധിയ്ക്കു കാരണം
ഭാഗവതാദി പുരാണഗാഥയ്ക്കുമി-
ങ്ങാകാത്ത മട്ടു മനുഷ്യചിത്തത്തിനെ
പാകപ്പെടുത്തി വിശുദ്ധമാക്കാൻ തീർത്ഥ-
പാദപുരാണമനുത്തമം സർവഥാ
ഇക്കഥ കേൾക്കുമവർക്കു സംസാരസം-
ബദ്ധമാമത്തലൊഴിഞ്ഞുപോം നിർണ്ണയം
ചിത്ത വിശുദ്ധിവരും, ജീവകാരുണ്യ
തത്ത്വവിചാര നിബദ്ധമാം ചിന്തയും
ആയതു കൊണ്ടു മുനീശ ജീവാതുവിൻ-
ലീലയോരോന്നുമനുസ്മരിച്ചിന്നു ഞാൻ
ആദരവോടു തുടങ്ങുന്നു ചൊല്ലുവാ-
നാദരണീയരേ! കേട്ടുകൊണ്ടീടുവിൻ

വിദ്യാധിരാജ മഹർഷി സംസത്തമൻ
വിദ്യോതമാന, നുദാര നാരാധിതൻ
പ്രദ്യോതനാഭസമാന തേജോമയൻ
പ്രത്യക്ഷനായ കൃശാനുരേതസ്സമൻ,
നിശ്ചല തത്ത്വവിചാര ലീലാരതൻ,
നിഷ്ക്കളനത്ര നിരഞ്ജനാത്മാ, പരൻ,
സത്യമസത്യ ജഡാദി സത്യജ്ഞ, ന-
ങ്ങദ്ഭുത ചിത്ര ചരിത്ര സംഭാവിതൻ
കർമ്മബന്ധത്താൽക്കടമെടുത്തോരുതൻ-
ജന്മശരീര സംബന്ധമഴിക്കുവാൻ
ജീവനലീല പലേതു മാടീടിനാൻ
ഭാവുകമത്ര ജഗത്തിനേകീടുവാൻ

---

= എല്ലാ പ്രകാരത്തിലും. ജീവാതു = ജീവിതം. വിദ്യോതമാനൻ = പ്രകാശിക്കുന്നവൻ. ഉദാരൻ = ശ്രേഷ്ഠൻ. ആരാധിതൻ = ആരാധിക്കപ്പെടുന്നവൻ. പ്രദ്യോതനാഭസമാനൻ = പ്രദ്യോതനന്റെ (സൂര്യന്റെ) ശോഭയ്ക്ക് (തേജസ്സിന്) സമാനമായ കാന്തിയോടു കൂടിയവൻ. കൃശാനുരേതസ്സമൻ = (പ്രത്യക്ഷനായിനില്ക്കുന്ന) ശിവനു തുല്യൻ. കൃശാനുരേതസ്സ് = ശിവൻ. നിശ്ചല തത്ത്വവിചാര ലീലാരതൻ = ഈശ്വരതത്ത്വവിചാരതത്പരൻ. നിരഞ്ജനാത്മാ = തെളിവുറ്റ ആത്മാവോടു കൂടിയവൻ. സത്യമസത്യ ജഡാദിസത്യജ്ഞൻ = സത്യമിന്നത്, അസത്യമിന്നത്, ജഡമിന്നത് എന്നിങ്ങനെയുള്ളവയുടെ യാഥാർത്ഥ്യമറിഞ്ഞവൻ. അത്യദ്ഭുത ചിത്ര ചരിത്ര സംഭാവിതൻ = അദ്ഭുതകരവും മനോഹരവുമായ കഥകളാൽ ബഹുമാനിക്കപ്പെടുന്നവൻ. കർമ്മബന്ധം കൊണ്ടു കട

## ക്രിസ്തുമതച്ഛേദനം

ഏറ്റുമാനൂരിനടുത്തു ഭട്ടാരകൻ
തുഷ്ടനായിട്ടൊരു വീട്ടിൽ വാണീടവേ
വ്യായാമമൊട്ടുലഭിക്കുവാനേകദാ
സായംസവാരിയതിന്നിറങ്ങീടിനാൻ
രാജമാർഗ്ഗത്തിനടുത്തുകൂടി സ്സർവ-
പൂജിതനന്നു നടന്നു നീങ്ങീടവേ,
അമ്പലത്തിന്റെ പറമ്പിന്നടുക്കലൊ-
യഞ്ചുപേരുണ്ടു നില്ക്കുന്നൊരു സംഘമായ്
പാതിരിമാരവരേവരും കൈകളിൽ
വേദനിബന്ധവുമേന്തി നിന്നങ്ങനെ
ക്രിസ്തുമത പ്രചാരത്തിനായിക്കൃത-
കൃത്യരായ് നിന്നു വിളിച്ചുകൂവുന്നതാ
യേശുദേവന്റെ വിശുദ്ധതത്ത്വങ്ങള-
ല്ലാശയ, മത്ര! മതദ്വേഷ ഗർജ്ജനം!
ആശീവിഷാസ്യമതിങ്കൽ നിന്നും വിഷ-
ശ്വാസമല്ലാതെ പുറപ്പെടാനെന്തുവാൻ?
ഹിന്ദുമതത്തെയിടിച്ചുതാഴ്ത്തിസ്സ്വയ-
മെന്തൊക്കെയാണു വിളിച്ചുകൂവുന്നതും?
ഹിന്ദുവാ,രെന്തതിനർത്ഥ,മാ, സംസ്കൃതി-
യെന്തി,വയൊന്നുമറിഞ്ഞവരല്ലിവർ
ഹിന്ദുവെന്നുള്ളതിലില്ലജാതിത്വസം-
ബന്ധവു,മെന്നറിയുന്നവരല്ലിവർ
ഹിന്ദുവെന്നുള്ള പദം മതമല്ല, തോ-

---

മെടുത്ത (തന്റേതല്ലാത്ത) ജന്മശരീരത്തിന്റെ ബന്ധം അഴിച്ചുമാറ്റാനായി ജീവിനലീലകൾ ആടിത്തുടങ്ങി, ചട്ടമ്പിസ്വാമികൾ. സ്വാമികളുടെ ജീവിതത്തിലെ സംഭവങ്ങളെ ലീലക ളായി കല്പിച്ചിരിക്കുന്നു. ശരീരസംബന്ധം = ജീവനു ശരീരവുമായുള്ള ബന്ധം.

വേദനിബന്ധം = വേദപുസ്തകം (ബൈബിൾ). കൃതകൃത്യൻ = ചെയ്യേണ്ടതു ചെയ്തു എന്ന തൃപ്തിയോടു കൂടിയവൻ. ആശീവിഷാസ്യം = പാമ്പിന്റെ വായ്. ആശീവിഷം = പാമ്പ്. അന്യമത ദ്വേഷികളായ പാതിരിമാർ വട്ടമിട്ടു നിന്നു പ്രസംഗിക്കുകയാണ്, വഴി വക്കിൽ. അവൻ സംസാരിക്കുന്നത് ശ്രീയേശുവിന്റെ വിശുദ്ധ തത്ത്വങ്ങളെക്കുറിച്ചല്ല പിന്നെയോ? മതവിദ്വേഷത്തിന്റെ ഗർജ്ജനമാണ്, അവരുടെ മുഖത്തു നിന്നും പുറപ്പെ

സുന്ദരമായ മനുഷ്യസംസ്കാരമാം
ധർമ്മഹിംസയ്ക്കു തയാറെടുക്കാതെ, തൻ-
കർമ്മമാർഗ്ഗം തുടരുന്നവൻ, ഹിന്ദുവാം
വർജ്ജിത കർമ്മമശേഷവും വിട്ടു, തൻ-
സജ്ജനധർമ്മമറിഞ്ഞവൻ ഹിന്ദുവാം
ദുഷ്ടകർമ്മങ്ങളനുഷ്ഠിച്ചിടാതെയും,
ശിഷ്ടത വിട്ടുപജീവിച്ചിടാതെയും
ക്ലിഷ്ടമാം സത്യമറിഞ്ഞു സന്മാർഗ്ഗിയായ്
തത്ത്വമറിഞ്ഞവനാര,വൻ ഹിന്ദുവാം
കർമ്മണാ ശർമ്മമുണർത്തി, യന്യാർത്ഥമായ്
ബ്രഹ്മവിചാരസമേതനായെപ്പൊഴും
കർമ്മമറിഞ്ഞു, വിനീതനായ്ച്ചെയ്തിടും
സന്മതിയാര,വനെന്നുമേ ഹിന്ദുവാം
തത്ത്വമിതൊന്നുമറിഞ്ഞുകൂടാതെയും,
ബുദ്ധിവികാസമെഴാതെയും മൂഢരായ്
സ്വന്തമതത്തിനു നിത്യമാൾകൂട്ടിടും
തന്ത്ര കലാശമെടുത്തുല്ലസിക്കവേ
സർവമതത്തിലുമാത്മരൂപത്തിനെ
തുല്യമായ്ക്കാണുമത്താപസവല്ലഭൻ
നിർവ്യാജമുള്ളിലഹോ ചിരിച്ചിങ്ങനെ
സർവാദൃതൻ വിചാരിച്ചു വിനോദമായ്:-
'തന്റെ മതത്തിലെഴുന്നൊരത്യാദരം
തന്നിലുണ്ടാവതു സർവസാധാരണം
അന്യമതത്തെയിടിച്ചു താഴ്ത്തുന്നതോ,
ധന്യമല്ലൊട്ടുമൊരുത്തർക്കുമെന്നുമേ

---

ടുന്നത് പാമ്പിന്റെ വായിൽ നിന്ന് വിഷശ്വാസമല്ലാതെ മറ്റെന്താണു വരുക? ആ സംസ്കൃതി = ആ സംസ്കാരം (ഹിന്ദുത്വം എന്ന സംസ്കാരം). കർമ്മണാ = സ്വന്തം പ്രവൃത്തി കൊണ്ട്. ശർമ്മമുണർത്തി = സുഖമുണ്ടാക്കി. കർമ്മമറിഞ്ഞു വിനീതനായ്ച്ചെയ്തിടും സന്മതി = ഇന്നതു കർമ്മം ഇന്നത് അകർമ്മം എന്നു തിരിച്ചറിഞ്ഞ് സ്വന്ത കർമ്മങ്ങൾ വിനയപൂർവം ചെയ്യുന്ന സദ്ബുദ്ധിയായവൻ. സർവാദൃതൻ = സർവരാലും ആദരിക്കപ്പെടുന്നവൻ (ചട്ടമ്പിസ്വാമികൾ). ഉന്മാദം = ഭ്രാന്ത്. വന്യമായ മൃഗോപമം = കാട്ടുമൃഗങ്ങൾക്കു തുല്യം. എത്രയുമാവശ്യം = ക്രിസ്തുമതച്ഛേദനം ചെയ്യേണ്ടത് വളരെ ആവശ്യമാണ്. കാലവിളംബം = കാലതാമസം. നിസ്തുഷർ = പതിരില്ലാത്തവർ (പരിശുദ്ധർ). ഖണ്ഡനത്തിന് = ക്രിസ്തുമത ഖണ്ഡനത്തിന്. മേധയാൽ കണ്ട് = ബുദ്ധിയാൽ കണ്ട്,

അന്യമത പ്രതിഷേധമാമുന്മദം
വന്നുപോയെങ്കിലഹോ! മർത്ത്യനപ്പൊഴേ,
വന്യമായുള്ള മൃഗോപമം മാറി നി-
ന്നന്യോന്യമത്ര കടിച്ചുകീറീടുമേ
എന്നതുകൊണ്ടിതു വേഗം മുളയിലേ-
തന്നെ, നുള്ളിക്കളയേണമസംശയം
അല്ലയെന്നാവുകിലിമ്മലനാടിലി-
ന്നുല്ലസിക്കും മതമൈത്രിയില്ലാതെപോം
എന്നുമല്ലിമ്മതതത്ത്വസാരം ശരി-
യ്ക്കെന്തെന്നറിയാത്തൊരമ്മതഭ്രാന്തരിൽ
ക്രിസ്തുവിൻ തത്ത്വമുറപ്പിക്കുവാനുമി-
ങ്ങെത്രയുമാവശ്യമെന്നറിയുന്നു ഞാൻ''

ഇങ്ങനെ ചിന്തിച്ചു സർവമതജ്ഞനാ-
മംഗലനങ്ങുനടന്നു, ഭട്ടാരകൻ
തൂലിക, പിന്നെപ്പടവാളമാകുവാൻ
കാലവിളംബമതും ഭവിച്ചില്ലതാൻ
നിസ്തുല ക്രിസ്തുമതച്ഛേദനത്തിനാൻ
നിസ്തുഷരാക്കിനാർ പാതിരിമാരെയും
ഖണ്ഡനത്തിന്നു മുനീശ്വരൻ മേധയാൽ
കണ്ടെടുത്തെയ്ത്ത നിശാത വാഗാശുഗം
കൊണ്ടുടൻ ഹന്ത! വിപക്ഷ ഗർവങ്ങളാം
ഗണ്ഡദേശങ്ങൾ മുറിഞ്ഞുവീണീടവേ
കണ്ടിരുന്നോരു വിശുദ്ധവിശ്വാസികൾ
മിണ്ടുവാൻപോലുമശക്തരായ് വന്നുപോയ്

---

നിശാതവാഗാശുഗം = വാക്കുകളാകുന്ന മൂർച്ചയേറിയ അമ്പുകൾ. നിശാതം = മൂർച്ചയുള്ള. വാഗാശുഗം = വാക്കുകളാകുന്ന അമ്പ്. ആശുഗം = അമ്പ്. വിപക്ഷ ഗർവങ്ങളാം ഗണ്ഡദേശങ്ങൾ = വിപക്ഷത്തിന്റെ (മറുപക്ഷത്തിന്റെ ഗർവുകളാകുന്ന ഗണ്ഡതലങ്ങൾ. ദുർവാരം = തടുക്കാൻ കഴിയാത്തത്. കന്യാമറിയ സന്താനവിശ്രബ്ധരെ = കന്യാമറിയത്തിന്റെ സന്താനത്തിൽ വിശ്വസിക്കുന്നവരെ (ക്രിസ്തുമത വിശ്വാസികളെ). കന്യാമറിയ സന്താനം = കന്യാമറിയത്തിന്റെ പുത്രനായ ക്രിസ്തുദേവൻ. വിശ്രബ്ധൻ = വിശ്വാസികൾ. ക്രിസ്തുമതാമൃതസാരം = ക്രിസ്തുമതത്തിലെ അമൃതസാരം = ക്രിസ്തുമതസാരം. ക്രിസ്തുമത ഛേദനം എന്ന ഗ്രന്ഥമെഴുതിയശേഷം, ക്രിസ്തുമതത്തിന്റെ തത്ത്വമഹാത്മ്യം വിശദീകരിക്കാൻ 'ക്രിസ്തുമതസാരം' എന്നൊരു ചെറുഗ്രന്ഥം കൂടി ചട്ടമ്പിസ്വാമികൾ രചിച്ചു.

ക്രിസ്തുമതച്ഛേദനാശയം പിന്നെയോ
പുസ്തകരൂപ മലങ്കരിച്ചീടവേ
പാതിരിമാരതുവാങ്ങിച്ചു ഗൂഢമായ്
പാതിരനേരത്തു ചുട്ടുപോലും പുരാ!

ശങ്കവിട്ടെയ്ത ശരങ്ങൾ ദുർവാരമാ-
ണെങ്കിലും ക്രിസ്തുമതച്ഛേദനാമൃതം
ധന്യരായ്ത്തീർക്കുകയാണു ചെയ്തുള്ളത-
ക്കന്യാമറിയ സന്താന വിശ്രബ്ധരെ
ക്രിസ്തുമതത്തിൻ മഹനീയമാം വിശ്വ-
തത്ത്വരഹസ്യമെടുത്തു കാട്ടീടുവാൻ
ക്രിസ്തുമതാമൃതസാരവും പിന്നെയ-
ത്തത്ത്വവിജ്ഞാനി രചിച്ചുലോകാർത്ഥമായ്.

ക്രിസ്തുമതത്തെ വിമർശനം ചെയ്യുവാൻ-
വിത്തമനായ മഹാ മുനിസത്തമൻ
തത്രപുറപ്പെട്ടതെന്തിനാണെന്നൊരു-
ഭക്തനൊരിക്കലണഞ്ഞു ചോദിച്ചുപോൽ
അത്ര ജിജ്ഞാസകലർന്നുവന്നീടുമ-
പൃച്ഛകൻ തന്നുടെ സംശയം മാറുവാൻ
ഉത്തരമേവമുരച്ചു നിശ്ശങ്കനായ്
വിശ്രുതനായ മഹാമുനിസത്തമൻ:-

"ആദരണീയമാം ക്രിസ്തുമതത്തെ ഞാൻ
ച്ഛേദനം ചെയ്തതിലില്ലൊരു തെറ്റുമേ.
ക്രിസ്തുമതത്തിനെച്ഛേദിച്ചതാ മത-
തത്ത്വവിചാര വിധേയനായ്ത്തന്നെ, ഞാൻ

---

പൃച്ഛകൻ = ചോദിക്കുന്നവൻ (അന്വേഷിക്കുന്നവൻ). വികല്പം = സംശയം (തെറ്റ്). ക്രിസ്തുമതത്തെ ഞാൻ ഖണ്ഡിച്ചതിൽ യാതൊരു തെറ്റുമില്ലെന്നർത്ഥം. ഗുപ്തമായിട്ട് = ഗോപ്യമായിട്ട്. ഫലം = കായ്. സംശോധനം = പരിശോധനം. വിനിർഗ്ഗമിച്ചീടിനാൻ = പോയി.

**അദ്വൈതചിന്താ പദ്ധതി**

ഉദ്യോഗമോട് = ഉത്സാഹത്തകോടു കൂടി. ദിശകളിൽ = ദിക്കുകളിൽ. കുപ്പാട്ടിലേക്ക് = കുപ്പപ്പാട്ടിലേക്ക് (വീട്ടിലേക്ക്). സപര്യ = പൂജ. പദപൃഷ്ഠഗൻ = പാദത്തിനു പുറകേ പോകുന്നവൻ. (സ്വാമികളുടെ പുറകേ പോകുന്നവൻ എന്നർത്ഥം). പൃഷ്ഠഗൻ

ഏതും പരിശോധനാർഹമാക്കീടണം,
സാരമായുള്ളതു ഹന്ത! കൈക്കൊള്ളണം,
എന്നതു ക്രിസ്തുമതത്തിൻ പ്രമാണമാ,
ണെന്നതുകൊണ്ടതുശോധിച്ചു ഞാനുമേ
വസ്തുവിനുള്ളിലിരിക്കുന്ന വസ്തുവൈ-
ക്കൃത്യമായിട്ടു തിരിച്ചറിഞ്ഞീടുവാൻ
വസ്തുതൻ ഖണ്ഡനമത്രയില്ലാതെ ക-
ണ്ടൊക്കുകയില്ല,തുകൊണ്ടു ഖണ്ഡിച്ചുഞാൻ
ഗുപ്തമായിട്ടു ഫലത്തിന്നകത്തെഴും
വിത്തുവെളിയ്ക്കെടുക്കേണമെന്നാകിലോ,
തത്ര ഫലത്തെ മുറിച്ചുനോക്കേണ, മി-
ങ്ങത്രയേ ചെയ്തതുമുള്ളു ഞാനും സ്വയം
ക്രിസ്ത്യാനികൾക്കുപകാരമിച്ഛേദനം,
നിസ്തുല തത്ത്വരഹസ്യ സംശോധനം,
ക്രിസ്തുതത്ത്വത്തെയറിഞ്ഞുകൊണ്ടീടുവാ
നുത്തമമാണു നിനയ്ക്കിലീ ഖണ്ഡനം."

നർമ്മമെന്നാലു, മുർച്ചതെല്ലാവുമേ
മർമ്മമാണെന്നു ധരിച്ച ഭക്താഗ്രിമൻ
തൃപ്പദാംഭോജ സുധാരസാസ്വാദനം
തത്രചെയ്താശു വിനിർഗ്ഗമിച്ചീടിനാൻ

## അദ്വൈത ചിന്താപദ്ധതി

വിദ്യാധിരാജനാം ദേവനൊരിയ്ക്കലെ-
ങ്ങുദ്യോഗമോടു വടക്കൻ ദിശകളിൽ
ഭക്തജനാവലീ പൂജ്യാപാദാബ്ജനായ്

---

= പുറകേ പോകുന്നവൻ. അനൂനപൂജ = കുറവില്ലാത്ത പൂജ. സന്നതി = വണക്കം (വന്ദനം). വിമുക്തി = മോചനം (മോക്ഷം). ചോദനമാർന്ന = പ്രചോദനം കൈക്കൊണ്ട (മോചനത്തിനു വേണ്ടിയുള്ള പ്രേരണയുണ്ടായ). വൈരാഗ്യസംപാതം = വൈരാഗ്യത്തിന്റെ പതിക്കൽ (വൈരാഗ്യമുണ്ടാകൽ).

മോചനത്തിന് വേദപഠനമോ, ശാസ്ത്രസംവാദമോ വേണമെന്നില്ല. അതിനു വേണ്ടിയുള്ള പ്രേരണ മനസ്സിനുണ്ടാകേണ്ടതാണ് അവശ്യമായിട്ടുള്ളത്. പ്രത്യായനം ചെയ്യുമാറ് = സ്ഥാപിക്കുമാറ്. പ്രത്യർത്ഥമുള്ള = ഓരോ സംഗതിയിലുമുള്ള. പ്രത്യുക്തി = മറുപടി (ഉത്തരം). പ്രത്യായിതൻ = വിശ്വസ്തൻ.

നിസ്തുലതേജസാ സഞ്ചരിച്ചീടവേ,
സിദ്ധനായുള്ള മുനീന്ദ്രനെത്തുന്നതു-
മത്രകണ്ടുള്ളൊരു ഭക്തസംസത്തമൻ
സത്വരമോടിയണഞ്ഞപ്പദങ്ങളിൽ
തത്രവണങ്ങി വിനീതനായോതിനാൻ:-
"ഇന്നവിടുന്നടിയന്റെ കുപ്പാട്ടിലേ-
യ്ക്കൊന്നെഴുന്നള്ളിയനുഗ്രഹിച്ചീടണം
ഉന്നതനായ തപോനിധേ! വിശ്രമ-
മിന്നവിടാകണമെന്നുണർത്തുന്നു ഞാൻ
എന്നുരചെയ്തു കരംകൂപ്പി മുന്നിലായ്
വന്നു വണങ്ങി നിന്നീടുമപ്പൂരുഷൻ
തന്നിലലിഞ്ഞ മുനീശനും, ഭക്തനോ-
ടൊന്നിച്ചുതന്നെ നടന്നു പോയീടിനാൻ
ഇഷ്ടമായിട്ടു സപര്യചെയ്യാനിടം-
കിട്ടിയതോർത്തു കൃതാർത്ഥനാം ഭക്തനും,
പുഷ്ടസമ്മോദ സമേതനായിപ്പദ-
പൃഷ്ഠഗനായി നടന്നു നീങ്ങീടിനാൻ
അപ്പുമാനേകുമനൂനപൂജാദിയാൽ
തത്പരനായി മുനീശ്വരൻ വാഴവേ
തൃപ്പദസേവകനായ ഭക്തോത്തമൻ
തൽപ്പദസീമയണഞ്ഞു ചൊല്ലീടിനാൻ.
"മുക്തിമാർഗ്ഗം ധരിക്കാനില്ലടിയന്നു
ശക്തി, മനസ്സിലാസക്തിയുണ്ടെങ്കിലും,
വേദശാസ്ത്രാദിപഠിച്ചറിഞ്ഞീടുവാ,
നാവില്ലതിനുള്ളറിവുമില്ലല്പവും.

---

വിചിന്തനം = ചിന്തകൾ. വിളംബം = താമസം. വിദ്വത്വം = പാണ്ഡിത്യം. സുഗ്രഹം = ഗ്രഹിക്കാനെളുപ്പമുള്ളത്. നിബന്ധം = ഗ്രന്ഥം. അഗ്രിമം = ഏറ്റവും മുൻപന്തിയിലുള്ള ത്. (ഒന്നാമത്തേത്). മനീഷിമാർ = വിദ്വാന്മാർ.

**നിജാനന്ദവിലാസം**

മനുഷ്യചേതസ്സുകൾ = മനുഷ്യമനസ്സുകൾ. അന്തരാനന്ദരസം = ഹൃദയാനന്ദം. ചിന്തിതം = ചിന്തിക്കപ്പെട്ടത്. സരൂപമായ് = രൂപത്തോടുകൂടിയതായി. ആരചിച്ച = രചിച്ച. മനോമാല് = മനസ്സിലെ ദുഃഖം. ആത്മവിഭൂതി = ആത്മാവിന്റെ ഐശ്വര്യം (ആത്മശക്തി). കോടനല്ലൂർ = തമിഴ്നാട്ടിലെ ഒരു ദേശം. നിബന്ധനം തന്നനുവാദം =

ആയതുകൊണ്ടടിയന്നു മനസ്സിലി-
ങ്ങാവതുപോലെയറിഞ്ഞുകൊണ്ടീടുവാൻ
തത്ത്വങ്ങളാശു സമാഹരിച്ചിങ്ങൊരു-
പുസ്തകമായരുളേണം, ദയാനിധേ!"

സന്നതിയോടുമിവണ്ണമത്യാദരം
നിന്നപേക്ഷിച്ച ഗൃഹേശന്റെ വാക്കുകൾ,
ഒന്നുമേ തത്രവിടാതെ കേട്ട, മഹാ-
ധന്യയോഗീശനുരച്ചിതേവം വിധം.

"വേദമവശ്യമല്ലോർക്ക, ശാസ്ത്രാദിസം-
വാദവുമത്ര വിമുക്തിയ്ക്കു വേണ്ടടോ!
ചോദനമാർന്നമനസ്സിൽ വൈരാഗ്യസ-
മ്പാതമുണ്ടാകണമെന്നതവശ്യവും.
ജിജ്ഞാസുവാണുനീ, നിന്റെ മനോരഥം
വ്യത്യാസമില്ല, ഫലപ്പെടുത്താമിവൻ.
പ്രത്യാശപോലെ സമസ്ത തത്ത്വങ്ങളും
പ്രത്യായനം പരിചോടു ചെയ്യുംവിധം
പ്രത്യർത്ഥമുള്ള നിൻ സംശയങ്ങൾക്കൊരു-
പ്രത്യുക്തിയാകിന തത്ത്വവാദങ്ങളായ്
പ്രത്യായിതനാം നിനക്കു വേണ്ടിസ്സ്വയ-
മദ്വൈത ചിന്തതൻ പദ്ധതി തീർത്തീടാം."

വിദ്യാധിരാജ മുനീശ്വരൻ തന്നുടെ
ഹൃദ്യമായീടും തിരുവായ് മൊഴികളാൽ
എത്രയും തുഷ്ടികലർന്നു, സംതൃപ്തമാം
ചിത്തമോടങ്ങു വസിക്കയായ് ഭക്തനും.

---

ഗ്രന്ഥത്തിന്റെ പരിഭാഷ. പ്രദ്യോതനൻ = സൂര്യൻ. വിസ്ഫുരത്തായ = തിളക്കമാർന്ന. വചോരശ്മി = വചസ്സാകുന്ന (വാക്കുകളാകുന്ന) രശ്മി. വിദ്യോതമാനമനസ്കർ = പ്രകാശിക്കുന്ന മനസ്സോടു കൂടിയവർ.

പ്രത്യഗ ബ്രഹ്മം = പ്രത്യക്ബ്രഹ്മം (പ്രത്യഗാത്മാവ് - ജീവാത്മാവ്). ദൃക്കിന്നുപാധി..... നിത്യവും = ചിത്തായദൃക്ക്, കർത്താവ്, ഭോക്താവ്, ജ്ഞാതാവ്, സുഖി എന്ന ജീവോപാധികളായും, പ്രത്യക്ബ്രഹ്മത്തിന്റെ ഉപാധി ഉപാധികളായും ഭവിക്കുന്ന.

ഹന്തഖണ്ഡാഖണ്ഡ........ ഫലമെന്നു ചൊൽവതും = ഖണ്ഡവും അഖണ്ഡവുമായ പ്രപഞ്ചങ്ങളെ ബാഹ്യമായി വിഷയീകരിക്കുമ്പോൾ അവ വിഷയരൂപങ്ങളായി പരിണമിക്കുന്നു. അവയെയാണ് നാം ഫലം എന്നു പറയുന്നത്. ഭാസിക്ക = പ്രകാശിക്കുക.

അദ്വൈത ചിന്തൻ പദ്ധതിയായ് സ്വയം
വിദ്യാധിരാജ വിചിന്തനം മാറുവാൻ
അത്രവിളംബമുണ്ടായതുമില്ല, തു
പുസ്തകരൂപമായ്ത്തീർന്നുവേണ്ടും വിധം
അദ്ധ്യാത്മ തത്ത്വരഹസ്യങ്ങളൊക്കെയും
വിദ്വത്വമൊട്ടുമെഴാത്തവർക്കും സ്വയം
സുഗ്രഹമായ് വരുവാനീനിബന്ധമി-
ങ്ങഗ്രിമമെന്നുരയ്ക്കുന്നു മനീഷിമാർ.

## നിജാനന്ദവിലാസം

സന്തപിക്കുന്ന മനുഷ്യചേതസ്സുകൾ-
ക്കന്തരാനന്ദരസം പകർന്നീടുവാൻ
ചിന്തിതമായ പരാത്മ തത്ത്വം, 'നിജാ-
നന്ദവിലാസ'മതാക്കി നൽകീടിനാൻ
ആചാര്യശിഷ്യ സംവാദ സ്വരൂപമാ-
യാരചിച്ചോരു വിശിഷ്ടമീപ്പുസ്തകം
ആലോചനാമൃതമാർക്കുമോർത്താൽ, മനോ-
മാലകന്നാത്മ വിഭൂതി നേടീടുവാൻ

ചെന്തമിഴിങ്ക, ലക്കോടനല്ലൂരെഴും
സുന്ദരസ്സ്വാമികളായ തപോധനൻ
തന്നനുഭൂതി പകർന്ന നിബന്ധനം-
തന്നനുവാദ വിലാസമെന്നാകിലും
ഭട്ടപാദേശ മഹാമുനി ശ്രേഷ്ഠനാം
പ്രദ്യോതനന്റെ മഹസ്സിൽ നിന്നൂർന്നതാം

---

അന്തര്യാമി = പരമാത്മാവ്. പരോക്ഷം = മറഞ്ഞിരിക്കുന്നത് (പ്രത്യക്ഷമല്ലാത്തത്). പ്രത്യയം = വിശ്വാസം. വിദ്യോതമാനൻ = പ്രകാശിക്കുന്നവൻ. സാധകൻ = സാധനചെയ്യുന്നവൻ. സാധന = അനുഷ്ഠാനം. ഈ നിബന്ധാരണം = ഈ ഗ്രന്ഥമാകുന്ന വേദം. വേദം പോലെ ശ്രേഷ്ഠമായ ഗ്രന്ഥമെന്നു താത്പര്യം. പരമാത്മാവിനെ അറിഞ്ഞ് ആനന്ദിക്കാനുള്ള ഉപാധിയാണല്ലോ വേദം. നിജാനന്ദ വിലാസം എന്ന ഈ ഗ്രന്ഥവും സാധകന് സാധിച്ചുകൊടുക്കുന്നത് ആ ബോധാനന്ദമാണ്. അതുകൊണ്ടാണ് ഈ തത്ത്വവാദഗ്രന്ഥത്തെ വേദമായി സങ്കല്പിച്ചിരിക്കുന്നത്. വിഷ്ടപക്ലേശ നിമഗ്നചിത്തം = നിമഗ്നം = മുങ്ങിയത്. നഷ്ടകൈവല്യം = നഷ്ടപ്പെട്ട മോക്ഷം.

വിസ്ഫുരത്തായ വചോരശ്മിയേൽക്കുകിൽ
വിദ്യോതമാനമനസ്കരാമാരുമേ.

ദൃശ്യദൃക്കെന്നുണ്ടു വസ്തുരണ്ടാ,യതിൽ
ദൃശ്യം ജഡം, ദൃക്കു ചിത്തുമെന്നോരണം
നിത്യം ജഡമായ ദൃശ്യമോ, ദൃക്കിനും
ദൃശ്യത്തിനും ചേർന്നതാകുമുപാധിയായ്
രണ്ടായ്പ്പിരിഞ്ഞ,നാത്മാവു മാത്മാവുമായ്
രണ്ടെന്നപോലെ ഭവിച്ചു കാണുന്നിതേ
ദൃക്കിന്നു, പാധി കർത്താവു, ഭോക്താവുമാ
ജ്ഞാതാ, സുഖീതി ജീവോപാധിയായ് സ്വയം
പ്രത്യഗ ബ്രഹ്മസാരോപാധിയായ് ഭവി-
ച്ചക്ഷയ രൂപമായ്ക്കാണുന്നു നിത്യവും
ഹന്ത! ഖണ്ഡാഖണ്ഡമിപ്രപഞ്ചങ്ങളെ
ച്ചിന്ത, ബഹിർമ്മുഖ ഭാവാർത്ഥകങ്ങളായ്
ബന്ധിച്ചു നിത്യം വിഷയീകരിക്കവേ
സ്വന്തം വിഷയരൂപങ്ങളായ്ത്തീർന്നിടും
നിത്യമീവണ്ണം വിഷയരൂപങ്ങളാം
വൃത്തികളത്രേ ഫലമെന്നു ചൊൽവതും
ആയവയോടു ഘടാദി സങ്കല്പത്തി-
ലീ വിഷയത്തിലാമഗ്നമാം ബുദ്ധിയെ
നിത്യചിദാഭാസവൃത്തിയെന്നദ്ധ്യാത്മ-
വിദ്യാ വിശാരദന്മാരുരയ്ക്കുന്നിതേ
ഇത്തരമായ ചിദാഭാസവൃത്തികൾ
തത്രയുദിച്ചും, മറഞ്ഞും ലസിക്കവേ
ആയവയെ പ്രകാശാർദ്രങ്ങളാക്കുവാ-

---

**ആദിഭാഷ**

ചുറ്റിലും = ചട്ടമ്പി സ്വാമിക്കു ചുറ്റിലും. ഊനാതിരിക്കണം = അല്പംപോലും കുറവില്ലാത്ത (കവിഞ്ഞ). ഊനം = കുറവ്. അതിരിക്ത = തീരെയില്ലാത്ത. സംവിത്തി = അറിവ്.

വിജ്ഞാനവാരിധി = ജ്ഞാനസമുദ്രം (മഹാജ്ഞാനി). കൗതൂഹലം = സന്തോഷം. ശാഖാവലികൾ = ശാഖാസമൂഹം. ശാഖ+ആവലി = ശാഖാവലി. ആവലി = സമൂഹം (കൂട്ടം). ചേതസി = മനസ്സിൽ.

നാകിയ നിർവികാരങ്ങളാം വൃത്തികൾ
ആകെയും കേവലമാം സാക്ഷിവൃത്തിക-
ളായിപ്പരിണമിച്ചീടുന്നു സന്തതം
ഇസ്സാക്ഷിവൃത്തിമേൽ ഭാസിക്ക കാരണ-
മപ്പരബ്രഹ്മം ഭവിക്കുന്നു സാക്ഷിയായ്
കല്പനാവൃത്തിയതിങ്കൽ പ്രകാശിച്ചു-
നില്പതുകൊണ്ടു ചിദാഭാസനായിടും
അപ്പരബ്രഹ്മം ഫലവൃത്തിയിൽ പ്രകാ-
ശിപ്പതു മൂലം വിഷയമായ്ത്തീർന്നിടും
ഹന്ത! ചിദാഭാസ വൃത്തിയുദിക്കുന്ന-
സന്ധിയിൽപ്പോലും തദാധാരഭൂതമാം
നിത്യനിരാകാര വൃത്തിയാം സാക്ഷിയിൽ
സത്യരൂപത്താൽ പ്രതിഫലിക്കുന്നതാം
നിത്യചൈതന്യത്തിനെ,ത്തന്റെ സാക്ഷിതൻ,
പ്രത്യക്ഷഭാവം മറഞ്ഞതു കാരണാൽ
നിസ്തുലമാകുമന്തര്യാമിയാണെന്ന-
സത്യം നിനച്ചു രമിക്കുന്നു മാനസം
പ്രത്യക്ഷമായ്ക്കണ്ടിടാത്തൊരന്തര്യാമി
നിത്യം പരോക്ഷമായ് മാറുന്നു ചിന്തയിൽ
അപ്പരോക്ഷപ്പരബ്രഹ്മഭാവത്തിനെ-
യെപ്പൊഴും താനായനുഭവിച്ചീടുകിൽ
അപ്പൊഴീ ഞാൻ തന്നെയാണപ്പരോക്ഷമാം
ചിൽപ്പരബ്രഹ്മസ്വരൂപമെന്നുള്ളതാം
പ്രത്യയമങ്ങുദിക്കുമ്പോൾ, നിജാനന്ദ-
വിദ്യോതമാനനായ് മാറുന്നു സാധകൻ

---

സമക്ഷമർപ്പിച്ചതാം = തന്റെ മുമ്പിൽ അവതരിപ്പിച്ചതായ. സർവഥാമംഗലനായ = എല്ലാ പ്രകാരത്തിലും മംഗലാത്മാവായ. ആർഷസംസ്കാരസമേതം = ആർഷസംസ്കാരത്തോടു കൂടിയ. ഭാരതം ഭാഷാവിഷയത്തിലേകമല്ല = ഭാഷയുടെ കാര്യത്തിൽ ഭാരതം ഏകമല്ല. ഭാരതത്തിൽ ഭിന്നഭാഷകൾ നിലവിലുണ്ടെന്നു ഭാവം. വീചീതരംഗം = വീചീതരംഗന്യായം. ഭാഷയുടെ ഉൽപത്തിയെപ്പറ്റി പണ്ഡിതന്മാർ പറഞ്ഞുപോരുന്ന ന്യായങ്ങളാണിവ. വീചയെന്നാൽ തിരമാല അഥവാ ഓളം. തരംഗമെന്നാലും തിരയെന്നാലും തിരയെന്നുതന്നയാണർത്ഥം. ആദ്യം ഒരുതിര, അതിനെത്തുടർന്നു മറ്റൊരു തിര, പിന്നെ വേറൊന്ന് ഇങ്ങനെയാണല്ലോ തിരയുടെ പോക്ക്. അതുപോലെ ഒന്നിനെത്തുടർന്ന് മറ്റൊന്നുണ്ടാകുന്നു എന്നു കാണിക്കുന്നതാണ് വീചീതരംഗന്യായം. അതനുസരിച്ച് ആദ്യം

ബ്രഹ്മസ്വരൂപിയായീടും ഗുരുവിന്റെ
ധർമ്മാനുരൂപമാം തത്ത്വവാക്യങ്ങൾ തൻ
പ്രത്യക്ഷരാർത്ഥമറിഞ്ഞു വിശ്വാസിയായ്
നിത്യവും മുന്നേറിടുന്ന ശിഷ്യോത്തമൻ
നിത്യമായുള്ള നിജാനന്ദമാസ്വദി-
ച്ചെത്രയും വേഗം പടിപ്പടിയായുടൻ
അദ്വൈത ഭാവത്തിലെത്തി പ്രകാശിച്ചു-
നില്ക്കുമാനന്ദസ്വരൂപനായിസ്വയം.

ക്ലിഷ്ടമാണെങ്കിലുമീ നിബന്ധാരണം
ശ്രദ്ധയോടത്ര പഠിക്കുമെന്നാകിലോ,
വിഷ്ടപക്ലേശ നിമഗ്നചിത്തത്തിനാ
നഷ്ടകൈവല്യം തിരിച്ചുകിട്ടീടുമേ

## ആദിഭാഷ

തൃപ്പദഭക്തനായുള്ളൊരു പണ്ഡിതൻ
തൽപ്പദ ദർശനത്തിന്നു വന്നേകദാ
അപ്പദാംഭോജമനേകവട്ടം നമി-
ച്ചപ്പുമാനാദരവോടിരുന്നീടിനാൻ
വിദ്വജ്ജനങ്ങളനേകമന്നസ്ഥല-
ത്തെത്തിയിട്ടു,ണ്ടവരേവരും വന്ദനം
തത്രകഴിച്ചു തഴപ്പായയിൽസ്സ്വയം
ബദ്ധസന്തോഷമിരിക്കുന്നു, ചുറ്റിലും
നാനാവിഷയ വിജ്ഞാനരംഗങ്ങളിൽ
ഊനാതിരിക്ത സംവിത്തിയെഴുന്നവർ

---

ഒരു ഭാഷയുണ്ടാവുക, പിന്നെ വേറൊന്ന്, അതിൽനിന്നു മറ്റൊന്നു എന്നിങ്ങനെ ഒന്നിനെത്തുടർന്ന് പല ഭാഷകളുണ്ടായി എന്ന ആശയമാണ് വീചീതരംഗന്യായം കൊണ്ട് ഉദ്ദേശിക്കുന്നത്. കദംബം എന്നാൽ കടമ്പുമരമെന്നർത്ഥം. കടമ്പുമരത്തിൽ എല്ലായിടത്തും ഒരുമിച്ചാണ് പൂവുണ്ടാകുന്നത്. ഇങ്ങനെ എല്ലാം ഒരുമിച്ചുണ്ടാകുന്ന എന്നു കാണിക്കുന്നതാണ് കദംബഗോളക ന്യായം. കദംബകോരകന്യായം എന്നും പറയും. എല്ലാ ഭാഷകളും ഒരുമിച്ചുണ്ടായി എന്നാണ് ഈ ന്യായം കാണിക്കുന്നത്. ഞായം = ന്യായം. സമാഹിതം = അംഗീകരിക്കപ്പെട്ടത്. ദ്രാവിഡമാണതിപ്രാക്തനം - ദ്രാവിഡ സംസ്കാരമെന്നും, ആര്യസംസ്കാരമെന്നും രണ്ടു സംസ്കാരം ഭാരതത്തിലുണ്ടല്ലോ. ഇവയിൽ ഏറ്റവും പ്രാചീനമായത് ദ്രാവിഡ സംസ്കാരമാണെന്നാണ് ചട്ടമ്പിസ്വാമികൾ 'ആദിഭാഷ'

സാരജ്ഞരാമവരൊക്കെ, വിജ്ഞാനവൻ-
വാരാശിയായ മഹാമുനിസന്നിധൗ
മോദിച്ചിരുന്നു രസിച്ചു, സന്ദേഹവും-
ചോദിച്ചിടുന്നു വിടർന്ന ജിജ്ഞാസയാൽ
ആയതിനൊക്കെയുമുത്തരം കൃത്യമായ്
ആയവരോടുരചെയ്യുന്നു യോഗിയും

തത്ത്വവാദത്തിനിടയ്ക്കു ചോദിക്കുന്ന-
തത്രയ്ക്കുചിതമല്ലെന്നു തോന്നീടിലും
ജിജ്ഞാസമൂലമത്ത്യപ്പദ ഭക്തനാ-
വിജ്ഞാന വാരിധിയോടു ചോദിക്കയായ്:-
"മാനസത്തിങ്കലെനിക്കുണ്ടു സംശയം,
മാനിച്ചവിടുന്നു തീർത്തുതന്നീടണം
'ഭാഷയല്ലോ ഗുരോ! മാനവൻ തന്നുടെ
ഭൂഷണമായ സംസ്കാരത്തിനാസ്പദം
ഭാഷയില്ലെങ്കിലഹോ! മർത്യനെത്രയും
ഭോഷനായ്ത്തന്നെയിരിക്കുമെക്കാലവും
ആദിമനുഷ്യനു ഭാഷയുണ്ടോ? ശരി-
യ്ക്കേതെന്നറിയുവാനുണ്ടു കൗതൂഹലം
ആയതിൻ ശാഖാവലികളോ, നമ്മളി-
ന്നീവിധം ചൊല്ലിവരുന്നൊരീ ഭാഷകൾ?
ഭാഷകൾക്കൊക്കെയുമേകമായുള്ളൊരു
ഭാഷാ കുടുംബകമുണ്ടോ, കഥിക്കുവാൻ?
ആയതെന്നെങ്ങു ജനിച്ചുവെന്നുള്ളതും
ചേതസിയുണ്ടറിഞ്ഞീടുവാൻ കൗതുകം

---

എന്ന സ്വകൃതിയിൽ പ്രസ്താവിച്ചിരിക്കുന്നത്. സർ ജോൺ മാർഷൽ ഹാരപ്പാ, മോഹൻജ ദാരോ മുതലായ ഭാരതീയ ദേശങ്ങളിൽ ഭൂഖനനഗവേഷണം നടത്തി. ഭാരതത്തിലെ ചിരപുരാതനമായ സംസ്കാരം ദ്രാവിഡസംസ്കാരമാണെന്ന് തെളിയിച്ചിട്ടുണ്ട്. അത് ഒരു സിദ്ധാന്തമായി ലോകചരിത്രകാരന്മാർ അംഗീകരിച്ചിട്ടുമുണ്ട്. അതിനും എത്രയോ മുമ്പു തന്നെ ചട്ടമ്പിസ്വാമികൾ ഇതേ അഭിപ്രായം അവതരിപ്പിച്ചിരിക്കുന്നു! തമിൾ = തമിൾഭാഷ. മുത്തമിഴ് = മൂലത്തമിഴ് അല്ലെങ്കിൽ തെക്കേ ഇന്ത്യയിലെ ആദിഭാഷ. ചേരം, ചോളം, പാണ്ഡ്യം എന്നു മൂന്നു രാജവംശങ്ങളാണല്ലോ? പണ്ട് തെക്കേ ഇന്ത്യ ഭരിച്ചിരുന്നത് ഈ മൂന്നു രാജ്യങ്ങളിലും ഉപയോഗിച്ചിരുന്ന തമിഴായതുകൊണ്ടാണ് 'മുത്തമിഴ്' എന്നു പറയുന്നത്. ഈ തമിഴിനെ അഗസ്ത്യമുനി പരിഷ്കരിച്ചതാണ് ചെന്ത

സർവജ്ഞനാകുമങ്ങെന്നുടെ സംശയം
സർവവും തീർത്തുതരേണം ദയാനിധേ!"

സത്യമെന്തെന്നു മനസ്സിലാക്കീടുവാൻ
ജിജ്ഞാസയോടു സമക്ഷമർപ്പിച്ചതാം
ചോദ്യം ശ്രവിച്ച മഹാമുനിയ്ക്കെത്രയും
ഹൃദ്യമായ്ത്തോന്നി - നിവർന്നിരുന്നീടിനാൻ
മന്ദഹാസേന വിടർന്ന തൻ കൺകളാൽ
മന്ദമാ ഭക്തമുഖത്തു നോക്കിസ്സ്വയം
ഹൃദ്യമാം വാണിയൊഴുക്കിനാൻ, സർവഥാ
വിദ്യാധിരാജപദാർഹനാം യോഗിയും
വിസ്തരിച്ചമ്മുനി പുംഗവൻ ചൊല്ലിയ-
തത്രയും ഹന്ത! കുറിക്കാനശക്യമാം
ആയതുകൊണ്ടതിലുള്ള സാരാംശമി-
ങ്ങായതുപോലെ ചുരുക്കിയോതാമിവൻ
ആർഷസംസ്കാര സമേതമീഭാരതം
ഭാഷാ വിഷയത്തിലേകമല്ലെന്നു മേ
ഭിന്നവർഗ്ഗത്തിനു ഭിന്നമാം ഭാഷയാ-
ണെ,ന്നിരുന്നാലുമവയ്ക്കൊക്കെയേകമായ്
മുന്നമീനാടിൽ വളർന്നിരുന്നീടണം
ധന്യമായുള്ളൊരു ഭാഷാകുടുംബകം
അക്കുടുംബത്തിലെസ്സന്തതിവർഗ്ഗമാ-
ണിക്കണ്ടിടുന്ന വിഭിന്ന ഭാഷാഗണം
വീചീതരംഗ, കദംബഗോളാദിയാം
ന്യായങ്ങളുണ്ടു പലേതുമിങ്ങാവിധം
ഭാഷതന്നുൽപ്പത്തി തന്റെ നിദാനമായ്

---

മിഴ്. ചെന്തമിഴ് എന്നാൽ ചൊവ്വാക്കിയ (സംസ്കരിച്ച) തമിഴ് എന്നർത്ഥം. അഗസ്ത്യൻ അതിനു വ്യാകരണവും ഉണ്ടാക്കി. അതാണ് അകത്തിയനൂസ (അഗസ്ത്യസൂത്രം). ചെന്തമിഴ് പണ്ഡിതഭാഷയായി - സാഹിത്യഭാഷയായി - മാറി. സംസ്കരിക്കാത്ത തമിഴ് അതായത് നാട്ടുകാർ സംസാരിച്ചിരുന്ന ഭാഷ കൊടുന്തമിഴ്. കൊടുവായ തമിഴ്, പരിഷ്കരിക്കാത്ത ഭാഷയെന്നർത്ഥം. അങ്ങനെ ചെന്നമിഴെന്നും കൊടുന്തമിഴെന്നും മുത്തമിഴ് രണ്ടായി തിരിഞ്ഞു. അതിൽ കൊടുന്തമിഴിൽ നിന്നുമാണ് മലയാളഭാഷയുണ്ടായത്. ഓരുക = ഓർക്കുക (അറിയുക). അശക്യം = കഴിയാത്തത്. വിശോധിച്ച് = പരിശോധിച്ച് (ശുദ്ധീകരിച്ച്). രാമൻ = പരശുരാമൻ. മൂശ = ഉല. സ്ഫുലിംഗങ്ങൾ = തീപ്പൊരികൾ. കൈവിളയാട്ടം = സൃഷ്ടി (രചന). സർവജനീയം = എല്ലാ ജനങ്ങൾക്കും ഹിതമായത്.

ഭാഷാഗവേഷക വൃന്ദമോതുന്നതായ്.
വീചീതരംഗമതാണു ചിന്തിക്കുകിൽ
താരതമ്യേന സമാഹിതം, യുക്തവും
യുക്തി ചിന്തിക്കുകിലീമട്ടിലായിടാം
നിത്യമീ ഭാഷകളുണ്ടായി വന്നതും
ഭാരത ഭാഷകളൊക്കെയോർത്തീടിലി-
ങ്ങാര്യമാം രണ്ടുകുലത്തിലുൾപ്പെട്ടതായ്
നേരറിഞ്ഞുള്ള ഗവേഷകന്മാരിന്നു-
മോതിവരു,ന്നതു നേരുമാണോർക്കുകിൽ
ദ്രാവിഡഗോത്രമൊന്നായതി,ലന്യമോ,
കേവലമത്ര ഗീർവാണമാം ഗോത്രവും
പ്രാക്തനമാണിതുരണ്ടു, മെന്നാൽപ്പരം-
പ്രാക്തനമേതെന്നറിയേണ്ടതല്ലയോ?
ദ്രാവിഡമാണതിപ്രാക്തനമെന്നതി-
ന്നാധാരമായുണ്ടൊരുപാടു രേഖകൾ
ദ്രാവിഡമെന്ന കുടുംബകത്തിൽപ്പരം
പ്രാചീനമത്തമിഴാണു പാർത്തീടുകിൽ
ഇത്തമിഴാണു നമുക്കാദിഭാഷയാം-
മുത്തമിഴെന്നുമറിഞ്ഞിരുന്നീടണം
അത്തമിഴാണു നവീകരിച്ചപ്പൊഴേ-
യ്ക്കുത്തമ ചെന്തമിഴായി വന്നുള്ളതും
സത്വരമങ്ങവശേഷിച്ചു നിന്നതാം
മുത്തമിഴത്ര പിരിഞ്ഞു കാലക്രമാൽ
ദേശഭേദേന പലേവിധം ദ്രാവിഡ
ഭാഷകളായി വളർന്നു പോന്നുള്ളതും"

---

വേദസംവിത്തി നിഷേധം = വേദജ്ഞാനത്തെ നിഷേധിക്കുക. ശൂദ്രർക്കും, സ്ത്രീകൾക്കും വേദജ്ഞാനം പാടില്ലെന്നാണല്ലോ പഴയ കാലത്ത് ബ്രാഹ്മണരുണ്ടാക്കിയ ആചാരം. 'ന സ്ത്രീ ശൂദ്രൗ വേദമധീയാതാം' എന്നായിരുന്നല്ലോ അന്നത്തെ പ്രമാണവാക്യം. ഈ നിഷേധം ഉചിതമാണോ. സർവം കഷം = എല്ലാത്തിനേയും തകർത്തെറിയുമാറ്.

വേദച്യുതി = വേദസംസ്കാരത്തിനു പറ്റിയ അധഃപതനം. ച്യുതി = അധഃപതനം (വീഴ്ച). മേദിനി = ഭൂമി. വേദശരീരി = വേദസ്വരൂപസ. കൃശാനുരേതസ്സ് = പരമശിവൻ. ബ്രാഹ്മണന് വേദം പഠിക്കുകയും പഠിപ്പിക്കുകയും ചെയ്യാം, ക്ഷത്രിയവൈശ്യന്മാർക്കു പഠിക്കാം, പക്ഷേ പഠിപ്പിച്ചുകൂടാ, ശൂദ്രനു വേദം കേൾക്കാൻ പോലും പാടില്ല. എന്നിങ്ങ

പണ്ഡിതലോകമീഭാഷതൻ ജാതകം
കണ്ടുപിടിപ്പതിനെത്രയോ മുമ്പുതാൻ
തൽപരിണാമചരിത്രമിത്താപസ-
വിത്തമൻ കണ്ടു പറഞ്ഞതും വിസ്മയം!!

## പ്രാചീന മലയാളം

ഭാഷാ ചരിത്ര വിചാര സമ്പന്നമാം
ദേശാഭിമാന വിലീനമാം ചിന്തകൾ
ദേശചരിത്രകവാടത്തിലാശു ചെ-
ന്നേശി,യകത്തു കടന്നുകേറീ സ്വയം
എന്തൊരു വൈകൃത ചിത്രങ്ങളാണക,-
ത്തെന്തുമേ ഹന്ത! നുണക്കഥാരൂപവും!
എന്തു താൻ സത്യചരിത്രമെന്നോരുവാ-
നന്തരംഗത്തിനശക്യമാകും വിധം,
ചിന്നിച്ചിതറിക്കിടക്കുന്ന, തുകളെ
ചെന്നെടുത്താശു വിശോധിച്ചു സത്വരം
സത്യവിളംബരമത്ര ചെയ്തീടുവാൻ
ചിത്തമുറപ്പിച്ചതിനൊരുങ്ങീടിനാൻ
പാരം പരശുവാൽ രാമനുണ്ടാക്കിയ-
പാരിടമല്ലയിക്കേരളമെന്നതും
ജീവിതം തേടിയലഞ്ഞുവന്നുള്ളൊരാ-
സേവകരാണു മഹീദേവരെന്നതും,
ആയവർക്കിങ്ങണു പോലുമിക്കേരളേ
ഭൂവധികാരമതില്ലയെന്നുള്ളതും,
നായകരാണധികാരികളെന്നതും

---

നെയുള്ള ബ്രാഹ്മണാചാരങ്ങൾ കൊണ്ട് വേദസംസ്കാരത്തിന് അപചയം സംഭവിച്ച പ്പോൾ, വേദം സാർവജനീനമാക്കിത്തീർക്കാൻ ശിവൻ ചട്ടമ്പിസ്വാമിയുടെ രൂപത്തിൽ അവതരിച്ചുവെന്ന് ഈ പുരാണകാവ്യത്തിലെ ആദ്യകാണ്ഡത്തിൽ പറഞ്ഞിട്ടുള്ളത് ശ്രദ്ധി ക്കുക. പൂതാവതാര വിശേഷ ഭട്ടാരകൻ = പൂതമായ (പരിശുദ്ധമായ) അവതാര വിശേ ഷമായ ഭട്ടാരകസ്വാമി (ചട്ടമ്പിസ്വാമി). വേദസ്വരൂപനായ ശിവന്റെ അവതാരവിശേഷ മായ ചട്ടമ്പിസ്വാമി. വേദസംവിത്തിസമുദ്രപാരംഗതൻ = വേദജ്ഞാനമാകുന്ന സമുദ്ര ത്തിന്റെ മറുകര കടന്നവൻ (വലിയ വേദ പണ്ഡിതൻ).

പൗരുഷേയം = പുരുഷന്മാരാൽ ഉണ്ടാക്കപ്പെട്ടത് (മനുഷ്യകൃതം). വേദം ദേവകൃ തമാണെന്നും, അത് അപൗരുഷേയ (മനുഷ്യനിർമ്മിതമല്ലാത്തത്) മാണെന്നും ഒരു കാലത്ത്

നായകനാണിഹ നായരെന്നായതും,
നായരോ പാദജനല്ലയെന്നുള്ളതും,
ബാഹുജരാണവരൊക്കെയുമെന്നതും
കേരളത്തിന്റെ ചരിത്രം തുടിയ്ക്കുമാ-
രേഖകളൊക്കെ നിരത്തി വാദിക്കയായ്.

രാജ്യചരിത്ര ഗവേഷണം പാർക്കിലീ-
രാജ്യമറിഞ്ഞു തുടങ്ങിടും മുമ്പുതാൻ
പൂജ്യപാദാംബുജനായ ഭട്ടാരനീ
രാജ്യചരിത്ര വിശേഷം രചിച്ചതും!!

## വേദാധികാര നിരൂപണം

ഏറെ നാളായി മനസ്സുതൻ മൂശയി-
ലാറാതിരുന്നൊരു ചിന്തയല്പാല്പമായ്
നീറാൻ തുടങ്ങി; യതിൻ സ്ഫുലിംഗങ്ങളെ
പ്പാരം സമുജ്ജ്വലിപ്പിച്ചു തപോധനൻ
വേദമാണിപ്പോൾ വിഷയ; മിങ്ങായതെ-
ന്താ, രുടെ കൈവിളയാട്ടമെന്നുള്ളതും
ആരൊക്കെയാണധികാരിക,ളായതി-
ങ്ങാരണ മാത്രമോ, സർവജനീയമോ?
ഭേദവിചാരത്തിനെന്തവലംബ, മാ-
വാദത്തിനെന്തൊരുയുക്തി, ശാസ്ത്രങ്ങളിൽ?
വേദസംവിത്തിനിഷേധമൗചിത്യമോ
പാദജരായ മനുഷ്യർക്കു മാത്രമായ്?
ഇത്തരമുള്ള വിചിന്തനത്താൽ സ്വയം

---

വിശ്വസിച്ചുന്നു. വേദം ദൈവകൃതമല്ലെന്നും, മനുഷ്യകൃതമാണെന്നുമാണ് ചട്ടമ്പിസ്വാമികൾ സമർത്ഥിച്ചിരിക്കുന്നത്. ദേവകൃതങ്ങൾ = ദേവന്മാരാൽ രചിക്കപ്പെട്ടത്. പ്രജ്ഞാന ദർശനം = ബ്രഹ്മദർശനം. 'പ്രജ്ഞാനം ബ്രഹ്മ' എന്നാണല്ലോ ബ്രഹ്മത്തിന്റെ ലക്ഷണം. അധികാരം = അർഹത (വേദം പഠിക്കാനുള്ള അർഹത) മേദിനീദേവജഘന്യജാദ്യങ്ങൾ = ബ്രാഹ്മണൻ, ശൂദ്രൻ മുതലായ. മേദിനീദേവൻ = ഭൂദേവൻ (ബ്രാഹ്മണൻ). ജഘന്യജൻ = ശൂദ്രൻ. (ജഘന്യത്തിൽ - ഏറ്റവും ഒടുവിൽ - ജനിച്ചവൻ). ആഗമം = വേദം. ആത്മവിമുക്തി മാർഗ്ഗം = ആത്മാവിന്റെ മോചനത്തിനുള്ള മാർഗ്ഗം. നൃണാം = മനുഷ്യർക്ക്. ആഗതി = ആ മാർഗ്ഗം. പാദജൻ = ശൂദ്രൻ. (ബ്രഹ്മാവിന്റെ പാദത്തിൽ നിന്നു ജനിച്ചവൻ). ബ്രാഹ്മണൻ = ബ്രഹ്മതത്ത്വമറിഞ്ഞവൻ. "ബ്രഹ്മവേദേതി ബ്രാഹ്മണാ" എന്നു

കത്തിജ്വലിച്ചു മനസ്സിന്നുലാതലം
യുക്തിതൻ കാറ്റടിയേറ്റാ വിചിന്തനം-
കുത്തിയൊലിച്ചങ്ങൊഴുകി സർവം കഷം

വേദച്യുതിക്കു വിരാമമിട്ടീടുവാൻ
മേദിനിതന്നിലണഞ്ഞ സർവജ്ഞനാം
വേദശരീരി കൃശാനുരേതസ്സുതൻ
പൂതാവതാരവിശേഷ ഭട്ടാരകൻ
വേദസംവിത്തി സമുദ്ര പാരംഗതൻ
വേദാന്ത തത്ത്വവിചാര വിദ്യാപരൻ
വേദാധികാര നിരൂപണം ചെയ്കയായ്
വേദാർഹനെന്നു വരുത്തുവാൻ ശൂദ്രനും
വേദമശേഷവും പൗരുഷേയം ഭൂവി,
ദേവകൃതങ്ങളല്ലെന്നുറപ്പിക്കയായ്
കേവലമിപ്പൗരുഷേയമാം വേദമി-
ങ്ങേവനുമെന്നു മൊരേമട്ടിലർഹമാം
പ്രജ്ഞാനദർശനമിച്ഛിപ്പതാ മേതു-
ജിജ്ഞാസുവിന്നുമിങ്ങുണ്ടധികാരവും
മേദിനീദേവ ജഘന്യജാദ്യങ്ങളാം
ഭേദവുമൊന്നുമിതിങ്കലില്ലെന്നുമേ
ആഗമമാത്മ വിമുക്തിമാർഗ്ഗം നൃണാ,
മാ,ഗതി, പാദജനിങ്ങു പാടില്ലയോ?
ബ്രഹ്മതത്ത്വത്തെയറിഞ്ഞവൻ ബ്രാഹ്മണൻ,
കർമ്മണാ ശോകമെഴുന്നവൻ ശൂദ്രനും,
പാദജമേദിനീ ദേവഭേദം, ജന്മ-
ജാതവുമല്ല,തു കർമ്മജാതം നൃണാം

---

ബ്രാഹ്മണ ലക്ഷണം. ശൂദ്രൻ = ശുചകത്തെ (ദുഃഖത്തെ) ദ്രവിപ്പിക്കുന്നവൻ - ശോകകർമ്മം ചെയ്യുന്നവൻ. പാദജമേദിനീദേവ ഭേദം = ശൂദ്രനെന്നും ബ്രാഹ്മണനെന്നുമുള്ള വ്യത്യാസം. ജന്മജാതം = ജന്മംകൊണ്ടുണ്ടാകുന്നത്. കർമ്മജാതം = കർമ്മത്താൽ ഉണ്ടാകുന്നത്. ജന്മംകൊണ്ട് ആരും ബ്രാഹ്മണനാകുന്നില്ല. ജന്മംകൊണ്ടു ആരും ശൂദ്രനേ ആകൂ. കർമ്മംകൊണ്ടാണ് (ബ്രഹ്മത്തെ അറിയാനുള്ള കർമ്മം കൊണ്ടാണ്) ബ്രാഹ്മണനാകുന്നത്.

ജന്മനാ ജായതേ ശൂദ്രഃ
കർമ്മണാ ജായതേ ദ്വിജഃ -

എന്ന് അതിനു പ്രമാണം. ആരണകർമ്മം = ബ്രാഹ്മണ കർമ്മം. ആരണൻ =

ആരണകർമ്മ മനുഷ്ഠിക്കുമെങ്കിലി
ങ്ങാരണനായി ഭവിക്കുന്നു പാദജൻ
ഹീനമാം പാദജകർമ്മമാർന്നാൽ ക്ഷമാ-
വാനവൻ, ശൂദ്രനുമായിമാറീടുമേ
കർമ്മത്തിനാലിതു രണ്ടുമുണ്ടാകു, മീ-
മർമ്മമറിഞ്ഞവർക്കില്ലൊരു ഭേദവും.
ഹന്ത! ജഘന്യജൻ വേദമോതീടരു-
തെന്നു ചൊല്ലുന്നതിനർത്ഥ, മപ്പാദജൻ
മോക്ഷമിച്ഛിക്കരുതെന്നാ, ണതിൽപ്പര-
മീശ്വരയോഗ നിഷേധമുണ്ടോ ഭുവി?
മുക്തിതൻ വാതിൽ തുറന്നു കണ്ടീടുവാ-
നുദ്യോഗമാരു തുടർന്നുവെന്നാകിലും,
പാദജഭൂസുര ഭേദമെന്യേ സ്വയം
വേദമോതാ, മതുതാനധികാരവും

പാദജനില്ല വേദാർഹതയെങ്കിലോ
പാദജനായ ജാനശ്രുതിയ്ക്കെങ്ങനെ
വേദഗുരുത്വമുണ്ടായിത, ക്കാരണാൽ
പാദജൻ വേദമതിന്നധികാരിയാം
വേദാർഹരല്ല നാരീജനമെന്നൊരാ-
വാദവും ഹന്ത! നിരർത്ഥകം പാർക്കുകിൽ
ഗാർഗ്ഗിയെന്നുള്ള തപസ്വിനിയ്ക്കെങ്ങനെ
യാജ്ഞവല്ക്യാഭിധനാം മുനിശ്രേഷ്ഠനെ
വേദവാദത്തിലന്നായതു വെല്ലുവാൻ
വേദാധികാരിതയില്ലവൾക്കെങ്കിലോ?
വേദം പഠിക്കുവതിന്നു നാരീജന

---

ബ്രാഹ്മണൻ. പാദജകർമ്മം = ശൂദ്ര കർമ്മം. ക്ഷമാവാനവൻ = ഭൂദേവൻ (ബ്രാഹ്മണൻ), ബ്രാഹ്മണ കർമ്മമനുഷ്ഠിച്ചാൽ, ശൂദ്രൻ ബ്രാഹ്മണനാകും. ബ്രാഹ്മണൻ ശൂദ്രകർമ്മമനുഷ്ഠിച്ചാൽ ശൂദ്രനാകും എന്നർത്ഥം. ഇതുരണ്ടും = ശൂദ്രത്വവും ബ്രാഹ്മണത്വവും. ജഘന്യജൻ = ശൂദ്രൻ. പാദജൻ = ശൂദ്രൻ. അതിൽപരം = അതിലും വലുതായി. ഈശ്വരയോഗ നിഷേദം = ഈശ്വരനോടു ചേരുന്നതിനെ നിഷേധിക്കൽ. ഉദ്യോഗം = ഉദ്യമം. ജാനശ്രുതി = ശൂദ്രനായ ഒരു പ്രാചീനമുനി. വേദാധികാരിത = വേദം പഠിക്കാനുള്ള അധികാരം. ഗാർഗ്ഗി:- ജനകമഹാരാജാവിന്റെ ആസ്ഥാന പണ്ഡിതനും, മഹാമഹർഷീന്ദ്രനുമായ യാജ്ഞവല്ക്യനെ വേദവാദത്തിൽ തോല്പിച്ച, പ്രാചീനഭാരതത്തിലെ വേദപണ്ഡിതയായ ഒരു നാരീരത്നം. പിന്നീട് യാജ്ഞവല്ക്യന്റെ ഭാര്യയായി. വെല്ലുവാൻ

സ്തോമത്തിനില്ല തടസ്സമെന്നല്ലയോ
ആരണത്തിന്റെ ശിരസ്സാമുപനിഷൽ-
സാരമിച്ചാരു കഥാലവം ചൊൽവതും?

നാരീജഘന്യജർ വേദമോതുന്നതു
നീതിയല്ലെന്നു വിധിച്ച ഭൂമീസുരൻ
വേദം പഠിച്ചവനല്ല, പാഷണ്ഡനാ-
ണേതുമേസംശയമില്ല, പാർത്തീടുകിൽ
സ്വാർത്ഥമോഹേന മഹാന്ധനായീവിധം
വ്യർത്ഥമായോരപനീതി കല്പിച്ചവൻ
ഭൂമീസുരനല്ലൊരിക്കലും, കേവലം
ഭൂമിക്കസുരനാണെന്നറിഞ്ഞീടുവിൻ
വേദാധികാര വിചാരമാർന്നീവിധം
ചേതസ്സു തന്നിലുറഞ്ഞ ചിന്താഭരം
വേദാധികാര നിരൂപണഗ്രന്ഥമായ്
ഉജ്ജ്വല തത്ത്വനിബന്ധമായ്, ച്ചിന്തതൻ-
വിപ്ലവകാഹളനിനാദ നിർഘോഷമായ്
ചൊല്ലെഴും വേദസാഹിത്യവിഭാഗത്തി-
ലില്ലിതിൻ മറ്റൊരു മുഖ്യസദ്ഗ്രന്ഥവും
ഇത്ര മഹത്ത്വമെഴും നിബന്ധം സ്വയം
ഭക്തിയോടത്ര കരം നീട്ടി വാങ്ങുവാൻ
തത്ര സൗഭാഗ്യമെഴും മലയാളമേ!
നിത്യ സംപൂജിതതന്നെ നീയെന്നുമേ

പണ്ടൊരു ശിഷ്യനിഗ്രന്ഥം ഗുരുവിനെ-
ക്കൊണ്ടു കാണിച്ചു രസിച്ചു വായിക്കവേ,

---

= ജയിക്കാൻ. ആരണത്തിന്റെ ശിരസ്സ് = വേദശിരസ്സ് (ഉപനിഷത്ത്). ആരണം = വേദം. ഉപനിഷൽ സാരമിച്ചാരുകഥാമൃതം = ഉപനിഷത്തിലെ സാരവും ചാരുവുമായ ഈ കഥ - ഗാർഗ്ഗിയുടെ കഥ.

നാരീജഘന്യജർ = സ്ത്രീകളും ശൂദ്രന്മാരും. പാഷണ്ഡൻ = വേദാചാരം തെറ്റി നടക്കുന്നവൻ.

'വേദബാഹ്യവ്രതാചാരാ-
ശ്ശ്രൗതസ്മാർത്ത ബഹിഷ്കൃതാ
പാഷണ്ഡിന ഇതി ഖ്യാതാ-
നഃ സംഭാഷ്യാ ദ്വിജാദിഭി' - എന്ന പാഷണ്ഡ ലക്ഷണം

ഉണ്ടായൊരദ്ഭുതമോടുമാ സദ്ഗുരു-
പണ്ഡിതനേവ മുരച്ചുപോലും സ്വയം
വഹ്നിസമാനമുയർന്നൊരീ വാക്കുകൾ
വന്നുപതിച്ചോരിത്താളിൻ പുറങ്ങളിൽ
വഹ്നിപടർന്നു പിടിച്ചിടാതുള്ളതു-
തന്നെയിങ്ങദ്ഭുതമെന്നു ചിന്തിപ്പൂ ഞാൻ!!

## മോക്ഷപ്രദീപ ഖണ്ഡനം

പേരെഴുന്നോരു മഹാതാപസോത്തമൻ
നാരായണാഭിധനായ ശിഷ്യോത്തമൻ,
പാരീണനായ മഹാമുനി, ഭക്തസം-
സാരസന്താപ നിരോധനം ചെയ്യുവാൻ
ദേവപ്രതിഷ്ഠ നടത്തി, യാത്മീയമാം-
ഭാവപ്രകാശമിളയ്ക്കു നൽകി സ്സ്വയം,
ജീവന ലീലകളാടിയന്യാർത്ഥമായ്,
പാവനനിങ്ങു ചരിക്കും ദശാന്തരേ
ആയതു കാലമൊരിക്കലിക്കേരള-
ഭൂവിലാലത്തൂർ ശിവയോഗിയെന്നൊരാൾ
'മോക്ഷ പ്രദീപ' നിബന്ധമുണ്ടാക്കിനാൻ
മോക്ഷമാർഗ്ഗത്തിനൊരാമുഖം പോലവേ
വിഗ്രഹാരാധന തൊട്ട കാര്യങ്ങളി-
ങ്ങെത്രയും പ്രാകൃതമെന്നു വാദിക്കയായ്
ക്ഷേത്ര പ്രതിഷ്ഠ ദുരാചാരമാണുപോ-
ലത്തപമ്മന്യനുറച്ചു ജല്പിക്കയായ്
കഷ്ടമീ ജല്പന മേറ്റുചൊല്ലീടുവാ-

---

അപനീതി = ദുർന്നീതി. വിപ്ലവ കാളനിനാദ നിർഘോഷം = വിപ്ലവ കാഹള നാദത്തിന്റെ മുഴക്കം. കാളം = കാഹളം. നിർഘോഷം = മുഴക്കം. പണ്ടൊരു ശിഷ്യൻ.... ഉരച്ചു. പോലും സ്വയം = ഒരിക്കൽ നിത്യചൈതന്യയതി തന്റെ ഗുരുവായ നടരാജ ഗുരുവിനെ വേദാധികാരം വായിച്ചു കേൾപ്പിച്ചു. മുഴുവൻ വായിച്ചു കേട്ട ശേഷം അദ്ദേഹം അദ്ഭുതത്തോടെ പറഞ്ഞു, ശക്തമായ ഈ വാക്കുകൾ വന്നുവീണ കടലാസ്സിന് തീ പിടിക്കാത്തതാണദ്ഭുതം എന്ന്. ആ സംഭവമാണ് ഇവിടെ സൂചിപ്പിക്കുന്നത്.

നാരായണാഭിധനായ ശിഷ്യോത്തമൻ = നാരായണൻ എന്നു പേരുള്ള ഉത്തമശിഷ്യൻ (ശ്രീ നാരായണ ഗുരു). പാരീണൻ = മറുകര കടന്നവൻ. ഇളയ്ക്ക് = ഭൂമിയ്ക്ക്

നെത്തിയത്രേ ചില ദുഷ്ടാനുയായികൾ!
നാരായണാഖ്യ ഗുരുത്തമൻതന്നുടെ
ദേവാലയങ്ങളെയങ്ങു പുച്ഛിക്കയായ്
നാരായണീയരുമത്ര പാഷണ്ഡരി-
ക്കാപാലികാളരുമേറ്റുമുട്ടീടിനാർ
വാദമുഖങ്ങളശേഷവും തർക്കമായ്,
വാശിയേറുന്ന സമീകമായ്മാറവേ.
അശ്ശിവയോഗിതൻ വാദമുഖങ്ങളി-
ങ്ങർത്ഥമില്ലാത്ത വിതണ്ഡയെന്നോർക്കയാൽ
അത്തരുണത്തിൽ വിദ്യാധിരാജൻ, ശിഷ്യാ-
സത്തമ പക്ഷമണഞ്ഞു, സത്യാർത്ഥമായ്
തത്ര വിതണ്ഡ വിഷദ്രുമൂലത്തിനെ-
ച്ചെത്തിയരിഞ്ഞു വലിച്ചെറിഞ്ഞീടണം
എന്നുറച്ചാശു മഹാമുനിപുംഗവൻ
ഖണ്ഡനത്തിന്നു തുനിഞ്ഞിറങ്ങീടിനാൻ
പാഷാണ്ഡ ധർമ്മ പരായണന്മാർക്കെഴും
കാഷായ വേഷമഴിച്ചു വയ്പ്പിക്കുവാൻ.
ജോർഷം രചിച്ചു തുടങ്ങുമാഖണ്ഡനോ-
ദ്ദേശ്യം നിനച്ച, ശ്ശിവയോഗിതന്നുടെ
പാർശ്വത്തിലുള്ളൊരു മൂന്നുപേരെത്രയു-
മാശകലർന്നു മുനീശ പാദങ്ങളിൽ
ആശുഗമിച്ചു നമസ്കരിച്ചാദരാ-
ലാശയമേവമുണർത്തിച്ചു, കൗശലാൽ
"അങ്ങു ഗുരൂത്തമനാണെന്ന സത്യമി-
ന്നംഗീകരിപ്പതരിപ്പമായുള്ളവർ,

---

(ലോകത്തിന്). അന്യർത്ഥമായ്. മറ്റുള്ളവർക്കു വേണ്ടി ശ്രീ നാരായണഗുരുദേവൻ ജീവനലീലകളാടിയത് തനിക്കുവേണ്ടിയല്ലല്ലോ; ലോകത്തിനു വേണ്ടിയായിരുന്നില്ലേ; നിബന്ധം = ഗ്രന്ഥം. കാപാലികാളർ = കാപാലികരായ ആളുകൾ. കാപാലിക+ആളർ. സമീകം = യുദ്ധം (ഏറ്റുമുട്ടൽ). വിതണ്ഡ = സ്വപക്ഷം സ്ഥാപിക്കാതെ, പരപക്ഷത്തെ ഖണ്ഡിക്കുന്ന വാദം. അത്തരുണത്തിൽ = അപ്പോൾ. സത്യാർത്ഥിയായ് = സത്യത്തിനു വേണ്ടി. വിതണ്ഡ വിഷദ്രുമൂലം = ആ വിതണ്ഡാവാദമാകുന്ന വിഷവൃക്ഷത്തിന്റെ വേരിനെ. വിഷദ്രു = വിഷവൃക്ഷം. മൂലം = വേര്. ജോഷം = നിശ്ശബ്ദനായി (ഇച്ഛാനുസരണം). ശിവയോഗി തന്നുടെ പാർശ്വത്തിലുള്ളൊരു മൂന്നുപേർ = മോക്ഷ പ്രദീപ ഖണ്ഡനമെന്ന ഗ്രന്ഥമെഴുതിയ ആലത്തൂർ ശിവയോഗി എന്ന സന്യാസിയുടെ പക്ഷത്തുള്ള മൂന്നുപേർ

അങ്ങനെയുള്ള ജനത്തിനായെന്തിനീ-
ഖണ്ഡനത്തിന്നു തുനിഞ്ഞിറങ്ങുന്നുവോ?
ലാളനം ചെയ്തു സദാ, ശിവയോഗിയെ-
പ്പാലനം ചെയ്യുവതാണുചിതം വിഭോ!
ഒന്നുമില്ലെങ്കിലുമിശ്ശിവയോഗിയും
നമ്മൾതൻ വംശജനെന്നറിയേണ്ടയോ?
ആകയാലങ്ങിതിൽ നിന്നു പിന്മാറുവാൻ
പ്രീതിയുണ്ടായിവരേണമുള്ളിൽ പ്രഭോ!"
ധർമ്മപുനഃസ്ഥാപനാർത്ഥമീ ഭൂതലേ
വന്നുപിറന്ന മഹാദേവ വിഗ്രഹൻ
മർമ്മം പിളർന്നമൃദുസ്മിതം കൊണ്ടുടൻ
സമ്മാന്യമായതിനുത്തര മേകിനാൻ.

## മൂഷിക ശല്യ നിവാരണം

ഭക്താനുകമ്പിയാമുത്തമ താപസൻ
വിദ്യാധിരാജനൊരിക്കലുല്ലാസിയായ്
ഭക്തരോടൊത്തു നടന്നു ചെന്നെത്തിനാൻ
ഹൃദ്യമായുള്ള മാവേലിക്കരയതിൽ
ഉത്തമനാകുമാണ്ടിപ്പിള്ളയെന്നൊരാൾ
വിദ്രുതമായതു കണ്ടു സന്തുഷ്ടനായ്
പത്തനത്തിങ്കൽ വിളിച്ചുകൊണ്ടങ്ങുപോ-
യെത്രയുമാദരവോടു ഭക്തോത്തമൻ.

സ്നാനാശനങ്ങൾ കഴിഞ്ഞു യോഗീശ്വരൻ
ചാരുവായുള്ള കസേരമേലഞ്ജസാ
പാരം മലർന്നു ശിരസ്സുരുട്ടിസ്സ്വയം

---

- ആർ. രാമൻപിള്ള, തെക്കേടത്തു രാമൻപിള്ള, സി. പദ്മനാഭമേനോൻ എന്നിവരായിരുന്ന അവർ. 1915-ലാണ് ആലത്തൂർ ശിവയോഗി മോക്ഷപ്രദീപഖണ്ഡനം എഴുതുന്നത്. അതേവർഷത്തിലാണ് ഈ സംഭവം നടക്കുന്നതും. അങ്ങു ഗുരൂത്തമനാണെന്ന സത്യമിന്നംഗീകരിപ്പതശക്യമായുള്ളവർ = അങ്ങ് ശ്രീനാരായണന്റെ ഗുരുദേവനാണെന്ന വാസ്തവം അംഗീകരിക്കാൻ പ്രയാസമുള്ളവർ. നമ്മൾ തൻ വംശജൻ = നമ്മുടെ വംശത്തിൽ - നായർ വംശത്തിൽ - ജനിച്ചവൻ. ഇതിൽ നിന്ന് = മോക്ഷപ്രദീപത്തിനു ഖണ്ഡനമെഴുതാനുള്ള ഈ ശ്രമത്തിൽ നിന്ന്. മഹാദേവ വിഗ്രഹൻ = ശിവസ്വരൂപൻ. സാമ്മാന്യമായ് = മാന്യമായിട്ട്.

സാരജ്ഞനത്ര കിടന്നു സന്തുഷ്ടനായ്
സ്വാമിവന്നെത്തിയ വാർത്ത കേട്ടാസ്ഥയാ
സാമോദമത്ര കടന്നു വന്നുള്ളവർ,
വേദാന്ത സംബന്ധമാം വിഷയങ്ങളെ
ചോദിച്ചറിഞ്ഞു രസിച്ചിരുന്നീടവേ.
കോടിമുണ്ടൊന്നു കരത്തിലേന്തിസ്സ്വയം
വാടിത്തളർന്ന മുഖത്തൊടും കൂടവേ,
ഓടിക്കിതച്ചണഞ്ഞഗ്ഗൃഹനായകൻ
നീടുറ്റ വേദനയോടു നിന്നീടിനാൻ.
പാണിമേലുള്ളൊരു കോടിവസ്ത്രം സ്വയം
കാണിച്ചുകൊണ്ടു രോഷാരുണനേത്രനായ്
ഭാവം പകർന്നു വിറയ്ക്കുമാരാവമോ-
ടേവം പറഞ്ഞു വികാരവിക്ഷുബ്ധനായ്
"ജന്തുകാരുണ്യ വിചാരമാർന്നീടുവാ-
നെന്നുമെന്നോടുരിയാടുമാറില്ലയോ?
ഒന്നുനോക്കേണെ, മെനിയ്ക്കിപ്പുതു വസ്ത്ര-
മൊന്നിനും കൊള്ളരുതാതെയായിങ്ങനെ.
ഇന്നലെ വാങ്ങിയതാണു ഞാൻ, മേനിയി-
ലൊന്നണിയുന്നതിൻ മുമ്പിലിവണ്ണമായ്.
തല്ലുമാറില്ലെലിതന്നെ ഞാൻ വീടിതിൽ,
കൊല്ലുകെന്നുള്ളതുമില്ല,യിന്നോളവും
എന്നോടവയ്ക്കു വിരോധമുണ്ടാകുവാ-
നൊന്നാലുമില്ലൊരു കാര്യമെന്നാകിലും
വല്ലാതെയിപ്പുതുവസ്ത്രം കടിച്ചറു-
ത്തില്ലാതെയാക്കിയിരിക്കുന്നു, കഷ്ടമേ!

---

**മൂഷികശല്യനിവാരണം**

ഭക്താനുകമ്പി = ഭക്തരിൽ അനുകമ്പ (ദയവ്) ഉള്ളവൻ. ആണ്ടിപ്പിള്ള - ഇദ്ദേഹം മാവേലിക്കര മജിസ്രേട്ടായിരുന്നു. ചട്ടമ്പിസ്വാമിയിൽ അടിയുറച്ച ഭക്തിവിശ്വാസങ്ങളുള്ള ആളാണ്. ഈ കഥ നടക്കുന്ന കാലത്ത്, തട്ടാരമ്പലത്തിനടുത്തായിരുന്നു അദ്ദേഹം താമസിച്ചിരുന്നത്. വിദ്രുതം = ഉടനെ. പത്തനം = ഭവനം (വീട്).

സ്നാനാശനങ്ങൾ = കുളിയും ഭക്ഷണവും. ആസ്ഥയാ = താൽപ്പര്യപൂർവം. അഗ്ഗൃഹനായകൻ = ആ വീട്ടിലെ നായകൻ (ആണ്ടിപ്പിള്ള). നീടുറ്റ = വർദ്ധിച്ച. പാണിമേലുള്ളൊരു = കൈയിലിരിക്കുന്ന. രോഷാരുണനേത്രനായ് = കോപംകൊണ്ടു ചെമന്ന

ഇന്നു തൊട്ടെന്നുമറയ്ക്കാതെലികളെ
ക്കൊന്നി, തിനുള്ള മൂല്യം വകയാക്കിടും"
പാരമിവണ്ണമനിഷ്ടമോതും ജീവ-
കാരുണിയാർന്ന ഭക്തോത്തമ വാക്കുകൾ
ഓരോന്നുമത്ര രസിച്ചു കേട്ടങ്ങിരു-
ന്നാരാജയോഗി, മുഖാംബുജാതം സ്വയം
വാരാർന്നിടുന്ന വിഹാസമാം വീചിമേ-
ലാറാടുമാറു കനിഞ്ഞു ചോദിക്കയായ്:-
"കഷ്ട, മിപ്രാണികളെക്കൊന്നൊടുക്കിയാൽ
നിഷ്പ്രവാണിയ്ക്കതു മൂല്യമായീടുമോ?
തത്രതൽപ്പാപമതിന്റെ മൂല്യം ഭവാ-
നപ്പൊഴങ്ങോട്ടു കൊടുക്കേണ്ടതായ് വരും.
അക്രമത്തിന്നു മരുന്നല്ലൊരക്രമം,
അക്രമം നിത്യ വിഷാദമൂലം നൃണാം
സ്നേഹിച്ചിടേണമനൂനമാഖുക്കളെ,
ദ്രോഹിക്കയില്ലവ നമ്മെയും നിർണ്ണയം
സന്ദേഹമുണ്ടു മനസ്സിലെന്നാകിൽ ഞാൻ
സന്തോഷമോടതു ബോദ്ധ്യമാക്കാമുടൻ"

എന്നുരച്ചങ്ങൊരു ഭൃത്യനാലപ്പൊഴേ-
യ്ക്കങ്ങു വരുത്തിയൊരുണ്ണിയപ്പം സ്വയം
കിണ്ണമതിങ്കലിരുന്നൊരപ്പം ദശ-
ഖണ്ഡമായിട്ടു മുറിച്ചിട്ടു മുന്നിലായ്
ആര്യനായുള്ള മുനീന്ദ്രവര്യൻ, ജീവ-
കാരുണ്യമൂർത്തി, സമാദൃതൻ, പിന്നെയോ

---

കണ്ണോടു കൂടിയവനായി. വിറയ്ക്കുമാരാവമോട് = വിറയ്ക്കും+ആരാവമോട് = വിറയ്ക്കുന്ന ശബ്ദത്തോടു കൂടി. വികാരവിക്ഷുബ്ധൻ = വികാരത്തള്ളൽകൊണ്ടു ക്ഷോഭിച്ചവൻ. ഉരിയാടുക = പറയുക. മൂല്യം = വില.

ജീവകാരുണി = ജീവകാരുണ്യം. മുഖാംബുജാതം = താമരപ്പൂപോലുള്ള മുഖം. വാരാർന്നിടുന്ന = ഭംഗിയേറിയ. വിഹാസമാം വീചിമേൽ = പുഞ്ചിരിയാകുന്ന തിരയിൽ. ആണ്ടിപ്പിള്ള ആവേശപൂർവം പറഞ്ഞതെല്ലാം കേട്ടിരുന്നശേഷം, തന്റെ മുഖം മന്ദഹാസത്തിരയിൽ ആറാടത്തക്കവണ്ണം ചട്ടമ്പിസ്വാമികൾ പറഞ്ഞു - മന്ദഹസിച്ചുകൊണ്ടു പറഞ്ഞു എന്നർത്ഥം. നിഷ്പ്രവാണി = കോടിവസ്ത്രം. തത്ര = അവിടെ. തൽപ്പാപമതിന്റെ മൂല്യം = ആ പാപത്തിന്റെ വില. വിഷാദമൂലം = ദുഃഖത്തിനു കാരണം. നൃണാം

തന്മുഖം പൊക്കി വിചിത്രമായുള്ളൊരു
മന്ദനാദേന വിളിച്ചാനെലികളെ
'പോരുവിനിങ്ങു തനൂജരേ! ഞാനൊരു
ചാരുവാംഭോജ്യമൊരുക്കിയിട്ടുണ്ടിതാ.
വന്നടുത്തായതെടുത്തു സന്തുഷ്ടരായ്
തിന്നുകൊണ്ടാശു തിരിച്ചു പോയീടുവിൻ"
എന്നിതേവണ്ണമുരച്ചു തീരും മുമ്പു-
വന്നാരെലികളും തത്ര വിനീതരായ്.
നിന്നാരൊരുമിച്ചു പത്തു, മനന്തരം
തിന്നു തുടങ്ങി യോഗീശഭോജ്യം സ്വയം.
ഇഷ്ടമായുള്ള വിശിഷ്ടഭോജ്യാമൃതം
ശിഷ്ടമില്ലാതെ ഭുജിച്ചു സംതൃപ്തരായ്
തുഷ്ടിയോടാശു തിരിച്ചു പോയീടുവാൻ
ചിട്ടയാ നിന്നു നിദേശവും കാത്തവർ
കേവലമൊന്നു തിരിഞ്ഞു ഭട്ടാരക-
നീവിധം മൂഷികരോടു ചോദിച്ചുടൻ-
"ചൊല്ലുവിൻ, നിങ്ങളിലാരിപ്പുതുവസ്ത്ര-
തല്ലജമിങ്ങു കടിച്ചു കീറീടിനോൻ?"
ചൊല്ലതു കേട്ടൊരു മൂഷികബാലകൻ
നല്ലതുപോലെ വിറച്ചു മുന്നേറിനാൻ.
ഉള്ളിലുണർന്നൊരു കുറ്റബോധത്തൊടും
മെല്ലവേ മൗലികുനിച്ചു നിന്നീടിനാൻ
സത്യമറിഞ്ഞതു മൂലമുണ്ടായൊരാ-
മുത്തു, കലർന്ന മഹാ താപസോത്തമൻ

---

= മനുഷ്യർക്ക്. അനൂനം = കുറവില്ലാതെ. ആഖുക്കൾ = എലികൾ. ദശഖണ്ഡമായിട്ട് = പത്തുകഷണമായിട്ട്. സമാദൃതൻ = സമാദരണീയൻ. മന്ദനാദേന = പതിഞ്ഞശബ്ദത്തിൽ. തനൂജർ = മക്കൾ. മുത്ത് = സന്തോഷം. തോഷമുതിർന്ന കടക്കണ്ണിനാൽ = സന്തോഷം പൊഴിയുന്ന കടക്കണ്ണുകൊണ്ട്. സന്തോഷമൂറുന്ന കടമിഴികൊണ്ട് ആ മൂഷിക ബാലനെ തലോടി - കടാക്ഷിച്ചു എന്നർത്ഥം. ശലാക = ചെറിയവടി. സക്തി = ആസക്തി (താത്പര്യം). ദണ്ഡപാശാഗ്രിമൻ = ദണ്ഡപാശക ശ്രേഷ്ഠൻ - (പ്രധാന പോലീസുദ്യോഗസ്ഥൻ). വസതീശൻ = ഗൃഹാധിപൻ. വന്മ = വലിപ്പം. ഉന്നിയ = മനസ്സുറപ്പിച്ച. ഗർവം = അഹങ്കാരം. വീട്ടുടമസ്ഥ നിമന്ത്രണം = വീട്ടുടമസ്ഥന്റെ ക്ഷണം (ക്ഷണിക്കൽ). മന്ദിരാധീശമുഖത്ത് = ഗൃഹനായകന്റെ മുഖത്ത്. മന്ദേതരം = പെട്ടെന്ന് (ഉടനെ).

തോഷമുതിർന്ന കടക്കണ്ണിനാലുടൻ
മൂഷികബാലകനെത്തലോടീടിനാൻ
'ചെയ്യരുതിങ്ങനെമേലി'ലെന്നോതിയ-
ക്കയ്യിലിരുന്ന ശലാക തൻ തുമ്പിനാൽ
പയ്യവേ തൊട്ടിതു ശിക്ഷപോ, ലപ്പൊഴേ-
മെയ്യിലുണ്ടായ വിറപ്പും ശമിക്കയായ്.
വിസ്മയദൃശ്യമിതാശു കണ്ടേവരും
വിസ്മൃതിയാർന്നു മിഴിച്ചിരുന്നീടവേ
കല്പനവന്നു തിരിച്ചു പൊയ്ക്കൊള്ളുവാ,
നപ്പൊഴാ മൂഷികവൃന്ദമൊന്നായുടൻ
ഒച്ചവയ്ക്കാതെയൊതുങ്ങിയോടിസ്സ്വയം
മച്ചകമേറിയൊളിച്ചു മാളങ്ങളിൽ
അന്നുമുതൽക്കൊരു പീഡയും വീടതിൽ
വന്നതുമില്ലെലി മൂലമിന്നോളവും

## ശുനകസദ്യ

ഭട്ടാപാദേശ്വരനായ മുനീശ്വരൻ,
ചട്ടമ്പിയെന്ന മഹാ യോഗിയേകദാ
സക്തിയോടത്ര വിളിച്ചൊരുദ്യോഗസ്ഥ-
സത്തമൻ തന്നുടെ വീട്ടിലെത്തീടിനാൻ
ഭക്തനായുള്ളൊരു തൽഗൃഹാധീശ്വരൻ
ശക്തനായുള്ളൊരു ദണ്ഡപാശാഗ്രിമൻ
നിഷ്ഠുരകർമ്മപരായണനൻ, കൈമട-
ക്കൊട്ടലിവറ്റുപിടിച്ചുവാങ്ങുന്നവൻ
ഇക്കഥയൊക്കെ മനസ്സിലാക്കിത്തന്നെ

---

വിളിപ്പതിന്നോങ്ങിനാൻ = വിളിക്കാൻ ഒരുങ്ങി. ഓങ്ങിനാൻ = ഒരുങ്ങി. സാരമേയങ്ങൾ = പട്ടികൾ. മുകർന്നു = ചുംബിച്ചു (നക്കി). ആശയേ = മനസ്സിൽ. രുട്ട് = കോപം. പർണ്ണഗണം പ്രതിചൂണ്ടി = ഇലകളിലേക്കു ചൂണ്ടി. പർണ്ണം = ഇല. വിഭു = വിദ്യാധി രാജപ്രഭു. കുക്കുരവൃന്ദം = പട്ടിക്കൂട്ടം. കുക്കുരം = പട്ടി. വരിയായ് സ്വയം നിർഗ്ഗതനായി = വരിവരിയായി പോയിട്ട്, ഒന്നുമങ്ങത്ര വിടാതെ = വിളമ്പിവച്ച ഭക്ഷണ സാമഗ്രിക ളിൽ ഒന്നുപോലും വേണ്ടെന്നു വയ്ക്കാതെ. ഇലയ്ക്കകത്തൊന്നുമേ ശേഷമിടാതെ = ഇലയിൽ ഒന്നും ബാക്കിവയ്ക്കാതെ.

പത്രങ്ങൾ = ഇലകൾ. വിക്ഷുബ്ധൻ = നല്ലപോലെ ക്ഷോഭിച്ചവൻ. വേപിച്ച് = വിറപൂണ്ട്. നിർദ്ധാര്യനാ സാരജ്ഞൻ = നിർദ്ധാര്യനായ ആ സാരജ്ഞൻ

പുക്കതുമന്നു മുനീശഭട്ടാരകൻ.
തന്നുടെ തന്നെ വിനോദനം കൊണ്ടിവൻ-
തന്നുടെ ദുർന്നയമത്ര തീർത്തീടുവാൻ
ഉള്ളിലുറച്ചു വിശുദ്ധനത്താപസൻ
ചെല്ലുകയാണു വിനോദലീലാപരൻ.

സ്വാമിയെക്കണ്ടുവണങ്ങിവന്ദിച്ചു, തൻ-
പൂമുഖ വാതിൽ തുറന്നകത്തേറ്റിനാൻ
ആസനം നൽകിയിരുത്തിയുല്ലാസമോ-
ടാ, സദനേശനകത്തു പോയാനുടൻ
തന്നുടെ വമ്പ ശരിക്കു കാണിക്കുവാ-
നുന്നിയ ഗർവമകത്തടക്കിസ്സ്വയം
ഉദ്ധതനാകുമയാളണ,ഞ്ഞൂണിനായ്
ഭട്ടമുനീശ്വരനെ ക്ഷണിച്ചീടിനാൻ.
വീട്ടുടമസ്ഥനിമന്ത്രണം കേട്ടുടൻ
തുഷ്ടികലർന്നുരിയാടിനാൻ യോഗിയും:-
"ഏകനായല്ല വരുന്നുണ്ടാ, നെന്നൊടൊ-
ത്തേഴെട്ടുപേരു വെളിക്കു നില്ക്കുന്നതാ
ഒറ്റയ്ക്കിരുന്നു ഭുജിക്കുകെന്നുള്ളതും
തെറ്റ്, വരൊക്കെ വിശന്നിരുന്നീടവേ
എല്ലാരുമോടു ഗൃഹത്തിലെത്തുന്നതിൻ-
വല്ലായ്മയോർത്തു വിളിച്ചുമില്ലീയിവൻ"
സ്വാമികഥിച്ചതറിഞ്ഞുകൂടാതയാൾ
കേമനായ് നിന്നു പറഞ്ഞു വീണ്ടും സ്വയം.
ആയിരം പേരെ വിളിച്ചുകൊണ്ടിങ്ങുവ-
ന്നാകിലുമില്ലയെനിക്കു വൈഷമ്യവും.

---

(ചട്ടമ്പിസ്വാമികൾ). നിർദ്ധാര്യൻ = ദുഃഖാദികളിൽ യാതൊരു ഭാവഭേദവും കൂടാത്ത ഹൃദയത്തോടെ കർത്തവ്യം അനുഷ്ഠിക്കുന്നവൻ. സാരജ്ഞൻ = സാരമറിഞ്ഞവൻ. തിട്ടമായിട്ട് = നിശ്ചയമായും. സാരമേയങ്ങൾ = പട്ടികൾ - ഈ നില്ക്കുന്ന പട്ടികൾ. അല്പമുമ്പാടിയ മർത്യജന്മങ്ങളിൽ = കഴിഞ്ഞ ജന്മങ്ങളിൽ. ഒന്നാമതാമിവൻ = ഒന്നാമതായി നില്ക്കുന്ന ഈ പട്ടി. സമ്മാന്യൻ = മാന്യതയുള്ളവൻ. അന്ന് = കഴിഞ്ഞ ജന്മകാലത്ത്. ദണ്ഡപാശാധിപൻ = പ്രധാന പോലീസുദ്യോഗസ്ഥൻ. ദണ്ഡനം ചെയ്തു = ഉപദ്രവിച്ചു. ജന്യരസം = സമരക്കൊതി. സത്യാഗ്രഹത്തിലിരിക്കേണ്ട താപസൻ = പരമസത്യത്തെ - ഈശ്വര സത്യത്തെ - ആഗ്രഹിക്കുക എന്ന ചിന്തയിലിരിക്കേണ്ടവനായ സന്യാസി. സത്യാഗ്രഹത്തിനിരിപ്പത് = സത്യാഗ്രഹം എന്ന സമരമുറ സ്വീകരിക്കുന്നത്.

ആയിരമെങ്കിലതായിര, മെത്രപേ-
രാകിലുമുണ്ടു കൊടുക്കുവാൻ ശേഷിയും.
ആയവരോടു വരാൻ പറഞ്ഞാലുമി-
ങ്ങായതിനെന്തു മടിക്കുന്നതിങ്ങനെ?
ഉള്ളകമൂറിഹസിച്ച,യാൾ തന്നുടെ-
ഭള്ളുതകർപ്പതിനോതിനാൻ യോഗിയും.
"ഒന്നു ഞൊടിച്ചുവെന്നാലവരൊക്കെയും
വന്നിങ്ങണയും, - വിശപ്പടങ്ങേണ്ടയോ'
എട്ടില താഴെയൊതുക്കിയിട്ടാലവ-
രെട്ടുമിരുന്നു ഭുജിച്ചുകൊണ്ടീടുമേ.
മന്ദമിവണ്ണമുരച്ചു യോഗീശ്വരൻ
മന്ദിരാധീശ മുഖത്തു മന്ദേതരം
മന്ദഹാസേന വിടർന്ന തൻ കൺകളാൽ
മന്ദമായ് നോക്കി, വിളിപ്പതിന്നോങ്ങിനാൻ
പോരുവിനെന്നു വിളിച്ചു കൈകാട്ടവേ
സാരമേയങ്ങളുമെത്തിയെട്ടെണ്ണവും
ഓടിയണഞ്ഞു മുനീന്ദ്രപാദങ്ങളിൽ
വീണു മുകർന്നു മുകർന്നു നിന്നീടിനാർ
ഊണുമുറിക്കകമേവം ശുനകരെ-
ക്കാണവേ തത്ര ഗൃഹാധിപന്നാശയേ
ഒട്ടൊരു കോപമുദിച്ചുവെന്നാകിലും,
രുട്ടു, മുഖത്തുണരാതെ നിന്നീടിനാൻ
പട്ടികളെപ്പുര തന്നിലങ്ങീവിധം
വിട്ടു, തനിക്കവമാനമുണ്ടായതാം
മട്ടിലാ ദുഷ്ടഗൃഹാധിപൻ വിട്ടിടും

---

പ്രത്യർത്ഥി വർഗ്ഗ വിനാശം = ശത്രുനാശം. കൗശികൻ = വിശ്വാമിത്രൻ. ബലത്തോട് = സൈന്യത്തോടു കൂടി. ഉദ്യതമായ = ഉയർത്തപ്പെട്ട. ശക്തമാം ഹേതി = ശക്തമായ ആയുധം. ഹേതി = ആയുധം. സമാഹിതാചാരം = സന്യാസാചാരം. (സമാഹിതന്റെ ആചാരം). സമാഹിതൻ = സന്യാസി. ജീവനോടുള്ള ദിനങ്ങൾ = ജീവിച്ചിരിക്കുന്ന നാളുകൾ. മൃഗദംശകം = പട്ടി. ഗതജീവാതു = പോയജന്മം (കഴിഞ്ഞ ജന്മം). ഗതം = പോയത്. ജീവാതു = ജീവിതം. വിത്തം = ധനം. ഭംഗമില്ലാതെ = മുടക്കമില്ലാതെ. വിപ്രനായുള്ളൊരീശ്ശാന്തി = ബ്രാഹ്മണനായ ഈ ശാന്തിക്കാരൻ. വിഗ്രഹോർജ്ജത്തിനെ ശാന്തി ചെയ്തു = വിഗ്രഹത്തിന്റെ ചൈതന്യത്തെ ഇല്ലാതാക്കി. ഊർജ്ജം = ശക്തി (ചൈതന്യം). ശാന്തി ചെയ്യുകയാണല്ലോ ശാന്തിക്കാരന്റെ ജോലി. ഈ ശാന്തിക്കാരൻ

ദൃഷ്ടി ഭട്ടാരകനേർക്കുനീണ്ടീടവേ
'ഉണ്ണുവിനെന്നു', വിളമ്പിവച്ചുള്ളതാം
പർണ്ണഗണം പ്രതി ചൂണ്ടിയോതീ വിഭു.
ഉൾപ്രിയമോടുമുടൻ മഹായോഗിതൻ
കല്പനകേട്ടു നിരന്നു നിശ്ശബ്ദരായ്
കുക്കുരവൃന്ദമഹോ! വരിയായ് സ്സ്വയം
നിർഗ്ഗതരായി നിലത്തിരുന്നീടിനാർ.
ഒന്നിനോടൊന്നു കലമ്പിടാതങ്ങുടൻ
മന്ദമിലയ്ക്കു സമീപമെത്തി,സ്സ്വയം
ഒന്നുമങ്ങത്ര വിടാതെ, യിലയ്ക്കക-
ത്തൊന്നവ ശേഷമെഴാതെ ഭക്ഷിക്കയായ്.
ഊണു കഴിഞ്ഞുടനോരോ ശുനകനും
താണുകടിച്ചുപിടിച്ചു പത്രങ്ങളും
വേണുന്ന പോലെ മരച്ചുവട്ടിൽസ്സ്വയം
സാനന്ദമിട്ടു തിരിച്ചുചെന്നീടിനാർ.

കോപമോടത്ര തരിച്ചു വിക്ഷുബ്ധനായ്
വേപിച്ചു നിന്ന ഗൃഹാധിപൻ തന്നുടെ
ചാരത്തു ചെന്നുചിരിച്ചു നിർദ്ധാര്യനാ-
സാരജ്ഞനേവമുരച്ചു ഭട്ടാരകൻ:-
"പട്ടിപ്പടയെപ്പുരയ്ക്കകത്തേറ്റിയ-
തൊട്ടും ശരിയല്ലയെന്നു തോന്നീടിലും
പട്ടികൾക്കിങ്ങനെ സദ്യ കല്പിച്ചതു
തിട്ടമായിട്ടു മഹാപുണ്യമായിതേ.
സാരമേയങ്ങളൊരോന്നുമാരെന്നതും

---

മന്ത്രതന്ത്രാദികളൊന്നുമറിയാതെ പൂജചെയ്ത് വിഗ്രഹത്തിന്റെ ശക്തിയെക്കൂടി ശാന്തി ചെയ്തു (കുറച്ചു) എന്നർത്ഥം.

ശാന്തിദ്വിജഃ പ്രകുരുതേ ബഹുദീപശാന്തിം
പക്വാജ്യപായസ ഗുളൈർ ജഠരാഗ്നിശാന്തിം,
തത്രത്യബാലവനിതാ മദനാർത്തി ശാന്തിം
കാലക്രമേണ ജഗദീശ്വരശക്തിശാന്തിം"

എന്ന ശ്ലോകം ഇവിടെ സ്മരണാർഹമാണ്. ദുഷ്കൃതി = ദുഷ്ടകർമ്മം. പുരീഷമശിക്കുന്ന = മലം ഭക്ഷിക്കുന്ന. തേവാരി = തേവാരത്തിന് (ഈശ്വരസേവയ്ക്ക്) വരുന്നവൻ

നേരിലീനിങ്ങളറിഞ്ഞിരുന്നീടണം
ഞാനതിങ്ങോതുവനെന്നു ചൊല്ലിസ്സ്വയം
ശ്വാനരെച്ചൂണ്ടിയുരച്ചിതേവം വിധം:-

"ഇക്കണ്ട പട്ടികളൊക്കെയും, തങ്ങൾതൻ-
ദുഷ്ക്കർമ്മ പാപഫലങ്ങൾ പറ്റീടുവോർ
സപ്രമഞ്ചത്തിലുറങ്ങിയോരാണിവ-
രല്പമുമ്പാടിയ മർത്ത്യജന്മങ്ങളിൽ
കർമ്മഫലത്തിനടിപ്പെട്ടു വീണ്ടുമീ-
ജന്മമെടുത്തിഹ സാരമേയങ്ങളായ്.
കർമ്മമാണിങ്ങു, ശരീരസംബന്ധിയാം-
ജന്മത്തിനേതൊരു ജീവനും കാരണം.

ഒന്നാമനാമിവനാരെന്നറിയുമോ?
സമ്മാന്യനാണു കഴിഞ്ഞ ജന്മങ്ങളിൽ
അന്യായകർമ്മമനേകമന്നാചരി-
ച്ചിന്നീവിധത്തിലിവൻ ജനിച്ചീടിനാൻ
ദണ്ഡപാശാധിപനായിരുന്നോനിവൻ
ദണ്ഡനം ചെയ്തു രസിച്ചു സാധുക്കളെ
സൂചിതന്നഗ്രമടിച്ചു കേറ്റിപ്പരം
വേദനിപ്പിച്ചു നഖാഗ്രദേശങ്ങളിൽ
ആയതിന്നുള്ള മഹാശിക്ഷയെന്നപോൽ
നായയായിട്ടു പിറന്നു കേഴുന്നിതാ
ഏറുമത്തല്ലുമിവന്നു കിട്ടുന്നിതാ,
പാരിതിൽ കർമ്മഫലങ്ങളീവണ്ണമാം

---

- ഭക്തൻ. ദുഷ്കൃതി = ദുഷ്കർമ്മം. ഇഇജന്മനി = ഈ ജന്മത്തിൽ. സാരമേയത്വം = പട്ടിയുടെ അവസ്ഥ. പാരത്രികമായ = പരലോക സംബന്ധമായ. ഈ ഭാഗ്യപരാഭവത്തിന് = പരലോക സുഖമനുഭവിക്കാനുള്ള ഭാഗ്യത്തിന്റെ തോൽവിക്ക്. പരാഭവം = തോൽവി (നാശം). നിവാരണം = തടയൽ. നമ്മുടെ കർമ്മങ്ങൾ പരലോക ഭാഗ്യലബ്ധിക്കു തടസ്സമാകാതിരിക്കണം എന്നർത്ഥം.

ശർമ്മം = സുഖം. കർമ്മയമം = കർമ്മനിയന്ത്രണം. ധർമ്മച്യുതി = ധർമ്മനാശം. ജന്മശതങ്ങൾ = നൂറുനൂറു ജന്മങ്ങൾ. ഈ ശുനകർക്ക് = ഈ പട്ടികൾക്ക്. ദുർല്ലഭം = കിട്ടാൻ പ്രയാസമുള്ളത്. ജന്മപദാപ്തി = ജന്മപദപ്രാപ്തി (ജന്മം). വ്യഷ്ടിതൻ = വ്യക്തിയുടെ. വ്യഷ്ടി = വ്യക്തി.

കാവിനിറത്തിലിരുന്നു വാലാട്ടുമി-
ശ്ശ്വാവിനെക്കണ്ടുവോ, രണ്ടാമനാമിവൻ
സന്യാസവേഷമണിഞ്ഞു കാപാലിക-
ദുർന്നയം കാട്ടിനടന്ന മർത്ത്യാധമൻ!
അന്യായമായിധനം കവർന്നീടുവാൻ
പുണ്യാശ്രമത്തെ വിധേയമാക്കീടിനോൻ
സന്യാസധർമ്മവിചാരമില്ലാതെയ-
ങ്ങന്യായ ജന്യരസം കലർന്നുള്ളവൻ
സത്യഗ്രഹത്തിലിരുന്നു സംസാരിയായ്
നിത്യമായും പരിഹാസ്യനായുള്ളവൻ
സത്യാഗ്രഹത്തിലിരിക്കേണ്ട താപസൻ
സത്യാഗ്രഹത്തിലിരിപ്പതൗചിത്യമോ?
നിസ്തുല ജ്ഞാനമുണർന്നയോഗിയ്ക്കഹോ
സത്യത്തിലാണു വരേണ്ടതാശാങ്കുരം.
വിസ്തൃതമായ തപോബലം കൊണ്ടുതൻ
പ്രത്യർത്ഥി വർഗ്ഗവിനാശ മേകീടുവാൻ
ശക്തിയാർജ്ജിച്ചുലസിക്കേണ്ട താപസൻ
സത്യാഗ്രഹത്തിനിറങ്ങുന്നതെന്തിനോ?
കൗശികനാശു ബലത്തോടെതിർക്കവേ
കൗതുകമോടു വസിഷ്ഠനാം താപസൻ,
ഉദ്യതമായ തപോബലം കൊണ്ടുതൻ
ശത്രുവർഗ്ഗത്തെയെതിർത്തു നിർത്തീലയോ?!
ശക്തരായുള്ള തപോധനർക്കെപ്പൊഴും,
ശക്തമാം ഹേതി തപോബലം തന്നെയാം

---

ആര്യരായുള്ള പദാശ്രിതന്മാർ = ശ്രേഷ്ഠരായ പാദഭക്തന്മാർ. കുമ്പളത്തു ശംകുപ്പിള്ളയുടെ അമ്മാവനായ, തഹശീൽദാർ പ്രാക്കുളം പദ്മനാഭപിള്ളയും, കുന്നത്തുനാട് താലൂക്കു കച്ചേരിയിലെ സംപ്രതിപ്പിള്ളയായ തെക്കിനേടത്തു രാമൻപിള്ളയും കൂടി കോടനാട്ടു വനത്തിനു സമീപം എൺപതേക്കർ സ്ഥലം ചട്ടമ്പിസ്വാമികളുടെ പേർക്ക് പതിച്ചുകൊടുത്തു. സ്വാമി വിസമ്മതിച്ചിട്ടും ഈ ഭക്തന്മാർ പിൻവാങ്ങിയില്ല. തീർത്ഥപാദസ്വാമികൾ അവിടെ പിന്നീട് ചെറിയൊരു ആശ്രമക്കെട്ടിടം പണിക്കഴിപ്പിച്ചു. ചട്ടമ്പിസ്വാമി ഈ സ്ഥലം മുഴുവൻ ഒടുവിൽ, തന്റെ ശുശ്രൂഷകനായ പദ്മനാഭപ്പണിക്കർക്കു ദാനംനൽകി. പണിക്കർ, ചട്ടമ്പിസ്വാമികളുടെ സമാധിക്കു ശേഷം അതു വിറ്റു. പദപദ്മസപര്യ = പാദപൂജ. വന്ദിതപാദപയോജരമ്യൻ = വന്ദിക്കപ്പെടത്തക്ക പാദപദ്മങ്ങളാൽ

നിത്യമിശ്ശക്തി സമാർജ്ജിപ്പതല്ലയോ
സത്യമായുള്ള സമാഹിതാചാരവും?
നിന്ദ്യകർമ്മങ്ങളനുഷ്ഠിച്ചുവെങ്കിലോ,
പിന്നീടനുഭവിക്കേണ മതിൻഫലം
കർമ്മത്തിനുള്ള ഫലം ഭുജിപ്പാൻ നമ്മ-
ളിമ്മന്നിലേയ്ക്ക് വരുന്നു ജന്മങ്ങളാൽ
ജീവനോടുള്ള ദിനങ്ങൾ പാപങ്ങൾ തൻ-
പൂവണിഞ്ഞുള്ളവയായി മാറീടൊലാ.

മൂന്നാമനായ കറുത്തവൻ, ഭാര്യയെ-
ത്തോരാത്ത ബാഷ്പജലം കുടിപ്പിച്ചവൻ.
പോരാത്തതിന്നു പരാംഗനാ ലോലനാ-
യാറാത്ത ദുഃഖ മവൾക്കു ചേർത്തുള്ളവൻ.
ആര്യയാം ഭാര്യയെ വേദനിപ്പിക്കുന്ന-
പൂരുഷനില്ലൊരു കാലവും മോചനം
പാരം നികൃഷ്ടമായുള്ളൊരു ജന്തുവായ്
പാരിൽപ്പിറക്കുമടുത്ത ജന്മങ്ങളിൽ

നാലാമനാകുമിപ്പുള്ളിയെഴുന്നവൻ
ദേവാലയത്തിനെക്കൊള്ളയടിച്ചവൻ
ദേവകോപത്തിലിതേ വിധം പട്ടിയായ്
പാവം കുരച്ചുകുരച്ചു വാഴുന്നിതാ.

അഞ്ചാമനെന്നിരുന്നാലുമിവൻ ദുഷ്ട-
സഞ്ചാരമാർഗ്ഗമതിങ്കലൊന്നാമനാം,
സർക്കാരിനുള്ള മഹാരേഖസർവവും
ധിക്കാരമോടു കടിച്ചു കീറീടിനോൻ.

---

ചേതോഹരനായവൻ. നന്ദിതനായി = സന്തോഷിക്കുന്നവനായി. വിഭാതസവാരി = പ്രഭാതസവാരി, സ്വാമികൾക്ക് എന്നും പതിവുള്ളതായിരുന്നത്രേ. ആശ്രിതൻ = സ്വാമികളുടെ ആശ്രിതനായ പദ്മനാഭപ്പണിക്കർ. ആശ്രയാശങ്കൽ = തീയിൻ. ആശ്രയാശൻ = അഗ്നി. ആശയം = മനസ്സ്. സ്വാമികൾ ആശ്രമത്തിലില്ലെന്ന് പറഞ്ഞറിഞ്ഞപ്പോൾ, അവരുടെ മനസ്സ് തീയിൽ പതിച്ച വെണ്ണപോലെ ഉരുകി. വരത്ത് = (സ്വാമികളുടെ) വരവ്. സാന്ത്വനമായ വചസ്സ് = സാന്ത്വന വാക്കുകൾ. സ്വാന്തം = മനസ്സ്. അരിപ്പം = പ്രയാസം. കാമിതം = ആഗ്രഹം. ആകർണ്യ = കേട്ടിട്ട്. സംജാത വിഷാദസമേതം = ഉണ്ടായ സന്താപത്തോടു കൂടി. വിഭീഷണാകാരമായ് = ഭയപ്പെടുത്തുന്ന രൂപത്തോടുകൂടി. ദാരുണം = കഠിനം. വിലോകനം ചെയ്ത് = നോക്കി. അന്തരാ = ഉള്ളിൽ. കുക്കുരം = പട്ടി.

അന്യായമേതുവിധേന ചെയ്യാനുമ-
ന്നിമ്മാന്യനില്ല വിഷാദമോ ശങ്കയോ
ജീവിതം തേടിയലഞ്ഞ പാവങ്ങൾ തൻ
ജീവിതങ്ങൾക്കു കുഴപ്പമുണ്ടാക്കിനോൻ.
ഭക്തനായിട്ടു നടിച്ചു, വേണ്ടാതനം
കഷ്ടമേ കാട്ടി നടന്നൊരിക്കശ്മലൻ
പട്ടിയായിട്ടു പിറന്നിതാ നിത്യവും
വിഷ്ഠയും തിന്നു കഴിഞ്ഞു കൂടുന്നിതേ.

വാറും കഴുത്തിലണിഞ്ഞു, പുഴുത്തളി-
ഞ്ഞാറാമനാമിവനീ മൃഗദംശകം
ദേവാലയത്തിലെശ്ശാന്തിയായി ഗ്ഗത-
ജീവാതുവിങ്കലഹോ തകർത്തുള്ളവൻ
വിത്തമെന്നുള്ളതൊഴിച്ചു മറ്റൊന്നിലും
ചിത്തമതിന്നു വികാരമില്ലാതെയും,
പൂണുനൂലെന്നതൊഴിച്ചു മറ്റൊന്നിലും
ഭൂമിദേവത്വമെഴാതെയും വാണവൻ.
അർച്ചനയ്ക്കുള്ള പണം ലഭിച്ചാലുടൻ
സ്വച്ഛമായിട്ടു ചിരിച്ചു, സന്തുഷ്ടനായ്
തന്ത്രമോടാശു ചലിച്ച ചുണ്ടോടുടൻ
മന്ത്രമോരാതെ ജപം നടിച്ചോനിവൻ
നാണമില്ലാതെ, നിവേദ്യമാം പായസം-
കാണവേ ഹന്ത! രഹസ്യമായ്ത്തിന്നവൻ
പെണ്ണുങ്ങളെത്തുമുടൻ ചുണ്ടുനാവിനാൽ
തിണ്ണം നനച്ചു കുണുങ്ങിയാടിസ്സ്വയം
ഉണ്ണിയപ്പങ്ങളുമത്ര പൂമാലയും

---

വിലോചനം = കണ്ണ്. മൃഗേന്ദ്രമൗലിസ്ഥല = മൃഗശ്രേഷ്ഠനായ ആ കടുവയുടെ തല യിൽ. വിഹാസലീലാസ്യൻ = പുഞ്ചിരിക്കുന്ന മുഖത്തോടു കൂടിയവൻ. വിഹാസം = മന്ദഹാസം. സംഭൂതതാപവികാരസംഭുക്തരായി = സംഭൂതമായ (ഉണ്ടായ) ദുഃഖവികാരത്തെ നല്ലവണ്ണം അനുഭവിച്ചവരായി. സംഭൂതം = ഉണ്ടായത്. സംഭുക്തർ = നല്ലപോലെ അനു ഭവിച്ചവർ. സംഭീകസത്ത്വം = ഭയമുണ്ടാക്കുന്ന രൂപത്തോടു കൂടിയ ജന്തു - കടുവ. സംഭീതം = ഭയപ്പെടുത്തുന്നത്. അസംഭവ്യം = സംഭവിക്കാനിടയില്ലാത്തതായ. സംഭൂതി = സംഭവം. സംഭിന്ന ഭീതി സമേതരായ് = സംഭിന്നമായ (നിശ്ശേഷം വേർപെട്ട) ഭീതിയോടു കൂടിയവരായി - ഒട്ടും ഭയമില്ലാതെ. സംഭിന്ന = നിശ്ശേഷം വേർപെട്ട. സംഭൂയരായി = ഒന്നുചേർന്നവരായി (ഒരുമിച്ച്). സംഭാവനീയ = സംഭാവനീയനായ

ഭംഗമില്ലാതെ കൊടുക്കുമത്രേയിവൻ.
ക്ഷേത്ര വിശ്വാസമശേഷമില്ലാഞ്ഞതി-
ക്ഷേത്ര പൂജാരികളായവർക്കാണുപോൽ
ഭക്തിയെന്നുള്ളതുമില്ല, സർവാംഗമാം
ശുദ്ധിയും, ശ്രദ്ധയുമില്ലയെള്ളോളവും.
മന്ത്രതന്ത്രാദികളൊന്നുമോരാതെ വൻ-
തന്ത്രമായുള്ള പൂജാവിധിമൂലമായ്
വിപ്രനിശ്ശാന്തിയിതേവിധം നിത്യവും
വിഗ്രഹോർജ്ജംസത ശ്ശാന്തി ചെയ്കാ,കയാൽ
പാരം പുരീഷമശിക്കുന്ന ജന്തുവായ്
പാരിലീവണ്ണമിവൻ പിറന്നീടിനാൻ.
ദേവാലയത്തിലനീതി ചെയ്യുന്നവർ-
ക്കീവണ്ണമാണുഫലങ്ങളെന്നോരണം.
ആചാരപൂർവമനുഷ്ഠിച്ചിടായ്കിലി-
ങ്ങാചാര്യനും ഭൂവിദേവകോപാർഹനാം
ദേവാലയത്തിനകത്തു ചെന്നാൽ മന-
സ്സേകാഗ്രഭക്തിരസത്തിലാറാടണം
പൂജാരിയാകിലു, മങ്ങുവന്നെത്തിയ
തേവാരിയാകിലുമില്ല വ്യത്യാസവും.

ഏഴാമനാമിവനാരെന്നറിയുമോ?
കോഴവാങ്ങിച്ചൊരു രാഷ്ട്രീയവർത്തകൻ,
വിശ്വസിച്ചുള്ള മഹാജനത്തെസ്സ്വയം
വിശ്വാസവഞ്ചന ചെയ്ത കാപാലികൻ,
തത്രതൻ കീശ വളർത്തുവാൻ മാത്രമാ-
യിദ്ദേശഭക്തി നടിച്ചു പോന്നുള്ളവൻ,

---

(ബഹുമാനിക്കപ്പെടേണ്ടവനായ) ചട്ടമ്പിസ്വാമികളുടെ പാദപദ്മങ്ങളിൽ. സംഭാവനേന = ആദരപൂർവം.

നാടകം തീർന്ന = ആ നാടകം (കടുവയും സ്വാമികളുമായുള്ള ആ ലീല). ആടിയോർ = ആ നാടകത്തിൽ പങ്കെടുത്തവർ - സ്വാമികളും, വ്യാഘ്രവും. അരങ്ങ് = കളിസ്ഥലം. വഴിയ്ക്ക് = വേണ്ടവണ്ണം. വനാന്ത ജന്തുകൾ = വനത്തിൽ വസിക്കുന്ന ജന്തുക്കൾ - മർത്യരെന്നല്ല..... അന്തരം = സ്നേഹത്തിന്റെ കാര്യത്തിൽ മനുഷ്യരും മൃഗങ്ങളും തമ്മിൽ ഒരു വ്യത്യാസവുമില്ല. അന്തരം = വ്യത്യാസം. ഹിംസ്രകവീരൻ = വീരനായ ഈ ഹിംസ്രജന്തു = കടുവ. പുംസാം = ആളുകൾക്ക്. തത്ത്വസംബോധനം = തത്ത്വത്തിന്റെ വിശദീകരണം. സംബോധനം = വിശദീകരണം. അഥവാ ഉണർത്തൽ.

വോട്ടിനുവേണ്ടി വരുന്ന നേരങ്ങളിൽ
കൂട്ടവാഗ്ദാനവരങ്ങൾ നൽകീടിനോൻ
വോട്ടുകഴിഞ്ഞുവെന്നാലോ, ജനങ്ങളെ
വേട്ടയാടുന്ന വിശേഷ കാട്ടാളനും
മറ്റൊരു ജന്മമതിങ്കലി പ്രാകൃതൻ
പെറ്റമ്മയോടു പിണങ്ങി വാണീടിനോൻ,
അന്യദാരങ്ങളിലാശപൂണ്ടുള്ളവൻ
പിന്നെയെന്തൊക്കെയോ പാപങ്ങൾ ചെയ്തവൻ
കഷ്ടമാ ദുഷ്ക്കൃതി മൂലമിജ്ജന്മനി-
പട്ടിയായിട്ടു കുരച്ചു കേഴുന്നിതാ.

എട്ടാമനാമിവനെത്രയും ദുഷ്ക്കൃതൻ
നിഷ്ഠുരനയ്യോ! പരദൂഷണപ്രിയൻ
ദുഷ്ടമായ്ച്ചെയ്ത കഠോരകർമ്മങ്ങളി-
ങ്ങെത്രയാണെന്നു പറഞ്ഞുതീർക്കാവതോ!?
ശിഷ്ടരായുള്ള ജനങ്ങളെപ്പറ്റിയ-
ങ്ങിഷ്ടമായിട്ടു ദുഷിച്ചു നിന്ദിച്ചവൻ
തൻ കുടുംബാംഗ ജനങ്ങളെപ്പോലുമേ
ശങ്കയില്ലാതെ പഴിച്ചു നോവിച്ചവൻ
നിന്ദ്യമിക്കർമ്മമനുഷ്ഠിക്ക കാരണം
വന്നുചേർന്നിങ്ങനെ സാരമേയത്വവും
അന്യദോഷങ്ങളുരയ്ക്കിലിങ്ങാർക്കുമേ
വന്നുകൂടീടുമിതേവിധം ജന്മവും
ഏഷണിയ്ക്കാശു തുനിഞ്ഞിറങ്ങീടുകിൽ
ദോഷമീവണ്ണമനേകമെന്നോർക്കണം

---

ഉദാരൻ = ശ്രേഷ്ഠൻ. യോഗസൂത്രത്തിൽ = പതഞ്ജലി മഹർഷിയുടെ യോഗാശ്രമത്തിൽ. പഞ്ജലി = പതഞ്ജലി മഹർഷി. യോഗസൂത്രം, വ്യാകണ മഹാഭാഷ്യം എന്നിവ പതഞ്ജലിയുടെ പ്രസിദ്ധകൃതികളാണ്. ബി.സി. രണ്ടാം നൂറ്റാണ്ടിൽ ജീവിച്ചിരുന്നു എന്നു വിശ്വസിക്കപ്പെടുന്നു.

വർണ്ണാശ്രമാദി വെടിഞ്ഞ = അവധൂതനായ

'യോവിലംഘ്യാശ്രമാൻ വർണ്ണാൻ
ആത്മന്യേവ സ്ഥിതഃ സദാ
അതിവർണ്ണാശ്രമി യോഗി

സജ്ജനനിന്ദതുടർന്നുവെന്നാകിലോ
ദുർഗ്ഗതി തന്നെ വരും പരം നിർണ്ണയം.

മുന്നിലിരിക്കുമിപ്പട്ടികളാകെവേ
തന്നുടെ കർമ്മഫലം ഭുജിച്ചീടുവാൻ
ഇമ്മഹിതന്നിലണഞ്ഞു, കഷ്ടം, ദുഷ്ട-
കർമ്മഫലങ്ങളിവണ്ണമാർക്കും, ഭൂവി.
കർമ്മമാണോർക്കുക മർമ്മ, മക്കർമ്മമോ,
ധർമ്മസമേതമെന്നാലോ, ശുഭകരം
ധർമ്മമോ, നിത്യമിബ്രഹ്മോന്മുഖമായ
കർമ്മവുമെന്നു ധരിച്ചു ജീവിക്കണം.
കർമ്മസംബന്ധമൊടുങ്ങിയെന്നാൽ, പ്പുനർ-
ജ്ജന്മവുമില്ല മനുഷ്യനെന്നോർക്കുവിൻ.
ആകയാൽക്കർമ്മമറിഞ്ഞു ചെയ്തീടണം
ചാകും വരേയ്ക്കു, മധർമ്മമില്ലാതെയും.
പാരത്രികമായ ഭാഗ്യത്തിനൊക്കെയും
കാരണമാവതും കർമ്മമത്രേ നൃണാം
പാരമീഭാഗ്യ പരാഭവത്തിന്നു, നി-
വാരണമായിവരേണ മിജ്ജീവിതം.

ശർമ്മമിച്ഛിക്കുകയാണു നാമെങ്കിലോ,
കർമ്മയമം തുടരേണ, മല്ലായ്കിലോ
ധർമ്മച്യുതിയിൽപ്പിടഞ്ഞു, പാപത്തിനാ-
ലിമ്മട്ടു ജന്മശതങ്ങളുണ്ടായ്‌വരും
സ്പഷ്ടമിപ്പട്ടികൾ തന്നെ ദൃഷ്ടാന്തമീ-
ദുഷ്ടകർമ്മത്തിനെഴും ഫലം കാണുവാൻ

---

അവധൂതഃസ കഥ്യതേ' - എന്ന് അവധൂതോപനിഷത്തിൽ അവധൂത സന്യാസിക്കു ലക്ഷണം പറയുന്നു. ഉച്ചമായോരു മരങ്ങൾ = വളരെ ഉയരമേറിയ വൃക്ഷങ്ങൾ. പക്ഷി വ്രജം = പക്ഷിക്കൂട്ടം. കീരസന്ദോഹം = തത്തമ്മക്കൂട്ടം. അതീതനെ = സന്യാസിയെ (സംസാരസാഗരം കടന്നു കഴിഞ്ഞവൻ). മന്ദമായുള്ള സദാലസൻ = മന്ദമാരുതൻ. സദാ ലസൻ = കാറ്റ്. അങ്കണം = മുറ്റം. ശീതവാതേന = തണുത്ത കാറ്റിനാൽ. അനാഗത ശ്മശ്രു = താടിമീശാദികൾ കുരുക്കാത്തവൻ (ബാലൻ). വിപ്രനാം ബാലൻ = ബ്രാഹ്മണ ബാലൻ. എന്നതാം = എന്നതാണു നിയമം. സ്വയം വിപ്രനായോരു = സ്വയമേവ. ബ്രാഹ്മ ണനായ. ബ്രാഹ്മണൻ എന്ന പദത്തിന് ബ്രഹ്മജ്ഞാനി എന്നാണർത്ഥം. 'ബ്രഹ്മവേദേതി ബ്രാഹ്മണഃ' എന്ന പ്രമാണം. ആ അർത്ഥത്തിൽ ചട്ടമ്പിസ്വാമികൾ ബ്രഹ്മജ്ഞനാണ

നിഷ്ഠുര കർമ്മമനുഷ്ഠിച്ചിടുന്നവൻ
നിശ്ചയമിങ്ങനെ ദുഃഖം ചുമക്കണം
പോയജന്മത്തു മനുഷ്യജന്മം കയ്യി-
ലീ ശുനകർക്കു ലഭിച്ചിരുന്നീടവേ
പാവനകർമ്മഗണം തുടർന്നെങ്കിലി-
ന്നീവിധമുള്ളൊരു ജന്മമുണ്ടാകുമോ?
ചിൽപ്പരബ്രഹ്മപദത്തിലല്പം മനം-
തൽപ്പരമാക്കി വസിച്ചിരുന്നെങ്കിലോ,
ഇത്തരമായൊരു ജന്മദുഃഖങ്ങളിൽ
ചുറ്റിത്തിരിയേണ്ടതായി വന്നീടുമോ?
ദുർല്ലഭമായ മനുഷ്യജന്മം നമ്മ-
ളില്ലാതെയാക്കുകയാണു മോഹങ്ങളാൽ
നല്ലകാര്യങ്ങളിലാസക്തിയെങ്കിലേ
നല്ലൊരു ജന്മപദാപ്തിയുണ്ടായ് വരൂ
വ്യഷ്ടിതൻ കർമ്മഫലത്തിനുണ്ടായിടും
ദൃഷ്ടാന്തമൊന്നു തുറന്നു കാട്ടീടുവാൻ
പട്ടികൾക്കിങ്ങനെ സദ്യയുണ്ടാക്കിനാൻ
ഭട്ടപാദേശ മുനീശനേവം പുരാ.

## വ്യാഘ്ര പ്രേഷണം

കോടനാടെന്ന വനപ്രദേശത്തൊരു-
മേടപ്പുലരിയിൽച്ചെന്നാൻ മുനീശ്വരൻ.
ചാരത്തവിടെപ്പുതുവലായ്, സ്വാമിതൻ-
പേരിലുണ്ടൊട്ടു വനസ്ഥലം വിസ്തൃതം.
ആരിലും നിന്നു വിലയ്ക്കെടുത്തുള്ളത,

---

ല്ലോ. അതുകൊണ്ട് സ്വയം വിപ്രനും (ബ്രാഹ്മണനാണ്. ശ്രോത്രിയൻ = വേദം പഠിച്ച വൻ. ഇല്ലത്തിലെ കാരണവരായ നമ്പൂതിരിത്തമ്പുരാനെയാണ് ഇവിടെ വിവക്ഷിച്ചിരിക്കുന്നത്.

കുണ്ഡലി = പാമ്പ്. സത്താഭം = സത്തിന്റെ ശോഭയോടു കൂടിയത് (ഈശ്വരതേജസ്സോടു കൂടിയത്. സത്ത് = എല്ലായിടത്തും എല്ലായ്പ്പോഴും നിറഞ്ഞിരിക്കുന്ന വസ്തു. (ബ്രഹ്മം - ഈശ്വരസത്ത). ഈശ്വരസത്തയുടെ തേജസ്സോടുകൂടിയത് എന്നർത്ഥം. രണ്ടിനോടൊന്നര ചേർന്ന ചുറ്റായ് = മൂന്നരച്ചുറ്റായി. രണ്ടിനോടങ്ങൊരു രണ്ടും ദലമാർന്ന പുണ്ഡരീകത്തിൽ = നാലുദലമുള്ള താമരയിൽ. അധോമുഖ ഭാവമായ് = തലകീഴായി. എന്തിനും അണ്ഡമായ് = സർവത്തിനും ഉല്പത്തിസ്ഥാനമായി.

ല്ലാ, ര്യരായുള്ള പദാശ്രിതന്മാരവർ,
സാരജ്ഞരായ മഹാശയന്മാർ സ്വയം-
പ്രേരിതന്മാ,രടിതന്നിലർപ്പിച്ചതാം.
ശിഷ്യനായുള്ളൊരു തീർത്ഥപാദാഭിധ-
നസ്ഥലത്തങ്ങൊരു മണ്ഡപംതീർക്കയായ്
സദ്ഗുരുനാഥനണഞ്ഞിടും നേരമ-
ങ്ങപ്പദപദ്മ സപര്യ ചെയ്തീടുവാൻ.

ഉന്നതനായ തപോധനൻ തുഷ്ടനായ്
ചെന്നു കരേറിയിരുന്നു പൂമണ്ഡപേ
വന്ദിതപാദപയോജരമ്യൻ, സ്വയം
നന്ദിതനായി വസിച്ചു പോന്നീടവേ
അന്നൊരുനാളിലുഷസ്സിലേകാകിയായ്
ചെന്നു, വിഭാതസവാരിചെയ്തീടുവാൻ
ഉന്നതമായ മലഞ്ചരിവിങ്കലേ-
യ്ക്കുന്നതനത്ര നടന്നു സന്തുഷ്ടനായ്.

നേരം പുലർന്നു കഴിഞ്ഞുടൻ രണ്ടുപേർ.
ദൂരവേ നിന്നു നടന്നു വന്നെത്തിനാർ
ഇണ്ടലില്ലാതെ മുനീശപാദാംബുജം
കണ്ടു വന്ദിച്ചു മടങ്ങുവാൻ മാത്രമായ്
ആശ്രമത്തിങ്കലഹോ! ഗുരുനാഥനി-
ല്ലാ, ശ്രിതനത്ര പറഞ്ഞറിഞ്ഞീടവേ,
ആശ്രയാശങ്കലമർന്നെഴും വെണ്ണപോ-
ലാശയം ഹന്ത തപിച്ചങ്ങുരുകിനാർ
ദൂരത്തു നിന്നുവരുന്നതിൻ കാരണാൽ

---

മൂലാധാര മണ്ഡലത്തിൽ = മൂലാധാരത്തിൽ. ഗുദലിംഗങ്ങൾക്കു നടുവിലുള്ള ഭാഗത്ത് ത്രികോണാകൃതി = ത്രികോണാകൃതിയിൽ = നാലുദലമുള്ള താമരപ്പൂവിന്റെ ആകൃതി യിലുള്ള സ്ഥാനമാണ് മൂലാധാരം. ജീവന മൂലവും ആധാരവുമായതുകൊണ്ടാണ് മൂലാ ധാരം എന്നു പറയുന്നത്.

ഗുദമേഢ്രാന്തരാളസ്ഥം
മൂലാധാരം ത്രികോണകം - എന്ന് യോഗശാസ്ത്രത്തിൽ മൂലാധാരത്തിനു ലക്ഷണം.

കുണ്ഡലിന്യാഖ്യ പരാശക്തി = കുണ്ഡലിനിയെന്നു പേരുള്ള ജീവചൈതന്യം അഥവാ ആത്മഭാവം. നാലുദലമുള്ള മൂലാധാര പദ്മത്തിൽ അധോമുഖമായി മൂന്നരച്ചുറ്റു

നേരവും പോര വരത്തു കാത്തീടുവാൻ
നേരത്തു തന്നെ തിരിച്ചുപോകായ്കില-
ങ്ങേറെക്കുഴങ്ങു,-മഹോ! വലഞ്ഞീടിനാർ.

സ്വാമിതന്നാശ്രിതനായ പണിക്കർ വ-
ന്നായവരോടു കഥിയ്ക്കയായീവിധം:-
"കാലത്തൊരൊട്ടു നടക്കു, മിപ്പോൾ വരും,
കോലായിലേയ്ക്കു കടന്നിരുന്നീടുവിൻ
സാന്ത്വനമായ വചസ്സുകേട്ടീടിലും,
സ്വാന്ത,മശാന്തതയാർന്നു ചൊല്ലീടിനാർ:-
ദൂരെനിന്നിങ്ങുനടന്നു വന്നുള്ളതാ-
ണേറെക്കൊതിച്ചു, മുനീശപാദം തൊഴാൻ
കേവലമിങ്ങനെ കാത്തുനിന്നീടിലോ
വീടണയാനുമരിപ്പമായീടുമേ.
സ്വാമിതൻ പാദയുഗം പതിഞ്ഞീടുമ-
ത്തൂനിലമൊന്നു കനിഞ്ഞു കാണിക്കുകിൽ
കാമിതമാശു ഫലിപ്പിച്ചു ഞങ്ങളും
കാമിതം പോലെ തിരിച്ചുപോയീടുമേ
ആഗതവാക്യമിവണ്ണമാകർണ്ണ്യ, സം-
ജാതവിഷാദസമേതം പണിക്കരും
സ്വാഗതം ചെയ്തവരോടു ചേർന്നപ്പൊഴേ
വേഗമോടത്ര നടന്നു കുന്നിൻതടേ
ഞെട്ടിവിറച്ചവരങ്ങു ചെന്നെത്തവേ,
തത്രകണ്ടോരു വിചിത്രമാം കാഴ്ചയാൽ
ഭീമമാം ദംഷ്ട്രവെളിക്കു കാണുംവിധം

---

മുള്ള സർപ്പത്തിന്റെ ആകൃതിയിൽ സ്ഥിതിചെയ്യുന്ന പ്രാണാംശമാണ് കുണ്ഡലിനി. കുണ്ഡലിനിയുടെ (സർപ്പത്തിന്റെ) ആകൃതിയിൽ ഇരിക്കുന്നതുകൊണ്ടാണ് കുണ്ഡലിനി എന്നു പേരു വന്നത്. ഈ കുണ്ഡലിനീസിദ്ധാന്തം തികച്ചും ദാക്ഷിണാത്യമാണ്. സാധ കനായ യോഗി; മൂലാധാരത്തിനു അധോമുഖമായി ഉറങ്ങിക്കിടക്കുന്ന ഈ കുണ്ഡലി നിയെ സാധനകൊണ്ട് ഊർദ്ധ്വമുഖമാക്കി സുഷുമ്നാനാഡിയിലൂടെ സഞ്ചരിപ്പിച്ച് ഉച്ചി യിലുള്ള ബ്രഹ്മരന്ധ്രത്തിലെത്തിച്ച് ആനന്ദമനുഭവിക്കുന്നു. വിഭാവനം = സങ്കല്പം. ശിക്ഷി തമാകും = പഠിപ്പിക്കപ്പെടുന്ന. ഉത്തരദേശ സമാഹിതന്മാർക്ക് = ഭാരതത്തിന്റെ വടക്കൻ പ്രദേശങ്ങളിലുള്ള സന്യാസിമാർക്ക്. അതീവരഹസ്യം ഇത്തത്ത്വം = അതി ഗൂഢമായ ഈ തത്ത്വം. അജ്ഞാതമാം = അറിഞ്ഞുകൂടാത്തതാണ്. ഇത്തരമൊന്നും = ഈവക

വായുംപിളർന്നു വിഭീഷണാകാരമായ്
വാലുമുയർത്തിയെടുത്തു ചാടീടുവാൻ
കാലുമമർത്തി ബലത്തൊടാഞ്ഞങ്ങനെ
പാറമടക്കിലൊരേടത്തു, ഹിംസതൻ
ദാരുണമായ മഹാരൂപമെന്നപോൽ
ചീറിനില്ക്കുന്ന മഹാവ്യാഘ്രവീരന്റെ
ചാരത്തിലേയ്ക്കു നടക്കുന്നു മാമുനി!!
ശ്വാസമടക്കി വിലോകനം ചെയ്തു, വി-
ശ്വാസമെഴാതെ, വിറച്ചുപോയ് മൂവരും
പേടിച്ചരണ്ടു സമീപവൃക്ഷങ്ങളിൽ
ചാടിക്കയറി വിറച്ചിരുന്നാകവേ.
സ്വാമിക്കു പീഡ വരാതിരുന്നീടുവാൻ
നാമം ജപിച്ചു കുനിഞ്ഞിരുന്നേവരും
എന്തുഭവിക്കുമെന്നോർത്തവരന്തരാ
സന്താപമോടു മുഖം പൊക്കിനോക്കവേ
വിശ്വസിക്കുന്നതിനേറ്റം പ്രയാസ, മാ
നിഷ്ഠുരനായ കഠോര വ്യാഘ്രാധിപൻ
കുക്കുരമെന്നതുപോലെ വാലാട്ടിവ
ന്നപ്പദമാർന്നു കുനിഞ്ഞു നക്കുന്നിതേ!
വ്യാഘ്രവരന്റെ വിലോചനം വിട്ടെഴും
നേത്രജലത്തിലലിഞ്ഞുവോ തൽപ്പദം?!!
അപ്പൊഴേയ്ക്കാശു മഹാമുനിപുംഗവൻ
തൃക്കരം കൊണ്ടു മൃഗേന്ദ്രമൗലിസ്ഥലേ
സത്വരം തൊട്ടു തലോടിയെന്തൊക്കെയോ
വിസ്തരിക്കുന്നു വിഹാസലീലാസ്യനായ്

---

കാര്യങ്ങളൊന്നും. വിപ്രൻ = ബ്രാഹ്മണൻ (നമ്പൂതിരി). കോലായിൽ = വരാന്തയിൽ. ആസീനൻ = ഇരിക്കുന്നവൻ. പാദജൻ = ശൂദ്രൻ. ധൃഷ്ടനായിട്ട് = അഹങ്കാരത്തോടുകൂടി. സരോഷം = കോപത്തോടുകൂടി. ആക്രോശിച്ചു = ഉറക്കെ വിളിച്ചുപറഞ്ഞു. അന്തണൻ = ബ്രാഹ്മണൻ. ക്ഷമാദേവൻ = ബ്രാഹ്മണൻ. ഉദഗ്രൻ = ക്രൂരൻ. ഫണീന്ദ്രർ = സർപ്പശ്രേഷ്ഠന്മാർ. വാരുറ്റ തന്റെ തപസ്സ് = തന്റെ ഉറപ്പുള്ള തപസ്സ്. പന്നഗർ = സർപ്പങ്ങൾ. ഏൽക്കുവാൻ = എതിർക്കുവാൻ. സർവോപരിസ്ഥിതർ = എല്ലാത്തിനും മുകളിലുള്ളവർ.

പാദപരാഗപവിത്രമാക്കീടവേ = പാദപരാഗത്താൽ - പാദരേണുക്കളാൽ - ശുദ്ധമാക്കിയപ്പോൾ. പരാഗം = പൂമ്പൊടി. വിശസ്തഗേഹം = പ്രശസ്തഗൃഹം. പാണയ

സംഭ്രാന്തരായവരങ്ങുനോക്കീടവേ,
സംഭൂത താപവികാര സംഭുക്തരായ്
സംഭീക സത്വമതായ വ്യാഘ്രം സ്വയം
കുമ്പിട്ടപോലെ കുനിഞ്ഞു പോയീടിനാൻ
സംഭീതമാകിലുമിങ്ങസംഭവ്യമാം
സംഭൂതികണ്ടു സസംഭ്രമം മൂവരും
സംഭിന്ന ഭീതിസമേതരായ്മെല്ലവേ
സംഭൂയരായി മരംവിട്ടുസത്വരം
സംഭാവനീയ പദാംബുജാതം പുക്കു
സംഭാവനേന നമസ്കരിച്ചീടിനാർ.

നാടകം തീർന്നു, തിരശ്ശീല വീഴ്കയായ്
യാടിയോരൊക്കെയരങ്ങു വിട്ടെങ്കിലും,
ആടിക്കഴിഞ്ഞ കഥാഭാഗമേറ്റവും.
ചൂടാർന്നിരുന്നു മനസ്സി,ലാറായ്കയാൽ
പേടിച്ചരണ്ടു വികാരവിക്ഷുബ്ധരായ്
വാടിക്കുഴഞ്ഞ മുഖത്തൊടും കൂടവേ
ചാരത്തുവന്നു നമിച്ചൊരാ ഭക്തരോ-
ടേവം ചിരിച്ചു കഥിച്ചു യോഗീശ്വരൻ:-
"പേടിച്ചരണ്ടു മരത്തിലേറീടിലും
ചാടിപ്പിടിക്കും, കടുവയ്ക്കു തോന്നിയാൽ
പേടിയ്ക്കവേണ്ട നമുക്കു വ്യാഘ്രത്തിനെ
സ്നേഹിപ്പതിന്നു വഴിക്കു സാധിക്കുകിൽ
സ്നേഹം നമുക്കു കൊടുക്കുവാനാകിലേ,
സ്നേഹം നമുക്കു തിരിച്ചുകിട്ടൂ, ദൃഢം.

---

ക്കാവ് = ചട്ടമ്പിസ്വാമികളുടെ സമാധിസ്ഥാനമായ പന്മനക്കാവിന് നേരേ പടിഞ്ഞാറുള്ള കാവ്. ഈ കാവ് ഇപ്പോഴുമുണ്ട്. പന്മനയുള്ള പാണയത്തുവീട്ടുകാരുടെ വകയായതു കൊണ്ടാണ് 'പാണയത്തുകാവ്' എന്ന പേരുവന്നത്. സമാധിക്ക് മുമ്പ് ചട്ടമ്പിസ്വാമികൾ പകൽനേരങ്ങളിൽ വിശ്രമിച്ചിരുന്നത് ഈ കാവിലായിരുന്നു. തൂമാവദാത ദുകൂലാസ്തൃതാഭമായ് = മനോഹമായ വെള്ളപ്പട്ടുവിരിച്ച പോലെ ഭംഗിയുള്ളതായി. തൂമ = മനോഹരമായ. അവദാതം = വെളുത്തത്. ദുകൂലം = പട്ട്. ആസ്തൃതം = വിരിച്ചത്. സർപ്പത്തറയ്ക്കു സമീപമുള്ള വൻവൃക്ഷങ്ങളുടെ ചുവട്ടിൽ ഒരു ചാക്കു കട്ടിലിട്ട് അതിലാണ് സ്വാമികൾ. കിടന്നിരുന്നത്. മരങ്ങളിൽ നിന്നും കൊഴിയുന്ന വെളുത്ത പൂക്കൾ ആ കട്ടിലിൽ വീണുകിടക്കുകയാണ്. അതു കണ്ടാൽ മനോഹരമായ വെള്ളപ്പട്ടു വിരി

മർത്ത്യരെന്നല്ല, വനാന്തജന്തുക്കളും,
നിസ്തുല സ്നേഹമതിങ്കലില്ലന്തരം.
എന്നുമിക്കുന്നിലണഞ്ഞു മേഞ്ഞീടുവാൻ
വന്നിടുന്നോരു കിടാവിനെസ്സത്വരം
കൊന്നു തിന്നീടുവതിന്നു വന്നീടിനാ-
നിന്നിവൻ ഹന്ത! വനത്തിൽ നിന്നേകനായ്.
ചെയ്തു കൂടെന്നു വിലക്കിനേ, നാകയാൽ
ചെയ്തുമില്ലീവന ജന്തു, തെറ്റാകയാൽ
തെറ്റും ശരിയും തിരിച്ചറിഞ്ഞീടുമി-
ങ്ങുറ്റവരൊന്നു പറഞ്ഞാൽ, മൃഗങ്ങളും
എത്തിയതാണു വധോദ്യമത്തോടിവൻ,
തത്ത്വമറിഞ്ഞു തിരിച്ചുപോയീടിനാൻ
ഹിംസതൻ പാപമറിഞ്ഞു വെന്നാകിലോ
ഹിംസനം നമ്മളുപേക്ഷിക്കുകില്ലയോ?
ഹിംസ്രകവീര നാമീവനജന്തുവും
ഹിംസതൻ പാപമറിഞ്ഞതു മൂലമായ്
ഹിംസകൈവിട്ടു തിരിച്ചുപോയെന്നതു
പുംസാമൊരുത്തമതത്ത്വസംബോധനം.
നമ്മളീവണ്ണമഹിംസ ശീലിക്കുകിൽ
ജന്മവിരോധമെഴുന്ന ജന്തുക്കളും
നമ്മുടെ മുന്നിലശേഷവും വൈരമ-
റ്റെങ്ങുമീവണ്ണമുറഞ്ഞു നിന്നീടുമേ.
യോഗസൂത്രത്തിലുദാരൻ പതഞ്ജലി
പാകമായോതി, വിശേഷമിത്തത്ത്വവും
യോഗിയല്ലാത്ത ജനത്തിനും, ഹിംസയിൽ
മോഹമുണ്ടായിവരേണമെന്നെന്നുമേ

---

ച്ചിരിക്കുകയാണോ എന്നു തോന്നും. കോമളവിഗ്രഹൻ = സുന്ദരൻ (സുന്ദരരൂപൻ). വിഗ്രഹം = രൂപം. കൂർപ്പാസം = ഉടുപ്പ് (കുപ്പായം). പാണിസ്ഥ ഗിഞ്ചിറാസഞ്ചി = കയ്യിലിരിക്കുന്ന ഗിഞ്ചിറാസഞ്ചി (ഗിഞ്ചിറ ഇടാനുള്ള സഞ്ചി). പാണിവാദൻ = കൈത്താളക്കാരൻ (കൈക്കൊണ്ടു വാദ്യം വായിക്കുന്നവൻ). കൂസാത്തവൻ = ആരെയും കൂട്ടാക്കാത്തവൻ.

വല്ലകീഗാനവിലാസം = വീണവായനയുടെ സംഗീതഭംഗി. വല്ലകി = വീണ. വാദകൻ = വാദ്യക്കാരൻ. അഞ്ജസാ = ഉടൻതന്നെ. നാദകല്ലോലം = നാദത്തിന്റെ തിരയിളക്കം. ജതി = 'തക്കിട തിക്കിട തജ്ജം' എന്നും മറ്റുമുള്ള ചൊൽക്കെട്ട്. മംഗലവാദ്യതരംഗപാലാഴി = മംഗലമായ. വാദ്യതരംഗങ്ങളുടെ (തിരകളുടെ) പാലാഴി. ഊരുവിൽ =

## സർപ്പദർപ്പ ശമനം

ഉത്തരദേശ സഞ്ചാരം കഴിഞ്ഞൊ,രു
മദ്ധ്യാഹ്നനേരമൊരിക്കലേകാകിയായ്
വർണ്ണാശ്രമാദിവെടിഞ്ഞ ഭട്ടാരകൻ
മണ്ണാറശാലയണഞ്ഞു സന്തുഷ്ടനായ്
ഉച്ചതന്നുഷ്ണമസഹ്യമാ, യാകയാൽ
വിശ്രമത്തിനു കൊതിച്ചകത്തേറിനാൻ
ഉച്ചമായോരുമരങ്ങൾ തൻ ചോലയാൽ
സ്വച്ഛമാം മുറ്റമടുത്തു കണ്ടിടവേ
നിശ്ചയിച്ചങ്ങു നിഴൽപ്പരപ്പിൽസ്സ്വയം
വിശ്രമിച്ചൊട്ടു തളർച്ച തീർത്തീടുവാൻ

മാമരക്കൊമ്പിലിരുന്നു പക്ഷിവ്രജം
മാമുനിക്കോതി വിനീതമാം സ്വാഗതം.
കീരസന്ദോഹ മതീതനെക്കണ്ടുടൻ
ചാരുനാദേന വിളി,ച്ചകം പൂകുവാൻ
മന്ദനായുള്ള സദാലസൻ വന്നണ-
ഞ്ഞങ്കണത്തിന്റെ വഴിക്കു കൈകാട്ടിനാൻ.
തുംഗനായുള്ള തപസ്സ്വിയങ്ങപ്പൊഴേ-
യ്ക്കങ്കണത്തേയ്ക്കു നടന്നു നിശ്ശങ്കനായ്
ശീതമായുള്ള മരാമരച്ചോലമേൽ
ശീതവാതേന വിരുന്നുമേറ്റീടിനാൻ
അപ്പൊഴേയ്ക്കങ്ങൊരനാഗത ശ്മശ്രുവാം
വിപ്രനാം ബാലകനോടിയെത്തീടിനാൻ
സംഭ്രമത്തോടവനേവ മത്താപസൻ-

---

തുടയിൽ. മസ്തകം = തല.

വാദനം = വായന (ഗിഞ്ചിറ വായന). വാദകൻ = വാദ്യക്കാരൻ. സർവവിദ്യാസു സംപുഷ്ടവിജ്ഞാനി = സർവ വിദ്യകളിലും സംപുഷ്ടമായ വിജ്ഞാനമുള്ളവൻ. സമാഹിതാഖണ്ഡലൻ = സന്യാസിശ്രേഷ്ഠൻ. സമാഹിത+ആഖണ്ഡലൻ = സമാഹിതാഖണ്ഡലൻ. ആഖണ്ഡലൻ = ഇന്ദ്രൻ. വിദ്യതൻ രാജൻ = വിദ്യാധിരാജൻ. അടികൂപ്പി = പാദനമസ്കാരം ചെയ്ത്.

പാണിവാദോത്തമൻ = ശ്രേഷ്ഠനായ വാദ്യക്കാരൻ. പാണി(കൈ)കൊണ്ട് താളം വാദനം ചെയ്യുന്ന (വായിക്കുന്ന) തുകൊണ്ടാണ് പാണിവാദൻ എന്നു പറയുന്നത്. ഛത്ര

മുമ്പിൽ നിന്നാശു വിളർത്തു ചൊല്ലീടിനാൻ
മറ്റുജാതിക്കു പിറന്നവർക്കാർക്കുമീ,
മുറ്റത്തിലേറിയിരുന്നുകൂടെന്നുമേ
കുറ്റമായ്ത്തീരുമിരുന്നുവെന്നാകിലോ.
ശിക്ഷയും തത്ര ലഭിച്ചുവെന്നും വരാം.
തമ്പുരാനിങ്ങു പറഞ്ഞുവിട്ടെന്നെയീ-
സംഭവം കണ്ടു; - പറഞ്ഞു വിട്ടീടുവാൻ
ശിക്ഷനൽകേണ്ട മനയ്ക്കലെത്തമ്പുരാ-
നെത്തിടും മുമ്പു ഗമിക്കയല്ലേ ഗുണം?

വിപ്ര വാക്യം ബത കേട്ടപാടേ, സ്വയം-
വിപ്രനായോരു മുനീശൻ ചിരിച്ചുപോയ്
ക്ഷേത്രമുറ്റത്തുമിരിക്കുവാൻ ജാതിയോ?
ശ്രോത്രിയനെന്തു തരം താണതിങ്ങനെ?
എന്തുമിങ്ങീശ്വരസന്നിധാനത്തിലൊ-
ന്ന, ന്തണന്മാർക്കിതറിഞ്ഞുകൂടെന്നതോ!
അന്തണൻ വേദമറിഞ്ഞവൻ തന്നെയാ-
ണെങ്കി,ലെന്തിന്നു മനസ്സിലീയന്തരം?
സ്വന്തകാര്യത്തിനു വേണ്ടി വേദത്തിനെ-
പ്പന്തടിക്കുന്നവനാകരുതന്തണൻ
ബ്രഹ്മവിജ്ഞാന മുണർന്നവൻ ബ്രാഹ്മണൻ,
ബ്രഹ്മജ്ഞനെങ്ങു വിഭാഗീയചിന്തനം?
എന്തസംബന്ധമീയെമ്പ്രാൻ തിരുമേനി-
യന്തണൻ ചൊല്ലിയയച്ചതും, കേവലം?
നാഗപ്രതിഷ്ഠയുറച്ചോരിസ്ഥാനത്തു

---

പതി = ചക്രവർത്തി. ഗിഞ്ചിറ ഛത്രപതി - ഗിഞ്ചിറ വായനക്കാരിൽ ചക്രവർത്തിയായ വൻ - ശ്രേഷ്ഠനായ ഗിഞ്ചിറ വായനക്കാരൻ. തകിലാളൻ = തകിൽ കൊട്ടുന്നവൻ.

വണിഗ്വരൻ = കച്ചവടക്കാരൻ. ഗേഹമതിങ്കൽ = വീട്ടിൽ. വിശ്രാന്തൻ = വിശ്രമിക്കുന്നവൻ. ആര്യയോഗീശപദാംബുജാതങ്ങളിൽ = ശ്രേഷ്ഠനായ യോഗീശന്റെ പാദകമലങ്ങളിൽ.

ശോണാഭം = ചെമപ്പുനിറം കൊണ്ടു ശോഭിക്കുന്ന. ചെമ്പറപ്പൂനിര = ചെമന്നപൂനിര. ചെമ്പറ = ചെമന്ന. തമോവിസ്തൃതി = ഇരുട്ടിന്റെ പരപ്പ്. മന്ദേതരം = പെട്ടെന്ന്. ഹംസദീപം = ഹംസത്തിന്റെ രൂപം മുകളിലുള്ള വിളക്ക് - ഹംസവിളക്ക്. ഗൃഹമംഗല =

യോഗിചിത്തം ലയിക്കുന്നു, പരാത്മനി
നാഗരെന്നുള്ളതു സർപ്പസങ്കല്പമ-
ല്ലാഗമരൂപ പരബ്രഹ്മ ഭാവനം
കുണ്ഡലിപോലെ വളഞ്ഞു സത്താഭമായ്
രണ്ടിനോടൊന്നരചേർന്ന ചുറ്റായ് സ്വയം
രണ്ടിനോടങ്ങൊരു രണ്ടും ദലമാർന്ന
പുണ്ഡരീകത്തിലധോമുഖഭാവമായ്
അണ്ഡമായെന്തിനു, മന്ത്രമൂലാധാര-
മണ്ഡലത്തിങ്കലുറങ്ങി വാഴുന്നതാം
കുണ്ഡലിന്യാഖ്യ പരാശക്തിതന്നെ നാം
കൊണ്ടാടിടുന്നിതു നാഗരായെങ്ങുമേ.
ഇപ്പരബ്രഹ്മവിഭാവനം തന്നെ നാം
സർപ്പരൂപത്തിലറിഞ്ഞു പൂജിപ്പതും.
ദക്ഷിണവേദ വിചാരമാർഗ്ഗങ്ങളിൽ
ശിക്ഷിതമാകുമിക്കുണ്ഡലിനീമതം
ഉത്തരദേശ സമാഹിതന്മാർക്കുമി-
ത്തത്ത്വമതീവരഹസ്യമജ്ഞാതമാം
നിത്യമിത്തത്ത്വ വിചാരത്തിലെപ്പൊഴും
തത്ത്വവിജ്ഞാനി രമിക്കുന്നു പൂർണ്ണമായ്.
ഇത്തരമൊന്നുമറിഞ്ഞുകൂടാത്തൊരു
വിപ്രനോടെന്തു കഥിപ്പൂഞാനുത്തരം?
ഇങ്ങനെയുള്ള വിചാരങ്ങളാർന്നുകൊ-
ണ്ടങ്ങനെതന്നെയിരുന്നു യോഗീന്ദ്രനും
നേരവുമൊട്ടു കഴിഞ്ഞി,തില്ലത്തിലെ
ക്കാരണോരായ മഹീസുരൻ ഗൂഢമായ്

---

ഗൃഹത്തിനു മംഗലമായവൾ - ഗൃഹനായിക. ദീപികാ = വിളക്ക്. കൊച്ചുകൾ = കൊച്ചുങ്ങൾ (കുട്ടികൾ). അർഭകരെ = കുട്ടികളെ. പരബ്രഹ്മനിലീനയോഗീശൻ = പരബ്രഹ്മത്തിൽ ലയിച്ച യോഗിശ്രേഷ്ഠൻ. കാമിതം = ആഗ്രഹം. സദാനന്ദസദ്രസം = നിത്യാനന്ദരസം. താപത്രയം = ആധിഭൗതികം, ആദ്ധ്യാത്മികം, ആധി ദൈവികം എന്ന മൂന്നു ദുഃഖം. സക്തി = താല്പര്യം (ലൗകികമായ ആസക്തി). നാമജപേന = നാമജപം കൊണ്ട്. ദുർവാരം = നിവാരണം ചെയ്യാൻ കഴിയാത്ത. ഭവബന്ധം = സംസാരബന്ധം. സർവേശനായി = ഈശ്വരനായിക്കൊണ്ട്. ജന്മവിച്ഛിന്നി = ജന്മവിച്ഛേദം (ജന്മം നശിക്കൽ). ജന്മവിച്ഛേദം എന്നതിലെ 'ജ' കാരവും, പാപനാശനം എന്നതിലെ 'പ' കാരവും ചേർന്നതാണ് 'ജപ' ശബ്ദം.

കോലായിലെത്തി, മഹാമുനിപുംഗവൻ
ചേലായിരിക്കുമിടത്തു നോക്കീടിനാൻ
കൂസലില്ലാതെയിളം കാറ്റുമേറ്റുകൊ-
ണ്ടാസീനനായ മുനീശനെ കാണവേ
ഉള്ളം കലങ്ങിമറിഞ്ഞു, കോപത്തിനാൽ-
തുള്ളിത്തുടങ്ങി മനയ്ക്കലെത്തമ്പുരാൻ
'കല്പന ധിക്കരിക്കുന്നുവോ പാദജൻ?'
ദൃഷ്ടിചെമന്നു മറിഞ്ഞു നമ്പൂതിരി,
ധൃഷ്ടനായിട്ടു സരോഷമാക്രോശിച്ചു,
കഷ്ടമേ, തത്ര നിയന്ത്രണം വിട്ടയാൾ
'ധിക്കാരിയാകുമിപ്പാദജ പാപിതൻ
ധിക്കാരമിന്നു നിറുത്തുന്നതുണ്ടു ഞാൻ"
ഉൾക്കാമ്പിലേവമുറച്ചു കൊണ്ടന്തണൻ
നിൽക്കാതകത്തു കടന്നു കേറീടിനാൻ
അക്ഷമാദേവനുദഗ്രൻ നിലവറ-
യ്ക്കെത്തിയിരുന്നു ജപം തുടങ്ങീടിനാൻ
സർപ്പമന്ത്രങ്ങളനേക, മാവാഹനം
തത്ര ചെയ്തീടുവതിന്നു ചിന്തിച്ചുടൻ
ഉന്നതജാതികളായ സർപ്പങ്ങളെ-
തന്നുടെ മന്ത്രബലത്തിനാലപ്പൊഴേ
ആവതുപോലെയാവാഹനം ചെയ്തുകൊ-
ണ്ടാവിശ്വവന്ദ്യനു നേർക്കയച്ചീടിനാൻ
ചീറിപ്പുളഞ്ഞു ഫണങ്ങളും പൊക്കിവ-
ന്നേറുമാ വീരഫണീന്ദ്രരെക്കാണവേ

---

'ജകാരോ ജന്മവിച്ഛേദഃ
പകാരഃ പാപനാശനം' - എന്നു ജപലക്ഷണം.

ഏകാനുഭൂതി = ഏകമായ ഈശ്വരനെപ്പറ്റിയുള്ള അനുഭൂതി. പാരത്രികഭോഗം = പരലോകസുഖം. യോഗം = യോഗവിദ്യ. സർവഥാ = എല്ലാ പ്രകാരത്തിലും. മഹാഭോഗ മുണ്ണാൻ = വിപുലമായ ലൗകിക സുഖങ്ങൾ അനുഭവിക്കാൻ. അഘംനശിക്കാൻ = പാപം ഇല്ലാതാകാൻ.

**ജീവകാരുണ്യനിരൂപണം**

സമാദരാർഹൻ = ബഹുമാനിക്കപ്പെടാൻ അർഹതയുള്ളവൻ (ബഹുമാന്യൻ).

പാരം ചിരിച്ചു മനസ്സിലത്താപസൻ
വാരുറ്റതന്റെ തപസ്സുണർത്തീടിനാൻ.
കണ്ണുമടച്ചു കരങ്ങൾ കാട്ടീടവേ
വന്നുതുടങ്ങി വരിയ്ക്കു വൻ കീരികൾ
പന്നഗരോടു കടന്നു ചെന്നേൽക്കുവാൻ
സന്നദ്ധരാക്കിയടുത്തു വിട്ടീടിനാൻ
കീരിയെക്കണ്ടു വിറച്ചുകൊണ്ടെത്രയും
ഭീതരായോടിമറഞ്ഞു നാഗങ്ങളും
ചാരത്തുകണ്ട പൊളിഞ്ഞ മാളങ്ങളിൽ
കേറിച്ചുരുണ്ടു കിടന്നും വിറയ്ക്കയായ്!

സംഭവം കണ്ടുടനത്ര സംഭീതനായ്
തമ്പുരാനദ്ഭുതസംഭ്രമാദ്യങ്ങളാൽ
ഓടിയണഞ്ഞു മഹർഷിപാദങ്ങളിൽ
പാടേകിടന്നു നമസ്കരിച്ചീടിനാൻ
ചാടിയെണീറ്റു കരങ്ങൾ കൂപ്പിസ്സ്വയം,
കൂടകർമ്മങ്ങൾ പൊറുക്കാനപേക്ഷയായ്.
വാടിവരണ്ടുനില്ക്കുന്ന നമ്പൂതിരി-
പ്പാടിനെ നോക്കിഹസിച്ചു യോഗീന്ദ്രനും

മന്ത്രശക്തിക്കു ജയിക്കാൻ കഴിയുമോ?
ഹന്ത! തപസ്വിതൻ യോഗതേജസ്സിനെ!
സർവമവർക്കു വശപ്പെട്ടതല്ലയോ!
സർവോപരിസ്ഥിതരല്ലയോ യോഗികൾ!

---

ഉത്തുംഗതാംപൂണ്ടൊരു ഫാലം = ഉയർന്ന നെറ്റി. ഉത്തരാസംഗം = ഉത്തരീയം (രണ്ടാംമുണ്ട്). സന്നതി = വണക്കം. തർക്കവാരാകരപാരഗാഢ്യൻ = തർക്കമാകുന്ന സമുദ്രത്തിന്റെ മറുകര പ്രാപിച്ചവരിൽ ശ്രേഷ്ഠൻ. വാരാകരം = സമുദ്രം. പാരം = മറുകര. ആർന്നോൻ = ആർന്നവൻ - പ്രാപിച്ചവൻ. വാദവിക്രമിവർഗ്ഗമതംഗ പഞ്ചാനനൻ = വാദത്തിൽ പരാക്രമികളായവരുടെ വർഗ്ഗമാകുന്ന മതംഗങ്ങൾക്ക് (ആനകൾക്ക്) പഞ്ചാനനൻ (സിംഹം). ആയിട്ടുള്ളവൻ. സിംഹം ആനയെ എന്ന പോലെ എതിർവാദികളെ തകർക്കുന്നവൻ എന്നു സാരം. തൃപ്പദദാസൻ = ചട്ടമ്പിസ്വാമികളുടെ പാദദാസൻ. ഉദാരൻ = ശ്രേഷ്ഠൻ. നന്ദിച്ച് = സന്തോഷത്തോടുകൂടി. പരാതീതൻ = സർവത്തേയും അതിക്രമിച്ചവൻ (സർവോൽക്കൃഷ്ടൻ). പുഷ്പാസ്തൃതബന്ധുരമാക്കിയ = പൂവിരിച്ച് മനോഹരമാക്കി. ആസ്തൃതം

## പാണിവാദ പരാജയം

വിദ്യാധിരാജ മഹാമുനി പുംഗവൻ
ഹൃദ്യാഭിവന്ദ്യചരിത്രനങ്ങേകദാ
പേരെഴും പന്മനയെന്ന ദേശത്തിനെ
പാദപരാഗപവിത്രമാക്കീടിനാൻ.
കുമ്പളത്തെന്ന വിശസ്തഗേഹത്തിന്റെ
മുമ്പിൽ നിന്നൊട്ടു പടിഞ്ഞാറുദിക്കിലായ്
ഉല്ലസിക്കുന്നൊരു 'പാണയക്കാവി'ലെ
ച്ചോല്ലെഴും നാഗത്തറയ്ക്കു സമീപമായ്
പാരം പടർന്നു പരന്നുലാവുന്നതാം
ശീതളമായ മരാമരച്ചോലയിൽ
പൂമരക്കൂട്ടമുതിർത്ത വെൺപൂക്കളാം
തൂമാവദാത ദുകൂലാസ്തൃതാഭമായ്
രഞ്ജിതമായി, സുഗന്ധസമ്പൂർണ്ണമായ്
മഞ്ജുളമായ ചണക്കട്ടിലിൽ സ്വയം
കോമള വിഗ്രഹനായ ഭട്ടാരകൻ-
മാമുനി ദേവനിരുന്നരുളീടവേ,
വാർത്തയറിഞ്ഞയലാളരെത്തീടിനാർ
തീർത്ഥപാദേശമുനീശനെക്കൈതൊഴാൻ
ചീർത്തമോദേന ജനങ്ങളെല്ലാരുമേ
കീർത്തനം പാടിയിരുന്നു മുന്നിൽസ്സ്വയം.
വന്നൊരാളങ്ങൊരു വൈണികനെത്രയും
മുന്നിലിരുന്നു വിപഞ്ചിവായിക്കയായ്.
താലവൃന്ദത്തിൽക്കരാംഗുലികൊണ്ടതിൻ.

---

= വിരിക്കപ്പെട്ട. പര്യങ്കം = കട്ടിൽ. കണ്ണൻ = കൃഷ്ണൻ. വെടിയും പറഞ്ഞ് = നേരമ്പോക്കുകൾ പറഞ്ഞ്. പുരോഭൂവി = മുമ്പിൽ. ഭക്ഷണത്തിന്നു കൊതിച്ചിരിക്കുന്നാഖു ഭക്ഷകൻ = ആഖു ഭക്ഷകൻ = ആഖുവിനെ (എലിയെ) ഭക്ഷിക്കുന്നവൻ - പൂച്ച. തെല്ലലിവെന്നി = അല്പം പോലും അലിവു കൂടാതെ. എന്നി = എന്നിയേ (കൂടാതെ). ആയതേ = അതുതന്നെയാണ്. ഭാവവിഭേദം = ഭാവഭേദങ്ങൾ. വിലാസം = ഭംഗി. വിഡാലസംപീഡനം = പൂച്ചയെ പീഡിപ്പിക്കൽ. വിഡാലം = പൂച്ച.

വചസ്സുകൾ = വാക്കുകൾ. തപാനുതാപസമേതൻ = ദുഃഖത്തോടും പശ്ചാത്താപത്തോടും കൂടിയവൻ. താപം = ദുഃഖം. അനുതാപം = പശ്ചാത്താപം. സമേതം = കൂടിച്ചേർന്നത്. ആദരത്തിന്ന് = സ്വാമികളോടുള്ള ആദരവിന്. വിലോപം ലോപം (കുറവ്).

താളം പിടിച്ചു രസിച്ചു യോഗീന്ദ്രനും,
മേളത്തിനൊത്തു ശിരസ്സുമാട്ടിക്കൊണ്ടു
മേളം കലർന്നു വസിക്കും ദശാന്തരേ,
നീട്ടിവളർത്തിയ കേശവും, ഹന്ത! കാൽ-
മുട്ടോളമുള്ള വെളുത്ത കൂർപ്പാസവും
പാണിസ്ഥ ഗിഞ്ചിറാ സഞ്ചിയുമായൊരു
പാണിവാദൻ തത്രവന്നു കരേറിനാൻ
പേരെടുത്തുള്ള മഹാ പാണിവാദനാ-
ണാരെയുമത്ര കൂസാത്തവനെങ്കിലും
ആദരവോടു നമിച്ചു ഭക്ത്യാ, തീർത്ഥ-
പാദമണഞ്ഞു, രസിച്ചിരുന്നീടിനാൻ
വല്ലകീഗാന വിലാസം നിലയ്ക്കവേ,
മെല്ലവേ സഞ്ചിതുറക്കയായ്, വാദകൻ,
ഗിഞ്ജിറയങ്ങു പുറത്തെടുത്തഞ്ജസാ
പുഞ്ചിരിയോടു തുടങ്ങി വായിക്കുവാൻ.
സ്വച്ഛമായിട്ടു തുടർന്നൊരാ വാദന-
മുച്ചമായിട്ടു കരേറി മന്ദം ക്രമാൽ.
പിന്നെയൊന്നങ്ങവരോഹണാരോഹണ-
മെന്നമട്ടുള്ളൊരു നാദകല്ലോലമായ്
സുന്ദരനാനാ ജതികൾ തൻ ഭേദമായ്
മംഗലവാദ്യതരംഗ പാലാഴിയായ്.
ഹൃദ്യമാം വായന കേട്ടുമോദിച്ചുടൻ
ഭട്ട പാദേശ മുനീശ്വരൻ താനുമേ
ഊരുവിൽത്താളമടിച്ചു, തൻ മസ്തകം
ചാരുവായാട്ടി രസിച്ചിരുന്നീടിനാൻ.

---

തൂണി = അമ്പുറ. വാരിധിപോലെ പരന്ന് = കടൽപോലെ പരപ്പേറിയതും, പൂരങ്ങളാൽ പൂരിതമായ് = കയങ്ങളെക്കൊണ്ടു നിറഞ്ഞതും, അഭിഗമ്യ വിപന്നാ = കടന്നു ചെല്ലാൻ പ്രയാസമുള്ളതും, പാരമറുന്ന = മറുകര കാണാൻ കഴിയാത്തതും ആയ. തർക്കസമുദ്ര സഞ്ചാരം = തർക്കശാസ്ത്രമാകുന്ന സമുദ്രത്തിലുള്ള സഞ്ചാരം. പൂരം = കയം. വിപന്ന = വൈഷമ്യമുള്ള. ബാണാളികൾ = അസ്ത്രങ്ങൾ. ബാണ+ആളി = ബാണാളി. ആളി = കൂട്ടം. പണ്ഡിതാഖണ്ഡലൻ = പണ്ഡിതേന്ദ്രൻ. ഖണ്ഡനദണ്ഡനം = ഖണ്ഡനമാകുന്ന പ്രഹരം. ആപഗ = നദി. നിബന്ധനം = ഗ്രന്ഥം.

തിര്യക്ക് = വിശേഷ ബുദ്ധിയില്ലാത്ത ജീവികൾ. മനുഷ്യപര്യന്തം = മനുഷ്യൻ വരെ. പരാപരൻ = ശ്രേഷ്ഠൻ. യോഗീശ വംശകലേശൻ = യോഗീശവംശത്തിനു ചന്ദ്രൻ.

വാദനം കൊണ്ടു കൃതാർത്ഥനായീടുമാ
വാദകൻ മന്ദമെണീറ്റു പിന്മാറവേ
ഭട്ടപാദൻമുനി, സർവവിദ്യാസു സം-
പുഷ്ട വിജ്ഞാനി സമാഹിതാഖണ്ഡലൻ,
വിദ്യുതൻ രാജ,നുടൻ സ്വയം ഗിഞ്ചിറ-
ക്കൊട്ടുവാങ്ങിച്ചൊരു താളമിട്ടീടിനാൻ
എത്രയും ദുർല്ലഭമായ താളത്തിലൊ-
ന്നത്രയും ഭംഗികലർന്നു കേട്ടീടവേ,
വിസ്മയപ്പെട്ടു വിശിഷ്ടനാം വാദകൻ
വിഭ്രമിച്ചാശു മിഴിച്ചിരുന്നീടിനാൻ
പെട്ടെന്നെഴിച്ചു മുനീന്ദ്രപാദാംബുജം
കെട്ടിപ്പിടിച്ചു കിടന്നു ചൊല്ലീടിനാൻ
"ആണ്ടവൻ താനവിടുന്ന, തല്ലായ്കിലി-
ങ്ങാവുകില്ലിദ്രുത താളമിട്ടീടുവാൻ
ആയതെനിയ്ക്കുപദേശമായേകുവാ-
നീയടികൂപ്പി വണങ്ങിടുന്നേൻ വിഭോ"
പാദം പിടിച്ചു കൊതിച്ചപേക്ഷിക്കുന്ന-
പാണിവാദോത്തമൻ തന്റെ മനോരഥം,
മാനിച്ചു, മന്ദഹസിച്ചു ഭട്ടാരകൻ-
താനുടനങ്ങുപദേശിച്ചു താളവും.
എത്ര പരിശ്രമിച്ചിട്ടുമാ ഗിഞ്ചിറ-
ഛത്രപതിക്കു വിചിത്രതാളം സ്വയം
അത്ര ശരിയ്ക്കു വായിക്കുവാനായതി-
ല്ലെത്രയോ വട്ടമടിച്ചുനോക്കീടിലും.
ചൊല്ലെഴുമത്തകിലാളന്റെ കൈകളിൽ

---

കലേശൻ = ചന്ദ്രൻ. ശീതഗുബിംബം = ചന്ദ്രബിംബം. ശീതഗു = ചന്ദ്രൻ. താവകം = അങ്ങയുടെ.

ഗന്ധർവോച്ചാടനം

പൗർണ്ണമിനാളിൽ = വെളുത്തവാവു നാളിൽ. പൗർണ്ണിമൻ = സന്യാസി. നിജാഢ്യഭക്താഗ്രിമൻതൻ നിലയത്തിനകത്ത് = തന്റെ ആഢ്യനായ ഒരു ഭക്തന്റെ വീട്ടിൽ. നികേതനാധീശ്വരൻ = ഗൃഹനായകൻ. വിലോപം = കുറവ്. നന്ദിനിമൂലം = പുത്രിനിമിത്തം. ഭട്ടാരകൻ = ശ്രീ ചട്ടമ്പിസ്വാമികൾ. സ്വയം നന്ദിതനായ = സ്വയം സന്തുഷ്ടനായ. ആനന്ദസുധാർണ്ണവം = ആനന്ദമാകുന്ന അമൃതക്കടൽ. പൊന്തിവന്നു = ഉയർന്നുവന്നു.

തെല്ലുമത്താളമൊതുങ്ങാതിരിക്കയാൽ
ഉല്ലാസമോടുമതിൻപ്രയോഗങ്ങളെ
ചൊല്ലിക്കൊടുത്തു മുനീശ്വരൻ പിന്നെയും.

കിട്ടാതിരുന്ന നിധിക്കോപ്പു കൈകളിൽ
കിട്ടിയാലെന്നതുപോലെ, സന്തുഷ്ടനായ്
ശിഷ്ടനായുള്ളൊരു പാണിവാദൻ സ്വയം
ഭട്ടപാദേശ പദത്തിൽ വീണീടിനാർ

## നാമജപ മാഹാത്മ്യം

അന്നൊരു കാലമത്തീർത്ഥപാദൻ മുനി
ചെന്നു കരേറിനാൻ സായാഹ്നവേളയിൽ
തന്നുടെ ഭക്തനായോരു വണിഗ്വരൻ-
തന്നുടെ ഗേഹമതിങ്കലുല്ലാസിയായ്
ചെന്നുടനത്ര വരാന്ത തന്നുള്ളിലായ്
ചെന്നു കരേറിയിരുന്നു വിശ്രാന്തനായ്.
ധന്യനായുള്ള മഹാമുനി പുംഗവൻ
വന്നതറിഞ്ഞു ഗൃഹേശനെത്തീടിനാൻ
പാദം കഴുകിയത്തീർത്ഥ ജലം കുടി-
ച്ചാദരവോടു നമിച്ചു പാദങ്ങളിൽ
ഭാര്യാ തനയരും വന്നു വണങ്ങിനാർ
ആര്യനായോരു മുനീശപാദങ്ങളിൽ

അംബരമത്ര തുടുത്തു ശോണാഭമായ്,
ചെമ്പറപ്പൂനിരപോലെ ശോഭിച്ചിതേ
അസ്തമനാർക്കനണഞ്ഞു മന്ദം തമോ-
വിസ്തൃതിയെങ്ങുമുയർന്നു മന്ദേതരം.

---

സുധാംശുബിംബം = ചന്ദ്രബിംബം. വെൺചന്ദ്രികാ സന്നിപാതേന = വെളുത്ത ചന്ദ്രികയുടെ നിപാതം (വീഴ്ച) കൊണ്ട്. മന്ദിരാധീശ = ഗൃഹനായിക. മഹാമഹർഷീശ്വരം = മഹാമഹർഷീശ്വരനായ ചട്ടമ്പിസ്വാമികളെ. പക്ഷമോടാശുവിളിച്ചു = സ്നേഹത്തോടെ ക്ഷണിച്ചു. ശാർവരീഭക്ഷണത്തിന് = അത്താഴത്തിന്. ശാർവരി = രാത്രി. രാത്രിയിലുള്ള ഭക്ഷണമാണല്ലോ അത്താഴം. സമ്മദം പൂണ്ട = സന്തോഷം നിറഞ്ഞ. സമ്മദം = സന്തോഷം. വചസ്സ് = വാക്ക്. സംയതൻ = സന്യാസി. മന്ദഹാസേന = മന്ദഹാസത്തോടുകൂടി. മന്ദേതരം = ഉടനെ (പെട്ടെന്ന്). നിശാശനം = നിശ + അശനം = നിശയിലെ (രാത്രിയിലെ) അശനം (ഭക്ഷണം). ഇത്തരം = ഇപ്രകാരം. തസ്യ = അദ്ദേഹത്തിന്റെ (ചട്ടമ്പിസ്വാമികളുടെ). ചത്വരം = മുറ്റം. വീടിന്റെ പടിഞ്ഞാറുവശത്താണ് പടിപ്പുര. കിഴക്ക് പ്രധാനഗൃഹവും.

തേച്ചുമിനുക്കി, വെളുത്ത പൂമാലയും-
ചാർത്തി, വിളക്കിയെടുത്തു കത്തിച്ചതാം
മംഗലമായൊരു ഹംസദീപം, ഗൃഹ-
മംഗലവന്നു വരാന്തമേൽ വയ്ക്കയായ്
അന്തിനേരത്തു കൊളുത്തുമദ്ദീപികാ-
മുമ്പിലണഞ്ഞു ഭക്ത്യാദരപൂർവകം
ചമ്രംപടിഞ്ഞു കുമാരരെല്ലാവരും
കുമ്പിട്ടിരുന്നു ജപിച്ചു നാമങ്ങളും
ഉച്ചത്തിലുള്ള ജപം കഴിഞ്ഞീടവേ
കൊച്ചുകളൊക്കെയെഴിച്ചു, പോയീടുവാൻ.
അപ്പൊഴേയ്ക്കർഭകരെസ്സ്വയം മുന്നിലേ-
യ്ക്കുൾപ്രിയമോടു വിളിച്ചു ഭട്ടാരകൻ.
ഹൃഷ്ടസമ്മോദമടുത്തു ചെന്നീടുമ-
ക്കുട്ടികൾക്കുമ്മ കൊടുത്തു യോഗീശ്വരൻ.
കെട്ടിപ്പുണർന്നു തടഞ്ഞുനിർത്തിസ്സ്വയം
വട്ടത്തിലാശു വിളിച്ചിരുത്തീടിനാൻ.
ഊഢസമ്മോദമിരുന്ന കുഞ്ഞുങ്ങള-
പ്പാടു രസിച്ചു പൊട്ടിച്ചിരിച്ചീടുവാൻ
ഗാഢസന്തോഷമുരച്ചാൻ കഥകളും
കൂടിക്കലർന്നു രസിച്ചു ലീലാപരൻ
ഇഷ്ടമാണെപ്പൊഴുമിമ്മഹായോഗിക്കു
കുട്ടികളോടുരസിച്ചിരുന്നീടുവാൻ
അപ്പരബ്രഹ്മനിലീന യോഗീശനു-
മപ്പൊഴങ്ങോട്ടൊരു കുട്ടിയായ് മാറിടും.

---

ഇവയ്ക്കിടയ്ക്കുള്ള മുറ്റം. സ്വാമികൾ പടിപ്പുര വരാന്തയിലാണല്ലോ ഇരിക്കുന്നത്. നിവാസനാഥൻ = ഗൃഹനായകൻ. സത്ത്വവാൻ = സത്ത്വമുള്ളവൻ. വ്യസനം വന്നാലും അഭ്യുദയം വന്നാലും മനസ്സിനു യാതൊരു ഭാവഭേദവും ഉണ്ടാകാത്തവൻ.

'അവികാരകരംസത്ത്വം
വ്യസനാഭ്യുദയാഗമേ' - എന്ന് സത്ത്വലക്ഷണം.

ഇന്ന് = ഈ ദിവസം (വെളുത്തവാവു ദിവസം). ഗന്ധർവപിശാചൻ = പിശാചനയാ ഗന്ധർവൻ. 'ഭൂലോകസ്വർഗ്ഗങ്ങളുടെ ഇടയിൽ സഞ്ചരിക്കുന്ന പിശാചവിശേഷമാണ് ഗന്ധർവൻ' എന്നാണു സങ്കല്പം. ഗദംവന്നുപോയോരു മഹാരോഗി = രോഗം വന്ന്

ലീലയാലേവമുരക്കും കഥകേട്ടു-
ബാലകരൊക്കെ രസിച്ചിരുന്നീടവേ,
നാമജപത്തിൻ മഹത്വമെന്തെന്നുടൻ
സാമോദമങ്ങൊരു ചോദ്യമെയ്തീടിനാൻ
ഉത്തരമൊന്നുമുരപ്പതാവാ-തെയ-
ക്കുട്ടികളാശു മിഴിച്ചിരുന്നീടവേ
ഈശ്വരനാമ ജപത്തിനാൽ വന്നിടും-
ശാശ്വത സൗഖ്യമെന്തെന്നരുളീടിനാൻ:-

"നാമജപത്തിനു തുല്യമോതീടുവാൻ
ഭൂമിയിലില്ലൊരു പൂജയും യാഗവും.
കാമിതമാശു ഫലിച്ചു, സർവേശ്വര
പ്രേമ രസത്തിൽ മനസ്സലിഞ്ഞീടുമേ
ഇക്കലികാലമതിങ്കലിതിൽപ്പരം-
മുഖ്യമായില്ലൊരു പൂജയും പാർക്കുകിൽ
നാമജപത്തിനാൽച്ചിത്തമങ്ങീശ്വര-
സേവനമാണു തുടർന്നു പോരുന്നതും.
നാമജപത്തിലലിഞ്ഞലിഞ്ഞല്ലയോ
വേടനുമിങ്ങൊരു വാല്മീകിയായതും?
നാമജപത്തിനാൽ വേശ്യയാം പിംഗള-
രാമപാദാബ്ജരസം നുകർന്നില്ലയോ?
നാമജപത്തിനാലല്ലയോ വാനരം
രാമപ്രിയനായ് ഭവിച്ചതും ഭൂതലേ?
നാമരൂപത്തിലൊളിഞ്ഞിരിക്കും ദേവ-
നാമജപത്തിൻ മഹത്വമോതാവതോ?

---

മാറിയ ആൾ. ഗദം = രോഗം. തക്കം = സന്ദർഭം (സൗകര്യം). ആയത് = അക്കാര്യം = ഇന്നൊത്തതുമൂലം = ഇന്ന്+ഒത്തതുമൂലം. ഇന്ന് അക്കാര്യം ഒത്തുവന്നതു കൊണ്ട്. സുപ്തനായ്വന്നു = ഉറങ്ങിക്കഴിഞ്ഞു. അപ്പുമാൻ = ആ ഗൃഹാധിപൻ. അകത്തുചെന്ന് = വീട്ടിനുള്ളിൽ ചെന്ന്. നിഷ്പന്ദനായ് = അനക്കം കൂടാതെ. പാലകൂപാരം = പാൽ+അകൂപാരം = പാൽക്കടൽ. അകൂപാരം = കടൽ. വെണ്ണിലാവ് മുറ്റത്തിനെ പാൽക്കടലാക്കി മാറ്റി. പയോരുഹേ = താമരപ്പൂവിൽ. സംഭാവനത്തിന്നശക്യം = സങ്കൽപ്പിക്കാൻ കഴിയാത്തത്. സംഭാവനീയവചസ്സ് = ബഹുമാനിതനായ ചട്ടമ്പിസ്വാമികൾ പറയുന്ന വാക്കുകൾ. സംഭാവനം = സങ്കല്പിക്കൽ. നൂപുരദ്ധ്വാനം = കാൽച്ചിലമ്പിന്റെ ഒച്ച. പാതി രാത്രി കഴിഞ്ഞപ്പോൾ ചട്ടമ്പിസ്വാമികൾ പായിൽ എഴുന്നേറ്റിരിക്കുന്നു. അവിടെ എന്തൊ

എത്രയ്ക്കു നമ്മൾ ജപിക്കുന്നു നാമ, മി-
ങ്ങത്രയ്ക്കുവന്നു കരേറുന്നു ശാന്തിയും
നിത്യമാം നാമജപത്തിലാത്മാർത്ഥമായ്-
ചിത്തമുറയ്ക്കിലോ ചിത്തായി മാറിടാം.
സത്യമായുള്ള സദാനന്ദസദ്രസം
നിത്യം ഭുജിച്ചാത്മസത്യമറിഞ്ഞിടാം.
എത്രയുമത്ര വിശുദ്ധമാം ജീവനും,
തത്രകാലേന ലഭിച്ചിടും മുക്തിയും
ഭക്തിയോടീശ്വരനാമം ജപിക്കുകിൽ
ചിത്തത്തിനൊട്ടുവരില്ല താപത്രയം.
സക്തി സർവസ്വവുമാറു, മദ്ധ്യാത്മമാം
ശക്തിവർദ്ധിച്ചു, നശിപ്പു സംസാരവും.
ഭക്തിയാൽ നാമജപേന പൂവിട്ടുകൊ-
ണ്ടർച്ചിപ്പതാത്മ സമർപ്പണം തന്നെയാം.
ചിത്തേന്ദ്രിയങ്ങളുമത്ര തൻ, കർമ്മവു-
മർപ്പിക്കുമെങ്കിലോ, സർവസമർപ്പണം!!
സർവസമർപ്പണം ചെയ്യുവോർക്കെന്നുമേ
ദുർവാരമായ ഭവാർത്തിയുണ്ടായ്‌വരാ.
സർവേശനായിഹ സർവമർപ്പിക്കിലാ-
സർവത്തിലൊന്നായിടുന്നിതു നമ്മളും
ജന്മവിച്ഛിത്തിവരുത്തും 'ജ'കാരവും,
കർമ്മപാപത്തെയൊടുക്കും 'പ'കാരവും
ഒന്നിച്ചു ചേർന്നു വരുന്നതത്രേ 'ജപ'-
മെന്നുരയ്ക്കുന്നിതു തത്ത്വവിജ്ഞാനികൾ.

---

ക്കെയോ നടക്കുന്നു. എന്താണെന്ന് സങ്കല്പിക്കാൻ കഴിയുന്നില്ല. അവിടുന്ന് ആരോടോ സംഭാഷണം ചെയ്യുന്നുണ്ട്. പക്ഷെ വാക്കുകൾ വ്യക്തമല്ല. കുറച്ചു കഴിഞ്ഞപ്പോൾ അവ്യക്തമായ ഒരു നൂപുരധ്വനി കേൾക്കാറായി. ആരോ മുറ്റത്തു നിന്ന് നടന്നകന്നു പോയതുപോലെ. സ്വാമികൾ ഗന്ധർവനെ മടക്കി അയച്ചു എന്ന ധ്വനി. താരിൽ = പൂവിൽ. സരോരുഹേ = താമരയിൽ. നിവാസനാഥം = ഗൃഹനായകനെ. കണ്ണിനാലൊന്നു തലോടി = കടാക്ഷിച്ചു. ആവചച്ചന്ദനത്തിന്റെ വിലേപനം മൂലമായ് = സ്വാമിതിരുവടികളുടെ ആ വാക്കുകളാകുന്ന ചന്ദനത്തിന്റെ പുരട്ടൽ കൊണ്ട്. വചഃ+ചന്ദനം = വചച്ചന്ദനം. വാക്കുകളാകുന്ന ചന്ദനം. വിലേപനം = പുരട്ടൽ. ചന്ദനത്തിന്റെ ഗുണം തണുപ്പാണല്ലോ. ചന്ദനം പോലെ കുളുർമയേറിയ വാക്കുകൾക്കൊണ്ട് ആ ഗൃഹനാ

ആകയാൽപ്പാപജന്മാദികൾ മാറുവാ,
നേകാനുഭൂതി ലഭിച്ചു പാരത്രിക-
ഭോഗം നുകർന്നു മനശ്ശാന്തി നേടുവാൻ
യോഗത്തിനെക്കാളുമുത്തമ മിജ്ജപം!!

ഈശ്വരനാമജപത്തിനാലാർക്കുമേ
ക്ലേശവിനാശമുണ്ടാകുന്നു സർവഥാ
ശാശ്വതമായ സുഖം ലഭിക്കും, ജീവ-
വാസനവിട്ടു വിശുദ്ധമാകും മനം.
ആകയാലീശ്വര നാമസങ്കീർത്തന-
മാകുന്നവണ്ണമറിഞ്ഞു ചെയ്തീടുവിൻ
ചാകുംവരേയ്ക്കതു പോരുമല്ലോ, മഹാ-
ഭോഗമുണ്ണാനു, മഘം നശിക്കാനുമേ."

## ജീവകാരുണ്യ നിരൂപണം

കൊല്ലത്തൊരിക്കലതിഖ്യാതമാകുവോ-
രില്ലത്തിലെഗ്ഗൃഹനായകൻ സാദരം
ചെന്നപേക്ഷിക്കുകകാരണം, ഭോജന-
ത്തിന്നു ചെന്നെത്തി മഹാമുനിപുംഗവൻ
കൂടെയഞ്ചാറു പാദാശ്രിതന്മാരുമു-
ണ്ടായവരോടു കലർന്നെഴുന്നള്ളവേ,
പൂമുഖത്തിങ്കലൊരാള്ളു നില്ക്കുന്നതാ,
സാമാന്യനല്ല, സമാദരാർഹൻ സ്വയം
നീണ്ടു തടിച്ച ശരീര, മുത്തുംഗതാം-
പൂണ്ടൊരുഫാല, മുയർന്ന നാസാപുടം.

---

ഥന്റെ മനസ്സു തണുത്തു എന്നർത്ഥം. നന്ദി = സന്തോഷം. കൃതജ്ഞതയെന്നും അർത്ഥ മെടുക്കാം. ഗന്ധർവപീഡ മാറ്റിക്കൊടുത്തതിൽ സന്തോഷവും കൃതജ്ഞതയും രണ്ടുമു ണ്ടാകുമല്ലോ. ഭാതകൃത്യങ്ങൾ = പ്രഭാതകർമ്മങ്ങൾ. ഭിക്ഷകഴിച്ച് = ആഹാരം കഴിച്ച്. മന്ദേതരം = പെട്ടെന്ന് (ഉടൻതന്നെ). യാതനായ് = യാത്രയായി (പോയി). വിരാഗൻ = രാഗാദികൾ നശിച്ചവൻ. ഗന്ധർവന്റെ ബാധയിൽ നിന്ന് ആ കുടുംബത്തെ രക്ഷിച്ച തിൽ പ്രത്യേകമായ അഭിമാനമൊന്നും സ്വാമികൾക്കു തോന്നിയില്ല എന്നു സൂചിപ്പിക്കു ന്നു, 'വിരാഗൻ' എന്ന ഈ വിശേഷണം. ആമന്ത്രണം = യാത്രപറച്ചിൽ. ഗൃഹനാഥൻ മുതലായവരോട് യാത്രപറഞ്ഞ് സ്വാമികൾ പോയി എന്നർത്ഥം. പദാംബുജാതം = പദ+അംബുജാതം = പാദപദ്മം. അഞ്ചാറു മാസം വീണ്ടും കഴിഞ്ഞുപോയി. ഗൃഹനാ

ചുള്ളിക്കരയുള്ളൊരുത്തരാസംഗവും
വെള്ളമുണ്ടും ധരിച്ചുള്ളൊരു വേഷവും!!

ഭക്താന്വിതനാം ഭഗവാൻ മഹാമുനി-
സത്തമനായ തപസ്വിഭട്ടാരകൻ
മന്ദമായങ്ങു നടന്നു വന്നമ്മഹാ-
മന്ദിരത്തിൻ മലർമുറ്റമെത്തീടവേ
തൻമിഴികൾക്കണിപ്പൊൻ കണിപോലവേ
വന്നണയുന്ന വിശിഷ്ടതേജസ്സിനെ
സന്നതിയോടുമണഞ്ഞു സാഷ്ടാംഗമായ്
വന്ദനചെയ്തു വിനീതനായപ്പുമാൻ
ചുറ്റിലും നിന്ന ജനങ്ങളങ്ങപ്പൊഴേ-
യ്ക്കപ്പുരുഷോത്തമനെസ്സ്വയം കാണവേ
നിസ്തുലമായ സമാദരത്തോടുടൻ
ഹസ്തമുയർത്തി നമസ്കരിച്ചീടിനാർ.

നിന്നതാരെന്നറിയേണ്ടയോ, പണ്ഡിത-
മന്നവനായ പന്നിശ്ശേരി തന്നെയാം
തർക്കവാരാകരപാരഗാഢ്യൻ, വാദ-
വിക്രമിവർഗ്ഗമതംഗ പഞ്ചാനനൻ.
തൃപ്പദദാസനുദാരനപ്പൂരുഷൻ
തൽപ്പദം തൊട്ടു വണങ്ങി വാങ്ങീടവേ
സസ്മിത വക്ത്രനുദാരനാം യോഗിയും
ഹസ്തമുയർത്തി വിളിച്ചു തന്നന്തികേ!
ഒന്നിച്ചു പിന്നെ നടന്നു നീങ്ങീടിനാർ
നന്ദിച്ചു വീടിനകത്തു ചെന്നേറിനാർ.

---

ഥന്റെ മകൾക്ക് (ഇവൾക്കാണല്ലോ ഗന്ധർവപീഡയുണ്ടായിരുന്നതുകൊണ്ട് വിവാഹങ്ങൾ നടക്കാതിരുന്നത്). നല്ല വിവാഹാലോചന വന്നു = സ്വാമിയുടെ പാദങ്ങളിൽ തൊട്ടു വന്ദിച്ച് അദ്ദേഹത്തിന്റെ അനുഗ്രഹത്തോടുകൂടി വേണം മകൾ വിവാഹമണ്ഡപത്തിൽ കയറേണ്ടതെന്ന് ഗൃഹനാഥൻ ആശിച്ചു. പക്ഷെ സ്വാമികൾ എവിടെയാണെന്ന് എങ്ങനെ അറിയാനാണ്. അതോർത്ത് അയാൾ കുഴങ്ങി. ഭിന്നദേശത്ത് = വിവിധദേശങ്ങളിൽ. പരിസ്കന്ദനം = ചുറ്റിക്കറങ്ങൽ. പരിസ്കന്ദനം തന്നിലാളുന്ന = പരിസ്കന്ദനത്തിൽ ഏർപ്പെട്ടിരിക്കുന്ന. മഹാമഹർഷീശ്വരം = ആ മഹർഷിയെ. അന്തരാനന്ദമിയന്ന് = ഉള്ളിൽ നിറഞ്ഞ ആനന്ദത്തോടുകൂടി. സന്മണ്ഡപേ = വിവാഹമണ്ഡപത്തിൽ. അത്രയുംപേരും = ആ വിവാഹത്തിനു വന്നുകൂടിയവരെല്ലാം. തീർത്ഥപാദാരുണ

പാദം കഴുകിപ്പരം പരാതീതനെ
സ്സാദരമങ്ങെതിരേറ്റാൻ ഗൃഹാധിപൻ.
ഹന്ത! വെൺപട്ടുവിരിച്ചു, പുഷ്പാസ്തൃത-
ബന്ധുരമാക്കിയൊരുക്കിയിട്ടുള്ളതാം
പര്യങ്കമാർന്നു വിരാജിച്ചു, കാരുണ്യ
പര്യായമായ തപോധനൻ ശാന്തനായ്.
മറ്റുള്ളവരുമിരുന്നു, താഴത്തെഴും-
പുത്തനായുള്ളൊരു പായിലത്യാദരം
ഏവരുമങ്ങു മുനീശവാക്യാമൃതം
ആവതുപോലെ നുകർന്നിരുന്നീടവേ
തൽഗൃഹനായകനെത്തി വിനീതനായ്
വിദ്യാധിരാജമണഞ്ഞുണർത്തിക്കയായ്:-
"ഊണു വിളമ്പിവരുന്നങ്ങ,മൃതേത്തു-
കാലമായെങ്കിലകത്തെഴുന്നള്ളുവാൻ
പാരമുള്ളം കനിയേണ" - മെന്നീവിധ-
മാദരപൂർവമുണർത്തും ദശാന്തരേ
മുമ്പിലിരുന്നൊരു ഭക്തരൊന്നിച്ചുട-
നമ്പോടു മന്ദമകത്തെഴുന്നള്ളിനാൻ
ഭക്താനുകമ്പ കലർന്ന ഭട്ടാരകൻ
ഭക്തരൊന്നിച്ചു ഭുജിക്കാനിരിക്കയായ്
ഉണ്ണുവാൻ, ഗോകുലബാലരൊത്തമ്മണി-
വർണ്ണനാം കണ്ണനിരുന്നവണ്ണം, പുരാ.

ഓരോ വെടിയും പറഞ്ഞവരുണ്ടിടും-
നേരമടുത്തൊരു മാർജ്ജാരനെത്തിനാൻ

---

പാദപത്മാമൃതം = തീർത്ഥപാദനായ ശ്രീ ചട്ടമ്പിസ്വാമികളുടെ അരുണവർണ്ണമായ പാദങ്ങളാകുന്ന താമരപ്പൂക്കളിലെ തേൻ. ഉദ്യോഗമോട് = ഉത്സാഹത്തോടുകൂടി. ഉദ്യോഗം എന്ന പദത്തിന് പ്രത്യേക താത്പര്യം എന്നും അർത്ഥമുണ്ട്. അങ്ങനെയും അർത്ഥമെടുക്കാം. സ്വാമി തിരുവടികളെ ഷഷ്ടിപൂർത്തിയാഘോഷങ്ങളോടനുബന്ധിച്ച് എഴുമറ്റൂരേയ്ക്ക് കൊണ്ടുപോവുകയെന്ന പ്രത്യേക താത്പര്യത്തോടുകൂടിയാണ്, ഭക്തനായ കൊറ്റിനാട്ടു നാണുപിള്ള വന്നിരിക്കുന്നത്. സന്നതൻ = നമസ്കരിച്ചവൻ. കൊറ്റിനാടാഖ്യൻ = കൊറ്റിനാടൻ എന്നു പേരുള്ളയാൾ - കൊറ്റിനാട്ടു നാണുപിള്ള. തീർത്ഥപാദാഭിധൻ = തീർത്ഥപാദ പരമഹംസസ്വാമികൾ. (ചട്ടമ്പിസ്വാമികളുടെ ത്രിതീയ ശിഷ്യൻ). അങ്ങ് = അവിടെ (എഴുമറ്റൂരിൽ). നീലകണ്ഠാഭിധനായ ശിഷ്യോത്തമൻ = ചട്ടമ്പിസ്വാമികളുടെ

കൈകളാലമ്മുഖം തൂത്തു, മിടയ്ക്കിടെ-
പയ്യവേ തൻ ചിറിനക്കിയും നാക്കിനാൽ
അക്ഷമനായിട്ടവരെ നോക്കിസ്സ്വയം
നിർഭയനായി വസിച്ചാൻ പുരോഭൂവി
ഭക്ഷണത്തിന്നു കൊതിച്ചിരിക്കുന്നാഖു-
ഭക്ഷകൻതന്നെയടുത്തു കണ്ടീടവേ
തൽക്ഷണം നെറ്റി ചുളിച്ചു പന്നിശ്ശേരി,
യക്ഷമനായി, മനസ്സുമസ്വസ്ഥമായ്
ഇഷ്ടമല്ലിപ്പണിയെന്നു തന്നിംഗിതം
ദൃഷ്ടിപാതാലറിയിച്ചുടൻ പൂച്ചയെ
സത്വരം ഹന്ത! വലംകാലുകൊണ്ടുടൻ
മസ്തകത്തിന്നു ചവിട്ടിയോടിക്കയായ്
ആയതു കണ്ട മഹാമുനിനായകൻ
വേദനകൊണ്ടു വിവർണ്ണനായപ്പൊഴേ-
ശോകമതത്ര ബഹിർഗ്ഗമിച്ചെന്നപോൽ
വാചമിവണ്ണമുതിർന്നു മന്ദേതരം
തെല്ലലിവെന്നി, വിശക്കുമിപ്പൂച്ചയെ.
തല്ലിയോടിച്ചതനീതിയല്ലേ പരം?
നല്ല വിശപ്പതിനുണ്ടു, തൽക്കാരണാൽ
വല്ലതുമൊന്നു കൊതിച്ചു വന്നുള്ളതാം
തെല്ലൊരു വറ്റു കൊടുക്കുവാനിഷ്ടമ-
ങ്ങില്ല, തുപോട്ടി,തുപോലെ ചവിട്ടണോ?
പ്രാണനെന്നുള്ളതു കേൾക്ക, മനുഷ്യനും-
പ്രാണിവർഗ്ഗത്തിനുമൊക്കെയുമൊന്നു താൻ

---

ദ്വിതീയശിഷ്യനായ നീലകണ്ഠ തീർത്ഥപാദ സ്വാമികൾ. ഇവരുടെ നേതൃത്വത്തിലാണ് ചട്ടമ്പിസ്വാമികളുടെ ഷഷ്ടിപൂർത്തി സമാഘോഷം സംഘടിപ്പിക്കപ്പെട്ടത്. കാലത്തിൻ = യഥാകാലത്ത്. നമുക്കൊപ്പം = നമുക്കൊരുമിച്ച്. ആയോഗം = വള്ളക്കടവ്. കാലമാം വൃക്ഷ ദലങ്ങളെല്ലാവും = ജീവിതകാലമാകുന്ന വൃക്ഷത്തിലെ ഇലകളെല്ലാം. (ജീവിതം മുഴുവൻ എന്നു ഭാവം). ഷഷ്ഠിപത്രങ്ങൾ = അറുപത് ഇലകൾ. ഷഷ്ഠി = അറുപത്. ജീവിതകാലമാകുന്ന വൃക്ഷത്തിലെ എല്ലാ ഇലകളും നിശ്ശേഷം പോയാലേ യോഗിക്ക് ഉത്സവമുള്ളൂ. ആ വൃക്ഷത്തിൽ നിന്ന് അറുപത് ഇലകൾ കൊഴിഞ്ഞതുകൊണ്ട് എന്തു വിശേഷമാണ്? കർമ്മബന്ധിതമായ ജീവിതം പിന്നെയും ബാക്കി കിടക്കുന്നില്ലേ? ജീവിതത്തിലെ അറുപതുവർഷം കഴിഞ്ഞുപോയി എന്നത് യോഗിയെ സംബന്ധിച്ച് സന്തു

ഇക്കണ്ട വിശ്വമിതൊറ്റ മനസ്സ, താ-
ണി പ്രപഞ്ചപ്രാണ തത്ത്വവുമോർക്കുകിൽ
സർവമനസ്സുമൊന്നാകയാൽ, ശൂന്യത
യില്ലയിടയ്ക്കു പരസ്പരം തെല്ലുമേ
ജീവികളൊക്കെയതിൻമൂലമേകമാം
ജീവന്റെ ഭാവവിഭേദമെന്നോർക്കണം
ഏകജീവിക്കു വിഷാദമുണ്ടാക്കിലീ-
ങ്ങാകെ പ്രപഞ്ചമനസ്സു നൊന്തീടുമേ
പ്രാണികളോടലിവാണു മർത്ത്യർക്കഹോ
വേണമെന്നുള്ള വികാരമെല്ലായ്പൊഴും
പ്രാണിപീഡയ്ക്കു തുനിഞ്ഞിറങ്ങുന്നതും
പ്രാണിക്കു ഹിംസ വരുത്തുന്നതും സമം
ജീവകാരുണ്യമുറയ്ക്കിലല്ലേ മർത്ത്യ-
ജീവിതത്തിന്നു വിലാസമുണ്ടായ് വരൂ
ആയതുകൊണ്ടു ബിഡാലസംപീഡനം
പാതകമെന്നു വരുന്നു, നിസ്സംശയം

ജന്തുകാരുണ്യ നിരൂപകസ്വാമിതൻ
ചിന്തനീയങ്ങളായുള്ള വചസ്സുകൾ
ആദരവോടഥ കേട്ടു പന്നിശ്ശേരി
താപാനുതാപസ മേതനായെങ്കിലും,
തർക്കത്തിനുള്ളൊരു തക്കമുണ്ടാകയാ-
ലുൾക്കാമ്പിലത്ര രസം പിടിച്ചങ്ങനെ,
ആദരത്തിന്നു വിലോപമില്ലാതുടൻ
വാദത്തിനാശു തുനിഞ്ഞിറങ്ങീടിനാൻ

---

ഷ്ടിക്കു കാരണമല്ല. ജീവിതമെന്ന പ്രതിഭാസം തന്നെ ഇല്ലാതായാലേ സന്തുഷ്ടിയുള്ളു എന്നു സാരം. തീർത്ഥപാദർക്ക് = തീർത്ഥപാദ പരമ്പരയിൽപ്പെട്ട സന്യാസിമാർക്ക്. തീർത്ഥപാദേശപദാപ്തി = ശിവപദപ്രാപ്തി. തീർത്ഥപാദൻ = ശിവൻ. പദാപ്തി = പദപ്രാപ്തി. തീർത്ഥപാദ സമ്പ്രദായം ശൈവസിദ്ധാന്തമാണ്. തീർത്ഥപാദ പരമ്പരയിലെ യോഗി ഒടുവിൽ ശിവമയമായിത്തീരുന്നുവെന്നാണ് വിശ്വാസം. അതുകൊണ്ടാണ് തീർത്ഥപാദ സമ്പ്രദായക്കാരായ യോഗിമാരുടെ സമാധിക്കു മുകളിൽ ശിവലിംഗപ്രതിഷ്ഠ നടത്തുന്നത്. ശ്രീ ചട്ടമ്പിസ്വാമികളുടെ സമാധിക്കു മുകളിലും ശിവലിംഗപ്രതിഷ്ഠയുണ്ട്. സമാധിയിരുത്തുമ്പോൾ അങ്ങനെ വേണമെന്ന് ചട്ടമ്പിസ്വാമികൾ അരുളിച്ചെയ്തതായി കുമ്പളത്തു ശങ്കുപ്പിള്ള രേഖപ്പെടുത്തിയിട്ടുണ്ട്. മഞ്ഞവസ്ത്രമാണ് തീർത്ഥപാദന്മാരുടെ വേ

തന്നുടെ കർമ്മമധർമ്മമല്ലെന്നതു-
തന്നെയുറപ്പിച്ചെടുക്കുവാൻ, യുക്തിയാം
ബാണഗണങ്ങളത്തർക്കശാസ്ത്രത്തിന്റെ
തൂണിയിൽ നിന്നെടുത്തെയ്താൻ സമർത്ഥമായ്
വാരിധിപോലെ പരന്നു, പൂരങ്ങളാൽ-
പൂരിതമായ, ഭിഗമ്യവിപന്നമായ്
പാരമറുന്നമഹാതർക്കസിന്ധുസ-
ഞ്ചാരവിശേഷമശേഷവും കണ്ടതാം
മാമുനിനേർക്കു തൊടുത്ത ബാണാളികൾ
വാമുനയറ്റു നിലം പതിച്ചപ്പൊഴേ.
വാദമുഖങ്ങളശേഷവും പൂവുപോൽ
യോഗി കശക്കി വലിച്ചെറിഞ്ഞീടിനാൻ.
പണ്ഡിതാഖണ്ഡലനായ തപസ്വിതൻ
ഖണ്ഡന ദണ്ഡനം കൊണ്ടതിഖിന്നനായ്
മിണ്ടുവതിന്നുമായീടാതെയത്തർക്ക-
പണ്ഡിതനാശു തളർന്നു പിൻവാങ്ങിനാൻ

വാദം ശമിച്ചു കഴിഞ്ഞുവെന്നാകിലും,
ചേതസി തത്ര വളർന്നൊരച്ചിന്തകൾ
നീറിപ്പുകഞ്ഞു മഹർഷിതന്നുള്ളില-
ങ്ങാറാതെതന്നെ കിടന്നനേകം ദിനം
ചിന്തകളക്ഷര രൂപ വാക്യങ്ങളാ-
യന്തമറ്റുള്ള മഹാ തത്ത്വസാരമായ്
ആപഗപോലെ പരന്നൊഴുകീടവേ
ജീവകാരുണ്യ നിരൂപണ ഗ്രന്ഥമായ്

---

ഷം. ചട്ടമ്പിസ്വാമികളുടെ സന്യാസിശിഷ്യന്മാരായ ശ്രീ നാരായണഗുരുദേവനും, ശ്രീ നീലകണ്ഠ തീർത്ഥരും, തീർത്ഥപാദപരമഹംസസ്വാമികളും മഞ്ഞവസ്ത്രമാണ് ധരിച്ചിരുന്നത്. മുദ്യാ = സന്തോഷത്തോടുകൂടി. പദ്യാ = വഴിയിൽക്കൂടി.

അനന്തഭോഗീശൻ = സർപ്പശ്രേഷ്ഠനായ അനന്തൻ. ആയിരം തലയും രണ്ടായിരം നാക്കുമുണ്ട്, അനന്തന്. ആ അനന്തൻ വിചാരിച്ചാലും ചട്ടമ്പിസ്വാമികളുടെ ജീവിത ലീലകൾ ഒന്നൊഴിയാതെ പറഞ്ഞുതീർക്കാൻ പ്രയാസമാണ്.

അനേകവിജ്ഞാനദം = പലതരത്തിൽ അറിവുനൽകുന്നത്. സ്വദിക്കാം = ആസ്വദിക്കാം.

ഭാരത ധർമ്മവിചാരശാസ്ത്രങ്ങൾ തൻ
സാരപ്രമാണ ശിരസ്സാ മഹിംസയെ
പാരമുദ്ഘോഷിച്ചിടുന്ന നിബന്ധനം
വേറെയില്ലെങ്ങുമിതിന്നു തുല്യങ്ങളായ്.

തിര്യക്കുതൊട്ടു മനുഷ്യപര്യന്തമാം
സർവമായുള്ളൊരു ജീവപ്രപഞ്ചവും
ഏകമായ്ക്കണ്ട പരാപരനല്ലയോ
യോഗീശവംശകലേശനിത്താപസൻ
അത്തിരുചിത്തസരസ്സിൽ നിന്നീവിധം
നിത്യമഹിംസയല്ലാതൊഴുകീടുമോ?
ശീതഗുബിംബമതിങ്കൽ നിന്നെപ്പൊഴും
പൂനിലാവിന്റെ വിലാസമല്ലേ വരൂ?

ഭട്ടപാദേശമഹാഗുരോ! താവകം
നിസ്തുലമാകുമിസ്സന്ദേശമെപ്പൊഴും
മർത്യചിത്തത്തിനശേഷവും ജീവിത-
തത്ത്വമായെങ്കിലതെത്ര സൗഖ്യം നൃണാം.

## ഗന്ധർവോച്ചാടനം

അന്നൊരു പൗർണ്ണമിനാളിലേകാകിയായ്
വന്ദിതനായ വിശിഷ്ടനാം പൗർണ്ണിമൻ
ചെന്നണഞ്ഞാശു നിജാഢ്യഭക്താഗ്രിമൻ-
തൻ നിലയത്തിനകത്തു സന്തുഷ്ടനായ്

ഉന്നതനാണു നികേതനാധീശ്വരൻ,
തന്നെയുമല്ല, ധനാദി സംപുഷ്ടനും,
ഒന്നിനുമില്ല വിലോപ, മെന്നാലയാൾ
നന്ദിനിമൂലമഹോ! മഹാദുഃഖിതൻ!

ചെന്നപാടാശു പടിപ്പുരത്തിണ്ണമേൽ
ചെന്നുകരേറിയിരുന്നു ഭട്ടാരകൻ
മന്ദിരനാഥനണഞ്ഞു ഭക്ത്യാദരം

---

പത്രം = ചിറക് (ചിറകുകൾ). പത്രിവംശാധിപൻ = പക്ഷിവർഗ്ഗത്തിന് അധിപനായവൻ - പക്ഷിശ്രേഷ്ഠൻ. പത്രി = പക്ഷി. ചക്രാംഗം = ഹംസം. ചിത്രമായ് = മനോഹരമായിട്ട് (ഉല്ലാസമായിട്ട്).

വന്ദനചെയ്തു വണങ്ങിവേണ്ടുന്നപോൽ
മന്ദഹാസേന വിടർന്ന തൻ കൺകളാൽ
മന്ദിരാധീശ മുഖത്തു നോക്കിസ്സ്വയം
നന്ദിതനായ മഹാ മഹർഷീന്ദ്രനും
മന്ദമായിക്കുശലാദി ചോദിക്കയായ്

പാദപൂജയ്ക്കു ജലം വരുത്തിച്ചുടൻ
സാദരം പാദയുഗം കഴുകിസ്സ്വയം,
മോദമോടങ്ങുപചാര കാര്യങ്ങളാ-
ലാദരിച്ചാശു ഗൃഹാധിപൻ നില്ക്കവേ,
വീട്ടുകാരൊക്കെയണഞ്ഞു പാദാംബുജം
തൊട്ടുവന്ദിച്ചു കൃതാർത്ഥരായ് നില്ക്കവേ
ലോകനീതിയ്ക്കനുയോജ്യമായുള്ളതാം
നീതിസാരങ്ങളൊരോന്നു ഭട്ടാരകൻ
ചാരുവായിട്ടു പറഞ്ഞുകേൾപ്പിപ്പതിൻ
സാരമാഹന്ത! നുകർന്നു നിന്നേവരും
പാരമാനന്ദസുധാർണ്ണവം തന്നിൽവീ-
ണേറെയാറാടി രസിച്ചു നിന്നീടിനാർ.

സന്ധ്യയായ്നേര, മതാ കിഴക്കെത്രയും-
പൊന്തിവന്നാശു സുധാംശുബിംബം തദാ
ഹന്ത! പാലാഴികണക്കു, വെൺചന്ദ്രികാ-
സന്നിപാതേന വിളങ്ങിയെല്ലാടവും!!

അന്തിനേരത്തു ജപം കഴിഞ്ഞാദരാൽ
പുഞ്ചിരിച്ചങ്ങു മുനീശപാദാംബുജം
ചെന്നണഞ്ഞാശു നമിച്ചു ഭക്ത്യാദരം
മന്ദിരാധീശ, മഹാമഹർഷീശ്വരം
പക്ഷമോടാശു വിളിച്ചുടൻ ശാർവരീ-
ഭക്ഷണത്തിന്നു വിനീതയായിങ്ങനെ:-
'കാലമായെങ്കിലകത്തെഴുന്നള്ളിടാം
പാലും പഴവുമൊരുക്കിയിട്ടുണ്ടു ഞാൻ
ചാലവേ വന്നു ഭുജിച്ചുവെന്നാകിലോ,
കാലമാകുമ്പൊഴുറങ്ങുവാനായിടും!

സന്മനസ്സോടു വിളിച്ച വീട്ടമ്മതൻ
സമ്മദം പൂണ്ട വചസ്സുകേട്ടീടവേ,

ഉന്നതൻ, ധന്യതപോധനൻ, സംയതൻ
മന്ദഹാസേന പറഞ്ഞു മന്ദേതരം:-
'ഇന്നെനിക്കില്ല നിശാശനം, ചൊല്ലിടാ-
മെന്നുമല്ലിങ്ങുപവാസമാണിന്നു മേ'
ഇത്തരം തസ്യ വചസ്സുകേട്ടെത്രയും
ചിത്തസമ്മോദമിയന്നു വീട്ടമ്മയും
ചത്വരം വിട്ടു നടന്നുടൻ വീടതിൽ;
മെത്തയാഹന്ത! മുനിക്കൊരുക്കീടുവാൻ
പിന്നെ വന്നങ്ങു വണങ്ങിയോതീടിനാൾ
മന്ദിരാധീശ, മഹർഷിയോടിങ്ങനെ:-
മെത്തയെല്ലാവുമൊരുക്കിയിട്ടുണ്ടക-
ത്തെപ്പൊഴെന്നാലു മുറങ്ങിടാമപ്പൊഴേ!
ഭക്തിയോടേവമുരച്ചൊരിവാക്കുകേ-
ട്ടത്തപോധന്യനുടൻ പറഞ്ഞീവിധം:-
'മെത്തമേലില്ല കിടപ്പു, മിത്തിണ്ണമേ-
ലത്ര ഞാനിന്നു കിടന്നുറങ്ങീടുവേൻ'

ഇത്തരം ചൊന്ന മഹർഷിതൻ വാക്കുകേ-
ട്ടെത്രയും ഭീതികലർന്നു സംഭ്രാന്തനായ്,
തത്രവന്നെത്തി നിവാസനാഥൻ സ്വയം
സത്വവാനോടു വിറച്ചു ചൊല്ലീടിനാൻ
'ആരുമിന്നിങ്ങു പടിപ്പുരത്തിണ്ണമേൽ
കേറുമാറില്ല; - കിടക്കയോ രാത്രിയിൽ?
കാരണം ചൊല്ലുവതിന്നു പോലും, ഭയം-
കാരണം തോന്നുവതില്ലതെല്ലും മുനേ!
അന്തിനേരത്തു, വെളുത്തവാവെത്തിയാൽ
ഹന്ത! ഗന്ധർവ പിശാചനെത്തും സ്വയം
ഉള്ളിലിങ്ങേറിയിരുന്നു മൽപുത്രിയോ-
ടുല്ലസിച്ചീടുമഹോ വെളുപ്പോളവും!!
അന്നു കാലത്തു കുളിച്ചൊരുങ്ങി ദ്രുതം
ചന്ദനം തൊട്ടു പടിപ്പുരയ്ക്കുള്ളിലായ്
ചെന്നണഞ്ഞാശു കിടക്കുമെൻ പൈതലാം
നന്ദിനിക്കുട്ടിയടച്ചു പൂട്ടിസ്സ്വയം!
അർദ്ധരാത്രിയ്ക്കു മുറിക്കകത്തൊക്കെയും
ചിത്രമായുള്ള വെളിച്ചമുണ്ടായ്‌വരും

അന്ത്യയാമത്തിലതൊക്കെ മാറുമ്പൊഴെൻ
നന്ദിനിക്കുട്ടി പുറത്തണഞ്ഞീടുമേ
പിന്നെവന്നാശു കിടന്നുറങ്ങും, ഗദം-
വന്നുപോയോരു മഹാരോഗിയെന്നപോൽ
ഇങ്ങനേയുള്ള നിശീഥനേരങ്ങളിൽ
ഭംഗിയല്ലിങ്ങു ശയിപ്പതിത്തിണ്ണമേൽ
ഇദ്ദിനം തത്ര കിടന്നുറങ്ങുന്നവൻ
നിശ്ചയം, പിന്നെയുണർന്നെഴിക്കില്ല താൻ!'

സംഭ്രമത്തോടു നിവാസനാഥോത്തമൻ
വെമ്പലോടങ്ങു പറഞ്ഞൊരീവാക്കുകൾ
ഇമ്പമായിട്ടു സമസ്തവും കേട്ടിരു-
ന്നമ്പിനോടേവമുരച്ചു യോഗീശ്വരൻ.

'സത്യമാണെങ്കി, ലിതേവരെക്കാണുവാ-
നൊത്തിടാതുള്ള വിശിഷ്ട ഗന്ധർവനെ,
വ്യക്തമായിട്ടുമടുത്തു കണ്ടീടുവാൻ-
തക്കമുണ്ടാവതെനിക്കു സന്തോഷമാം
ആയതിന്നൊത്തതുമൂലമിത്തിണ്ണമേൽ
പായയും വച്ചു കിടക്കുമെന്താകിലും.
ആയതോർത്തിന്നു മനസ്സിലിങ്ങല്പവും
ഭീതിയും വേണ്ട, ഗൃഹത്തിലിങ്ങോർക്കുമേ?

നിശ്ചയിച്ചേവമുറച്ചുടൻ, യോഗിയാം-
ഭട്ടപാദേശനഹോ കിടന്നീടിനാൻ.
തൽഗൃഹാധീശ മനസ്സുനീറിപ്പുക-
ഞ്ഞപ്പൊഴേയ്ക്കങ്ങു വിഷണ്ണനായെത്രയും!

അല്പനേരത്തിനകത്തു ഭട്ടാരകൻ
സുപ്തനായ്വന്നു, നിരാകുലം ഗാഢമായ്
അഗ്ഗൃഹാധീശനുറക്കമേ വന്നതി,-
ല്ലെത്രയും വേഗമകത്തു ചെന്നപ്പുമാൻ
കണ്ണിമയ്ക്കാതെ, വെളിക്കു ഭട്ടാരകം
തന്നെയും നോക്കിയിരുന്നു നിഷ്പന്ദനായ്.

പാതിരാവായി, നിലാവുമുറ്റത്തിനെ
പാലകൂപാര സമാനമായ്ത്തീർക്കവേ

ബാലഭട്ടാരനെഴിച്ചിരിക്കുന്നതാ-
പായമേൽ, ഞെട്ടിവിറച്ചു ഗേഹാധിപൻ

സംഭവം തത്രനടപ്പതെന്തായിടാം?
സംഭാവനത്തിനശക്യ, മങ്ങാരൊടോ
സംഭാഷണം തുടരുന്നു ഭട്ടാരകൻ,
സംഭാവനീയ വചസ്സതവ്യക്തവും!!

നൂപുരദ്ധ്വാനമടുത്തു കേൾക്കായിത-
പ്പൂമണിമുറ്റമതിങ്കലവ്യക്തമായ്
ആരോ തിരിച്ചു നടന്നകന്നെന്നപോൽ;
പായിൽക്കിടന്നു മുനീശ്വരൻ പിന്നെയും

നേരം പുലർന്നുതുടങ്ങി, ഗേഹാധിപൻ
പാരമത്യദ്ഭുതമോടു സംഭീതനായ്
ചാരത്തണഞ്ഞു മുനീശ പാദങ്ങളാം-
താരിൽപ്പതിച്ചു, പയോരുഹേ വണ്ടുപോൽ
കണ്ണുനീരോടുമെണീറ്റു നിന്നീടുമ-
പ്പുണ്യവാനായ നിവാസനാഥം സ്വയം
കണ്ണിനാലൊന്നു തലോടി യോഗീശ്വരൻ
മന്ദമായേവമുരച്ചു സന്തുഷ്ടനായ്.
തൊല്ലുമേ വേണ്ട ഭയം ഭവാ, നിന്നുതൊ-
ട്ടില്ല സംബന്ധമവൾക്കു ഗന്ധർവനാൽ.
നല്ലതായ്ത്തീരുമശേഷവും വേണ്ടപോൽ,
നല്ല കല്യാണമവൾക്കു മുണ്ടായ്വരും"

മന്ദിരേശന്നു മനം കുളിർത്താ വച-
ച്ചന്ദനത്തിന്റെ വിലേപനം മൂലമായ്
നന്ദിയോടാശു പതിച്ചു പാദങ്ങളിൽ,
വന്ദനം ചെയ്തു വണങ്ങി നിന്നീടിനാൻ.

ഭാതകൃത്യങ്ങൾ കഴിഞ്ഞു യോഗീശ്വരൻ
പ്രീതനായ് ഭിക്ഷ കഴിച്ചുമന്ദേതരം
യാതനായങ്ങു വിരാഗ,നാമന്ത്രണം
ഗേഹനാഥാദികളോടു ചൊല്ലിസ്സ്വയം.

മാസമഞ്ചാറുകഴിഞ്ഞു തൽപ്പുത്രിയാൾ-
ക്കാശപോലുള്ള വിവാഹമുണ്ടായിപോൽ.

ആശകൈക്കൊണ്ടു ഗൃഹാധിപൻ, ഭട്ടപാ-
ദേശനോടാശു വിശേഷമോതീടുവാൻ.
ഭട്ടപാദന്റെ പദാംബുജാതം സ്വയം
തൊട്ടു വന്ദിച്ചു ലഭിച്ചോരാശിസ്സുമായ്
പുത്രിയാളത്ര വിവാഹസമ്പന്ധപേ
തത്രകേറേണ, മയാളുറച്ചീടിനാൻ.
ഭിന്നദേശത്തു സദാ പരിസ്കന്ദനം-
തന്നിലാളുന്ന മഹാമഹർഷീശ്വരം
എങ്ങുചെന്നാണു തെരഞ്ഞു കാണുന്നതും?
മങ്ങലാർന്നാശു മനം വിചാരങ്ങളാൽ
എങ്കിലും തത്ര തെരക്കിനോക്കീടിനാൻ
മംഗലാവാസ മുനീശ്വരം വേണ്ടപോൽ
കണ്ടതില്ലെങ്ങു, മറിഞ്ഞുമില്ലൊന്നുമേ,
കുണ്ഠിതപ്പെട്ടു കഴിഞ്ഞു ഗേഹാധിപൻ.

ഹന്ത! കല്യാണമുഹൂർത്തമായ്, കന്യയാ-
ളന്തരാനന്ദമിയന്നു സമ്പന്ധപേ
ചെന്നു കേറുന്ന വിശേഷനേരത്തതാ-
വന്നു നില്ക്കുന്നു മുനീശ്വരൻ മുന്നിലായ്!!
'വന്നുണ്ടോ'നെന്നു കഥിച്ചു സന്തുഷ്ടനായ്
കന്യയെത്തൊട്ടു തലോടി നിന്നീടവേ
അത്രയും പേരുമെണിറ്റു നിന്നാദരാ-
ലത്തപോധന്യമഹോ വണങ്ങീടിനാർ.

ഹർഷബാഷ്പങ്ങൾ പൊഴിച്ചുകൊണ്ടാ വധൂ
തൽക്ഷണം വീണു നമിച്ചു പാദങ്ങളിൽ.
ഉച്ചിമേലത്ര കരം പതിപ്പിച്ചുടൻ
സ്വച്ഛമാശിസ്സു പകർന്നുയോഗീന്ദ്രനും.

## എഴുമറ്റൂർ പ്രവേശം

യാത്രപറഞ്ഞു പന്നിശ്ശേരി സാദരം
തീർത്ഥപാദാരുണ പാദപദ്മാമൃതം
ചീർത്തമോദേന നുകർന്നുസന്തുഷ്ടനായ്
രാത്രിയിൽത്തന്നെ മടങ്ങിനാനപ്പൊഴേ
നന്ദിതരായ പദാശ്രിതന്മാരുമ-
ങ്ങൊന്നൊഴിയാതെ പിരിഞ്ഞുപോയീടവേ

ആദരവോടൊരു ഭക്തനുദ്യോഗമോ-
ടാഗതനായി വണങ്ങിനിന്നീടിനാൻ

തന്നരികത്തു വണങ്ങി നിന്നീടുമാ-
സന്നതനായൊരു കൊറ്റിനാടാഖ്യനെ
ഉന്നതനായ മഹർകണ്ട,പ്പൊഴീ-
വണ്ണമുരച്ചു സമാദരത്തോടയാൾ:-
"മുറ്റമുണർന്നെഴുമറ്റൂ,രഖിലവും
തത്ത്വവിത്തായൊരു ദാരനാമങ്ങതൻ
ഷഷ്ട്യബ്ദിപൂർത്തി മഹോത്സവാഘോഷമ-
ങ്ങെത്രയും ഭക്തിയൊടാശു കൊണ്ടാടുവാൻ
തീർത്ഥപാദാഭിധനങ്ങു കാര്യങ്ങൾ, സാ-
മർത്ഥ്യമോടത്ര നടത്തുന്നു വേണ്ടപോൽ
നീലകണ്ഠാഭിധനായ ശിഷ്യോത്തമൻ
കാലത്തിലെത്തി നടത്തുന്നു സർവവും
സ്മാരകസൗധവിശേഷ നിർമ്മാണവും
കാര്യമായിട്ടു കഴിഞ്ഞു, വെന്നല്ലതിൽ
സ്വാമിതൻ ചാരുപവിത്രമാം ചിത്രവും
കേമമായ് വച്ചു കഴിഞ്ഞുപോലും, വിഭോ!
എല്ലാമൊരുങ്ങിയിരിക്കുന്ന, വിടുന്നു-
ചെല്ലേണമെന്നതേയുള്ളൊരു താമസം
കല്പനയൊന്നുലഭിച്ചുവെന്നാൽ, നമു-
ക്കൊപ്പ, മായോഗമതിങ്കലെത്താമുടൻ
ഇപ്പൊഴേതന്നെ പുറപ്പെടുന്നാകില-
ങ്ങെത്തുവാനാകുമുഷസ്സിലുത്സാഹമായ്"

ശിഷ്ടനാം ഭക്തനിവണ്ണമോതുന്നതു
തത്ര കേട്ടാശു രസിച്ചു ഭട്ടാരകൻ,
പൊട്ടിച്ചിരിച്ചു, നനുത്തവെൺതാടിമേ-
ലിഷ്ടമോടാശു തലോടിയോതീടിനാൻ:-
യോഗികൾക്കെന്തു മഹോത്സവം? ഹന്ത! ഞാ-
നേതുമിന്നെന്റെ വയസ്സുമോർപ്പീല താൻ
വർഷമേറുന്നു, വയസ്സുമാറുന്ന,തിൽ
ഹർഷമെന്തിന്ന,തിലെന്തിനാഘോഷവും?
കാലമാം വൃക്ഷദലങ്ങളെല്ലാവുമേ
പോകിലേയുള്ളു തപസ്വികൾക്കുത്സവം

ഷഷ്ഠിപത്രങ്ങളതിൽക്കൊഴിഞ്ഞീടിലെ-
ന്തുത്സവാഘോഷ,-മൊടുങ്ങിയോ ബന്ധനം?
ദുഃഖമായുള്ള ശരീരഭാരം കള-
ഞ്ഞക്കരെയ്ക്കാശു കടപ്പതാണുത്സവം
വ്യർത്ഥമായുള്ള നിരർത്ഥകാര്യത്തിനി-
ങ്ങർത്ഥമെന്തിന്നു കളഞ്ഞിടുന്നീവിധം?
തീർത്ഥപാദർക്കു മഹോത്സവം പാർക്കിലേ-
ത്തീർത്ഥപാദേശ പദാപ്തിയാണെപ്പൊഴും
വ്യർത്ഥമാണന്യ, മതിൻ നിമിത്തം നമു-
ക്കുത്സവാഘോഷമതില്ല, യുത്സാഹവും.

സമ്മതമല്ല വരാനെന്നുതന്നെയാം
തന്മതമെന്നറിയിക്കുമാ വാക്കുകൾ
നിർമ്മലനായ പദാശ്രിതൻ കേട്ടു, വി-
സമ്മതഭാവമകറ്റുവാനോതിനാൻ:-
"ശിഷ്യരായോർക്കു ഗുരുത്തമൻ തന്നുടെ
ഷഷ്ടിസമ്പൂർത്തി സമാഘോഷമാക്കുവാൻ
ഇഷ്ടമുള്ളത്തിലുദിച്ചു,വെന്നാലതു-
നഷ്ടമാക്കുന്നതു കഷ്ടമല്ലേ, വിഭോ!
തൽപ്രദേശത്തു തടിച്ചുകൂടീടുമേ
ഭക്തരായോർക്കു മനം കുളുർത്തീടുവാ-
നിപ്പദാംഭോജമടുക്കലും വേണ്ടയോ?
തൽപ്പരന്മാർക്കവിടുന്നു ചെല്ലായ്കിലോ
ദുഃഖമായ്ത്തീരുമതേറ്റ, മക്കാരണാൽ
ഇപ്പൊഴേതന്നെ പുറപ്പെടാനായ് സ്വയം
കല്പനാവാക്കു കനിഞ്ഞുനൽകീടണം!"

ഭക്താഗ്രിമന്റെ വചസ്സു കേട്ടീവിധം
ഭക്താനുകമ്പ കലർന്ന ഭട്ടാരകൻ
മുദ്യാ ചിരിച്ചെഴുന്നേറ്റു സന്തുഷ്ടനായ്
പദ്യാ നടന്നു തുടങ്ങിനാൻ മന്ദമായ്

ഭട്ടപാദാഭിധനായ യോഗീശ്വരൻ
പുഷ്ടമോദേന തുടർന്നൊരാലീലകൾ
ശിഷ്ടമില്ലാതെ പറഞ്ഞുകേൾപ്പിക്കുവാ-
നൊട്ടുമാളല്ല, യനന്തഭോഗീന്ദ്രനും.

ലീലയാചെയ്ത സുകർമ്മമെല്ലാവുമേ
ജീവലോകത്തിനനുഗ്രഹം തന്നെയാം
ബാലഭട്ടാരക ദേവലീലാദികൾ
ചാലവേ ചെറ്റുപറഞ്ഞു ഞാനായപോൽ

ലീലതൻ കാണ്ഡമനേക വിജ്ഞാനദം
ബാലകൻ തൊട്ടു വയോധികന്നോളവും
ഇക്കഥാസാരമറിഞ്ഞിരിക്കുന്നവർ-
ക്കത്തലെല്ലാവുമൊഴിഞ്ഞു മാറും ദൃഢം.
ചിത്തവും തത്ര വിചാരവും ബുദ്ധിയും
ശുദ്ധമായ് സത്വഗുണാദി സംയുക്തമാം
നിത്യമായുള്ള സുഖം സ്വദിക്കാം സ്വയം
മൃത്യുകാലത്തു വിമുക്തിയും നേടിടാം

ഇത്രയും തത്ര പറഞ്ഞുവന്ദിച്ചുടൻ
പത്രവും ഹന്ത! വിടർത്തിവിസ്താരമായ്
പത്രി വംശാധിപനായ ചക്രാംഗവും
ചിത്രമായത്ര പറന്നു പൊങ്ങീടിനാൻ.

## ലീലാകാണ്ഡം സമാപ്തം

# സമാധികാണ്ഡം
## (കേക)

അംബരം പാരം ചെമ്പിച്ചിമ്പമായ്, പ്രാചീവക്ത്രം
ചെമ്പരപ്പൂവിന്നൊപ്പം ശോഭിച്ചു കണ്ടീടുന്നു !!
ഇമ്പമായ്ത്താനേ വാനം കൈവിട്ടുപോരും തേജോ-
ബിംബമെന്നോണം കണ്ണിന്നാനന്ദമേകിക്കൊണ്ടും,
ചമ്പകപ്പൂവിൻ വർണ്ണാഭോഗമാം ഭാവം കോലും-
പൊന്നണിപ്പത്രം ചെമ്മേ വീശിയാകാശം പാരം-
സ്വർണ്ണവർണ്ണത്തിൻ വീചിരംഗമായ് മാറ്റിക്കൊണ്ടും
വിണ്ണിൽ നിന്നെത്തിച്ചേർന്നാനന്നവും മന്ദം മന്ദം
പുഞ്ചിരിച്ചാനന്ദത്തോടാദരോപേതം തേജോ-
ദഞ്ചിതൻ പത്രം താഴ്ത്തിസ്സംയമത്തോടും കൂടി
കഞ്ജപത്രത്തിൻ ചീളാലഞ്ചിതം വെൺപട്ടേലും
മഞ്ജുവാം പീഠത്തിന്മേലാസീനനായാൻ വേഗം
അമ്മുനിശ്രേഷ്ഠൻതന്നെച്ചേതസാ ചിന്തിച്ചും കൊ-
ണ്ടമ്മഹാത്മാവാം ഹംസാനുത്തമൻതാനും ചെമ്മേ
സമ്മതന്മാരായീടും ഭക്തസന്ദോഹം നോക്കി-
സമ്മദത്തോടും കൂടിച്ചൊല്ലിനാനേവം, ഭക്ത്യാ
"സഭ്യരായുള്ളോർക്കെല്ലാം വന്ദനം, സന്തോഷത്തോ-

---

അംബരം = ആകാശം. ചെമ്പിച്ചു = ചെമന്നു. പ്രാചീവക്ത്രം = കിഴക്കേദിക്കിന്റെ മുഖം. പ്രാചി = കിഴക്കുദിക്ക്. ചെമ്പരപ്പൂവ് = ചെമന്നപ്പൂവ്. വാനം= ആകാശം. തേജോബിംബമെന്നോണം = തേജസ്സിന്റെ മണ്ഡലമാണോ എന്ന് തോന്നുമാറ്. ചമ്പകപ്പൂവിൻ വർണ്ണാഭോഗമാം ഭാവം കോലും = ചമ്പകപ്പൂവിനുള്ള വർണ്ണസൗഭാഗ്യത്തിന്റെ പരിപൂർണ്ണ ഭാവത്തെ വഹിക്കുന്ന. വർണ്ണം = നിറം. ആഭോഗം = പരിപൂർണ്ണാവസ്ഥ. കോലും= വഹിക്കുന്ന. പൊന്നണിപ്പത്രം= സ്വർണ്ണംപോലെ, മനോമോഹനമായ ചിറകുകൾ. സ്വർണ്ണവർണ്ണത്തിൻ വീചിരംഗം= സ്വർണ്ണവർണ്ണത്തിന്റെ വീചികൾക്കു രംഗം (ആകാശത്തെ) സ്വർണ്ണക്കടലാക്കിമാറ്റിക്കൊണ്ട്. വീചിരംഗം = വീചിക്ക് (തിരമാലകൾക്ക്) രംഗം (അരങ്ങ്) ആയത് - കടൽ. വിണ്ണിൽനിന്ന് = ആകാശത്തു നിന്ന്. ആദരോപേ

ടർപ്പിച്ചുകൊണ്ടീടുന്നേനാദ്യമായ് ഞാനിന്നേവം
വിദ്യാധിരാജോദന്തം, നിത്യമത്യന്തം രമ്യം,
വിസ്തരിച്ചീടാമിപ്പോൾ, ചൊന്നതിൻ ശേഷം ഭാഗം
എത്രയും ഭക്ത്യാചൊല്ലും സൽക്കഥാസാരം പാരം-
ഭക്തിയോടാവുംവണ്ണം കേട്ടുകൊണ്ടാലും, നിങ്ങൾ.

കൊറ്റിനാടാഖ്യൻ തന്നോടൊത്തു ചേർന്നുത്സാഹത്തോ-
ടുത്തമൻ പോയിട്ടപ്പോൾ വിദ്യാധിരാജൻ ദേവൻ
ഉറ്റസന്തോഷത്തോടും സഞ്ചരിച്ചുന്മേഷത്താൽ
പിറ്റേന്നുകാലത്തേവം ലക്ഷ്യത്തിലെത്തിച്ചേർന്നാൻ
നിർമ്മലൻ, നിത്യാനന്ദൻ, നിത്യനിർവാണൻ, സാക്ഷാൽ-
ച്ചിന്മയൻ, സർവാരാദ്ധ്യൻ, ശർവ രൂപാഭൻ, ദേവൻ
കർമ്മപാശത്തിൻ ബന്ധം കൈവിട്ടൊരാത്മാരാമൻ,
സമ്മതൻ, സർവാതീതൻ, സർവൈകചിന്താബദ്ധൻ,
വിദ്യാധിരാജൻ ബദ്ധാമോദമോടെത്തിച്ചേരും
വൃത്താന്തമെല്ലാം കേട്ടങ്ങെത്തിനാരൊട്ടേറെപ്പേർ.
സാദരം ചെന്നാരപ്പോൾ ശിഷ്യരായിടുന്നോരാം
യോഗിമുഖ്യന്മാരാകും തീർത്ഥപാദന്മാർവേഗം
പാദപദ്മത്തിൽപ്പാടേ വീണു വന്ദിച്ചിട്ട,പ്പോൾ
ജാതസമ്മോദം നിന്നാരെത്രയും ഭക്ത്യാ മുന്നിൽ.
പൂർണ്ണകുംഭത്താൽപ്പിന്നെ സ്വീകരിച്ചത്യാനന്ദാൽ
പൂർണ്ണരായ്പ്പീഠത്തിന്മേലാസീനനാക്കിച്ചെമ്മേ.
പാദപൂജാർത്ഥം വേണ്ടും കർമ്മങ്ങളെല്ലാം ശാസ്ത്രോ
ദീർണ്ണമാംവണ്ണം ചേലോടാചരിച്ചേറും ഭക്ത്യാ.

---

തം= ആദരത്തോടുകൂടി. തേജോദഞ്ചിതൻ = വർദ്ധിച്ച തേജസ്സോടുകൂടിയവൻ. പത്രം താഴ്ത്തി = ചിറകുകൾ താഴ്ത്തി സംയമത്തോടും കൂടി = അടക്കത്തോടുകൂടി. കഞ്ജ പത്രത്തിൽ ചീളാലഞ്ചിതം = താമരയിതളുകൾ വിരിച്ച് അലങ്കരിക്കപ്പെട്ട. അഞ്ചിത = അലങ്കരിക്കപ്പെട്ട. വെൺപട്ടേലും = വെളുത്ത പട്ടോടുകൂടിയത്. വെളുത്തപട്ടുവിരിച്ച, അതിനുമുകളിൽ താമര ദലങ്ങൾ വിതറി അലങ്കരിച്ച പീഠം എന്നു സാരം. ആസീനനായാൻ = (ഹംസം) ഇരുന്നു. ചേതസാ = മനസ്സുകൊണ്ട്. ഹംസാനുത്തമൻ = ഹംസ ശ്രേഷ്ഠൻ. ഹംസ+അനുത്തമൻ = ഹംസാനുത്തമൻ. അനുത്തമൻ = ഏറ്റവും ഉത്തമൻ. സമ്മതന്മാരായീടും = സർവ്വസമ്മതന്മാരായ. ഭക്തസന്ദോഹം = ഭക്തസമൂഹത്തെ. സന്ദോഹം = സമൂഹം(കൂട്ടം). സമ്മദത്തോടുകൂടി = സന്തോഷത്തോടുകൂടി. സമ്മദം = സന്തോഷം.

ഭക്തരായുള്ളോരെല്ലാം തൃപ്പദം വന്ദിച്ചേറ്റം-
തൃപ്തരായങ്ങിങ്ങായിപ്പിൻവാങ്ങി നിന്നീടുമ്പോൾ
ശിഷ്യരായീടും വിജ്ഞാനാബ്ധികല്ലോലദ്വന്ദ്വം
നിർഗ്ഗളിച്ചപ്പാദാംഭോരാശിമേൽപ്പറ്റിച്ചേർന്നു.
ശിഷ്യരെല്ലാവും പാരാവാരങ്ങളാണെന്നാലാ-
ശിഷ്യരായീടും പാരാവാരത്തെയുണ്ടാക്കീടും
സദ്ഗുരുശ്രേഷ്ഠൻ പാർത്താലെത്രമേൽ വിജ്ഞാനത്തിൻ
വിസ്താരപാരാവാരം തന്നെയായീടാം പാരിൽ?!
ഇമ്മഹാവിജ്ഞാനത്തിൽ വാരാശിയുൾക്കൊണ്ടീടാ-
തുള്ളതായേതാനുണ്ടോ സംവിത്തിരത്നം പാരിൽ.
വ്യാസനും കൈവന്നിട്ടില്ലിത്രയും വിജ്ഞാനത്തിൻ-
വ്യാസമെന്നല്ലോ വിജ്ഞന്മാരുമിങ്ങോതികേൾപ്പൂ!!
ഇമ്മഹാവിജ്ഞാനത്തിൻ ശേവധിയ്ക്കൊപ്പം നിൽക്കാ-
നില്ലയിങ്ങാരും പാരം പാരിലെന്നോരേണം നാം.
എത്രമേലോരോനാളും കോരിയെന്നാലും വീണ്ടും
വറ്റാത്ത വിജ്ഞാനത്തിൻ പാലാഴിയല്ലോ ദേവൻ.

ഉച്ചയായ് നേരം, വന്ദിച്ചീടുവാനെത്തിച്ചേർന്നോ
രൊക്കെയും പോയീ, രംഗം ശാന്തമായല്പം നേരം
അപ്പോഴേയ്ക്കങ്ങോട്ടോടിച്ചെന്നൊരാ, ളുൾത്താപത്തോ-
ടപ്പദം വീണിട്ടേവം ചൊല്ലിനാനുൽക്രോശത്താൽ.
"ഏറെനാളായിസ്സ്വാമീ! വല്ലതും ഭക്ഷിച്ചിട്ടി-
ങ്ങാവുകില്ലല്ലോ വെള്ളംപോലുമുൾക്കൊള്ളാനിപ്പോൾ
കണ്ഠനാളംവിട്ടൊന്നും കീഴോട്ടുപോയീടുന്നീ-
ലിണ്ടലാലയ്യോ! വാണീടുന്നു ഞാനിന്നീവണ്ണം.

---

* സഭ്യർ= സഭയിലുള്ളവർ (സദസ്യർ). വിദ്യാധിരാജോദന്തം = വിദ്യാധിരാജന്റെ കഥ. വിദ്യാധിരാജ + ഉദന്തം = വിദ്യാധിരാജോദന്തം. ഉദന്തം=കഥ (ചരിത്രം). ലക്ഷ്യത്തിലെത്തിച്ചേരാൻ = യാത്രയുടെ ലക്ഷ്യസ്ഥാനമായ ഏഴുമറ്റൂരിൽ എത്തിച്ചേർന്ന. ശർവസംഭൂതൻ = ശിവസംഭവൻ. സർവൈകചിന്താബദ്ധൻ = സർവ+ഏക+ചിന്താ+ബദ്ധൻ = ഇക്കാണുന്ന സർവവും ഏകകമാണ് എന്ന ചിന്തയാൽ ബന്ധിക്കപ്പെട്ടവൻ = സർവവും ഏകമായ ബ്രഹ്മം തന്നെയാണെന്നു കരുതുന്നവൻ. ശിഷ്യരായീടുന്നോരാം യോഗിമുഖ്യന്മാർ = (ചട്ടമ്പിസ്വാമികളുടെ) ശിഷ്യരായ നീലകണ്ഠ തീർത്ഥപാദരും, തീർത്ഥപാദസ്വാമികളും, ആസീനനാക്കി = ഇരുത്തി. പാദപൂജാർത്ഥം= പാദപൂജ ചെയ്യുന്നതിനുവേണ്ടി. ശാസ്ത്രോദീർണ്ണമാം വണ്ണം = ശാസ്ത്രങ്ങളിൽ പറയപ്പെട്ട പ്രകാരം.

ഉണ്ടെനിയ്ക്കേതോ മാറാരോഗമെന്നെണ്ണീടുന്നേൻ,
പണ്ഡിതന്മാരാം വൈദ്യന്മാർക്കുമായില്ലാമാറ്റാൻ.
ചാകുവാൻ പോലും തോന്നാറുണ്ടെനിയ്ക്കുള്ളിൽപ്പാരം
വേദനിച്ചേവംവണ്ണം വിമ്മിട്ടമേറും നേരം.
ഇന്നെനിയ്ക്കേതെന്നാലും ഭേഷജം തൃക്കയ്യാലേ
തന്നു, കാരുണ്യം കാണിച്ചീടുവാനർത്ഥിക്കുന്നേൻ"

മുന്നിൽ നിന്നേവം കണ്ണീരോടുകേണീടും പാവം-
തന്നെയൊന്നാകെപ്പാർത്താനക്കടാക്ഷത്താലപ്പോൾ.
തൻവലംകൈയാൽപ്പയ്യെത്തൊടിയെത്താലോലിച്ചി-
ട്ടുന്നതോത്സംഗൻ താനും സസ്മിതം ചൊന്നാനേവം
"കർമ്മജംരോഗം മാറാനൗഷധം ലോകത്തുണ്ടോ?
നമ്മളാലാമോ, മാറ്റാനൗഷധംമൂലം പാരിൽ.

കർമ്മപാപത്തിൻഭാരം കർത്താവുതാങ്ങീടേണം
നമ്മളാലാവില്ലല്ലോ താങ്ങുവാനന്യർക്കായി.
പൂർവജന്മത്തിൽച്ചെയ്യും പാപമാണാർക്കും രോഗ-
പ്രാരബ്ധമെന്നാണല്ലോ കർമ്മശാസ്ത്രത്തിൻ നീതി.
അത്രിദോഷത്തെക്ഷോഭിപ്പിച്ചു തൽക്കർമ്മം പാരം
നിത്യദുഃഖത്തെച്ചെയ്തീടുന്നു രോഗത്താലെങ്ങും.
പാപസഞ്ചാരം തീരുന്നോളവും രോഗാപത്തിൻ
വ്യപാരമില്ലാതാവില്ലൗഷധം സേവിച്ചാലും.
പുണ്യകർമ്മത്തിന്നല്ലാതിത്തരം രോഗം മാറ്റാ-
നൊന്നിന്നുമാവില്ലല്ലോ, സംസാരബന്ധത്തിങ്കൽ.
ജീവിതം നൂനം കർമ്മസ്രാവമാണല്ലോ, നാമ-
സ്രാവത്തിലെന്നുംമുങ്ങിപ്പൊങ്ങുന്നു തങ്ങീടാതെ

---

ശിഷ്യരായീടും. വിജ്ഞാനബ്ധികല്ലോല ദ്വന്ദ്വം = ശിഷ്യരാകുന്ന, വിജ്ഞാനസാഗരത്തിലെ രണ്ടു തിരകൾ (നീലകണ്ഠ തീർത്ഥപാദരും, തീർത്ഥപാദരും) നിർഗ്ഗളിച്ച് = ഒഴുകിവന്ന്. പാദാംഭോരാശി= പാദസമുദ്രം. അംഭോരാശി = സമുദ്രം ഭക്തജനങ്ങളെല്ലാം പാദവന്ദന കഴിഞ്ഞു പിന്മാറിയപ്പോൾ, സ്വാമികളുടെ രണ്ടു സന്യാസിശിഷ്യന്മാർ പാദത്തിൽ പതിച്ച് അതിനെ, വിജ്ഞാനസാഗരത്തിലെ രണ്ടു തിരകൾ. ആ പാദസമുദ്രത്തിൽ ഒഴുകിച്ചേരുന്നതായി കല്പിച്ചിരിക്കുന്നു. നീലകണ്ഠതീർത്ഥ പാദരും, തീർത്ഥപാദസ്വാമികളും വിജ്ഞാനികളുമാണല്ലോ. ആ ശിഷ്യന്മാർ വിജ്ഞാനപാരാവാരങ്ങളാണെങ്കിൽ ആ പാരാവാരങ്ങളെ സൃഷ്ടിച്ച ചട്ടമ്പിസ്വാമികൾ എത്ര വിസ്തൃതമായ വിജ്ഞാനസാഗരമായിരിക്കണം എന്നോർത്ത് കവി അദ്ഭുതപ്പെടുകയാണിവിടെ. പാരാവാരം = സമുദ്രം. ചട്ട

നിദ്രയിൽക്കാണായീടും സ്വപ്നങ്ങളെല്ലാം നിദ്രാ-
മട്ടുവിട്ടീടുന്നോളം നില്ക്കുമാറില്ലേ നമ്മിൽ?
എന്നപോലത്രേ പാർത്താലാദ്യന്തഹീനം മായാ-
തൻമയക്കത്തിൽത്താനേ പെട്ടുപോമാത്മാവിങ്കൽ
പാരമീ സംസാരത്തിൻ രൂപമെന്നല്ലിങ്ങോർത്താൽ
കാര്യഹേതുത്വം കോലും കർമ്മസന്ദോഹം താനും
നിത്യമായുണ്ടായീടും; ലൗകികന്മാർക്കിക്കാര്യം
വ്യക്തമല്ലെന്നേയുള്ളൂ, സത്യമജ്ഞാനംമൂലം.
നിദ്രവിട്ടീടും നേരം സ്വപ്നലോകത്തിൻ രൂപം
നഷ്ടമായ്ത്തീർന്നീടാറുണ്ടായതിൻവണ്ണം തന്നെ
മായതൻ ബോധക്കേടിൽ നിന്നുണർന്നീടുന്നേരം
മായയോടൊപ്പം ജാതം വിശ്വവും മാഞ്ഞീടുന്നു.
"മായയും, മായാരൂപപ്രാണമാം സംസാരത്തിൻ-
ഛായയും പോയാൽപ്പിന്നെ ജ്ഞാനിയായല്ലോ മർത്യൻ.
ജ്ഞാനമുണ്ടായാൽപ്പിന്നെകർമ്മത്തിനില്ലാപറ്റ,
ജ്ഞാനമാണല്ലോ നിത്യം കർമ്മബന്ധത്തിൻമൂലം
വല്ലഭന്മാരെപ്പോലും ബന്ധിക്കുമിക്കർമ്മത്തിൻ-
വില്ലൊടിച്ചീടാനേറെക്ലേശമാണാർക്കും പാരിൽ
ബ്രഹ്മമാമാത്മാവിങ്കൽത്തോന്നുമീസംസാരത്തിൻ
കർമ്മരൂപത്തിൻ ഭാവം നിന്നിടുന്നോളം കാലം
കേവലംലോകത്തിങ്കൽക്കർമ്മ രൂപത്തിന്നെല്ലാം
വ്യാവഹാരീകം സത്താഭാവമുണ്ടോർത്തീടേണം
കർമ്മമിങ്ങാരംഭിച്ചാലേകദാ ജന്മത്തിങ്കൽ,
ഭംഗമില്ലാതേനിത്യം കൈതുടർന്നീടും നൂനം.
കല്പാന്തകാലത്തിങ്കൽപ്പോലുമേ മായാതെന്നും

---

മ്പിസ്വാമികളാകുന്ന ഈ മഹാസാഗരം ഉൾക്കൊള്ളാനായി ഏതെങ്കിലും വിജ്ഞാനരത്നമുണ്ടോ? സംവിത്തിരത്നം = വിജ്ഞാനരത്നം. സംവിത്തി = അറിവ് (ജ്ഞാനം). വ്യാസം = വ്യാപ്തി. ശേവധി = നിധി. ദേവൻ എന്ന പദംകൊണ്ട് ഇവിടെ ചട്ടമ്പിസ്വാമികളെയാണ് പരാമർശിക്കുന്നത്. ഉൽക്രോശത്താൽ = നിലവിളിച്ചുകൊണ്ട്.

ഭേഷജം = മരുന്ന്. ഉന്നതോത്സംഗൻ = സമുന്നതനായ സന്ന്യാസി. ഉത്സംഗൻ = സന്ന്യാസി. കർമ്മജം രോഗം = നമ്മുടെ കർമ്മഫലമായുണ്ടാകുന്ന രോഗം - ദുഷ്കർമ്മ പാപംമൂലമുണ്ടാകുന്ന രോഗം. ത്രിദോഷം = വാതം, പിത്തം, കഫം ഇവ മൂന്നും. കർമ്മസ്രാവം = കർമ്മത്തിന്റെ ഒഴുക്ക്. കർമ്മത്തിന്റെ നിലയ്ക്കാത്ത ഒഴുക്കാണ് ജീവിതമെന്നു സാരം. കർമ്മമാണല്ലോ ജന്മത്തിനു കാരണം എന്നു വേദാന്ത ശാസ്ത്രങ്ങൾ

നിൽക്കുമിക്കർമ്മം, ബീജാകാരമായ് വർത്തിയ്ക്കുന്നു
സൃഷ്ടിതന്നാരംഭത്തിൽപ്പിന്നെയും സംസാരത്തിൽ
പുഷ്ടമായ്ത്തീരാനാവും ബിന്ദുവായ് നിന്നീടുന്നു.
കർമ്മഭേദത്തിൻ കയ്പും സ്വാദുമീ ദുഃഖാദുഖ-
ത്തന്മയായ് മാറീടുന്നു മർത്ത്യന്നു ജന്മം തോറും.
ഏതേതു ജീവൻ ചെയ്യുന്നേതേതു കർമ്മം ലോക-
ത്തേതേതു ജന്മത്തിങ്കൽക്കേളതിന്നൊത്തായീടും
പിന്നെയുണ്ടാകും ജന്മം തന്നാനുഭാവം ജീവ
ന്നെന്നുതാനല്ലോ തത്ത്വജ്ഞാനിമാരോതീടുന്നു.
കർമ്മവിസ്രാവം തന്നിൽപ്പെട്ടുപോയെന്നാലാർക്കും
പിന്നെയങ്ങേറിപ്പോരാനാവില്ല വീതായാസം
ഈശ്വരന്മാരും കർമ്മപ്രഗ്രഹാബദ്ധന്മാരായ്
ക്ലേശിപ്പതായിക്കാണുന്നില്ലയോ നാനാവണ്ണം
ഇക്കർമ്മമത്രേ നാമാകാരാദിഭേദത്താലേ
നിത്യമായീടുന്നാത്മാകാരത്തെയാച്ഛാദിപ്പൂ !!
സത്യമായ്ത്തോന്നുന്നോരീമിഥ്യയാം സംസാരത്തിൻ
തത്ത്വവും പാർത്താലോതാമിത്തമോരംഗം തന്നെ.
താപങ്ങളെല്ലാം കൈവന്നീടുന്നു ദുഷ്കർമ്മത്തിൻ
വ്യാപാരദോഷംമൂലം ജീവന്നു പാരിൽപ്പാരം
കർമ്മ പാപത്താൽ മാറാരോഗങ്ങളുണ്ടാമെന്നും
ധർമ്മശാസ്ത്രത്തിൽ ചൊല്ലീടുന്നതും ചിന്തിക്കേണം
കർത്താവു നിത്യം ചെയ്യും വ്യാപാരമല്ലോ കർമ്മം,
കർത്താവിനാവില്ലല്ലോ തൽഫലം പറ്റീടാതെ
കർത്താവു ചെയ്യും പാപം തൻഫലം പറ്റാൻ പക്ഷേ
കർത്താവിനായില്ലെന്നാൽ, പ്പിൻതുടർച്ചക്കാരായി

---

പറയുന്നു. കർമ്മം നിലയ്ക്കുന്നില്ല. അത് ജന്മങ്ങളായി പ്രവഹിച്ചുകൊണ്ടേ ഇരിക്കുന്നു. സ്രാവത്തിൻ = ഒഴുക്കിൽ "നിദ്രയിൽക്കാണായീടും..................സത്യമജ്ഞനം മൂലം" = ഉറക്കത്തിൽ കാണുന്ന സ്വപ്നം നിദ്ര തീരുംവരെ നിലനില്ക്കും. അതുപോലെ, മായയുടെ മയക്കത്തിൽ പെട്ടുകിടക്കുന്ന ജീവനിൽ, കർമ്മബന്ധവും, തജ്ജന്യമായ സംസാരദുഃഖവും മറ്റും നിലനില്ക്കുന്നു. ഉറക്കം അവസാനിച്ചാൽ സ്വപ്നം ഇല്ലാതാകുന്നതുപോലെ ജീവന്റെ മായാബന്ധം മാറുമ്പോൾ സംസാരവും മായുന്നു. അജ്ഞാനം മൂലം ലൗകികന്മാർ ഇതറിയുന്നില്ലെന്നേയുള്ളൂ. ഇല്ലാത്തത് ഉണ്ടെന്നു കല്പിക്കുന്ന ബുദ്ധിയാണ് മായ. മായാരൂപാ പ്രണമാം സംസാരം = മായാരൂപത്തിന്റെ ചൈതന്യമായ സംസാരം വാസ്തവത്തിലില്ല. പക്ഷേ അത് പ്രാണവത്താണെന്നു നമുക്കു തോന്നുന്നു.

കർത്തൃബന്ധത്താൽ ജന്മം കൈക്കൊണ്ടുപോരും പുത്ര-
പ്പൗത്രാദിവർഗ്ഗത്താലും ഭുക്തമായീടും നൂനം.
എത്രയോ മാറാരോഗക്ലിഷ്ടരായ് വാണീടുന്നോ-
രെത്രയോപേരെപ്പാരം കാണുമാറില്ലേ നമ്മൾ?
അത്രയും പാപം ചെയ്യും പൂർവികന്മാർ തൽ കർമ്മ-
പ്രത്യായമാണാരോഗക്ലേശമെന്നോർത്തീടേണം.

കർത്തൃദോഷത്താലേവം ദുഃഖങ്ങളുണ്ടാകാമെ-
ന്നെത്രയും വിജ്ഞാനാംഭോരാശിയാം ഭീഷ്മാചാര്യൻ
തത്ത്വോപദേശം ചെയ്വൂ ധർമ്മജന്മാവിന്നോട-
ങ്ങത്രമേൽ ശക്തം പാർത്താൽക്കർമ്മസഞ്ചാരം പാരിൽ
കർമ്മ സഞ്ചാരംപാരം ദുർഗ്രഹം താനെന്നല്ലോ
നമ്മളോടോതീടുന്നൂ ഗീതയാം വേദം പോലും
ആകയാലിപ്പോഴിന്നീരോഗവും പാർത്താലേവം
പൂർവജന്മത്തിൽ കർമ്മാഗസ്സുതാനോർത്തീടുമ്പോൾ.
ദുഷ്ക്കർമ്മമത്രേ ദുഃഖം, സൽക്കർമ്മമത്രേ സൗഖ്യം,
ഇത്ര താനല്ലോ കർമ്മാദ്ധ്യായമേകീടും പാഠം.
എന്നിരുന്നാലും കാരുണ്യാർഹനാം നീയിക്കാട്ടും
ഖിന്നതാവേഗം മാറ്റാം, തൽക്കാലമെന്നേ വേണ്ടൂ.
കണ്ണുനീരുണ്ടായെന്നാലപ്പൊഴൊന്നൊപ്പാ, മല്ലാ-
തെന്നെന്നുമാമട്ടാർക്കും ചെയ്യുവാനാവില്ലല്ലോ.
എന്തു ചെയ്താലും ദുഃഖം നിത്യമായ് മാറാനിപ്പോൾ
സ്വന്തസൽക്കർമ്മം കൊണ്ടേ സാദ്ധ്യമാവുള്ളൂ, നൂനം"

ഈവിധം ചൊല്ലിച്ചെമ്മേ മന്ദമായുത്ഥാനം ചെയ്-
താമുനിശ്രേഷ്ഠൻ പോയാനപ്പറമ്പിങ്കൽത്താനേ

---

മായയുടെ ശക്തിക്കൊണ്ടാണ് അങ്ങനെ തോന്നുന്നത്. മായയും, മായാരൂപമായ സംസാരവും ജ്ഞാനംക്കൊണ്ടു മാത്രമേ ഇല്ലാതാവുകയുള്ളൂ. മായയുടെയും മായാസംബന്ധമായ പ്രാപഞ്ചികക്ലേശങ്ങളുടേയും വലയങ്ങൾ മാറിക്കഴിഞ്ഞാൽ മനുഷ്യൻ ജ്ഞാനിയായി. ബ്രഹ്മമാമാത്മാവിങ്കൽ............................കർമ്മരൂപത്തിൽ ഭാവം = ആത്മാവ് ബ്രഹ്മരൂപമാണ്. ആ ആത്മാവിലുണ്ടാകുന്ന തോന്നൽ മാത്രമാണ് കർമ്മരൂപമായ സംസാരം. ആ തോന്നൽ നിലനില്ക്കുന്നിടത്തോളം കാലം, കർമ്മത്തിന് വ്യാവഹാരികമായ സത്താഭേദങ്ങളുണ്ടായിക്കൊണ്ടേ ഇരിക്കും. കർമ്മഭേദത്തിൻ കയ്പും......... ജന്മം തോറും = ജീവിതകാലത്ത് നാം ചെയ്യുന്ന കർമ്മങ്ങളുടെ സ്വാദും, കയ്പുമാണ് മനുഷ്യൻജന്മങ്ങൾതോറും അനുഭവിക്കുന്ന സുഖദുഃഖങ്ങൾ. കർമ്മമാണ് ജന്മത്തിനുകാരണം. ജന്മം

അങ്ങുടൻ ചെന്നിട്ടേതോ പച്ചിലക്കാമ്പോടെത്തി-
ട്ടുന്നതൻ മർദ്ദിച്ചല്പം നീരയാൾക്കേകി വേഗം
ഒറ്റമൂലിയ്ക്കുള്ളേറും വീര്യമോ, യോഗിക്കുണ്ടാം-
സിദ്ധിയോ ? സത്യം പാർത്താലാർക്കറിഞ്ഞീടാനും!?
അദ്ഭുതം പാരം പാരം, പാവമാരോഗക്ലിഷ്ട-
ന്നപ്പൊഴേയ്ക്കുണ്ടായ് വന്നൂ നിശ്വാസമാശ്വാസത്താൽ
അത്രതൻ മുത്താഴം ഹാ! മൂക്കോളമുണ്ടിട്ടാണാ-
ദുഃഖിതൻ വീട്ടിൽപ്പിന്നെപ്പോയതന്നുത്സാഹത്താൽ
കർമ്മജംപാപം മാറ്റാനാവില്ലായെന്നാൽ ദുഃഖം -
വന്നിടുന്നോരെക്കൈവീട്ടീടില്ലനിർല്ലേപന്മാർ
ധന്യരാം യോഗീശന്മാരിവണ്ണമത്രേ; തന്നെ-
ച്ചെന്നണഞ്ഞീടുന്നോരെപ്പാലിപ്പതെങ്ങായാലും

## ഷഷ്ടിപൂർത്തി

കുങ്കുമച്ചാറും പൂശി പ്രാചിയാം തന്വീരത്നം
തൻകവിൾത്തട്ടിൻ ദേശം ശോണാഭമാക്കിച്ചെമ്മേ
ചമ്പകപ്പൂവും ചൂടി, ച്ചാരുവാമാദിത്യശ്രീ-
ബിംബമാം പൊട്ടും തൊട്ട, പ്പൂവലംഗത്തിൽപ്പാരം
പൊൻകതിർപ്പാവാർന്നീടും പൊന്നാടചുറ്റിച്ചേലോ
ടന്യൂനലാവണ്യത്തിന്നാകാരമായിട്ടേവം
കണ്ണിനാനന്ദം പാരം വർഷിക്കുമേതോ ദൃശ്യം-
കണ്ടുവന്ദിക്കാനായിട്ടെന്നപോൽ വന്നാളപ്പോൾ
അശ്വതിത്താരം മാറിത്തൊട്ടടുത്തായിപ്പോന്നോ-
രൃക്ഷത്തിനേകീമാർഗ്ഗം വിശ്വസഞ്ചാരം ചെയ്വാൻ
ഉജ്ജ്വലിച്ചപ്പോഴേക്കും പൊങ്ങിയത്താരം, പാരി-

---

അഥവാ ജീവിതം കൈയിലുള്ളപ്പോൾ സത്ക്കർമ്മങ്ങൾ ചെയ്താൽ ജന്മംതോറും സുഖവും ദുഷ്ടകർമ്മങ്ങൾ ചെയ്താൽ ദുഃഖവും അനുഭവത്തിൽ വരും എന്നർത്ഥം. ഏതേതു ജീവൻ ചെയ്യുന്നേതേതു..............................തത്ത്വജ്ഞാനിമാരോതീടുന്ന = ഒരു ജീവൻ ഓരോ ജന്മത്തിലും എന്തെല്ലാം കർമ്മങ്ങൾ ചെയ്യുന്നുവോ, ആ കർമ്മങ്ങൾക്കനുസരിച്ചായിരിക്കും അടുത്ത ജന്മം കിട്ടുക. അനുഭാവം = അനുഭവം

"യേഷാം യേ യാനികർമ്മാണി
പ്രാക്സൃഷ്ട്യാം പ്രതിപേദിരേ
താന്യേവ പ്രതിപദ്യന്തേ
സൃജ്യമാനാഃ പുനാപുനഃ" എന്ന്

ന്നുത്സവാഘോഷം നൽകാൻ ചിങ്ങമാം രാശിക്കുള്ളിൽ
വർഷത്തിലോരോനാളീ നക്ഷത്രമേവം വണ്ണം
കൃത്യമായെത്താറുണ്ടീയോഗീശപാദം കാണാൻ.
പ്രത്യേകമായിട്ടിന്നിത്താരത്തിനുണ്ടാമോദം
ഭട്ടാരദേവേശൻ തൻ ഷഷ്ട്യബ്ദിയിന്നാണല്ലോ.
തോരണാദ്യത്താലെങ്ങും മണ്ഡനം ചെയ്തു, ഭക്ത-
ന്മാരുമത്യാനന്ദത്തോടാശ്രമപ്രാന്തം മുറ്റും
പൊൻകുടംപോലങ്ങെങ്ങും ബന്ധിച്ചു ഗൗരീഗാത്ര-
പ്പൊൻകുലകൂട്ടം, രംഭാജാലത്തിനൊപ്പം നീളെ
ഗന്ധമേറീടും പുത്തൻപൂമാല ചാർത്തീ ചുറ്റും,
ചന്തമായീടുംവണ്ണം മണ്ഡനം ചെയ്താർ വേഗം.
മുറ്റമെല്ലാവും ചെത്തിച്ചേലാക്കി വേണ്ടും വണ്ണം
കെട്ടിയങ്ങുണ്ടാക്കീടും യാഗ ഗേഹത്തിനുള്ളിൽ
ഭദ്രമാം കന്നിക്കോണിൽച്ചാലവേ വച്ചാരപ്പോൾ
ഭട്ടാരയോഗീശൻ തൻ ചിത്രമാം ചിത്രം ഭംഗ്യാ.
ഹാരവും ചാത്തിച്ചേതോരമ്യമായീടും വണ്ണം
ചാരുവാം ധൂപാദ്യത്താൽ ഗന്ധസൗഭാഗ്യം ചെയ്താർ
സത്വരം നാനാവർണ്ണോദാരമായ് മിന്നീടും ശ്രീ-
ചക്രമാലേഖം ചെയ്താ യജ്ഞകുണ്ഡത്തിൻ മുന്നിൽ
ചുറ്റിലും കത്തിക്കാളും ഭദ്രദീപത്തിൽ ചാർത്തും
ഭക്തിയോടെങ്ങും വച്ചാരേകാഗ്രചിത്തന്മാരായ്-
ഏഴുപേരാര്യന്മാരാം തന്ത്രിമുഖ്യന്മാരപ്പോൾ
വീതിഹോത്രന്നെപ്പാരം കത്തിച്ചു കുണ്ഡത്തിങ്കൽ.
മന്ത്രനാദത്താലെങ്ങും മാറ്റൊലിക്കൊണ്ടൂരംഗം.
ശംഖൊലിയ്ക്കൊപ്പം പൊങ്ങി പഞ്ചവാദ്യത്തിൽ നാദം.

---

മഹാഭാരതം ശാന്തിപർവത്തിലെ ശ്ലോകം ഇവിടെ സ്മരിക്കാം. ഭീഷ്മൻ, ധർമ്മപുത്രരോടുപദേശിക്കുന്നതാണിത്. കർമ്മവിസ്രാവം= കർമ്മത്തിന്റെ കുത്തൊഴുക്ക്. വീതായാസം = പ്രയാസം കൂടാതെ. കർമ്മപ്രഗ്രഹാബദ്ധന്മാരായ് = കർമ്മമാകുന്ന കടിഞ്ഞാണിനാൽ ബന്ധിക്കപ്പെട്ടവരായിട്ട്. പ്രഗ്രഹം = കടിഞ്ഞാൺ നാമാകാരുദിഭേദം = നാമം, രൂപം എന്നിങ്ങനെയുള്ള ഭേദം. നാമ + ആകാരം = നാമാകാരം ആത്മാകാരത്തെ = ആത്മസ്വരൂപത്തെ = ഈശ്വരസ്വരൂപത്തെ. ആച്ഛാദിപ്പൂ = മറയ്ക്കുന്നു. കർമ്മമാണ് നാമരൂപാദികളായ തോന്നലുകൾക്കു കാരണമാകുന്നത്. അതിൽപ്പെട്ടുഴലുന്നവർക്ക് ഈശ്വരസത്ത കാണാൻ കഴിയുന്നില്ല. തന്മൂലം ജീവന് വീണ്ടും ജനിമൃതിരൂപമായ സംസാരദുഃഖം അനുഭവിക്കേണ്ടിവരുന്നു. സംസാരം വാസ്തവത്തിൽ മിഥ്യയാണ്. എങ്കിലും അതു സത്യമാണെന്നു നമുക്കു തോന്നുന്നു. മായ സൃഷ്ടിക്കുന്ന കർമ്മത്തിന്റെ തമോ

പാർശ്വഗന്മാരാം ശിഷ്യന്മാരോടുമൊപ്പം, യോഗീ-
വാസവൻ വന്നാനപ്പോളദ്ധ്വരാഗാരേ, മന്ദം.
ചിത്രമായീടും വെള്ളപ്പട്ടണിഞ്ഞീടും പുത്തൻ-
വിഷ്ടരം തന്നിൽച്ചെന്നങ്ങാസീനനായാൽ, പിന്നെ.
മന്ത്രസമ്പൂതം ഗംഗാതോയത്തിനാലന്നേരം
കുംഭാഭിഷേകം ചെയ്താരിമ്പമായീടും വണ്ണം.
ചന്ദനത്തോടും പുത്തൻ പൂമാലചാർത്തിച്ചെമ്മേ
ചന്ദ്രസംജ്ഞത്താൽ ദീപാരാധനം ചെയ്താർ പിന്നെ.
അഞ്ജലീബന്ധത്താലേ കണ്ടുനിന്നോരും ഭക്ത്യാ-
സഞ്ചിതാമോദം ചാരത്തേകാഗ്രചിത്തന്മാരായ്
കുണ്ഡലീകേയൂരാകാരാഭനെസ്തോത്രാലാപം-
കൊണ്ടുകീർത്തിച്ചാരപ്പോളേകമാം കണ്ഠത്തോടും
പാദാരവിന്ദം വന്ദിച്ചീടേണ്ട നേരം, ശിഷ്യ-
ന്മാരാകുമുത്സംഗന്മാരാശുവന്നെത്തിച്ചാരേ
തൃപ്പദാംഭോജം ഭക്ത്യാവന്ദിച്ചു വീണ്ടും വീണ്ടും,
തൃക്കഴൽച്ചാരത്തോരോഭാഗത്തു നിന്നാരപ്പോൾ.
ഭക്തസന്ദോഹം പിന്നെക്കല്ലോലജാലം പോല-
ങ്ങെത്തിനാരപ്പോഴേയ്ക്കും, വന്ദിച്ചു പുണ്യംനേടാൻ
മുന്തിരിങ്ങായും രംഭാപക്വവും ഖണ്ഡംതാനും
മുമ്പിൽവച്ചത്യാമോദം വന്ദിച്ചിതെല്ലാ പേരും
തൃപ്പദസ്പർശത്താലേ തീർത്ഥമായ്ത്തീരും നീര-
ങ്ങല്പമായ്പ്പാനം ചെയ്തങ്ങെത്രയും ശുദ്ധന്മാരായ്.

ഉച്ചതൻതാപം കൈവിട്ടുച്ചണ്ഡസൂര്യൻ ചാലേ
പശ്ചിമാഗാരേ പാരം വിശ്രമം കൊള്ളും നേരം.

---

രംഗമാണ് വാസ്തവത്തിൽ ഈ സംസാരം. ഭൂക്തമായിടും = ഭുജിക്കപ്പെടും (അനുഭവിക്കപ്പെടും) പൂർവ്വികന്മാർ തന്റെ കർമ്മപ്രത്യായം = പൂർവ്വികന്മാർ ചെയ്തുകൂട്ടിയ കർമ്മത്തിന് പിൻമുറക്കാർ നൽകേണ്ടിവരുന്ന നികുതി. പ്രത്യായം = ചുങ്കം (നികുതി) ധർമ്മ ജന്മാവിന്നോട് = ധർമ്മപുത്രരോട്. ഭാരതം ശാന്തിപർവത്തിൽ ഭീഷ്മർ, ഇക്കാര്യം ധർമ്മപുത്രരോടുപദേശിക്കുന്നുണ്ട്.

പാപം ജന്മകൃതം കിഞ്ചി
ദ്യതി തസ്മിൽ ന വിദ്യതേ
നൃപതേ! തസ്യപുത്രേഷ്ഠ
പൗത്രേഷപിചനപിതൃഷ്ഠ"

സ്വച്ഛമാം ഭക്ത്യാമോദം കൈക്കൊണ്ടു ഭക്തന്മാര-
ങ്ങിച്ഛയോടൊന്നിച്ചെല്ലാപേരുമായുത്സാഹത്താൽ
സത്സഭാരംഗം തീർത്താരെത്രയും വേഗത്തിങ്കൽ
വിദ്യാധിരാജസ്വാമിക്കാശംസ നേരാനായി.

ഹൃദ്യമാംവണ്ണം നാരീകണ്ഠത്തിൽ നിന്നും പൊങ്ങും
വിദ്യാധിരാജസ്തോത്രാലാപനം തീരും നേരം
ഭക്തനായുള്ളോരാഢ്യബ്രാഹ്മണൻ രംഗത്തെത്തി
ചിത്തമോദത്തോടേവം ചൊല്ലുവാനാരംഭിച്ചാൻ-
"വിസ്താരവിജ്ഞാനത്തിൻ പാലാഴിയാമീവിശ്വ-
പ്രഖ്യാതവൈദുഷ്യത്തിന്നാഴമെന്തോതീടാമോ!?
എത്രമേൽ വിജ്ഞാനത്തിന്നാഴമുണ്ടാകാം ലോക-
ത്തത്രമേലാഴംചേരും വാരാശിയാണീദേവൻ.
ചിത്രമീലോകത്തുണ്ടായില്ലയിന്നോളം പാർത്താ-
ലിത്രയും തേജസ്സേറും സൽക്കലാനാഥൻ വേറെ
ചിത്രമേ ചിത്രം ചിത്രം വിജ്ഞാനപാരമ്യത്തി-
ന്നിത്രയും വാരാ ദേവാചാര്യനാം വ്യാഴം പോലും!!
സത്യജ്ഞനായി പ്രജ്ഞാരൂപനായാരാജിക്കും
നിസ്തുല്യനാകുന്നോരീ വിദ്യാധിരാജൻദേവൻ
അക്ഷരാർത്ഥത്തിൽത്തന്നെസ്സദ്ഗുരുശ്രേഷ്ഠൻ പാർത്താ-
ലിക്ഷിതിദ്ധ്വാന്തം സർവം രോധനം ചെയ്വോനല്ലോ !!
തത്ത്വവിത്താമിസ്സ്വാമിയ്ക്കൊപ്പമിങ്ങുണ്ടോ ലോക-
ത്തിത്രയും തത്ത്വാത്മാവായ് മറ്റൊരാചാര്യൻ വേറെ?
കാലാപാദാഘാതത്താൽ പ്രസ്ഥമാം വേദാദ്ധ്വാവിൽ
കാലുവച്ചേറിസ്സ്വന്തം യുക്തിയാം തൂമ്പത്തുമ്പാൽ

---

എന്നാണ് ആ ശ്ലോകം. കർമ്മാഗസ്സ് = കർമ്മപാപം (കർമ്മം മൂലം നേടിയ പാപം). ആഗസ്സ് = പാപം.

ഖിന്നതാവേഗം = ദുഃഖാവേശം

രോഗക്ലിഷ്ടൻ = രോഗത്താൽ ക്ലേശിക്കുന്നവൻ. മുത്താഴം = ഉച്ചയ്ക്കുള്ള ഭക്ഷണം. കർമ്മജം പാപം = കർമ്മം കൊണ്ടുണ്ടാകുന്ന പാപം നിർല്ലേപന്മാർ = സന്ന്യാസിമാർ

പ്രാചി = കിഴക്കേ ദിക്ക് അരുണോദയത്തിൽ ആകാശത്തു നിഴലിക്കുന്ന ചെമപ്പു നിറത്തെ, കിഴക്കു ദിക്കാകുന്ന സുന്ദരി മുഖത്തു പുരട്ടിയ കുങ്കുമദ്രവമായി കല്പിച്ചിരി

ഇമ്പമായ് വെട്ടിക്കുന്നും കല്ലുമെല്ലാവും നീക്കി-
ട്ടമ്പിനോടാർക്കും യാതായാതാർഹമാക്കിത്തീർത്താൻ.
വേദസന്ദോഹം നേരേ വേർതിരിച്ചോരാ വേദ-
വ്യാസന്നുമായിട്ടില്ലിക്കാര്യമെന്നോരേണം നാം
ജാതിഭേദാദിയ്ക്കെല്ലാമപ്പുറം മർത്ത്യന്നേകം-
ജാതിയുണ്ടായീടാനും, മാനവന്മാരെല്ലാരും
സോദരന്മാരാണെന്നാബോധനം ചെയ്തീടാനും
ബോധനം ചെയ്തോനല്ലോ, യോഗിയാമീയാചാര്യൻ.
ശങ്കരാചാര്യൻപോലും ഭീതിയാൽ മന്ദിച്ചേറ്റം
ശങ്കയാർന്നില്ലേ ചൊല്ലാൻ ശൂദ്രനും വേദാർഹത്വം?
ശങ്കരോദ്ഭൂതാത്മാവാമിമ്മഹായോഗിക്കൊട്ടും-
ശങ്കയേ തോന്നീലന്നിക്കാര്യമുദ്ഘോഷിച്ചീടാൻ
വേദമിങ്ങാകാം ശൂദ്രന്നെന്നറിഞ്ഞിട്ടും, ചൊല്ലാൻ-
ഭീതിയാലായീടാതാശങ്കരൻ നിന്നീടുമ്പോൾ,
ആയതിൻ നേരെ സ്വന്തം കാളമൂതീടാനായി-
ട്ടായിതോ ഭട്ടാരേശന്നെന്നിയേ മറ്റാർക്കാനും?
തത്രയക്കാളം കേട്ടങ്ങെത്രയും ഞെട്ടീമറ്റാർ
വജ്രനിർഘോഷം കേൾക്കും കുണ്ഡലീജാലം പോലെ
യുക്തമാവാക്കിന്നേറും ശക്തിയാലല്ലോ നാമീ-
ന്നാദ്ധ്യാത്മസുസ്വാതന്ത്ര്യത്തേൻ നുകർന്നാനന്ദിപ്പൂ?
ഹൂണസംസ്കാരസ്രാവാവർത്തത്തിലത്യാമന്ദം
താണിടുന്നേരത്തെങ്ങും ഹിന്ദുസംസ്കാരം പാരം,
താണജാതിക്കാരായോരേവരും തന്നെത്താനേ
ഭീതരായ് മാർഗ്ഗംകൂടാനാശിച്ചുനില്ക്കുന്നേരം,
ഹിന്ദുസംസ്കാരശ്രീതൻവിഗ്രഹം വേണ്ടും വണ്ണം

---

ക്കുന്നു. ചട്ടമ്പി സ്വാമി തിരുവടികളുടെ ഷഷ്ടിപൂർത്തി മഹാമഹം കാണാൻ, ഉഷസ്സുന്ദരി അണിഞ്ഞൊരുങ്ങുന്നമട്ടിലാണ് കവി പ്രഭാതത്തെ വർണ്ണിച്ചിരിക്കുന്നത്. ശോണാഭം = ചെമപ്പു നിറംകൊണ്ടുദ്ദേശിക്കുന്ന്. പ്പൂവലംഗം = പൂപോലെ മനോഹരമായ ശരീരം പൊൻകതിർപ്പ് വാർന്നിടും പൊന്നാട = ഉദയസൂര്യന്റെ പൊൻകതിരുകളാകുന്ന പാവു നൂലുകൊണ്ടു നിർമ്മിച്ച കസവുവസ്ത്രം പൊൻകതിർപ്പാവ്. പൊൻകതിരിഴകളാകുന്ന പാവുനൂൽ പൊന്നാട = കസവു വസ്ത്രം അന്യൂന ലാവണ്യത്തിന്നാകാരമായി = ഒട്ടും കുറവില്ലാത്ത സൗന്ദര്യത്തിന്റെ മൂർത്തിമത്ഭാവമായി. അശ്വതിത്താരം = അശ്വതിനക്ഷത്രം. തൊട്ടടുത്തായിപ്പോന്നോ ഋഷം = തൊട്ടടുത്തു വരുന്ന നക്ഷത്രം = ഭരണി നക്ഷത്രം. അശ്വതി കഴിഞ്ഞാൽ പിന്നെ തൊട്ടടുത്തു വരുന്നത് ഭരണിയാണല്ലോ.

ബന്ധിച്ചതാരീനാടിൻ നഷ്ടചൈതന്യംമീളാൻ?
അമ്മതമ്മാറ്റം മാറ്റാംനൊറ്റയ്ക്കുകർമ്മം ചെയ്തോ-
നിമ്മഹാനാകും യോഗിശ്രേഷ്ഠനെന്നോരേണം നാം.
പുഷ്ടസന്നാഹം വന്നോരാചാര വൈകല്യത്തിൻ-
ദുഷ്ടമാം സേനാവൃന്ദം മുന്നേറിവന്നീടുമ്പോൾ
തൂലികത്തുമ്പായീടും സർവാഭിസാരത്താലേ
രോധനം ചെയ്തേനന്നീയോഗിയാം യോധാചാര്യൻ.
ഇപ്രകാരം നാം ചിന്തിച്ചീടിലെന്തെല്ലാമാണീ-
വിപ്രനാം യോഗിശ്രേഷ്ഠൻ ചെയ്തതീനാടിന്നായി!!
സച്ചരിത്രത്തിന്നദ്ധ്യായങ്ങളിൽ ശോഭിച്ചീടും.
തുംഗാനുഭാവന്മാരാം യോഗീശമുഖ്യർക്കേവം
മംഗലംനേരാനായീടുന്നതോ നമ്മൾക്കോർത്താൽ?
മംഗലം നൽകാനങ്ങോട്ടർത്ഥിയ്ക്കയല്ലേ പറ്റൂ.
മംഗലങ്ങൾക്കെല്ലാവും രംഗഭൂവല്ലേ യോഗി !!"
ഇത്രയും ചൊല്ലിക്കൊണ്ടാ ഭക്തനായീടും വക്താ-
വപ്പൊഴേ പീഠം പുക്കാൻ ചാരിതാർത്ഥ്യത്തിന്നോട്ടും
പിന്നെയാരംഗം ചേതോരമ്യമായ് മാറ്റീപാരം,
ധന്യമാം സംഗീതത്താലങ്ങെഴും വിദ്വാന്മാരും.

നിത്യനായീടും നിർല്ലേപാഢ്യനാം യോഗീശൻ തൻ
ഷഷ്ടിപൂർത്തിയ്ക്കുള്ളോരസ്മാരകത്തിന്നായന്നാൾ
പുത്തനായ് നിർമ്മിച്ചീടും മണ്ഡപാഗാരം ചാലേ
ഭക്തരാം ശിഷ്യന്മാർ തൻ നിർല്ലോപ നിർബന്ധത്താൽ
വിദ്യാധിരാജൻ ചെയ്താനുദ്ഘാടനത്തിൻ കർമ്മം
ഭക്താവലീനാം ഹസ്താരാവമാം വാദ്യത്തോടും

---

ചട്ടമ്പി സ്വാമികൾ ജനിച്ചത് ഭരണി നക്ഷത്രത്തിലാണ്. ഋക്ഷം = നക്ഷത്രം അത്താരം = ആ ഭരണി നക്ഷത്രം. ചിങ്ങമാസത്തിലെ ഭരണിയാണ് സ്വാമികളുടെ ജന്മനക്ഷത്രം ആമോദം = സന്തോഷം.

മണ്ഡനം ചെയ്തു = അലങ്കരിച്ചു. ഗൗരീഗാത്രപ്പൊൻ കുലക്കൂട്ടം = സ്വർണ്ണനിറമുള്ള ഗൗരീഗാത്ര = തെങ്ങിൻ കുലകൾ (ചെന്തെങ്ങിൻ കുലകൾ) രംഭാജാലം = വാഴകൾ. ഉത്സവപ്പന്തലിൽ കുലവാഴയും, ചെന്തെങ്ങിൻ കുലകളും മറ്റും കെട്ടാറുണ്ടല്ലോ. രംഭ = വാഴ. യാഗഗേഹം = യാഗപ്പുര. കന്നിക്കോണിൽ = കന്നിരാശിയിൽ (തെക്കു പടിഞ്ഞാറേ മൂലയിൽ). ഭട്ടാരയോഗീശൻ തൻ ചിത്രമാം ചിത്രം = ചട്ടമ്പിസ്വാമികളുടെ മനോഹരമായ ചിത്രം. കന്നിമൂല ദേവതാസ്ഥാനമായിട്ടാണു സങ്കല്പം. അതു

നിസ്തുല്യതേജോരൂപൻ, നിത്യസംപൂജ്യൻ, ഭക്താ-
നുത്തമാരാദ്ധ്യൻ, നിത്യൻ സംവിത്തിവിത്താധീശൻ,
നിർഇജിതാഭോഗൻ, നീഥൻ, നിർഇജാതയോഗൻ, ദേവൻ,
നിർഇജരസ്തോമസ്തോമാരാദ്ധ്യപാദാംഭോജാതൻ
നിർദ്ധൂതപാപൻ, നിത്യാനിത്യസത്യജ്ഞൻ, നാഥൻ
നിർദ്ധാര്യചിത്തൻ, നിഷ്ഠൻ, നിഷ്പന്നനിത്യാനന്ദൻ,
നിർദ്ധാര്യ,നാത്മാരാമൻ, നിർല്ലേപവംശാധീശൻ
നിഷ്പിഷ്ടസംസാരാർത്തൻ, നിർദ്വന്ദ്വ,നദ്വൈതാത്മൻ,
ശിഷ്യരെപ്പാരംതത്രാനുഗ്രഹത്താലേ നിത്യം
ഹൃദ്യമായീടും വണ്ണം സന്തുഷ്ടരാക്കിച്ചെമ്മേ
ഷഷ്ടിതന്നാഘോഷത്തിൻശേഷവും, തത്ത്വാത്മാവാം
ഭട്ടപാദേശൻവാണാനാശ്രമത്തിങ്കൽത്തന്നെ.
ദ്വാദശംവാരക്കാലംദേവനാം, മുഖ്യന്മാരാം-
പാദശിഷ്യന്മാരേകും പൂജയാൽ പ്രീതാത്മാവായ്
അത്രസംവാസം ചെയ്തിട്ടമ്മഹാത്മാവാം യോഗി-
ക്കറ്റവൻ പോയാൽ വീണ്ടും യാത്രയും ചൊല്ലിച്ചാലേ

എത്രയും സന്തോഷത്താലപ്പരിസ്കന്ദം വീണ്ടും-
പ്രക്രമിച്ചീടാനായിട്ടുദ്യമിച്ചാത്മാരാമൻ
ഭക്തരോടൊന്നിച്ചന്നാളാഹന്ത! വേഗം തെക്കൻ-
ദിക്കിലേക്കായിച്ചെയ്തും സഞ്ചാരമദ്ധ്യത്തിങ്കൽ.
ചൊല്ലെഴുന്നീടും 'നാഗപ്പള്ളി'യാം ദേശം ചേലോ-
ടുല്ലസത്താക്കിത്തീർത്താനല്പനാൾ സംവാസത്താൽ.
നിത്യവും ഭക്തന്മാർ വന്നർത്ഥിക്കമൂലം ദേവൻ
നിത്യമങ്ങോരോഗേഹം പുക്കുസന്തോഷത്തോടും,

---

കൊണ്ടാണ് യാഗപ്പുരയുടെ കന്നിക്കോണിൽ ചട്ടമ്പിസ്വാമികളുടെ ചിത്രം വച്ചത്. നാനാ വർണ്ണോദാരമായ് മിന്നീടും = പല നിറങ്ങളാൽ ശ്രേഷ്ഠമായി ശോഭിക്കുന്ന ആലേഖം ചെയ്തു = വീതിഹോത്രത്തെ = അഗ്നിയെ വീതിഹോത്രൻ = അഗ്നി (വീതിയെ - ഹോമദ്രവ്യ ത്തെ - പുരോഡാശത്തെ - ഭക്ഷിക്കുന്നവൻ)

പാർശ്വഗന്മാർ = ഇരുഭാഗത്തും നില്ക്കുന്നവർ. യോഗീവാസവൻ = യോഗീന്ദ്രൻ. അദ്ധ്വരാഗാരേ = യാഗാഗൃഹത്തിൽ. അദ്ധ്വരം = യാഗം. ആഗാരം = ഗൃഹം. വിഷ്ടരം = പീഠം ആസീനനായാൻ = ഇരുന്നു. മന്ത്രസംപൂതം = മന്ത്രത്താൽ ശുദ്ധമായത്. ഗംഗാ തോയം = ഗംഗാജലം. ചന്ദ്രസംജ്ഞം = കർപ്പൂരം. അഞ്ജലീബന്ധത്താലേ = കുപ്പു കൈയോടുകൂടി. കുണ്ഡലീകേയൂരകാരാഭനെ = കുണ്ഡലി (സർപ്പം) കേയൂരം (തോൾവള)

വിശ്രമിച്ചാനന്ദിച്ചും, വന്നുകൂടിടുന്നോരോ-
ടെത്രയും സന്തോഷത്താലോരോന്നു ചൊല്ലിക്കൊണ്ടും,
തത്ര വന്നീടുന്നോരാം വിജ്ഞാനധന്യന്മാർതൻ
ചിത്തസന്ദേഹംതീർത്തും, ചിത്രമായ് ഗാനം ചെയ്തും
അത്യന്തമാഹ്ലാദത്തോടാറേഴുമാസം നാടി-
ന്നുത്സവം നൽകിപ്പാർത്താനപ്രദേശത്തിൽച്ചെമ്മേ

കാലമാം തേരിൻ ചക്രം മുന്നോട്ടുപോയീ വീണ്ടും,
നാലഞ്ചുവട്ടം പുത്തൻ പൂവിട്ടു മാവിൻകൂട്ടം
എകദാസായം കാലത്തേകനായെത്തിച്ചേർന്നാൻ
മാബെലിതീരത്താണ്ടിപ്പിള്ളതന്നാവാസത്തിൽ
മുറ്റത്തുസായംകാലത്തൊറ്റയ്ക്കു വന്നിട്ടേവം
കറ്റലം കേറിപ്പറ്റിക്കാറ്റുമേറ്റുത്സാഹത്താൽ
കറ്റളിയ്ക്കുള്ളിൽക്കാണും കറ്റവാർകേശൻതന്നോ-
ടൊത്തൊരാകാരം പോലങ്ങത്ര വിശ്രാമംകൊള്ളും
കറ്റവർക്കെല്ലാം വംശാധീശനായീടും യോഗി-
ക്കറ്റവൻതന്നെക്കണ്ടിട്ടദ്ഭുതാനന്ദത്താലേ
തെറ്റനെച്ചെന്നങ്ങോടിപ്പാദോപകണ്ഠത്തിങ്കൽ-
പറ്റിവീണേറ്റം വന്ദിച്ചഗ്ഗൃഹാധീശൻ ഭക്ത്യാ.
ആദരത്താലേ പിന്നെക്കൈപിടിച്ചാനന്ദത്താൽ
പാദപൂജയ്ക്കായിക്കൊണ്ടേറിനാനാവാസത്തിൽ
ഭക്തനായീടും ഗേഹാധീശ്വരൻ, ഭാര്യയ്ക്കൊപ്പം
ഭക്തിയോടേകും പൂജാദ്യങ്ങളാൽ പ്രീതാത്മാവായ്
വിദ്യാധിരാജൻ ദേവൻ തത്രവാണീടും കാല-
ത്തെത്തിനാനുത്സാഹത്താൽ ഭക്തനാമേകൻ, താനേ.

---

ആയിരിക്കുന്നവന്റെ ആകാരം (ശരീരം) പോലെ ആഭ (ശോഭയുള്ളവൻ) - ശിവരൂപത്തിനു തുല്യം തേജസ്സാർന്നവൻ. ഏകമാം കണ്ഠത്തോടും = ഏകകണ്ഠരായി.. ഉത്സംഗന്മാർ = സന്ന്യാസിമാർ. ഭക്തസന്ദോഹം = ഭക്തസമൂഹം കല്ലോല്ലജാലം = തിരച്ചാർത്ത് രംഭാപകം = വാഴപ്പഴം ഖണ്ഡം = കൽക്കണ്ടം.

ഉച്ചണ്ഡസൂര്യൻ = (ഉച്ചനേരത്തെ) കഠിനസൂര്യൻ. പശ്ചിമാഗാരേ = പടിഞ്ഞാറേ ദിക്കാകുന്ന വീട്ടിൽ ആഗാരം = വീട്. പ്രജ്ഞാരൂപൻ = ബ്രഹ്മസ്വരൂപൻ. ആരാജിക്കും = ശോഭിക്കുന്ന. ക്ഷിതിധ്വാനം = ഭൂമിയിലെ ഇരുട്ട്. ക്ഷിതി = ഭൂമി. ധ്വാന്തം = ഇരുട്ട്

ചട്ടമ്പിസ്വാമികൾ അക്ഷരാർത്ഥത്തിൽത്തന്നെ ഗുരുവാണ്. ഇരുട്ടിനെ തടയുന്ന

തൃപ്പദാംഭോജം നേരേ കണ്ടുവന്ദിക്കാനായി-
ട്ടെത്രയോദൂരം താണ്ടിപ്പോന്നതാണെന്നോപാവം!
ബ്രഹ്മരൂപത്തെക്കാണാൻ കണ്ണിനാവില്ലെന്നാ, ലീ-
ബ്രഹ്മഭാവത്തെക്കണ്ടാലായതിൻ പുണ്യം നേടാം.
എന്നുറച്ചെന്നേ ചിന്തിക്കുന്നിയാളെന്നോ, ചാരേ-
ചെന്നുതൽപ്പാദാംഭോജത്തേൻ നുകർന്നാനന്ദിക്കാൻ.
ഇന്നതിന്നുണ്ടായ്പ്പുണ്യം, ശർവതേജസ്സായേവം-
മുന്നിലങ്ങാരാജിക്കും പ്രജ്ഞാനരൂപം കാൺകേ
ഒക്കെയും വിട്ടങ്ങോടിച്ചെന്നുതൽപ്പാദാംഭോജം
പുക്കുവീണാനന്ദിച്ചാൻ, സാഷ്ടാംഗമായിച്ചെമ്മേ.
പിന്നെയങ്ങുത്ഥാനം ചെയ്താനന്ദബാഷ്പത്തോടും,
പൊന്നണിപ്പാദത്തിങ്കൽപ്പൂക്കെഴും നേത്രത്തോടും,
നിന്നയാളൊന്നും മിണ്ടാനാവാതെ കണ്ഠക്ലേശം
കൊണ്ടു, ചൊല്ലീടാനെന്തോചിന്തിച്ചുവെന്നാൽപ്പോലും.

എത്രയും ഭക്ത്യാചാരത്തുന്മേഷമറ്റീവണ്ണം
നിൽക്കുമാഭക്തൻതന്നെ തൃക്കടാക്ഷത്താൽപ്പാരം
നിത്യമാമാശീർവാദം നൽകി, മോദത്തോടപ്പോൾ
ചിത്ക്കലാരൂപൻ ചോദിച്ചീടിനാനോരോ കാര്യം.
സ്നിഗ്ദ്ധമാം ചോദ്യം കേട്ടങ്ങാനന്ദ വായ്പോടപ്പോൾ
ഭക്തനും ചൊന്നാനേവം കണ്ഠവൈഷമ്യത്തോടും:-
"മാടനാടാണെൻദേശം, വന്നുഞാനിന്നിപ്പാദം-
തേടിയിങ്ങാശാപൂർവ്വം കണ്ടുവന്ദിക്കാൻമാത്രം.
ആടലുണ്ടോതാനായി, ട്ടിപ്പദാംഭോജം നിത്യം-
കൂടുമെൻതാപം മാറ്റിപ്പോറ്റുവാനർത്ഥിക്കുന്നേൻ.

---

വൻ എന്നാണ് 'ഗുരു' എന്ന പദത്തിന്റെ അക്ഷരാർത്ഥം. ഗു + രു = ഗുരു. 'ഗു' എന്നതിന് ഇരുട്ട് എന്നർത്ഥം. 'രു' എന്നാൽ രോധനം ചെയ്യുന്നവൻ - തടയുന്നവൻ എന്നും. ചട്ടമ്പിസ്വാമികൾ ഈ ക്ഷിതിയിലെ അജ്ഞതയുടെ ഇരുട്ട് മാറ്റിയ ആളാണ്. അതുകൊണ്ട് അദ്ദേഹം അക്ഷരാർത്ഥത്തിൽ തന്നെ ഗുരു എന്ന പദത്തിനർഹനാണ്. കാലപാദാഘാതത്താൽ = കാലത്തിന്റെ പാദങ്ങളാലുള്ള ആഘാതംകൊണ്ട് - കാലത്തിന്റെ ചവിട്ടടിയേറ്റ്. പ്രസ്ഥയാം = ഉറച്ചുപോയതായ. പ്രസ്ഥ = ഉറപ്പായിട്ടിരിക്കുന്ന. വേദാധ്വാവ് = വേദമാർഗ്ഗം ആർക്കും യാതായാതാർഹമാക്കി = ആർക്കും പോകാനും വരാനും യോജിച്ചതാക്കിത്തീർത്തു. വേദമാർഗ്ഗത്തിൽ പണ്ട് ത്രൈവർണ്ണികർക്ക് (ബ്രാഹ്മണക്ഷത്രിയ വൈശ്യന്മാർക്കു) മാത്രമേ പ്രവേശനമുണ്ടായിരുന്നുള്ളൂ. ശൂദ്രനു

കേമനായിടും സംഗീതജ്ഞനാണിഞ്ഞാനെന്നാ-
ലാമയംമൂലം കണ്ഠക്ലേശമുണ്ടായിട്ടിപ്പോൾ
പാടുവാനായീടാതിങ്ങെത്രയും വാടീടുന്നെൻ-
ജീവനോപായംപോലും നഷ്ടമായല്ലോ, കഷ്ടം!!"

ദീനമായീടുന്നോരീവാർത്തകേട്ടീടുന്നേരം
തേനുപോലൂറിപ്പാരം കാരുണ്യമുൾക്കാമ്പിങ്കൽ.
ദീനവാത്സല്യത്താല, ങ്ങാനതാസ്യത്തോടഗ്രേ-
ദൂനനായ് നില്ക്കും ഭക്തൻ തന്നോടു ചൊന്നാൻ, യോഗി:-
"സാതസംഗീതശ്രീയായ് മാറുകില്ലാർക്കും കണ്ഠം
സാതത്യമുണ്ടായീടുന്നാകിലോ ഗാനാലാപേ
സാതമുണ്ടെന്നാലിപ്പോൾപ്പാടിനോക്കീടാം, പക്ഷേ
സാതിയായ്ത്തീരാം രോഗം മാറുവാനീസംരംഭം"
പീയുഷതുല്യം പാരം നിർഗ്ഗളിച്ചീടും വാക്യ-
ശ്രീയൂഷ മത്യാകണ്ഠം സേവിച്ചു സന്തോഷത്താൽ
ഉത്സാഹമോടും ഗാനാലാപനം ചെയ്യാനായി-
ട്ടുത്സംഗനാകും ഭട്ടാരേശന്റെ പാദം തന്നിൽ
സ്വച്ഛന്ദമായിച്ചെന്നങ്ങാസീനനാകും ഭക്ത-
ന്നക്ഷണം കണ്ഠക്ലേശം വിട്ടൊഴിഞ്ഞേതോമട്ടിൽ.
രാഗതാളത്തിൽ നാനാരമ്യകല്ലോലം പൊങ്ങി
നാദസൗഭാഗ്യശ്രീതൻ പാലാഴിയായീ രംഗം.
നിശ്ശബ്ദമായീ, സർവം, സഭ്യരെല്ലാരും പാരം-
നിഷ്പന്ദരായിത്തീർന്നൂ ബാലികാബാലന്മാരും.
നിസ്തുല്യവൈദഗ്ദ്ധ്യത്തോടെത്രയും ചേതോരമ്യം
വിസ്തരിച്ചീടും നാദപാതസൗഭാഗ്യത്തേനിൻ

---

പാടില്ല. എന്നാൽ പൗരുഷേയമായ വേദം, ധർമ്മാധർമ്മബോധത്തിനു ശ്രമിക്കുന്ന ഏതു മനുഷ്യനും അർഹമാണെന്ന് ചട്ടമ്പി സ്വാമികൾ തന്റെ 'വേദാധികാരനിരൂപണം' എന്ന ഗ്രന്ഥത്തിലൂടെ തെളിയിച്ചു. അക്കാര്യമാണ് ഇവിടെ സൂചിപ്പിക്കുന്നത്. വേദങ്ങളെ വ്യസിച്ച വേദവ്യാസനുപോലും കഴിഞ്ഞില്ല, വേദം സർവാർഹമാണെന്നു പറയാൻ. സോദരന്മാരാണെന്നാബോധനം ചെയ്തീടാനും = സോദരന്മാരാണെന്ന് + ആ ബോധം ചെയ്തീടാനും = (മനുഷ്യരെല്ലാം) സഹോദരങ്ങളാണെന്നു ഗ്രഹിപ്പിക്കാനും. ആ ബോധനം = ഗ്രഹിപ്പിക്കൽ. കാളം = കാഹളം. മാറ്റാർ = ശത്രുക്കൾ (പ്രതിപക്ഷം). വജ്രു-നിർഘോഷം = ഇടിനാദം. കുണ്ഡലീജാലം = പാമ്പിൻകൂട്ടം, ഹൂണസംസ്കാരസ്രാവാവർത്തത്തിൽ ഹൂണസംസ്കാര + സ്രാവ + ആവർത്തത്തിൽ = ഹൂണസംസ്കാരമാ

നിർദ്ദരിസ്രാവത്തിന്മേലത്രയും മുങ്ങിച്ചെമ്മേ
വിദ്യാധിരാജൻ പോലും ചിത്രലേഖംപോലായി.
ഏവമാഗാനാലാപപ്പൊൻതിരച്ചാർത്തിൽച്ചെമ്മേ
ലീലയാലാറാടിക്കൊണ്ടമ്മുനിശ്രേഷ്ഠൻ, വാഴ്കേ.
പൂമുഖത്താരോ വന്നങ്ങേറിനാനപ്പോ, ളെന്തോ-
കാര്യമുണ്ടോതീടാനായെന്നു തോന്നീടും വണ്ണം.
അമ്മുഖം കണ്ടാലോരാ, മോതുവാൻ പോകും കാര്യം-
നർമ്മമല്ലെ,ന്തായാലും ഗൗരവോപേതം, നൂനം.
സ്വസ്ഥനല്ലായാളങ്ങോടിങ്ങോടുലാത്തീടുന്ന-
ങ്ങസ്ഥലത്തേവം കൈയും ബന്ധിച്ചു പിന്നിൽച്ചാലേ.
കാലൊച്ചകേട്ടാവണ്ണം വിദ്യാധിരാജൻ ദേവൻ
കാലജ്ഞനങ്ങോട്ടപ്പോളീക്ഷിച്ചതാരെന്നോരാൻ.
വല്ലാതെനില്ക്കും ഭക്താനുത്തമൻതന്നെക്കണ്ട-
ങ്ങുല്ലാസഹാസം പെയ്താനുല്ലാപഭാവത്തോടും
തൃപ്പദത്താരിൽപ്പാരം വീണെഴി,ച്ചപ്പോൾ ഭക്തൻ
സത്വരം ചൊന്നാനേവം ഗദ്ഗദത്തോടുംകൂടി-
"ആലസ്യമിപ്പോളല്പം വർദ്ധിച്ചുകാണുന്നുണ്ടാ-
നീലകണ്ഠാഖ്യസ്വാമി,യ്ക്കായതിൻ മൂലംവേഗം
കാരുണ്യമുണ്ടായിപ്പോഴങ്ങെഴുന്നള്ളിച്ചെമ്മേ
ചേരേണമെന്നങ്ങോതാൻ വന്നു ഞാനീന്നീവണ്ണം".

കൊറ്റിനാടാഖ്യൻ ചൊല്ലുംവാക്കുകേട്ടപ്പോളേവം
ചിത്തത്തിലെല്ലാം കാണുംസത്യജ്ഞനാകും യോഗി
ഭക്തനെച്ചാലേനോക്കിസ്സാകൂതമേവം ചോദി-
"ച്ചത്രയ്ക്കു വർദ്ധിച്ചെന്നേയുള്ളുവോരോഗം ചൊല്ലാൻ?

---

കുന്ന ഒഴുക്കിലെ ചുഴിയിൽ. ഹൂണസംസ്കാരം = പാശ്ചാത്യസംസ്കാരം. സ്രാവം = ഒഴുക്ക്. ആവർത്തം = ചുഴി. അത്യാമന്ദം = വളരെ വേഗം. മാർഗ്ഗം കൂടാൻ = മതം മാറാൻ നഷ്ടചൈതന്യം = നഷ്ടപ്പെട്ട ജീവശക്തി മീളാൻ = വീണ്ടെടുക്കാൻ പുഷ്ടസന്നാഹം = വർദ്ധിച്ച സന്നാഹത്തോടുകൂടി. സർവാഭിസാരം = പടയേറ്റം (ചതുരംഗസേന) രോധനം ചെയ്തോൻ = തടഞ്ഞവൻ. ഹിന്ദുമതത്തിൽ അനാചാരങ്ങളുടെ ദുഷ്ടസൈന്യം മുന്നേറിയപ്പോൾ അതിനെ തടയാൻ പേനയെ പടവാളാക്കിയ ആളാണ് ചട്ടമ്പിസ്വാമികൾ എന്നു സാരം. യോഗിയും യോധാചാര്യൻ = യോഗിയായ യോധാചാര്യൻ = യോഗിയായ യോധാചാര്യൻ. യോധാചാര്യൻ = യോദ്ധാക്കൾക്ക് ആചാര്യനായവൻ വിപ്രൻ = ബ്രാഹ്മണൻ - ബ്രഹ്മജ്ഞാനി. ചാരിതാർത്ഥ്യത്തിനോടും കൃതാർത്ഥതയോടും കൂടി

അർദ്ധോക്തിയാലങ്ങേവം പിൻതിരിഞ്ഞിപ്പോഴെല്ലാ-
മത്രികാലജ്ഞൻ നേരേ കണ്ടിരുന്നീടാമുള്ളിൽ
വിശ്വജ്ഞനാകും യോഗിക്കജ്ഞാതമായിട്ടുണ്ടോ?
വിശ്വത്തിലേതെന്നാലും? സർവജ്ഞനല്ലോ യോഗി.
എത്രയും വേഗം പിന്നെസ്സംഗീതരംഗം പൂകി-
ത്തത്രോപവിഷ്ടന്മാരാം ഭക്തരോടേവം ചൊന്നാൻ:-
"ഇപ്പൊഴീമേളം നിർത്താമിന്നെനിക്കെത്തീടേണം
മറ്റൊരുത്സാഹം നൽകും മേളത്തിനിപ്പോൾത്തന്നെ"
ഇത്രയും ചൊല്ലിക്കൊണ്ടാമുഖ്യനാം യോഗീശാഢ്യൻ
കൊറ്റിനാടന്നോടൊന്നിച്ചെത്രയും വേഗം പോയാൻ
ഉല്ലാസപൂർവം പാടിത്തീർന്നൊരാസംഗീതജ്ഞൻ
ഉല്ലാഘനായിത്തീർന്നാനുല്ലാഘവത്താൽപ്പാരം

കൊറ്റിനാടന്നോടേവം സഞ്ചരിച്ചാത്മാരാമൻ
മുറ്റത്തുനിന്നും മുഖ്യാദ്ധ്വാവിലെത്തീടും നേരം
ഓരത്തിലായിക്കാണ്മോരശ്വവാഹത്തിന്നേറെ-
ച്ചാരത്തു ചെന്നാഭക്തൻ സ്വാമിയോടേവം ചൊന്നാൻ
"കല്പിച്ചുസന്തോഷിച്ചീവണ്ടിയിൽക്കേറാം, നമ്മൾ-
ക്കല്പനേരം കൊണ്ടിപ്പോഴങ്ങുചെന്നെത്താമല്ലോ !!
ഈ വിധം ഭക്ത്യാ, ഭക്തൻ നേരിലോതീടും വാക്യം
ജീവകാരുണ്യാകാരൻ കേട്ടുടൻ ചൊന്നാനേവം:-
'പാവമീയശ്വം തന്നെപ്പീഡനം ചെയ്യുന്നെന്തി-
ന്നാവതില്ലെന്നോ നമ്മൾക്കിത്രയും ദൂരം പോകാൻ?
ചാട്ടവാറേൽക്കുന്നേരത്തീമൃഗം കഷ്ടം കാട്ടും-
ഗോഷ്ടികൾക്കെന്തിന്നീനാം സാക്ഷിയായ്ത്തീർന്നിടുന്നു?

---

നിർല്ലേപാഢ്യൻ = സന്യാസിശ്രേഷ്ഠൻ. മണ്ഡപാഗാരം = മണ്ഡപഗൃഹം നിർല്ലോപ നിർബന്ധത്താൽ = ലോപമില്ലാത്ത നിർബന്ധത്താൽ (വലിയ നിർബന്ധത്താൽ). ഭക്തവലീനാം = ഭക്തസമൂഹത്തിന്റെ. ഹസ്താരവം = കൈയടി ശബ്ദം. ഭക്താനുത്തമാ രാദ്ധ്യൻ = ഭക്ത + അനുത്തമ + ആരാദ്ധ്യൻ - ഭക്താനുത്തമരാജൻ - ഉത്തമ ഭക്തന്മാ രാൽ - ആരാധികപ്പെടുന്നവൻ. സംവിത്തിവിത്താധീശൻ = സംവിത്താധീശൻ = സംവി ത്തിയാകുന്ന - ജ്ഞാനമാകുന്ന - വിത്തത്തിന് - ധനത്തിന് - അധീശൻ - വിജ്ഞാനകുബേരൻ. നിർജ്ജിതാഭോഗൻ = നിർജ്ജിതമായ (ജയിക്കപ്പെട്ട) ഭോഗങ്ങ ളോടുകൂടിയവൻ - ലോകസുഖങ്ങളെ ത്യജിച്ചവൻ, നീഥൻ = നയിക്കുന്നവൻ (നായകൻ). നിർജ്ജാതയോഗൻ = കാണത്തക്ക യോഗശക്തിയോടുകൂടിയവൻ. നിർജ്ജാത =

അന്യഭാരത്തെപ്പേറിപ്പോവതേ കഷ്ടം, പോരാ-
ഞ്ഞന്യർതൻമൂലം കിട്ടും താഡനം കഷ്ടം കഷ്ടം!!
രണ്ടിനും ചിന്തിക്കുമ്പോൾക്കാരണക്കാരാം പാപ-
പ്പിണ്ഡങ്ങളായിത്തീരുന്നെന്തിനീ നാം രണ്ടാളും?"
വിദ്യാധിരാജസ്വാമിക്കുള്ളൊരാകൂതം പാരം
വ്യക്തമായ്ക്കണ്ടിട്ടേവം ചൊല്ലിനാൻ ഭക്തൻ വീണ്ടും
"തല്ലുകില്ലശ്വംതന്നെത്തെല്ലു, മിങ്ങെന്നാലിപ്പോ-
ളല്ലലില്ലല്ലോ, പോകാൻ കാരുണ്യമുണ്ടാകേണം
അങ്ങെഴുന്നള്ളാൻ നേരം വൈകിയാൽ, കാര്യങ്ങൾക്കും
ഭംഗമുണ്ടാകും, കല്പിച്ചങ്ങുചെല്ലണ്ടേ വേഗം?"
ഒട്ടുമേ തർക്കം പിന്നെച്ചൊല്ലിയില്ലപ്പോൾത്തന്നെ
പുഷ്ടസമ്മോദം വണ്ടിയ്ക്കുള്ളിലങ്ങേറീദേവൻ
ചൊല്ലെഴുന്നീടും നാഗപ്പള്ളിയിൽ, ത്താഴത്തോട-
ത്തില്ലത്തിലെത്തിച്ചേർന്നാൻ സായാഹ്നമാകുംമുമ്പേ
വിദ്യാധിരാജസ്തോത്രാലാപനസ്വാനത്താല-
ങ്ങദ്ധ്യാത്മ ഭാവം കോലുന്നസ്ഥലത്തെത്തുന്നേരം
തത്രത്യരുത്ഥാനം ചെയ്തെത്രയും ഭക്ത്യാ ഭട്ടാ-
നുത്തമം വന്ദിച്ചേറ്റും ചിത്താനുഭാവത്തോടും
ഓടിവന്നപ്പോൾത്താഴത്തോടനുംസമ്മോദത്തോ-
ടോടിവന്നീടുന്നോരക്കൂട്ടുകാരോടും കൂടി
അർഘ്യോപാദ്യത്താലമ്പോടാതിഥ്യമേകിക്കൊണ്ടും
വിദ്യാധിരാജൻ തന്നെക്കൊണ്ടുപോയ് വീടിന്നുള്ളിൽ
ഉള്ളറയ്ക്കെത്തിച്ചേരും താപസൻ തന്നെക്കണ്ട-
ങ്ങുള്ളുണർന്നുത്സാഹത്താൽ പെണ്ണുങ്ങളെല്ലാം വേഗം
ഉള്ളിലാരൂപം ചിന്തിച്ചപ്പദാംഭോജസ്പർശം-

---

കാണത്തക്ക. നിർജ്ജരസ്തോമ സ്തോമാരാദ്ധ്യപാദാംഭോജാതൻ - ദേവന്മാരുടെ സ്തുതികളാൽ ആരാധിക്കപ്പെടുന്ന പാദത്തോടുകൂടിയവൻ. നിർജ്ജരസ്തോമം = ദേവസമൂഹം. സ്തോമം = സ്തുതി അംഭോജാതം = താമര. നിർദ്ധൂതപാപൻ = പാപങ്ങളെ ത്യജിച്ചവൻ. നിർദ്ധൂത = ത്യജിക്കപ്പെട്ട. നിദ്ധാര്യചിത്തൻ = നിശ്ചിത മനസ്കൻ നിർദ്ധാര്യ = നിർദ്ധാരണം (നിശ്ചയം) = ചെയ്യത്തക്ക നിഷ്ഠൻ = നിഷ്ഠയോടുകൂടിയവൻ. നിഷ്പന്ന നിത്യാനന്ദൻ = സ്വയം സാധിച്ച നിത്യാനന്ദത്തോടുകൂടിയവൻ നിഷ്പന്ന = സാധിക്കപ്പെട്ട (സ്വയം സാധിച്ച). നിർദ്ധാര്യൻ = സുഖദുഃഖങ്ങളിൽ ഭാവഭേദം വരാത്ത മനസ്സോടെ സ്വന്തം കർത്തവ്യം അനഷ്ഠിക്കുന്നവൻ. നിർല്ലേപവംശാധീശൻ = സന്യാസിവംശ ശ്രേഷ്ഠൻ. നിർല്ലേപൻ = സന്യാസി. നിഷ്പിഷ്ട സംസാരാർത്തൻ = സംസാരദുഃഖ

കൊള്ളുമാ മണ്ണിൽ കൈവെച്ചക്ഷിമേൽ വച്ചാരപ്പോൾ.
ഉള്ളറയ്ക്കേറുന്നേരത്തുള്ളത്തിലുണ്ടായ്‌വന്നോ
തെല്ലുദുഃഖത്തിൻ ഭാവം, നിസ്സംഗനാണെന്നാലും?
നല്ലതാം പല്യങ്കത്തിൽച്ചാരിവച്ചീടും മട്ടിൽ
ചൊല്ലിയന്നീടും ശിഷ്യൻ തന്റെ കായത്തെക്കാൺകേ
നിന്നുനിർല്ലേപൻ, വീക്ഷിച്ചായതിൻ ചാരത്തായി
ച്ചെന്നുടൻ സന്തോഷത്താൽത്തൻ കരാംഭോജംമെല്ലെ
സ്വസ്ഥനായ് വാഴും ശിഷ്യൻ തന്റെ മൂർദ്ധാവിൽച്ചെമ്മേ
വച്ചുകൊണ്ടല്പം നിന്നാനീശാന രൂപാചാര്യൻ
എത്രയും വർദ്ധിച്ചീടും ചാരിതാർത്ഥ്യത്താലുത്സം-
ഗോത്തമൻ പിന്നെപ്പോന്നാനന്തരാനന്ദത്തോടും
ഉപ്തമായീടും വിത്തിൻ സദ്ഫലം കാണുന്നേരം
കർഷകന്നുണ്ടാമല്ലോ ഹർഷാതിവർഷം ചിത്തേ
ജീവന്റെയാതായാതം കാണുമക്കണ്ണിൽപ്പെട്ടെ-
ന്നാവിർഭവിച്ചങ്ങപ്പോഴശ്രുതൻ ബിന്ദു ദ്വന്ദ്വം!!
വിസ്മയത്തോടാരംഗം കണ്ടു ചാരത്തായ്നില്ക്കും
ഭക്തനാമേകൻ ചോദിച്ചീടിനാനപ്പോളേവം:-
"ദുഃഖസത്യജ്ഞാതാവാമങ്ങയും കേഴുന്നെന്നോ
ദുഃഖിക്കുമാറില്ലല്ലോ സന്യാസിമാരിങ്ങാരും"?
അത്ര ജിജ്ഞാസാപൂർവം ഭക്തന്റെ ചോദ്യം കേട്ടി-
ട്ടല്പഹാസത്തോടപ്പോൾ സത്യജ്ഞനേവം ചൊന്നാൻ
"ദുഃഖനീരല്ലെൻ കണ്ണിൽക്കാണുന്ന, താനന്ദത്തി-
ന്നശ്രുവാ, ണെന്താണെന്നും വിസ്തരിച്ചീടാമിപ്പോൾ
നിത്യമിജ്ജീവൻ പേറുന്നന്ത്യഗാത്രത്തിന്നുണ്ടാം
നിത്യമായീടും പാതം കണ്ടുള്ള സന്തോഷത്താൽ

---

ങ്ങളെ ഇല്ലാതാക്കിയവൻ. നിഷ്പിഷ്ടം = പൊടിക്കപ്പെട്ടത്. നിർദ്വന്ദ്വൻ = ദ്വന്ദ്വഭാവമറ്റവൻ. അദ്വൈതാത്മൻ = അദ്വൈതഭാവനയോടുകൂടിയവൻ. ദ്വന്ദ്വഭാവങ്ങൾ സത്യമല്ലെന്നും, അതു രണ്ടുമല്ലാത്ത മൂന്നാമതൊരു വസ്തുവുണ്ടെന്നും, അതുമാത്രമേ വാസ്തവമായിട്ടുള്ളുവെന്നും ഉള്ള അറിവാണ് അദ്വൈതഭാവന. ഷഷ്ഠി = അറുപത്. ആശ്രമത്തിങ്കൽ = ഏഴുമറ്റൂർ ആശ്രമത്തിൽ. ദ്വാദശം വാരക്കാലം = പന്ത്രണ്ട് ആഴ്ചക്കാലം. മുഖ്യന്മാരാം പാദശിഷ്യന്മാർ = ശിഷ്യപ്രമുഖരായ നിലകണ്ഠതീർത്ഥപാദരും, തീർത്ഥപാദസ്വാമികളും. യോഗിക്കറ്റവൻ = പണ്ഡിതനായ യോഗി കറ്റവൻ = വിദ്വാൻ (അറിവുള്ളവൻ) പരിസ്കന്ദം = ചുറ്റിക്കറങ്ങൽ (സഞ്ചാരം). പ്രക്രമിച്ചീടാൻ = ആരംഭിക്കാൻ, ഉദ്യമിച്ചു = ഒരുങ്ങി നാഗപ്പള്ളി = കരുനാഗപ്പള്ളി സംവാസം = അധിവാസം (താമസം). നാല

ഇപ്പോഴെന്നക്ഷിദ്വന്ദ്വം കണ്ണുനീരാർന്നീമട്ടിൽ;
തൽപ്പാതമേവം ജീവന്നേകമാം വട്ടം മാത്രം
യാതനാദേഹത്തിങ്കൽപ്പിന്നെയും വേശിച്ചീടും
ജീവനം പാർത്താലില്ലിഇജ്ജീവനും നൂനം മേലിൽ"
തെല്ലുമിണ്ടാതങ്ങേവം നിന്നിട്ടു യോഗിശ്രേഷ്ഠൻ
ചൊല്ലിനാൻ വീണ്ടും മന്ദം മന്ദഹാസത്തോടൊപ്പം
"സംഭവം നിത്യം കാണാതുള്ളതൊന്നുണ്ടായിപ്പോ-
ളെന്തതന്നല്ലേ, ചൊല്ലാം കേട്ടുകൊണ്ടീടിൻ നിങ്ങൾ.
ഞാനിരുന്നീടും, നില്ക്കും ശിഷ്യനിങ്ങെന്നും, ശിഷ്യൻ-
താനിരുന്നീടുന്നിപ്പോളിങ്ങു ഞാൻ നിന്നീടുമ്പോൾ".
അർത്ഥവത്താമീവാക്യം കേട്ടു നിന്നീടുന്നോരാം-
ഭക്തരും പാരം ചിന്താമഗ്നരായ്ത്തീർന്നാരപ്പോൾ.

പിറ്റേന്നു സന്തോഷത്തോടങ്ങെഴും ഭക്തന്മാർതൻ
ചുറ്റത്തിലത്യുൽക്കൃഷ്ട പ്രസ്തവത്തിങ്കൽച്ചെമ്മേ
ശിഷ്യാഗ്രഗണ്യൻതന്നെത്തൃക്കരാംഭോജത്താലേ
സത്സമാധിസ്ഥപ്രാണാകാരനായ്ത്തീർത്താൻ യോഗി.
ഇത്രയും ഭാഗ്യം മറ്റേതാത്മാവിനുണ്ടായിട്ടു-
ണ്ടിദ്ധരാചക്രത്തിങ്കൽപ്പാരമിന്നോളം പാർത്താൽ?
ശിഷ്യാഗ്രഗണ്യന്നുണ്ടാം മുക്തിയ്ക്കുശേഷം വീണ്ടും
വിദ്യാധിരാജൻ പാർത്താനഞ്ചാറുനാളങ്ങേവം.

ആയിതിൻ ശേഷം യോഗീശാഢ്യനാമാത്മാരാമൻ
പോകയായെങ്ങോ ഭട്ടാരേശ്വരൻ ബ്രഹ്മാകാരൻ.
വർഷമൊന്നേവം വണ്ണംദേശസഞ്ചാരം ചെയ്തും
സജ്ജനാഗാരംതോറും സമ്മോദപൂർവ്വം വാണും

---

ഞ്ചുവട്ടം പുത്തൻ പൂവിട്ടു മാവിൻകൂട്ടം = നാലഞ്ചുവർഷം കഴിഞ്ഞു. മാവ് വർഷത്തി ലൊരിക്കലൊണല്ലോ പൂക്കാറുള്ളത്. മാബെലിത്തീരത്ത് = മാവേലിക്കരയിൽ മഹാബലി ക്കര എന്ന പദമാണത്രേ. മാവേലിക്കരയായിത്തീർന്നത്. തീരം = കര. കറ്റലം = കൽത്തളം ആണ്ടിപ്പിള്ള ചട്ടമ്പിസ്വാമികളിൽ ഭക്തിവിശ്വാസമുള്ള ഒരാൾ. ഇദ്ദേഹം മാവേലിക്കര യിൽ മജിസ്രേട്ടായിരുന്നു. കറ്റളി = കല്ലുകൊണ്ടുള്ള ക്ഷേത്രം കൽ+തളി=കറ്റളി. തളി = ക്ഷേത്രം കറ്റവാർ കേശൻ = ശിവൻ വിശ്രാമം കൊള്ളും = വിശ്രമിക്കുന്ന. കറ്റവർക്കെ ല്ലാം വംശാധീശനായിടും = വിജ്ഞാനികുലത്തിന് നായകനായവൻ യോഗിക്കറ്റവൻ = യോഗിയായ ജ്ഞാനി കറ്റവൻ = അറിവുള്ളവൻ (ജ്ഞാനി). തെറ്റെന്നെ = ഉടൻ തന്നെ. പാദോപകണ്ഠം = പാദസമീപം. ഉപകണ്ഠം = സമീപം ആവാസത്തിൽ =

ജീവനത്താലേ ലീലാനൃത്തങ്ങളാടിക്കൊണ്ടും
പാവനൻ ചെന്നാനന്നാളേകദാകൊല്ലത്തിങ്കൽ.
ചമ്പകശ്ശേരിക്കാരൻ കൃഷ്ണപിള്ളേതിഖ്യാതൻ,
സംഭാവനീയൻ, ശിഷ്ടൻ, ഭട്ടാരഭക്താഗ്രീയൻ
അൻപെഴുന്നീടും മാന്യൻ, ദേശാധിപത്യം കോലും-
വൻപനാമുദ്യോഗസ്ഥപ്രൗഢനുദ്വേല ശ്രീമൻ.
എന്നുമിപ്പുണ്യാത്മാവിന്നുൾത്തടം ഭട്ടരൻതൻ-
സന്നിവേശത്തിന്നായിക്കാത്തിരിക്കാറുണ്ടത്രേ
ധന്യനായീടുന്നോരീഭക്തന്റെ വാസസ്ഥാന-
ത്തന്നു തങ്ങീടാനായിച്ചെന്നതാണേവം ദേവൻ.

ആരുമേ കൂട്ടിന്നില്ലാതൊറ്റയ്ക്കു കാലത്തന്ന-
ങ്ങാഗമിച്ചീടും യോഗീശാഢ്യനെക്കാണുന്നേരം
വേഗത്തിലോടിച്ചെന്നാൻ പണ്ടാരകാര്യത്തിങ്കൽ
മാടമ്പുകോലുന്നോരാ മാന്യനാമുദ്യോഗസ്ഥൻ.
തൽപ്പദാംഭോജം വന്ദിച്ചത്യന്ത സന്തോഷത്താൽ
പ്രത്യുൽഗ്ഗമിച്ചാ, നേറും ഭക്ത്യാദരത്തോടൊപ്പം
തൃക്കരാംഭോജം ചാലേ സംഗ്രഹിച്ചത്യാമോദാ-
ലഗ്ഗൃഹാധീശൻ കൂട്ടിക്കൊണ്ടുപോയില്ലം തന്നിൽ.
ആദരാൽപ്പിന്നെപ്പാദക്ഷാളനം ചെയ്തത്തീർത്ഥം
സാദരം പാനം ചെയ്താൻ തൻകുടുംബത്തോടൊപ്പം.
പുത്തനായീടും കോമൽപ്പട്ടിനാൽച്ചേതോരമ്യം
മെത്തമേലത്യാമോദാലാസീനനാക്കിച്ചെമ്മേ
തൃപ്പദം ഭക്ത്യാവന്ദിച്ചിഷ്ടമാം ഭോജ്യത്താലേ
സൽക്കരിച്ചാവും‌വണ്ണം സംതൃപ്തനായാൻ പിന്നെ.

---

വീട്ടിൽ. ഗേഹാധീശ്വരൻ ഗൃഹനായകൻ. ശർവതേജസ്സ്= ശിവതേജസ്സ് ഉദ്ധാനം ചെയ്ത് = എഴുന്നേറ്റ് ചിത്ക്കലാരൂപൻ = ജ്ഞാനസ്വരൂപൻ. സ്നിഗ്ദ്ധം = സ്നേഹത്തോടുകൂടിയത് മാടനാട് = കൊച്ചീരാജ്യം. നിത്യം കൂടുമെൻ താപം = നിത്യവും കൂടിക്കൊണ്ടിരിക്കുന്ന എന്റെ ദുഃഖം ആമയം = രോഗം

ആനതാസ്യത്തോട് = മുഖം കുനിച്ച്. അഗ്രേ = മുമ്പിൽ സാതസംഗീത ശ്രീ = സംഗീത സൗന്ദര്യം നശിച്ചത്. സാത = നശിപ്പിക്കപ്പെട്ട ഗാനാലാപേ = ഗാനാലാപത്തിൽ സാതത്യമുണ്ടായീടുന്നാകിലോ = മുടങ്ങാതിരിക്കലുണ്ടാകുമെങ്കിൽ - മുടങ്ങാതെ സാധകംചെയ്യുമെങ്കിൽ സാതത്യം = മുടങ്ങാതിരിക്കൽ. സാതമുണ്ടെന്നാൽ = സുഖം തോന്നുന്നുവെങ്കിൽ സാതം = സുഖം. സാതിയായ്ത്തീരാം = സഹായമായിത്തീരാം.

വിദ്യാധിരാജൻ വന്നിട്ടുള്ളൊരക്കാര്യം കേട്ട-
ങ്ങെത്തിനാരൊട്ടേറെപേരെന്നുമാവീട്ടിന്നുള്ളിൽ
പണ്ഡിതന്മാരും, സംഗീതജ്ഞ, രുത്സംഗന്മാരും,
ദണ്ഡപാലന്മാരേവം, ദണ്ഡപാശാഢ്യന്മാരും,
കുണ്ഠിതന്മാരും, രോഗഗ്രസ്തരും മറ്റും വന്നാർ
കണ്ടുവന്ദിച്ചപ്പാദാംഭോജമാധുര്യം നേടാൻ.

ചിത്പ്പരബ്രഹ്മാകാരൻ വിദ്യാധിരാജൻ കൊല്ല-
ത്തെത്തിയിട്ടുണ്ടെന്നാരോ ചൊന്നറിഞ്ഞീടുംനേരം
അത്രയും കാലം കാണാൻ യോഗമില്ലാത്തോരപ്പൂം-
തൃപ്പദം കണ്ടീടാനായാശിച്ചുവേണ്ടും വണ്ണം
തൻപരിവാരത്തോടും സന്തോഷമുൾക്കൊണ്ടപ്പോൾ
കുമ്പളം കൊല്ലത്തോളം ചെല്ലുവാനുത്സാഹിച്ചു.
എത്രയോ നാളായ്ച്ചിത്തം കാത്തിരുന്നീടുന്നോരാ-
പ്രസ്തവം ചാരേ വന്നിങ്ങെത്തിയെന്നോർത്തിട്ടപ്പോൾ
ഭക്തിയാമത്യാനർഘ പ്രാഭൃതത്തോടും കൂടി-
ത്തത്രവന്നെത്തിച്ചേർന്നാനെത്രയും വേഗത്തിങ്കൽ.

ഉമ്മറത്തുത്സാഹത്തോടങ്ങേഴും പല്യങ്കത്തിൽ
സമ്മോദവാനായഗ്രേ ശാന്തനായുൽഭാസിക്കും.
ധർമ്മരൂപത്തെച്ചാലേ കൺകുളുർന്നീടും വണ്ണം-
കണ്ടുവന്ദിച്ചാനപ്പോൾ, ക്കണ്ണനെപ്പാർത്ഥൻ പോലെ.

വില്ലുകുടാതേനില്ലോരർജ്ജുനൻ പോലേ, തേർവി-
ട്ടുല്ലാസമോടേനില്ക്കും ധർമ്മജന്മാവെപ്പോലെ
തൻഗദാഹീനം നില്ക്കും ഭീമനെപ്പോലേ പാരം
തങ്കാഭകോലും തുംഗാഭോഗമാം കായത്തോടും

---

സാതി = സഹായം. ഈ സംരംഭം പാടിനോക്കാനുള്ള ഈ ഉദ്യമം. നിത്യവും സാധകം ചെയ്യുകയാണെങ്കിൽ ആർക്കും സംഗീത ഭംഗി നഷ്ടപ്പെടുകയില്ല. കണ്ഠത്തിനു സുഖം തോന്നുന്നുവെങ്കിൽ ഇപ്പോൾ ഒന്ന് പാടി നോക്കാം. ഒരു പക്ഷെ, നിങ്ങളുടെ രോഗം മാറാൻ ആ സംരംഭം സഹായകമാകാം എന്നർത്ഥം. പീയുഷം= അമൃത് നിർഗ്ഗളിച്ചീടും = ഒഴുകുന്ന വാക്യശ്രീയൂഷം = വാക്യശ്രീയുടെ രസം യൂഷം = രസം (Juice) അത്യാകണ്ഠം സേവിച്ച് = കഴുത്തുവരെ സേവിച്ച് (വേണ്ടുവോളം അനുഭവിച്ച്) ഉത്സംഗൻ = സന്യാസി. വിദ്യാരാജന്റെ = വിദ്യകൾക്കു രാജാവായവന്റെ - വിദ്യാധിരാജന്റെ. നിഷ്പന്ദം = നിശ്ചലം (അനക്കമില്ലാത്ത) സഭ്യർ = സഭാവാസികൾ. നാദാപാകസൗഭാഗ്യത്തേനിൽ നിർദ്ദരിസ്രാവം = നാദാപാത സൗഭാഗ്യമാകുന്ന തേനരുവിയുടെ ഒഴുക്ക്.

വജ്രഗാത്രത്താലേറ്റം ശ്രദ്ധേയനായിച്ചെമ്മേ
വർദ്ധിതാരോഗ്യശ്രീതൻ നർത്തനപ്പൂങ്കാവായി,
താരുണ്യലക്ഷ്മീരമ്യാപാംഗഭൃംഗാളിക്രീഡ-
യ്ക്കാരാമമായി, ട്ടാർക്കും കാരുണ്യദാതാവായി
കാമിനീജാതിക്കെല്ലാം കാമനായ്, വിഖ്യാതിശ്രീ-
ധാമമാ, യെങ്ങുംപാരം പേരെഴുന്നുള്ളോനായി,
ശക്തനെന്നാലും പാരം സത്ക്കൃപാത്മാവായെങ്ങും
ദുഃഖിതർക്കെല്ലാമെന്നും കല്പകപ്പൂന്തേനായി
മുന്നിൽ നിന്നീടും ധന്യാത്മാവിനെക്കണ്ടിട്ടപ്പോൾ
മന്ദഹാസത്തോടേവം ചോദിച്ചു ഭട്ടാരേശൻ:-
"കാരണോരെന്തേനില്ക്കു, ന്നേറിവന്നീടാമല്ലോ,
വാരണം വേണ്ടിങ്ങാർക്കും പോന്നിരുന്നീടാനായി.
ക്ഷേമമാണല്ലോ, പോരാൻ വല്ലതായെന്തെന്നാലും
കാരണംവന്നോ, ചൊല്ലാനാലസ്യമൊട്ടും വേണ്ടാ"
തേനുപോലൂറുന്നോരാ വാണികേട്ടത്യാനന്ദാ-
ധീനനായ് നിന്നാനപ്പോൾ കുമ്പളം മിണ്ടാതൊന്നും.
ആനന്ദവീചിജാലത്തള്ളലൊന്നാറുംനേര-
ത്താനമിച്ചേവം ചൊന്നാൻ കുമ്പളം ഭക്ത്യാ, മന്ദം:-
"കാര്യമുണ്ടായിട്ടല്ലി,പ്പാദോപചാരചെയ്യും
ചാരിതാർത്ഥ്യത്തിന്നായിപ്പോന്നതാണീഞ്ഞാനിപ്പോൾ.
തൃപ്പദാംഭോജാനർഘാനുഗ്രഹംകൊണ്ടാഭാഗ്യം-
കൈക്കലൊക്കീടാനായെൻ പൂർവപുണ്യത്താലിപ്പോൾ.
സൽപ്പരബ്രഹ്മാകാരം ദൃഷ്ടിയിൽപ്പെട്ടാലുണ്ടാ-
മപ്പരാനന്ദത്താലേ കോൾമയിർക്കൊണ്ടീടുന്നേൻ
എത്രയോജന്മം ജീവൻനേടിവച്ചോരപ്പുണ്യം

---

നാദം = ശബ്ദം ( സംഗീതനാദം) ആപാതം = വീഴ്ച സൗഭാഗ്യം സൗന്ദര്യം നിർദ്ദരി = അരുവി (വെള്ളച്ചാട്ടം). സ്രാവം = ഒഴുക്ക്. മധുരമായ ആ സംഗീതനാദധാരയിൽ എന്നർത്ഥം ചിത്രലേഖം= ചിത്രത്തിലെ എഴുത്ത് (രേഖ). ആ നാദ ലഹരിയിൽ ലയിച്ച് ചട്ടമ്പിസ്വാമികൾപോലും ചിത്രത്തിലെഴുതിയതുപോലെ ഇരുന്നുപോയി എന്നു ഭാവം. ചിത്രത്തിലെ രൂപത്തിന് ചലനമില്ലല്ലോ.

ഓരാം = ഓർക്കാം (അറിയാം). നർമ്മം = ഫലിതം ഗൗരവോപേതം = ഗൗരവത്തോടുകൂടിയത്. (ഗൗരവമുള്ള കാര്യം) കാലജ്ഞൻ = ത്രികാലജ്ഞൻ - ഓരോ കാലത്തിലും നടക്കുന്ന കാര്യങ്ങൾ അറിഞ്ഞുക്കൊണ്ടിരിക്കുന്നവൻ. ആഗതൻ, പറയാൻ പോകുന്ന കാര്യം ചട്ടമ്പിസ്വാമികൾ, ജ്ഞാനദൃഷ്ടിയാൽ അറിഞ്ഞിരിക്കുന്നു എന്നു

തത്രസാഫല്യം നേടുന്നിമ്മുഹൂർത്തത്തിൽസ്സ്വാമിൻ.
സൽസമാധിക്കായിച്ഛിച്ചീടുന്ന കാലത്തോളം
തൃപ്പദം സേവിച്ചീടാൻ കാരുണ്യമേകീടേണം"

എത്രയും ഭക്താത്മാവായാദരത്തോടീവണ്ണം
ശ്രദ്ധയാം കൈയുംകൂപ്പിത്തൻപുരോഭാഗേനില്ക്കും
മർത്ത്യസിംഹത്തെപ്പാർത്തിട്ടല്പഹാസത്തോടപ്പോൾ
വിദ്യാധിരാജൻതാനും ചൊല്ലിനാനേവം വണ്ണം
"കാരണോർക്കല്ലാതാർക്കീ ഭാഗ്യമുണ്ടാകും പാരിൽ
കാര്യഹേതുക്കൾക്കുണ്ടാം ബന്ധങ്ങളാലോചിച്ചാൽ
പാരത്രികത്വം ചേരുന്നേരത്തുമെന്നോടൊപ്പം
പാരിലുണ്ടാകാൻ ഭാഗ്യം കൈവന്നുകുടും നൂനം!!
രോമഹർഷത്തിൻ കേളീരംഗമായ്ത്തീർന്നാനപ്പോ-
ളാമഹാമാന്യശ്രീയാം കുമ്പളം സന്തോഷത്താൽ.
ഭക്തനായീടും ശിഷ്യൻതന്റെ താത്പര്യം പാരം
പ്രത്യഗക്ഷത്താൽക്കണ്ടിട്ടോതിനാനേവം വീണ്ടും:-
"ഗുസ്തിയാണല്ലേ കമ്പം? പ്രത്യർത്ഥിതന്നെക്കെട്ടും
ഗുപ്തമായീടും വിദ്യാരീതിയൊന്നോതാമിപ്പോൾ"
എന്നിതിൻവണ്ണം ചൊന്നിട്ടദ്ഭുതത്താലിങ്ങാരും-
നിന്നുപോയീടും വണ്ണം വിസ്തരിച്ചോതിപ്പിന്നെ,
തൻ വലം കൈയാൽ, നില്ക്കും കുമ്പളംതന്നെപ്പൂട്ടി
ക്കൊണ്ടുചോദിച്ചാ, 'നാമോ പൂട്ടഴിച്ചീടാനിപ്പോൾ ?
ആവതുംവണ്ണം യത്നിച്ചിട്ടുമാ ബന്ധംമാറ്റാ-
നാവതായില്ലാ ഗുസ്തിക്കാരനാം നേതാവിന്നും
മോചനത്തിന്നായ്ച്ചെയ്യും വിദ്യയെല്ലാവും, കെട്ടിൻ

---

സൂചിപ്പിക്കുന്നു, കാലജ്ഞൻ എന്ന വിശേഷം. ആഗതന്റെ വാക്കുകൾക്ക് സ്വാമികൾ മറുപടി പറയുന്നതായി താഴെപ്പറയുന്ന ഭാഗത്തു ഇതു സ്പഷ്ടമാകും. ഭക്താനുത്തമൻ = ഏറ്റവും ഉത്തമൻ. ഉല്ലാസഹാസം = ഉല്ലാസച്ചിരി . ഉല്ലാപഭാവം = എന്തോ സൂചിപ്പി ക്കുന്ന ഭാവം ഉല്ലാപം = സൂചന. പറയാൻ പോകുന്ന കാര്യം താൻ അറിഞ്ഞു കഴിഞ്ഞിരിക്കുന്നു എന്നു സൂചിപ്പിക്കുന്ന ചിരിയെന്നു സാരം. നിലകണ്ഠാഖ്യസ്വാമിക്ക്, നില്കണ്ഠതീർത്ഥപാദസ്വാമികൾക്ക്. (ചട്ടമ്പിസ്വാമികളുടെ ദ്വിതീയ ശിഷ്യൻ).

കൊറ്റിനാടാഖ്യൻ = കൊറ്റിനാടൻ എന്ന പേരുള്ളയാൾ - കൊറ്റിനാട്ടു നാരായ ണപിള്ള. സാകൂതം = അർത്ഥവത്തായി. നീലകണ്ഠതീർത്ഥപാദസ്വാമികൾക്ക് ആലസ്യം അല്പം കൂടുതലാണെന്നാണല്ലോ. കൊറ്റിനാടൻ പറഞ്ഞത്. എന്നാൽ നിലകണ്ഠ തീർത്ഥ

യോജനം വീണ്ടും വീണ്ടും സങ്കീർണ്ണമാക്കിത്തീർത്തു
തൻപ്രിയാചാര്യന്മാർക്കും ലബ്ധമല്ലാതുള്ളോരാ-
സമ്പ്രദായത്തിൻ വിദ്യാകൗശലം കാണുന്നേരം
വിസ്മയത്തോടും കൂടി ക്കുമ്പളം വീണാനപ്പോൾ
വിദ്യാധിരാജശ്രീമൽപ്പാദാരവിന്ദം തന്നിൽ.
നിസ്തുല്യതേജോവീചിസിന്ധുവായിടുന്നോരാ-
സത്തമൻ തന്നെക്കൂട്ടിക്കൊണ്ടങ്ങുപോകാനായി
ചിത്തത്തിലാശിച്ചേവം കുമ്പളം ചൊന്നാനപ്പോൾ,
ഹൃദ്യമായ് നിർല്ലേപാഢ്യൻ തന്നോടുമന്ദം മന്ദം:-
"തൃപ്പദാംഭോജം തൂകും രേണുവാലിന്നെൻ ഗേഹം
ശുദ്ധമാക്കീടാനായിട്ടർത്ഥിച്ചുകൊണ്ടീടുന്നേൻ
നിസ്തുലോദാരസ്നേഹപ്പാലാഴിയാമങ്ങിപ്പോൾ
കല്പിച്ചുസന്തോഷത്താൽ സമ്മതം നൽകീടേണം"
അത്രതൻ ചിത്തപ്രീതിയ്ക്കർഹനായഗ്രേനില്ക്കും
ശിഷ്യനെപ്പാർത്തിട്ടേവം ചൊല്ലിനാൻ നിർല്ലേപാഢ്യൻ:-
"ഇപ്പൊഴിങ്ങേതായാലും പറ്റുകില്ലല്ലോ, പിന്നീ-
ടെപ്പൊഴെന്നാലും പോരാം, കാരണോരോതും വണ്ണം"
കല്പിച്ചതീമട്ടെന്നാലൗവ്വണ്ണമല്ലാതിപ്പോൾ
മറ്റെന്തു ചെയ്യാനാണെന്നാശ്വസിച്ചേവം നിന്നാൻ
വിട്ടുപോയീടാനായിട്ടാവാതവണ്ണം ചിത്തം-
മുട്ടിയെന്നാലും, മന്ദം യാത്രചോദിച്ചാൻ പിന്നെ,
കുണ്ഠിതത്തോടും കൂടിക്കുമ്പളം കുമ്പിട്ടപ്പോൾ
കണ്ഠരോധത്താൽ യാത്രാസമ്മതം നേടി, പ്പോയാൻ.
അഗ്രജന്മാരും സ്വന്തം മാതുലന്മാരും മറ്റും
തത്രയുള്ളപ്പോളെന്തിന്നീ യുവാവിന്നെസ്സാമി

---

പാദരുടെ സമാധി കഴിഞ്ഞിരിക്കുന്നുവെന്ന് കാലജ്ഞനായ ചട്ടമ്പിസ്വാമികൾ സ്വയം അറിഞ്ഞുകഴിഞ്ഞിരിക്കുന്നു. അതുകൊണ്ടാണ് രോഗം വർദ്ധിച്ചെന്നേയുള്ളോ" എന്ന് ചട്ടമ്പിസ്വാമികൾ അർത്ഥവത്തായി ചോദിക്കുന്നത്. തത്രോപവിഷ്ടന്മാരാം = തത്ര + ഉപവിഷ്ടന്മാരാം = അവിടെ ഇരിക്കുന്നവരായ. ഉല്ലാഘൻ = രോഗം മാറിയവൻ. ഉല്ലാഘവത്താൽ = ഉണ്ടായലാഘവത്തോടുകൂടി - രോഗം മാറിയതുമൂലമുള്ള ലാഘവത്തോടുകൂടി.

മുഖ്യാദ്ധാവിൽ = പ്രധാനപാതയിൽ. ഓരത്തിലായി = (വഴിയുടെ അരികിലായി. അശ്വവാഹം = കുതിരവണ്ടിയിൽ ജീവകാരുണ്യാകാരൻ = ജീവകാരുണ്യസ്വരൂപൻ. അങ്ങനെയുള്ളയാൾക്ക് ഒരു ജീവിയായ കുതിരയെ പീഡിപ്പിക്കുന്നത് ഇഷ്ടമായിരി

കാരണോരെന്നീവണ്ണം ചൊല്ലുന്നു, പാർത്താലെന്തേ-
കാര്യമെന്നോരാനായിട്ടാകാംക്ഷയോടുംകൂടി
സാരനാമേകൻ ഭക്തൻ ഭട്ടാരദേവേശൻ തൻ-
ചാരത്തുചെന്നിട്ടേവം ചോദിച്ചു സന്ദേഹത്താൽ
"എന്തിനിപ്പയ്യൻ തന്നെക്കാരണോരെന്നീവണ്ണം
നിന്തിരുപ്പാദം കല്പിച്ചെപ്പൊഴും ചൊല്ലീടുന്നു?"
വന്ദ്യനായീടും ഭക്തോദാരന്റെ വാക്യം കേട്ട-
ങ്ങുന്നമ്രഹാസത്തോടും വിദ്യാധിരാജൻ ചൊന്നാൻ:-
"സന്യാസിമാരാം ഞങ്ങൾക്കെത്രയോ ജന്മത്താലേ
വന്നുകൂടീടുന്നോരീസിദ്ധിതൻ ചൈതന്യങ്ങൾ
ഇമ്മഹാനിങ്കൽക്കാണു, ന്നാകയാൽ ഞങ്ങൾക്കെല്ലാം
സമ്മാന്യനായിത്തീരും കാരണോരാണീ മാന്യൻ
എന്നുമല്ലോർത്താലന്നെൻ പൂർവമാം ജന്മത്തിങ്കൽ
കർമ്മബന്ധത്താലായാനമ്മാവനായീ വന്ദ്യൻ,
ജീവനുണ്ടായിക്കാണും ബന്ധത്തിനാലും പാർത്താ-
ലീവിധം ചൊല്ലാമിങ്ങെൻ കാരണോരാണീ ധന്യൻ"

സർവവിജ്ഞാതൻ, സർവാരാദ്ധ്യനാമാത്മാരാമൻ,
ഗുർവധീശാഢ്യൻ, ദേവൻ വിദ്യാധിരാജൻ താനേ
പുണ്യമാം നാവാലിപ്പോൾക്കാരണോരെന്നിങ്ങേവം
ചൊന്നതിന്നർത്ഥം പിന്നെന്തർത്ഥവത്തായിത്തീർന്നു!!!?
വൻപ്രതാപത്തിൻ കേളീരംഗമായ് രാഷ്ട്രീയത്തിൽ-
സംഭവശ്രേണിക്കെല്ലാംമൂലമായ്, ജീവാത്മാവായ്,
സന്തതാരാദ്ധ്യശ്രീയായ്, രാഷ്ട്രീയ ഭീഷ്മാചാര്യാ-
നന്ദിതാത്മാവായ്ത്തീർന്നാൻ കുമ്പളം പിൽക്കാലത്തിൽ

---

ക്കുകയില്ലല്ലോ. ആകൂതം = അഭിപ്രായം - കുതിരവണ്ടിയിൽ വരാൻ തയാറല്ലെന്ന സ്വാഭിപ്രായം. താഴത്തോടത്തില്ലം = താഴത്തോടത്തു വേലുപ്പിള്ളയുടെ വീട്. കരുനാഗപ്പള്ളിത്താലൂക്കിലെ പ്രസിദ്ധമായ ഒരു നായർത്തറവാടാണിത്. സ്തോത്രലാപനധ്വാനം = സ്തോത്രം പാടുന്നതിന്റെ ശബ്ദം. തത്രത്യർ = അവിടെയുള്ളവർ. ഉത്ഥാനം ചെയ്തു : എഴുന്നേറ്റു. ഭട്ടാനുത്തമം വന്ദിച്ചേറും ചിത്താനുഭാവത്തോടും = ചട്ടമ്പിസ്വാമിയെ വന്ദിച്ചതുകൊണ്ടു വന്നേറിയ ചിത്താനുഭവത്തോടുകൂടി. അനുഭാവം = അനുഭവം താഴത്തോടൻ = താഴത്തോടത്തു വേലുപിള്ള. അർഘ്യം = പൂജയ്ക്കുവേണ്ടിയുള്ള ജലം. പാദ്യം = പാദം കഴുകാനുള്ള ജലം നിസ്സംഗൻ = ഒന്നിനോടും മനസ്സിനു സംഗമില്ലാത്തവൻ. പല്യങ്കം = കട്ടിൽ ശിഷ്യൻ തന്റെ = ശിഷ്യനായ നീലകണ്ഠതീർത്ഥപാദരുടെ

തൻ കുംടുംബത്തിൽ, സ്സ്വന്തംനാട്ടി, ലാരാഷ്ട്രീയത്തിൻ
രംഗത്തിലെല്ലാം പിന്നെക്കാരണോരായാനല്ലോ
അദ്ഭുതം, നിർല്ലേപന്മാർചൊല്ലുന്ന വാക്യംതെല്ലും
വ്യർത്ഥമായ്ത്തീരാറുണ്ടോ; സത്യജ്ഞരായിട്ടുള്ളോർ?

കാലമാം തേരിൻ ചക്രം പിന്നെയുംചുറ്റീ; മാവിൻ
ജാലമെങ്ങെങ്ങും പുത്തൻ പൂവിരിച്ചീടും കാലം;
വിദ്യാധിരാജൻ ചെന്നാനേകദാ, നാട്ടിൽപ്പാരം
പ്രഖ്യാതമായീടും 'ശ്രീവർദ്ധനത്താ'കും വീട്ടിൽ
അദ്ഭുതോദന്തൻ ദേവൻ വിദ്യാധിരാജശ്രേഷ്ഠൻ
പ്രസ്തുതാഗാരത്തിങ്കൽച്ചെന്നാണഞ്ഞേവംവണ്ണം
വിശ്രമിച്ചീടുംകാര്യം കേട്ടറിഞ്ഞീടുംനേരം
തത്രപോയ്ക്കാണാനായിക്കുമ്പളം ചെന്നാൻ വീണ്ടും.

മെത്തമേലത്യാനന്ദം പുക്കിരുന്നുത്സാഹത്താൽ
തത്രോപവിഷ്ടന്മാരായ്ത്തൻ പുരോഭാഗേകാണും
ഭക്തവൃന്ദത്തോടേതോ തത്ത്വവിസ്താരം ചെയ്യും-
വിദ്യാധിരാജൻ തന്നെക്കണ്ടുകൺമുന്നിൽ, ച്ചാരേ.
ഹർഷരോമാവായ്മാറീകുമ്പളം, ബ്രഹ്മശ്രീതൻ-
വിഗ്രഹം കണ്ടാലാർക്കും രോമാഞ്ചമുണ്ടാമല്ലോ!
ദണ്ഡമെന്നോണംവീണാൻ വന്ദിക്കുവാനായംഘ്രി-
ത്തണ്ടലർച്ചെണ്ടിൽത്താനേ, വണ്ടുപോലംഭോജത്തിൽ
എത്രയും ഭക്ത്യാ വന്ദിച്ചാദരാലുത്ഥാനം ചെയ്
തത്രൈവ നില്ക്കും മർത്യച്ചിത്രകായത്തെക്കാൺകേ
വിദ്യാധിരാജൻ ഹൃദ്യാനുഗ്രഹത്തോടും കൂടി-
ട്ടുദ്യതാമോദം ചോദിച്ചീടിനാനേവം വണ്ണം:-

---

കായം = ഭൗതിക ശരീരം. നിർല്ലേപൻ = സന്യാസി (ഒന്നിനോടും ലേപം - പറ്റൽ - ഇല്ലാത്തവൻ) ഈശാനരൂപാചാര്യൻ = ശിവസ്വരൂപനായ ഗുരു. തീർത്ഥപാദസമ്പ്രദായ മനുസരിച്ച് ഗുരുവും ശിവനും ഭിന്നരല്ല. അതുകൊണ്ടാണ് നീലകണ്ഠതീർത്ഥപാദരുടെ ശിരസ്സിൽ കൈതൊട്ടു നില്ക്കുന്ന ഗുരുവിനെ ഈശാനരൂപാചാര്യൻ എന്നു വിശേഷിപ്പിച്ചിരിക്കുന്നത്. ഉത്സംഗോത്തമൻ = സന്യാസിശ്രേഷ്ഠൻ (ചട്ടമ്പിസ്വാമികൾ). ഉത്സംഗൻ = ഉദ്ഗതമായ സംഗത്തോടുകൂടിയവൻ - സംഗങ്ങളൊക്കെ മാറിയവൻ - സന്യാസി ഉപ്തം = വിതയ്ക്കപ്പെട്ടത്. ഹർഷാതിവർഷം = ആനന്ദത്തിന്റെ പെരുമഴ (വലിയ ആനന്ദം). ചട്ടമ്പിസ്വാമികൾ സന്യാസം നൽകി. ബ്രഹ്മോപദേശം കൊടുത്തയാളാണ് നീലകണ്ഠ തീർത്ഥപാദസ്വാമികൾ. താൻ വിത്തു പാകിയ സന്യാസം അതിന്റെ ഫല

"കാരണോരെന്താണേവം നില്ക്കുന്ന, തിങ്ങോട്ടിങ്ങെൻ
ചാരത്തു പര്യങ്കത്തിൽപ്പോന്നിരുന്നീടാമല്ലോ".
സ്വാമിതൻ വാക്യം കേട്ടങ്ങാനന്ദവായ്പോടപ്പോൾ
രോമഹർഷത്തോടൊപ്പം മന്ദമാംഹാസത്തോടും
തന്നിയോഗത്തെച്ചാലേ കൈവരിച്ചാ,മഞ്ചത്തിൽ
പിന്നിലായ്ക്കാണും പീഠം സാദരം പുക്കാൻ മന്ദം
ആയതങ്ങീക്ഷിച്ചീടും സർവജ്ഞനാത്മാരാമൻ
തൂയഹാസത്തോടേവം ചൊല്ലിനാനപ്പോൾ വീണ്ടും
"മുന്നിലായ് ഞാനീവണ്ണം വന്നിരിക്കുമ്പോൾ പിന്നിൽ
ച്ചെന്നിരുന്നീടാനാശിക്കുന്നതൗചിത്യം തന്നെ".
നർമ്മമായേവം ദേവൻ ചൊന്നൊരീവാക്യം പിന്നെ-
ക്കർമ്മബന്ധത്താലേറ്റം സത്യമായല്ലോ വന്നൂ!!
നിത്യനാം ഭട്ടാരേശൻ തൻ സമാധിസ്ഥാനത്തിൻ
പൃഷ്ഠഭാഗത്തായല്ലോ കുമ്പളം പാർത്താലിന്നും
അന്ത്യവിശ്രാമം നിത്യം കൈക്കൊണ്ടുപോന്നീടുന്നൂ;
ഹന്ത: യോഗീശൻ ചൊല്ലും വാക്യസാഫല്യം പോലെ
സംഭവിക്കേണ്ടുന്നോരീഭാവികാര്യത്തെച്ചെമ്മേ
സംയതൻ കാലേകൂട്ടിക്കണ്ടിരുന്നീടാമുള്ളിൽ!
ഏതുകാലത്തും ലോകേ സംഭവ്യമാകും കാര്യം
ചേതസാ കാണ്മോരല്ലോ സന്യാസിമാരായുള്ളോർ.

ഭക്തരങ്ങോരോവണ്ണം ചോദിച്ചസന്ദേഹങ്ങൾ-
ക്കുത്തരം വേണ്ടും വണ്ണം യുക്തമായോതിക്കൊണ്ടും,
പൃച്ഛകന്നുൾക്കൊണ്ടീടാനാവുന്ന വണ്ണം കാര്യം
വിസ്തരിച്ചോരോന്നിനും ദൃഷ്ടാന്തമോതിക്കൊണ്ടും,

---

കോടിയായ സമാധിയിൽ പര്യവസാനിച്ചിരിക്കുന്നു. അതു കണ്ടപ്പോൾ സ്വാമികൾക്ക് ചാരിതാർത്ഥ്യവും അന്തരാനന്ദവും ഉണ്ടായി. വിതച്ചവിത്ത് നല്ലപോലെ വളർന്ന് നല്ല ഫലം തരുന്നതുകാണുമ്പോൾ കർഷകന് മനസ്സിൽ ആനന്ദമുണ്ടാകുമല്ലോ.

യാതായാതം = പോക്കുവരവ്. ദുഃഖസത്യജ്ഞാതാവ് = ദുഃഖസത്യജ്ഞൻ. ഇ ഇജ്ജീവൻ = ശിഷ്യനായ നീലകണ്ഠതീർത്ഥപാദരുടെ ജീവവസ്തു. പാതം = വീഴ്ച. തൽപ്പാതം = ജീവന്റെ അങ്ങനെയുള്ള പാതം. ഏകമാം വട്ടം മാത്രം = ഒരു പ്രാവശ്യം മാത്രം. സമാധിസ്ഥനായിരിക്കുന്ന നീലകണ്ഠ തീർത്ഥപാദരെ നോക്കിനിന്നപ്പോൾ, ചട്ട മ്പിസ്വാമിയുടെ കണ്ണിൽ നിന്നും രണ്ടു തുള്ളി കണ്ണീർ വീണു. അതു ശ്രദ്ധിച്ച് അടുത്തു നിന്ന ഭക്തൻ ചോദിച്ചു, ദുഃഖസത്യജ്ഞനായ അങ്ങും കരയുന്നോ എന്ന്. സ്വാമികൾ

ഹൃദ്യമായ്കൂടക്കൂടെത്തൻശിരസ്സാട്ടിക്കൊണ്ടും
തത്രസംവാസം ചെയ്താൻ ഭട്ടപാദേശൻ ദേവൻ.
ഭക്തസംവാദം ചെറ്റൊന്നറ്റുമാറീടുന്നേരം
വിത്തമൻ വിദ്യാധീശൻ തൃക്കരത്താലേമന്ദം
മുഗ്ദ്ധമായീടും താളം ഗിഞ്ചിറക്കൊട്ടാൽ വായി-
ച്ചെത്രയും സന്തോഷിപ്പിച്ചാഗതന്മാരെസ്സർവം
ആയതിൻശേഷം ചാലേ കുമ്പളംതന്നെപാർത്തി-
ട്ടായതാമോദം ചൊന്നാനീവിധം ഭട്ടാരേശൻ:-
"സ്വന്തമായേവം വണ്ണം ഗിഞ്ചിറക്കൊട്ടുണ്ടെന്നാ-
ലന്തരംഗത്തിന്നുണ്ടാമുത്സാഹമെല്ലാനാളും
എത്രയും ജീർണ്ണിച്ചോരിക്കൊട്ടുടൻ മാറ്റിച്ചെമ്മെ
മറ്റൊന്നുനേടാനേറെക്കാലമായിച്ഛിക്കുന്നേൻ
കൊണ്ടുവന്നീടാനാമോ കാരണോർക്കൊന്ന, ക്കാര്യം-
കൊണ്ടുവന്നീടാനുണ്ടോ വല്ലതും വൈഷമ്യങ്ങൾ?
കിട്ടിയാൽക്കൊള്ളാമെന്നുണ്ടെത്രയും വേഗം, ബദ്ധ-
പ്പെട്ടിടേണ്ടെന്നും ചൊല്ലാമൊക്കുമെന്നാലേ വേണ്ടൂ"
ഹൃദ്യമാം ഭാഗ്യശ്രീതൻ നൂപുരധ്വാനം കേട്ടാ-
നപ്പൊഴാ വാക്യത്തിങ്കൽ; - കുമ്പളം ചൊന്നാനേവം:-
"ഇല്ലെനിയ്ക്കൊട്ടും ബദ്ധപ്പാടിതിൻമൂലം സ്വാമീ!
നല്ലൊരെണ്ണം ഞാൻ വേഗം കൊണ്ടുവന്നീടാമല്ലോ"
ഉള്ളിലുണ്ടാകും മോദം തള്ളിവന്നീടും പോലെ-
ങ്ങുള്ളലിഞ്ഞീടും ഹാസം തൂകിനാൻ നിർല്ലേപാഢ്യൻ.
പന്മനയ്ക്കെത്തിപ്പിന്നെക്കുമ്പളം പോയാൻ വേഗം
തന്മനം പോലൊത്തീടും വാദ്യോപഹാരം തീർക്കാൻ
വിശ്വസിച്ചീടാനാവും കാരുധൗരേയന്മാരാം-

---

അതിനു മറുപടി പറഞ്ഞതിങ്ങനെയാണ്. ഞാൻ സങ്കടം കൊണ്ടല്ല കരഞ്ഞത്, സന്തോഷം കൊണ്ടാണ്. എന്തുകൊണ്ടാണെന്നല്ലേ? ഒരു ജീവന്റെ അവസാന ശരീരം വീണ കാഴ്ച യാണ് ഞാൻ കണ്ടത്. ഒരു ജീവന് ഒരിക്കൽ മാത്രമേ ആ അനുഭവമുണ്ടാകൂ. ഇവന്റെ ജീവന് ഒരിക്കലും ഇനി ശരീരം സ്വീകരിക്കേണ്ടി വരുകയില്ല. അതുകണ്ടുണ്ടായ ആനന്ദ ബാഷ്പമാണ് എന്റെ കണ്ണുകളിൽ തെളിഞ്ഞത്. യാതനാദേഹം = മരണശേഷം ആത്മാവു പ്രാപിക്കുന്ന ശരീരം. വേശിച്ചീടും = പ്രവേശിക്കുന്നതായ ജീവനം = ജീവിതം, ഞാനി രുന്നീടും................ നിന്നീടുമ്പോൾ = ഗുരുവായ ഞാൻ ഇരിക്കും, ശിഷ്യനായ ഇവൻ നില്ക്കും. ഇതാണ് സാധാരണ പതിവ്. ഇത് അതിനു വിപരീതമായി ഭവിച്ചിരിക്കുന്നു. ഞാൻ നില്ക്കുന്നു, അവൻ ഇരിക്കുന്നു. നീലകണ്ഠ തീർത്ഥപാദർ (സമാധിയിൽ)

വിശ്വകമ്മാളന്മാരെത്തേടിനാനെങ്ങും നീളെ.
പുത്തനായീടും പ്ലാവിൻദാരുവാൽ ശില്പാഭോഗം
മെത്തിടും വണ്ണം വാദ്യാനുത്തമം നിർമ്മിച്ചീടാൻ
ശക്തനായീടും തച്ചൻതന്നെയും തേടിക്കണ്ടി-
ട്ടൊക്കെയേൽപ്പിച്ചാൻ കാര്യം ഭദ്രമായീടും വണ്ണം.
തച്ചനായീടും കുഞ്ഞൻ, ശില്പാഭിജ്ഞാതൻ, ദക്ഷൻ,
സ്വച്ഛന്ദസംഗീതജ്ഞൻ, പാണിവാദാഢ്യൻ, കേമൻ,
രണ്ടുവാരത്തിന്നുള്ളിൽ വാദ്യമുണ്ടാക്കിച്ചെമ്മേ
കൊണ്ടുചെന്നേൽപ്പി,ച്ചെല്ലാമേൽപ്പിച്ച വണ്ണംതന്നെ.
ഒട്ടുമേ വൈകിക്കാതാ, നവ്യോപഹാരം നേരേ
ഭട്ടപാദർക്കായപ്പോഴർപ്പിച്ചുകൊള്ളാനായി
ബദ്ധസമ്മോദം പോയാൻ ഗിഞ്ചിറക്കൊട്ടും താങ്ങി
തത്രതന്മിത്രത്തോടും കുമ്പളം വെമ്പിപ്പാരം.
വർദ്ധിതാവേഗം പോയിച്ചെന്നണഞ്ഞീടുന്നേരം
ചിത്തത്തിനയ്യോ! പാരം കൈവന്നിതിച്ഛാഭംഗം.
രണ്ടുനാൾമുമ്പായെങ്ങോ പോയിപോൽ ഭട്ടാരേശൻ
കുണ്ഠിതപ്പെട്ടാനപ്പോൾ കുമ്പളം നൈരാശ്യത്താൽ
ഇംഗിതംപോലങ്ങേവം കൊണ്ടുചെന്നീടും വാദ്യം
തുംഗാനുഭാവന്നേകാനാവാതെവീതാമോദം
പിൻതിരിഞ്ഞപ്പോഴേയ്ക്കും; കാര്യഭംഗത്താൽ വീണ്ടും-
തൻഗുഹാഗേഹംപൂകും കണ്ഠീരവാഢ്യൻ പോലെ.

മാസങ്ങളഞ്ചാറേവം പിന്നെയും പോയീ വേഗം
വാസന്തകാലം ചാലേ വന്നുചേർന്നീടും കാലേ
ഭാസുരാകാരശ്രീയാം വിദ്യാധിരാജൻ ദേവൻ
വാസമായ് 'ത്താഴത്തോട'ത്തേകദാചേതോരമ്യൻ.

---

ഇരിക്കുകയും, ചട്ടമ്പി സ്വാമികൾ മുമ്പിൽ നില്ക്കുകയുമാണല്ലോ ഇപ്പോൾ. ഗുരുവായ ഞാൻ സമാധിക്കു കാലമാകാതെ നില്ക്കുന്നു, ശിഷ്യനായ അവൻ സമാധി ഇരിക്കുന്നു എന്നൊരർത്ഥം കൂടി ആ വാക്യത്തിനുണ്ട്. നീലകണ്ഠതീർത്ഥപാദരുടെ സമാധി കണ്ടപ്പോൾ ചട്ടമ്പിസ്വാമി തിരുവടികൾ അരുളി ചെയ്ത വാക്യം തന്നെയാണിത്. അത്യുൽകൃഷ്ട പ്രസ്തവം = ഉത്കൃഷ്ടമായ മുഹൂർത്തം, പ്രസ്തവം = മുഹൂർത്തം. സമാധിസ്ഥപ്രാണാകാരനായ്ത്തീർന്നാൻ = സമാധിയിൽ സ്ഥിതിചെയ്യുന്ന പ്രാണരൂപത്തോടുകൂടിയവനാക്കിത്തീർത്തു - സമാധിയിരുത്തി. ഇത്രയും ഭാഗ്യം = ഗുരുവായ ചട്ടമ്പിസ്വാമികളുടെ കൈക്കൊണ്ട് സമാധിയിരുത്താനുള്ള ഭാഗ്യം. അത് മറ്റൊരു ശിഷ്യന്മാർക്കും ഉണ്ടായിട്ടില്ലല്ലോ. സജ്ജനാഗാരംതോറും = സജ്ജനങ്ങളുടെ വീടുകളിൽ ജീവനത്താലേ ലീലാനൃത്തങ്ങളാടിക്കൊണ്ടു = ജീവനലീലകൾ തുടർന്നുകൊണ്ടും.

വാർത്തകേട്ടപ്പോളാശ്വാസത്തിനാലുൾക്കാമ്പിൽ-
ച്ചീർത്തവൈഷമ്യം മാറി, ക്കുമ്പളം സന്തോഷിച്ചാൻ
എത്രയും വേഗം ചെന്നത്തൃപ്പദാംഭോജം തന്നിൽ
ചിത്രോപഹാരം നേരേ കാണിക്കയർപ്പിച്ചീടാൻ.
നിശ്ചയിച്ചുത്സാഹിച്ചാ, രാത്രിയിൽത്തന്നെപ്പോയാൻ
വിശ്വസ്തരോടും കൂടിപ്പാദസഞ്ചാരത്താലേ.

അഞ്ജനം പറ്റിക്കാണും പൂർവദിങ്ങ്നാരീവക്ത്രം
ചെമ്പൊടിച്ചാർത്താലർക്കൻ മഞ്ജുവാക്കീടും നേരം
ഉദ്യതാനന്ദം ലക്ഷ്യസ്ഥാനത്തിലെത്തിച്ചേർന്നാ-
മർത്യപഞ്ചാസ്യൻ വീണ്ടും, കുമ്പളം സംപൂതാത്മൻ.

പഥ്യമാം പ്രാതസ്സ്നാനാനന്തരം, ഭസ്മാരമ്യം
വിസ്തൃതാലീകത്തോടും, ശുഭ്രമാം വസ്ത്രത്തോടും
വ്യക്തമായ്ക്കണ്ടീടുന്നോരാത്മീയസൗഭാഗ്യത്തിൻ
മൂർത്തിമത്ഭാവംപോലേ മുന്നിലപ്പല്യങ്കത്തിൽ
സദ്രസം വർത്തിച്ചീടും വിദ്യാധിരാജം കണ്ടി-
ട്ടത്യന്ത ഭക്ത്യാ വന്ദിച്ചീടിനാൻ തൃപ്പാദത്തിൽ.
എത്രയും വേഗം പിന്നെ, ക്കൊണ്ടുചെന്നോരപ്പുത്തൻ-
ചിത്രോപഹാരം വച്ചാൻ പാദോപകണ്ഠത്തിങ്കൽ.
പുഞ്ചിരിച്ചപ്പോൾ വാദ്യം വിദ്യാധിരാജൻ വാങ്ങി-
ച്ചഞ്ചാറുവട്ടം തൃക്കൺ പാർത്തുടൻ, ചൊന്നാനേവം.

"ദാരുവോ പാകംപേറും പാനസം, ശില്പംരമ്യം,
കാരുവോകേമൻ, കൊള്ളാം നിർമ്മാണമെല്ലാംകൊണ്ടും"
സ്വച്ഛമീവണ്ണം ചൊല്ലി, ച്ചിത്രമായ്ച്ചിന്തേരാലേ-
മെച്ചമായോരാവാദ്യോപസ്കരം തന്നിൽ, കൈയാൽ

---

ചമ്പകശ്ശേരിക്കാരൻ = അമ്പലപ്പുഴക്കാരൻ. അന്ന് കൊല്ലം താലൂക്കിലെ ദിവാൻ പേഷ്ക്കാർ (ഡിസ്ട്രിക് കളക്ടർ) ആയിരുന്ന അമ്പലപ്പുഴ കൃഷ്ണപിള്ളയെക്കുറിച്ചാണ് ഇവിടെ പരാമർശിക്കുന്നത്. ഇദ്ദേഹം ചട്ടമ്പി സ്വാമികളിൽ അടിയുറച്ച ഭക്തിവിശ്വാസങ്ങളുള്ള ആളായിരുന്നു സ്വാമികൾ കൊല്ലത്തുള്ളപ്പോൾ, ഇദ്ദേഹത്തിന്റെ വീട്ടിൽ പാർക്കുക പതിവുണ്ട്. കൃഷ്ണപിള്ളേതിഖ്യാതൻ = കൃഷ്ണപിള്ള (അമ്പലപ്പുഴ കൃഷ്ണപിള്ള) എന്ന പ്രസിദ്ധൻ. സംഭാവനീയൻ = ബഹുമാന്യൻ. ഭട്ടാരഭക്താഗ്രീയൻ = ശ്രേഷ്ഠനായ വിദ്യാധിരാജഭക്തൻ അഗ്രീയൻ = മുഖ്യൻ. ദേശാധിപത്യം കോലും വൻപനാമുദ്യോഗസ്ഥപ്രൗഢൻ = ഒരു ദേശത്തിന്റെ (താലൂക്കിന്റെ) ആധിപത്യം വഹിക്കുന്ന ഉദ്യോഗസ്ഥ ശ്രേഷ്ഠൻ. ഒരു താലൂക്കിന്റെ തലവനാണല്ലോ ദിവാൻപേഷ്ക്കാർ. ഉദ്യോഗ

ഉച്ചമാം താളം വായിച്ചുത്സാഹമോടും കൂടി-<br>
സ്സ്വച്ഛമായാനന്ദിച്ചാൻ മസ്തകാലോലത്താലേ.<br>
നിസ്തുലംതാളം നാദാനന്ദമായ് മാറുന്നേര-<br>
ത്തെത്രയും സന്തോഷിച്ചാരങ്ങെഴും ഭക്തന്മാരും.<br>
കാരണോർതന്നെക്കാണും സംതൃപ്തികൊണ്ടോ, പുത്തൻ-<br>
ദാരുവാദ്യത്തിൻ ലാഭാലുണ്ടായ മോദം കൊണ്ടോ<br>
നീരജത്തിന്നോടൊക്കും തൂമുഖത്താനന്ദത്തിൻ<br>
ധാരവാർന്നീടും ഭാവം സർവരും കണ്ടാരപ്പോൾ.<br>
സഞ്ചിതാമോദത്തോടും പുഞ്ചിരിച്ചഗ്രേ നില്ക്കും<br>
കുമ്പളം തന്നെപ്പാർത്താ നൻപണിഞ്ഞീടും കണ്ണാൽ<br>
മംഗലാത്മാവാം ദേവൻ വിദ്യാധിരാജൻ മന്ദം-<br>
മന്ദമീവണ്ണം ചൊന്നാനുല്ലാസവാനായ് വീണ്ടും.<br>
"കാരണോരിന്നിങ്ങേവം കൊണ്ടുവന്നോരിപ്പുത്തൻ-<br>
ദാരുജം വാദ്യം കൊള്ളാമിഷ്ടമായെല്ലാം കൊണ്ടും<br>
മേലിലും ഞാനീവണ്ണം വല്ലതും വേണുന്നാകിൽ<br>
ചാലവേ ചോദിച്ചീടും, സമ്മതക്കേടില്ലല്ലോ"<br>
കുമ്പളം ചൊന്നാൻ, 'സ്വാമിക്കെന്തു ചോദിച്ചീടാനും<br>
ശങ്കവേണ്ടെന്നോടെന്നും, ചെയ്തിടാമാവുംവണ്ണം<br>
കല്പിച്ചുചൊല്ലുന്നോരക്കാര്യങ്ങളെല്ലാമിങ്ങി-<br>
ത്തൃപ്പാദഭക്തന്നേകാനാവുന്നതല്ലേ പുണ്യം?<br>
പുണ്യമില്ലെന്നാലാമോ ലോകത്തിലാർക്കെന്നാലും<br>
ധന്യയോഗീശന്മാർതന്നിംഗിതം സാധിപ്പിക്കാൻ?<br>
തൃപ്പാദകാരുണ്യത്തിന്നംശമില്ലെന്നാലിപ്പോ-<br>
ഴിപ്പാണിവാദ്യം നൽകാനീയെനിയ്ക്കാവില്ലല്ലോ"<br>
സത്തമൻ ഭക്തൻ ചൊല്ലും വാക്കുകേട്ടീടുന്നേരം

---

ശ്രീമാൻ = അളവറ്റ ശ്രീയുള്ളവൻ. ഉദ്വേഗ അളവറ്റ. സന്നിവേശം = പാർപ്പ് (അധിവാസം) ചേർച്ചയെന്നും അർത്ഥം പറയാം. പണ്ടാര കാര്യത്തിങ്കൽ മാടമ്പുകോലത്തോരാമാന്യ നാമുദ്യോഗസ്ഥൻ = സർക്കാർ കാര്യങ്ങളിൽ മേലധികാരമുള്ളവനും മാന്യനുമായ ഉദ്യോഗസ്ഥൻ. പണ്ടാരകാര്യം = സർക്കാർ കാര്യം. മാടമ്പ് = മേലധികാരം (പ്രഭുത്വം) പണ്ടാരകാര്യത്തിൽ എന്നതിന് ഭണ്ഡാരകാര്യത്തിൽ - ഖജനാവിന്റെ കാര്യത്തിൽ - റവന്യൂകാര്യത്തിൽ - മേലധികാരിയെന്നും അർത്ഥം പറയാം. പേഷ്ക്കാർ റവന്യൂ ഉദ്യോഗസ്ഥനാണ്. റവന്യൂവാണല്ലോ ഖജനാവിനെ പുഷ്ടമാക്കുന്നത്. പ്രത്യുൽഗമിക്കുക =ബഹുമാനത്തോടെ എതിരേൽക്കുക. തൃക്കരാംഭോജം ചാലേ സംഗ്രഹിച്ച് = (സ്വാമികളുടെ) കൈയ്ക്കു പിടിച്ചുകൊണ്ട്. ആസീനനാക്കി = ഇരുത്തി.

ഹൃത്തിനാലാശീർവാദം നൽകിനാൻ നിർല്ലേപാഢ്യൻ
യാത്രാനുവാദം ചോദിച്ചീടവേയന്നും, സ്വന്തം-
വീട്ടിലെത്തീടും കാര്യം കുമ്പളം ചൊന്നാൻ, ഭക്ത്യാ,
''തെല്ലുനാൾ കൂടിച്ചെന്നീടട്ടെ, ഞാൻ പോരാ, മെന്ന-
പ്പല്ലവീവാക്യം കേട്ടാനപ്പൊഴും മുന്നെപ്പോലെ
കുണ്ഠിതം പാരം ചിത്തേതോന്നിയെന്നാലും, വീണ്ടും
വന്ദിച്ചുപോയാനപ്പോൾക്കുമ്പളം സന്താപത്താൽ
മൂകനായ്പ്പോകുന്നേരം തന്മനോരംഗത്താളും
ശോകമോർത്തേവം ചിന്തിച്ചീടിനാൻ വീണ്ടും, വീണ്ടും:-
''എന്റെമേലദ്ദേഹത്തിന്നപ്രിയം തോന്നാനൊട്ടും
ബന്ധമിങ്ങില്ലെന്നാലും, ഞാൻ വിളിക്കുമ്പോഴെല്ലാം
എന്തിനായിങ്ങീവണ്ണം സമ്മതക്കേടായിങ്ങെൻ
ചിന്തതൻ സാഫല്യത്തിന്നന്തരം ചെയ്തീടുന്നു?
കള്ളമായാരെന്നാലും വല്ലതും ചൊല്ലിക്കാലേ
തെല്ലൊരുള്ളക്കേടെന്നോടുണ്ടാക്കി വച്ചോ, കഷ്ടം!
നല്ലവന്മാരായ് ഭാവിച്ചന്യദോഷാരോപം ചെയ്-
തുല്ലസിക്കാറുണ്ടല്ലോ ദുർജ്ജനം ലജ്ജാഹീനം
വല്ലതെന്നാലും തെറ്റെൻ പക്കലുണ്ടായിട്ടുണ്ടോ;?
നല്ലതായ്ത്തീരട്ടെല്ലാം, സർവജ്ഞനല്ലേ യോഗി!
ഈ വിധം ചിന്തിച്ചുംകൊണ്ടുൾത്താപമോടും ചെന്ന-
ങ്ങാവസഥമെത്തിച്ചേർന്നാൻ കുമ്പളം സായാഹ്നത്തിൽ

ചാലവേമാസംനാലഞ്ചാറുപോയ് വീണ്ടും, മേട-
ക്കാലമാ, യെങ്ങുംവേനൽച്ചൂടുവന്നേറി പാരം.
നിസ്തുലം വാസന്തശ്രീ വന്നണഞ്ഞെങ്ങും, ചെമ്മേ
ഹൃദ്യമാം കുഞ്ഞിക്കാറ്റിൻ മംഗളാന്ദോളം പൊങ്ങി.

---

ഉത്സംഗന്മാർ = സന്യാസിമാർ. ദണ്ഡപാലന്മാർ = നീതിന്യായോദ്യോഗസ്ഥന്മാർ. ദണ്ഡപാശന്മാർ = ഉയർന്നപോലീസുദ്യോഗസ്ഥന്മാർ. കുണ്ഠിതന്മാർ = ദുഃഖിതന്മാർ. രോഗഗ്രസ്തർ =രോഗത്താൽ ഗ്രസിക്ക (വിഴുങ്ങ)പ്പെട്ടവർ. - രോഗികൾ.

തൽപരിവാരം = തന്റെ പരിവാരങ്ങൾ (തന്റെ കൂട്ടുകാർ) പ്രസ്തവം = മുഹൂർത്തം. ഭക്തിയാമത്യനർഘ പ്രാഭൃതം = ഭക്തിയാകുന്ന വിലയേറിയ കാഴ്ചദ്രവ്യം. അത്യാനർഘം = ഏറ്റവും വിലയേറിയത്. പ്രാഭൃതം = കാഴ്ചദ്രവ്യം. മഹാന്മാരായ ആളുകളെ വെറും കൈയ്യോടെ ചെന്നു കാണരുതെന്നാണ് ആചാരം. എന്തെങ്കിലും യഥാശക്തി ഒരു കാഴ്ചദ്രവ്യം സമർപ്പിക്കണം. ഇവിടെ മഹാത്മാവായ ചട്ടമ്പിസ്വാമികളെ ആദ്യമായി കാണാൻ ചെല്ലുകയാണ്, കുമ്പളം ഭക്തിയാകുന്ന വിലയേറിയ കാഴ്ചദ്രവ്യവുമായിട്ടാ

പാദപക്കൂട്ടം പുവും കാകളും ചൂടിപ്പാരം
മോദമേറീടും മട്ടായാടുന്നു മന്ദം മന്ദം.
മഞ്ജുമാകന്ദത്തയ്യിൻ കൊമ്പത്തു സന്തോഷത്താൽ
പഞ്ചമാലാപം ചെയ്‌വൂ കോകിലസ്തോമം രമ്യം
കർണ്ണികാരത്തിൻ പൂവാം സ്വർണ്ണഹാരത്താൽച്ചാലേ
വിണ്ണൊരുങ്ങീടുന്നെങ്ങും കണ്ണിനാനന്ദം നൽകി
മേടമാസത്തിൻ ചൂടിൻ കാഠിന്യമേറ്റെന്നാലും,
ചൂടാതെ നിന്നീടുന്നില്ലെങ്ങുമേ വല്ലീവൃന്ദം.

കുമ്പളം, ഭാര്യാഗേഹം തന്നിലക്കാലത്തോതോ-
സ്വന്തമാം കാര്യത്തിന്നായേകദാ വാണീടുമ്പോൾ
കത്തുമായ്ച്ചെന്നാനേകൻ, കുമ്പളം തന്നെക്കണ്ടി-
ട്ടെത്രയും സന്തോഷത്താൽ തത്രാഭിവാദ്യം ചെയ്താൻ,
സ്വാമിതൻ നിർദ്ദേശത്താൽപ്പോന്നതാണെന്നാദൂതൻ
ആമുഖം കൂടാതോതിക്കത്തുകൈമാറുന്നേരം
സാമോദമുത്ഥാനം ചെയ്താദരാൽക്കൈയും നീട്ടി
കാമോപമാനൻ വാങ്ങി,ച്ചാലവേ ലേഖം വേഗം.
സാദരം പിന്നെക്കത്തക്കൺകളിൽ ച്ചേർത്താനപ്പോ-
ളീറനായക്ഷിദ്വന്ദ്വം ഗദ്ഗദാവേഗത്താലേ
കത്തുടൻ വായിച്ചീടാനെത്രയും വേഗം പൊട്ടി-
ച്ചത്യന്തമാനന്ദത്താൽക്കുമ്പളം ചിന്താധീനൻ
"ഇന്നടിച്ചാലും ഞാനങ്ങെത്തിടും നൂനം, വന്നി-
ങ്ങെന്നെയും കൂട്ടിപ്പോണം കാരണോരിപ്പോൾത്തന്നെ"
കത്തിതാണല്ലാതൊന്നും വിസ്തരിച്ചിട്ടി, ല്ലെന്നാ-
ലെത്രയോ കാര്യങ്ങൾക്കുള്ളാരംഭമാണീലേഖം!!

---

ണത്രേ അദ്ദേഹം ചെന്നത്. യോഗീശ്വരന്മാരെ സംബന്ധിച്ചിടത്തോളം അവരോടുള്ള ഭക്തിയേക്കാൾ വിലയേറിയ പ്രാഭൃതം വേറെയില്ലല്ലോ.

പല്യങ്കത്തിൽ = കട്ടിലിൽ ധർമ്മരാജാവ് = ധർമ്മപുത്രർ തേർവിട്ട് = തേരില്ലാതെ. ഗദാഹീനം = ഗദ കൂടാതെ. തങ്കാദകോലും = തങ്കത്തിന്റെ ശോഭ വഹിക്കുന്ന. തുംഗാഭോഗമാം = തുംഗവും (പൊക്കമുള്ളതും) ആഭോഗവും (വിസ്താരവും - വണ്ണവും) ഉള്ളതായ. കായം = ശരീരം. താരുണ്യലക്ഷ്മീരമ്യാപാംഗഭൃംഗാളിക്രീഡയ്ക്കാരാമമായി =യൗവനലക്ഷ്മിയുടെ കടാക്ഷങ്ങളാകുന്ന വണ്ടുകൾ വിഹരിക്കുന്ന പുഷ്പോദ്യാനമായി. താരുണ്യലക്ഷ്മി = യൗവനമാകുന്ന മഹാലക്ഷ്മി. രമ്യം = മനോഹരം ആപാംഗം = കടാക്ഷം. ഭൃംഗം = വണ്ട്. ക്രീഡ = വിഹാരം (കളി) ആരാമം = ഉദ്യാനം. കാരുണ്യദാ

കത്തുവായിക്കുംതോറും കൺകളിൽ കാണായ്‌വന്നൂ
ഹർഷബാഷ്പത്തിൻ തോരാതുള്ളൊരാമുത്തിൻവർഷം.
വിദ്യാധിരാജൻ നൽകും കത്തുവായിച്ചാലാർക്കാ-
ണക്ഷിമേലാനന്ദത്തിന്നശ്രുവാർന്നീടാതുള്ളു?
കൺതുടച്ചേവം പിന്നെക്കുമ്പളംചൊന്നാൻ "വേഗം
കണ്ടുകൊള്ളാമെന്നിപ്പോളങ്ങുണർത്തേണം കാലേ"
ഇത്രയും ചൊല്ലിക്കൊണ്ടാ ദൂതനെസ്സന്തോഷത്താൽ
സൽക്കരിച്ചാവും വണ്ണം, യാത്രയുംചൊല്ലിച്ചെമ്മേ
നിർഗ്ഗമിച്ചപ്പോൾത്തന്നെക്കുമ്പളം, ഗേഹം പൂകി-
ട്ടക്ഷണം ചെയ്യാൻ വേണ്ടുംസംഭാരമോരോന്നായി
ആദിനാട്ടെത്തിച്ചെമ്മേ വിശ്രമംകൊള്ളുന്നോര-
പ്പാരണിപ്പൂൺപായീടും വിദ്യാധിരാജൻ തന്നെ
വേണ്ടതിൻവണ്ണം കാലേ കുമ്പളത്തേക്കായ്ക്കൂട്ടി-
ക്കൊണ്ടുപോന്നീടാൻ വേണ്ടും കാര്യങ്ങളാരംഭിച്ചാൻ.
സത്വരം വിട്ടാനാളും തൽക്കടച്ചിക്കാടാഖ്യം
മിത്രത്തെവേഗം പോയിക്കൊണ്ടുവന്നീടാനായി
വന്നുചേർന്നീടുന്നോരസ്സ്നേഹിതൻതന്നെക്കാൺകേ
വന്നുസന്തോഷം, കാര്യംസാധിച്ചമട്ടായപ്പോൾ.
ചൊല്ലിനാനദ്ദേഹത്തോടിത്രയും വേഗം യോഗീ
വല്ലഭം കൂട്ടിക്കൊണ്ടങ്ങെത്തുവാൻ, വേണ്ടും വണ്ണം,
വള്ളത്തിലല്ലാതുണ്ടാകില്ലെഴുന്നള്ളത്തെന്ന-
ങ്ങുള്ളത്തിലോർത്താമിത്രം യാത്രയായപ്പോൾതന്നെ.

സ്വാമിവന്നെത്തുംമുമ്പേ കുമ്പളം സ്വന്തം വീടിൻ
പൂമുഖം സർവം നന്നായ് ക്ഷാളനം ചെയ്യിച്ചെങ്ങും

---

താവ് = കാരുണ്യം നൽകുന്നവൻ ശ്രീധാനം = ഐശ്വര്യത്തിന് = ഇരിപ്പിടം. കാരണോർ - കുമ്പളത്തു ശങ്കുപിള്ളയെ ആദ്യമായി മുന്നിൽക്കണ്ടപ്പോൾ കാരണവരെന്നാണ് ചട്ടമ്പിസ്വാമികൾ അഭിസംബോധന ചെയ്തത്. സമാധിപര്യന്തവും വിളിച്ചിരുന്നത് അങ്ങനെതന്നെയാണ്. വാരണം വേണ്ട = തടസ്സം വേണ്ട. ആലസ്യം = അലസത (മടി). ആനന്ദവീചിജാലത്തള്ളൽ = ആനന്ദത്തിന്റെ തിരയിളക്കം. ആനമിച്ച് = വന്ദിച്ച്. ശ്രദ്ധയാ = ശ്രദ്ധയോടുകൂടി, പുരോഭാഗേ = മുമ്പിൽ. ഈ ഭാഗ്യം =സമാധിക്ക് ഇച്ഛിച്ചീടുന്ന കാലത്തോളം തൃപ്പദം സേവിക്കാനുള്ള ഭാഗ്യം. പാരത്രികത്വം = പരലോകാനുഭൂതി (സമാധിയെന്ന് ഇവിടെ വിവക്ഷ). ഈ ദിവസം മുതൽ സമാധിവരേയും സ്വാമികളുടെ എല്ലാക്കാര്യങ്ങളിലും കുമ്പളം കൂടെയുണ്ടായിരുന്നു. രോമഹർഷം = രോമാഞ്ചം പ്രത്യഗക്ഷം = അന്തർന്നേത്രം (ഉൾക്കണ്ണ്). പ്രത്യർത്ഥി = ശത്രു (എതിരാളി)

തൂമയാർന്നീടും പുത്തൻ കട്ടിലിന്മേലന്നേരം
കേമമായിട്ടാൻ വേണ്ടും ശയ്യോപധാനാദ്യങ്ങൾ.
സ്വാമിവന്നെത്തുന്നേരം പാദപൂജയ്ക്കായ്‌വേണ്ടും
സാമഗ്രിയെല്ലാം കാലേസംഭരിച്ചോരോന്നായി.
ചീർത്തെഴും സന്തോഷത്താൽ വീട്ടുകാരോടും കൂടി
കാത്തിരിപ്പായിപ്പിന്നെക്കുമ്പളം പൂമുറ്റത്തിൽ.

സായാഹ്നമായീനേരം, തോണിയിൽ സർവശ്രീമാ-
നായാതനായാനപ്പോൾ, വിദ്യാധിരാജൻദേവൻ
പാണിമേൽക്കൈവെച്ചാരോ ഭക്തിയോടപ്പോൾ വേഗം
ക്ഷോണിമേലാക്കിപ്പിന്നെക്കേറ്റിനാൻ മേനാവിങ്കൽ
വാദ്യഘോഷത്തോടെല്ലാപേരുമായത്യാനന്ദം
തീർത്ഥപാദേശം ദേവം കൊണ്ടുപോയേവം വണ്ണം
മുന്നിലായ് നീങ്ങിടുന്നുണ്ടാനരണ്ടാനന്ദത്താൽ
പൊന്നണിപ്പുത്തൻ നെറ്റിപ്പട്ടവും കെട്ടിച്ചെമ്മേ.
നിസ്തുലശ്രീതൻ വർണ്ണപ്രാഭവം കോലും വണ്ണം
മുത്തണിച്ഛത്രസ്തോമം പിന്നിലുണ്ടുന്നമ്രാഭം.
ആലവട്ടത്തിന്നാലും ചാമരത്താലും തേരിൻ
നാലുഭാഗത്തും പാരം പൊന്തിച്ചു വീശിടുന്നു.
സന്നതാംഗീനാം വൃന്ദം പങ്തിയായ്പ്പിന്നിൽപ്പാരം
ധന്യരായ് വന്നീടുന്നുണ്ടഷ്ടമംഗല്യത്തോടും
പിന്നിലായ്പ്പോരും തേരിന്നുള്ളിലായ് വന്നീടുന്നു-
ണ്ടന്യൂനകാന്ത്യാ; ലോകാചാര്യനാംഭട്ടാരേശൻ.
വന്ദ്യനാം യോഗിശ്രേഷ്ഠൻ തൻപദാംഭോജദ്വന്ദ്വം
വന്ദിക്കുവാനായ് വന്നോരെത്രയെന്നോതാനാമോ?!

---

ഗുപ്തമാം = രഹസ്യമായ. ബന്ധം = കെട്ട്. തൻപ്രിയാചാര്യന്മാർക്കും = തന്നെ ഗുസ്തി പഠിപ്പിച്ച മഹാഗുരുനാഥന്മാർക്കും. തേജോവീചിസിന്ധു = തേജസ്സാകുന്ന തിരമാലകൾക്ക് സമുദ്രമായിട്ടുള്ളവൻ - മഹാതേജസ്വി. നിർല്ലേപാഢ്യൻ = സന്യാസിശ്രേഷ്ഠൻ, രേണു =പൊടി, കണ്ഠസാദത്താൽ = കണ്ഠത്തിലുണ്ടായ തളർച്ചയോടു കൂടി (തളർന്ന തൊണ്ടയോടുകൂടി) അഗ്രജന്മാർ = ജ്യേഷ്ഠന്മാർ. ഈ യുവാവിനെ = യുവാവായ ഉത്തമനായ (ഉയർത്തപ്പെട്ട) ഹാസം (ചിരി).

സർവവിജ്ഞാതൻ = എല്ലാ ഉത്കൃഷ്ട ജ്ഞാനങ്ങളുമുള്ളയാൾ. വിജ്ഞാനം = ഉൽകൃഷ്ടജ്ഞാനം. ഗുർവധീശാഢ്യൻ = ഗുരുനാഥശ്രേഷ്ഠൻ. നിർല്ലേപന്മാർ = സന്യാസിമാർ. മാവിൻ ജാലം അങ്ങെങ്ങും പുത്തൻ പൂവിരിച്ചീടും കാലം = മാവുകൾ പൂക്കുന്ന

പാതതന്നോരത്തോരോ പങ്‌തിയായ് നിന്നീടുന്നു-
ണ്ടാദരത്തോടും, ചേലോടഞ്ജലി ബന്ധത്തോടും
ഭട്ടാരദേവസ്തോത്രാലാപനത്താലേ പാരം
ദിക്ച്ചക്രമെല്ലാമെങ്ങും മാറ്റൊലിക്കൊണ്ടീടുന്നു.
രഥ്യതന്നോരത്തോരോ വീടിനും മുന്നിൽച്ചേലായ്
വിദ്യാധിരാജേശൻ തൻ വിഖ്യാതചിത്രം ഭംഗ്യാ
പുഷ്പമാലാദ്യം ചാർത്തിച്ചിത്രമായ് വച്ചീടുന്നു-
ണ്ടിച്ചപോ, ലുദ്ഭാസിക്കും ദീപവും കത്തിച്ചെങ്ങും.
രണ്ടുഭാഗത്തും പുഷ്പാസാരമുണ്ടാക്കിച്ചാരേ
കണ്ടുനിന്നീടുന്നെങ്ങും പൂമരക്കൂട്ടം നേരേ.
അത്രമേലാനന്ദിച്ചങ്ങിപ്രപഞ്ചത്തിൻ ചിത്തം
വിശ്വവേദസ്സിൻ രൂപം കണ്ടുനിന്നീടും നേരം

വിട്ടിലേയ്ക്കെത്തിച്ചേരും വിദ്യാധിരാജൻ തന്നെ
പാർത്തനേരത്തങ്ങോടിക്കുമ്പളം ചെന്നാൻ മുന്നിൽ,
മഞ്ചൽ വിട്ടീടുന്നോരാമംഗലാകാരൻ തന്നെ
പുഞ്ചിരിച്ചേവം മുന്നിൽപ്പാരാതെ കാണുന്നേരം
ഒന്നുമേ മിണ്ടാനാവാതാനന്ദബാഷ്പത്തോടും
നിന്നുപോയല്പംനേരം കുമ്പളം സന്തോഷത്താൽ
പിന്നെയപ്പാദാം ഭോജം തന്നിൽവീണാനന്ദത്തിൻ-
കണ്ണുനീരാലേ പാദക്ഷാളനം ചെയ്താനപ്പോൾ.
ആദരത്തോടും കൂടിക്കൈപിടിച്ചുത്സാഹത്തോ-
ടാവിധം ദേവൻതന്നെക്കൊണ്ടുപോയ് വീടിന്നുള്ളിൽ
പൂമെത്തമേലേ ചേലോടാസീനനാക്കിച്ചാലേ
സീമാതിഗാമോദത്താൽപ്പൂജനം ചെയ്താൻ പിന്നെ.

---

കാലം - മകരമാസം, ശ്രീവർദ്ധനത്താകും വീട്ടിൽ - കരുനാഗപ്പള്ളിയിലെ ശ്രീവർദ്ധനത്ത്' എന്ന പ്രസിദ്ധമായ വീട്ടിൽ. അഭ്ഭുതോദന്തൻ = അദ്ഭുത ചരിത്രൻ. അദ്ഭുത + ഉദന്തൻ = അദ്ഭുതോദന്തൻ ഉദന്തം = കഥ. പ്രസ്തുതാഗാരത്തിൽ = മേൽപ്പറഞ്ഞവീട്ടിൽ. പ്രസ്തുത + ആഗാരം = പ്രസ്തുതാഗാരം. ആഗാരം = വീട്. തത്രോപവിഷ്ടന്മാർ. ഹർഷരോമാവ് = രോമാഞ്ചമണിഞ്ഞവൻ. ദണ്ഡമെന്നോണം = ദണ്ഡം (വടി) എന്നപോലെ. അംഘ്രിപ്പുണ്ഡരികം = പാദാരവിന്ദം. അംഘ്രി = പാദം. പുണ്ഡരീകം = താമരപ്പൂവ്. അംഭോജം = താമര. താമരപ്പൂവിൻ വണ്ടെന്നപോലെ, സ്വാമിതിരുവടികളുടെ പാദത്തിൽ പതിച്ച് കുമ്പളം ദണ്ഡനമസ്കാരം ചെയ്തു. ഉത്ഥാനം ചെയ്ത് = എഴുന്നേറ്റ്. അത്രൈവ = അത്ര + ഏവ = അവിടെത്തന്നെ മർത്ത്യച്ചിത്രകായം = മനുഷ്യസിംഹം (മനുഷ്യശ്രേഷ്ഠൻ). ചിത്രകായം = സിംഹം, സിംഹം, ഇന്ദ്രൻ, പുംഗ

ചേണിയന്നീടും സന്ധ്യാകാലമങ്ങെത്തുന്നോളം
പാണയക്കാവിന്നുള്ളിൽ വിശ്രമം കൊള്ളും നിത്യം.
രാത്രിയായെന്നാലെന്നും പള്ളികൊണ്ടീടാനായി
ത്തീർത്ഥപാദേശൻ പോരും കുമ്പളത്താവാസത്തിൽ.
വിദ്യാധിരാജസ്വാമിക്കാഹാരമെല്ലാമെന്നും
പഥ്യമായ്പ്പാകംചെയ്യും പുണ്യകർമ്മത്തിൻ ഭാരം
തത്രതൻഭാര്യാരത്നം ജാനകിക്കായുള്ളോര-
ക്കർത്തവ്യമായിട്ടേർപ്പാടാക്കിനാൻ വേണ്ടുംവണ്ണം.
ഇഷ്ടമാംഭോജ്യം പാരം ശുദ്ധമായ്പ്പാകംചെയ്താൾ
നിഷ്ഠയോടാവുംവണ്ണംതൽക്കുലസ്ത്രീയും നിത്യം.
പാകമാക്കീടും ഭോജ്യം പാണയക്കാവിൽക്കൊണ്ട-
ങ്ങാദരാലേകാൻ, ശേഷക്കാരരായീടുന്നോരാം
ശാരദക്കുഞ്ഞിനേയും, തങ്കമ്മയേയും വേണ്ടും-
രീതിക്കു ചട്ടംകെട്ടിക്കാര്യമേൽപ്പിച്ചാൻ പിന്നെ.
ബാലികായുഗ്മം ഭക്ത്യാ ഭക്തവുംകൊണ്ടങ്ങെത്തും
കാലത്തു നേരമ്പോക്കായോരോന്നുകാട്ടും യോഗി-
ലീലയോരോന്നങ്ങേവം കാണിച്ചു ഭട്ടാരേശൻ
ബാലികായുഗ്മം തന്നെസ്സന്തുഷ്ടരാക്കിത്തീർക്കും-
നിത്യവും ഭട്ടാരേശൻ കാണിച്ചുപോന്നീടുന്നോ-
രത്തരം കേളീക്കൊട്ടൊന്നിപ്പൊഴോതീടാമേവം:-
ഏകദാ, ചോറുംകൊണ്ടങ്ങുച്ചനേരത്താഭട്ടാ-
രേശന്റെ ചാരേചെന്നാരെന്നുമെന്നോണം ചെമ്മേ. .
കൊച്ചുപാത്രത്തിൽച്ചോറാണെന്നുകണ്ടല്പംനർമ്മം
കൊച്ചുങ്ങളോടങ്ങായിട്ടോതിപോലേവം വണ്ണം:-
"ഭോജ്യമിന്നൊടും പോരെൻ മക്കളേ!, കാണാനെന്നെ

---

വൻ മുതലായ ശബ്ദങ്ങൾ ഉത്തരപദമായി) പ്രയോഗിച്ചാൽ, അത് ശ്രേഷ്ഠാർത്ഥത്തെ കുറിക്കും. ഹൃദ്യാനുഗ്രഹം = ഹൃദയംഗമമായ അനുഗ്രഹം ഉദ്യതാമോദം = സന്തോഷ ത്തോടുകൂടി. പര്യങ്കത്തിൽ = കട്ടിലിൽ തന്നിയോഗത്തെ = (സ്വാമിയുടെ) ആ കല്പ നയെ താനിരിയ്ക്കുന്ന കട്ടിലിൽ വന്നിരിക്കാൻ സ്വാമി പറഞ്ഞപ്പോൾ കുമ്പളത്തിനു സന്തോഷമുണ്ടായി. സ്വാമിയുടെ കല്പന മാനിച്ച്, അദ്ദേഹം സ്വാമികളുടെ പുറകിലായി കിടന്ന കസേരയിൽ ചെന്നിരുന്നു. അതു ശ്രദ്ധിച്ച സ്വാമികൾ പറഞ്ഞു, മുന്നിൽ ഞാനി രിക്കുമ്പോൾ എന്റെ പിന്നിലിരിക്കാൻ ആഗ്രഹിച്ചത് ഏതായാലും ഉചിതം തന്നെ' എന്ന്. ചട്ടമ്പിസ്വാമികളുടെ സമാധിസ്ഥാനത്തിനു തൊട്ടു പുറകിലുള്ള പറമ്പിലാണ ല്ലോ. കുമ്പളം അന്ത്യവിശ്രമം കൊള്ളുന്നത്. അത് കാലേ കൂട്ടിക്കണ്ടിട്ടായിരിക്കും,

പ്പൂജ്യരാമൊട്ടേറെപ്പേരത്തുമിസ്ഥാനത്തിപ്പോൾ,
വല്ലതും നൽകീടേണ്ടേ വന്നുചേരുന്നോർക്കെല്ലാ-
മില്ലതിന്നന്നം വേണ്ടും വണ്ണമിപ്പാത്രത്തിങ്കൽ''
സ്വാമിതൻ വാക്യത്താലേ നാണിച്ചുചൊന്നാ; രെന്നാൽ,
സ്വാമി! ഞാനോടിപ്പോയിക്കൊണ്ടുവന്നീടാമന്നം''
എന്നു ചൊന്നോടാൻ ഭാവിച്ചീടവേ ചൊന്നാൻ വേണ്ടി-
ങ്ങിന്നിതിൽപ്പങ്കെല്ലാർക്കും നൽകിടാമാവും വണ്ണം'
എന്നുടൻ ചൊല്ലിച്ചോദിച്ചീടിനാൻ 'ചൊല്ലീടട്ടോ,
വന്നു നിന്നീടുന്നോരക്കൂട്ടരെപ്പോരാനായി?
സമ്മതം മൂളിച്ചെമ്മേ തൻ ശിരസ്സാട്ടിക്കൊണ്ടും,
നിന്നു രണ്ടാളും, ദൂരത്താരെയോ, നോക്കുംവണ്ണം
'പോരുവിൻ ചാരത്തേയ്ക്കെ'ന്നൊച്ചവച്ചെങ്ങോനോക്കി-
ച്ചാരുവായാഹ്വാനം ചെയ്താര്യനാം യോഗീശാഢ്യൻ
വിസ്മയം പാരം, വന്നാരപ്പൊഴേയ്ക്കെങ്ങോനിന്നും
പത്തിയും പൊക്കിക്കൊണ്ടങ്ങഞ്ചാറു നാഗത്താന്മാർ
പന്നഗസ്തോമം കണ്ടങ്ങെത്രയും പേടിച്ചോടി-
ച്ചെന്നുരണ്ടാളും നിർല്ലേപാങ്കത്തിലേറീ വേഗം
ആലിലക്കൊപ്പം വേപി, ച്ചപ്പൊഴത്ത്യൈക്കെയാലേ
ലാളിച്ചു ലാളിച്ചേവം ചൊല്ലിനാൻ ഭട്ടാരേശൻ
"പേടിയാവുന്നെൻ പേരക്കുട്ടികൾക്കിപ്പോ, ളോടി-
പ്പോകുവിൻ ശാന്തന്മാരായ്, വന്നപോലെല്ലാപേരും
ചൊല്ലുമാവാക്യം തീരും മുമ്പിലാനാഗത്താന്മാ-
രല്ലലാർന്നെങ്ങോപോയാരെത്രയും വേഗത്തിങ്കൽ
ഇമ്മട്ടിലോരോനാളും ലീലയാലീലാലോലൻ
നർമ്മങ്ങളോരോന്നേവം കാണിക്കുമത്രേ, ചിത്രം!!

---

പിന്നിലിരിക്കാൻ കൊതിച്ചത് ഔചിത്യംതന്നെന്ന് സ്വാമികൾ പറഞ്ഞത്. പൃഷ്ഠഭാഗം = പുറകുവശം, വിശ്രാമം = വിശ്രമം. ശൂലിസംഭവൻ = ശൂലിയിൽ (ശിവനിൽ) നിന്നും ഉണ്ടായവൻ - ശിവനിൽ നിന്നും അവതരിച്ചവൻ = ശിവാവതാരം. സംഭാവ്യമാകും കാര്യം = സംഭവിക്കാവുന്ന കാര്യം. പൃച്ഛകൻ = ചോദിക്കുന്നവൻ. ദൃഷ്ടാന്തം = ഉദാഹരണം. ആയതാമോദം = വലിയസന്തോഷത്തോടു കൂടി ഭാഗ്യശ്രീതൻനൂപുരധ്വാനം = ഭാഗ്യലക്ഷ്മിയുടെ ചിലമ്പൊലി നിർല്ലേപാഢ്യൻ = സന്യാസിശ്രേഷ്ഠൻ.

വാദ്യോപഹാരം = വാദ്യം (ഗിഞ്ചിറ) ആകുന്ന ഉപഹാരം. ഉപഹാരം = കാഴ്ചദ്രവ്യം. കാരുധൗരേയൻ = സമർത്ഥനായ തച്ചൻ. കാരു = തച്ചൻ (ശില്പി) ധൗരേയൻ = സാമർത്ഥ്യമുള്ളവൻ വിശ്വകമ്മാളൻ = ആശാരി. ദാരു = തടി. ശില്പാഭോഗം = ശില്പവേ

വിദ്യാധിരാജൻ ദേവൻ കുമ്പളത്തെത്തിച്ചെമ്മേ
വിശ്രമിച്ചീടുന്നുണ്ടെന്നുള്ളൊരിക്കാര്യം പാരം
സത്വരം ബോധിച്ചെന്നും നാലുഭാഗത്തുംനിന്ന-
ങ്ങെത്തിനാരൊട്ടേറെപ്പേരപ്പരാത്മാനം കാണാൻ
കൃഷ്ണനാശാനും പന്നിശ്ശേരിയും മറ്റും മറ്റും
വിഖ്യാതവൃത്തന്മാരാം പണ്ഡിതന്മാരായുള്ളോർ
എത്രയോപേരാണന്നപ്പാദപാഥോജം കാണാ-
നെത്തിയെന്നോതോനാവില്ലാദിശേഷന്നും നേരേ.

പാണയക്കാവിൽ പാരം സന്തുഷ്ടനായിട്ടേവം
വാണിരുന്നീടും കാലത്തേകദാ, സായാഹ്നത്തിൽ
കാരണോരാകുന്നോരകുമ്പളം തന്നെച്ചാലേ
ചാരത്തിലാഹ്വാനം ചെയ്തോതിനാനേവം യോഗി
"മുന്നിലിക്കാണായീടും പന്മനക്കാവിന്നുള്ളിൽ
ചെന്നുകണ്ടീടാനുണ്ടായീടുന്നു മോഹം പാരം.
ഇന്നുവേണ്ടേതായാലും, നാളെയായീടാം, കാല-
ത്തൊന്നുപോയ്നോക്കാം, മപ്പോൾക്കാരണോർവേണം, കൂടെ"
എന്നുകേട്ടപ്പോളേറ്റം വിസ്മയത്തോടുംകൂടി
ചൊന്നിതേവണ്ണം മെല്ലെക്കുമ്പളം, സന്ദേഹത്താൽ.
"കേറുമാറില്ലിങ്ങാരും നേരിലിക്കാവിന്നുള്ളിൽ
ക്രൂരസർപ്പത്തിൽ കൂടാണായിടം സർവം സ്വാമി!
ഭീതിയാലാരും പോകാറില്ലതിൻ മുന്നിൽക്കാണും-
പാതയിൽക്കൂടിപ്പോലും നാഗസാന്നിദ്ധ്യം മൂലം
കോടരം കേറിപ്പാർക്കും കുണ്ഡലീവൃന്ദം പേറും-
വാടയുണ്ടായീടുന്നുണ്ടായിടത്തെത്തുന്നേരം.

---

ലയുടെ പരിപൂർത്തി ആഭോഗം = പരിപൂർത്തി മെത്തിടും വണ്ണം = വർദ്ധിക്കും വണ്ണം മെത്തുക = വർദ്ധിക്കുക. വാദ്യാനുത്തമം = വാദ്യ + അനുത്തമം = ഏറ്റവും ഉത്തമമായ വാദ്യം (ഗിഞ്ചിറ) അനുത്തമം = ഏറ്റവും ഉത്തമം. തച്ചനായീടും കുഞ്ഞൻ = തച്ചനായ കുഞ്ഞൻ പണിക്കൻ ശില്പവേല ചെയ്യാൻ അതിസാമർത്ഥ്യമുള്ള ഈ ആശാരി നീണ്ടകരക്കാരനാണ്. ഇയാൾ വാദ്യോപകരണങ്ങൾ ഉണ്ടാക്കുകയും, അവ വിദഗ്ദ്ധമായി വായിക്കുകയും ചെയ്യുമത്രേ. ശില്പിയായ ഈ തച്ചനെക്കൊണ്ടാണ് കുമ്പളത്തു ശങ്കുപിള്ള ചട്ടമ്പിസ്വാമിക്കു കാഴ്ചവയ്ക്കാനുള്ള ഗിഞ്ചിറ നിർമ്മിച്ചത്. സ്വാമികൾ സമാധി പര്യന്തം ഉപയോഗിച്ചിരുന്ന ഈ ഗിഞ്ചിറ, ഇപ്പോൾ പന്മന ആശ്രമത്തിൽ സൂക്ഷിച്ചിട്ടുണ്ട്. ശില്പാഭിജാതൻ = ശില്പവേലയിൽ വിദ്വത്ത്വമുള്ളവൻ. ശില്പ + അഭിജാതൻ

ഭീകരം പാരം പാർത്താൽ ക്കുരീരുട്ടാണങ്ങുള്ളിൽ
കേറുവാനാലോചിച്ചാലായതാപത്തായ്ത്തീരും"

ഹസ്തവും കൊട്ടിപ്പൊട്ടുന്നട്ടഹാസത്തോടപ്പോൾ
ഭട്ടപാദേശൻ താനും ചോദിച്ചിതേവം വീണ്ടും.
"കാരണോരെന്തേ പേടിച്ചീടുന്നുവെന്നോ, കാവിൽ
ക്കേറുവാ, നില്ലിങ്ങൊട്ടുംപേടിയീവൃദ്ധന്നുള്ളിൽ
വീര്യമേറീടും പാമ്പിൻകൂട്ടമുണ്ടെന്നായാലും
സാരമില്ലൊട്ടും, പേടിക്കേണ്ട നാഗത്തെത്തെല്ലും.
കേറിനാമങ്ങോട്ടൊന്നും പീഢനം ചെയ്യില്ലെന്നാൽ
ഭീതിവേണ്ടൊട്ടും, നമ്മെപ്പീഢനം ചെയ്യാനാഗം.
സ്നേഹമങ്ങേകാനായാൽ സ്നേഹിക്കുമല്ലോ പാമ്പും,
പ്രാണിവർഗ്ഗത്തിന്നെല്ലാമായതാണല്ലോ തത്ത്വം.
"എന്തുവന്നാലും നാളെക്കാലത്തു പോയീടേണം,
ചിന്തവേണ്ടന്യം, ഞാനും കാരണോർക്കൊപ്പം കൂടാം"
നിശ്ചിതാത്മാവാമുത്സംഗേശവാക്യത്താലേറ്റം
വിസ്മിതാത്മാവായ്ത്തീർന്നാൻ കുമ്പളം വല്ലാതപ്പോൾ.
വിസ്മിതോദന്തൻ ഭട്ടാരേശ മാഹാത്മ്യംപോലും-
വിസ്മരിച്ചേവം വണ്ണം കുമ്പളം ചൊല്ലീ വീണ്ടും:-
"എന്തിനിക്കാവിന്നുള്ളിൽക്കേറുവാനാശിക്കുന്നൂ-
നിന്തരുപ്പാദം; ചിന്തിക്കാനുമാളല്ലീ ഞാനോ!
പന്തിയല്ലെന്തായാലും പോകുന്നതെന്നാണിന്നെൻ-
ചിന്തിതം, വീണ്ടും വീണ്ടും ഞാനുണർത്തിച്ചീടുന്നേൻ.
സംശയഗ്രസ്തൻ ശിഷ്യൻ ചൊല്ലുമാവാക്യം കേട്ടാ-
സംശിതാത്മാവാമുത്സംഗേശ്വരൻ ചൊന്നാൻ വീണ്ടും.

---

= ശില്പാഭിജാതൻ. അഭിജാതൻ = വിദ്വത്ത്വമുള്ളവൻ. ദക്ഷൻ = സമർത്ഥൻ. പാണി വാദാഢ്യൻ = ശ്രേഷ്ഠനായ (വാദ്യ) വായനക്കാരൻ. നവ്യോപഹാരം = പുതിയതായ കാഴ്ചദ്രവ്യം വീതാമോദം = സന്തോഷമില്ലാതെ. കണ്ഠീരവാഢ്യൻ, സിംഹശ്രേഷ്ഠൻ ചട്ടമ്പിസ്വാമികൾ മറ്റെങ്ങോ പോയതുകൊണ്ട്, കുമ്പളത്തു ശങ്കുപിള്ളയും അത് അർപ്പി ക്കാനായില്ല. സന്തോഷം നശിച്ച് നിരാശയോടെ അദ്ദേഹം തിരിച്ചു പോന്നു. ഉദ്ദേശിച്ച കാര്യം സാധിക്കാതെ ഗുഹയിലേക്കു മടങ്ങുന്ന സിംഹത്തെപ്പോലെ.

താഴത്തോടത്ത് - താഴത്തോടത്തുവീട്. കരുനാഗപ്പള്ളിത്താലൂക്കിലെ പുരാതന വും പ്രസിദ്ധവുമായ ഒരു നായർ ഭവനം.

"കാര്യമുണ്ടേവം ചൊല്ലാ, നിങ്ങെനിയ്ക്കൊന്നക്കാവിൽ-
ക്കേറിയങ്ങെല്ലാം വേണ്ടും വണ്ണമായ്ക്കണ്ടീടേണം
പന്തികേടില്ലെന്നല്ലീ ക്കാവിന്റെ കാര്യംമൂലം
നമ്മൾ രണ്ടാളും കീർത്തിപ്പെട്ടുവെന്നാകാം, പക്ഷേ"
നിശ്ചയം ഭട്ടാരേശൻ പോവുമക്കാവിന്നുള്ളിൽ,
കല്പിച്ചതല്ലേ, കൂടെപ്പോയിടാമെന്നോർത്തപ്പോൾ
ഉത്തരം ചൊല്ലാനാവാതെത്രയും മൗനം കൈക്കൊ-
ണ്ടുച്ചലാത്മാവായ് നിന്നാൻ കുമ്പളം കുമ്പിട്ടമ്പിൻ.

വിശ്വസഞ്ചാരംപോലും ഹന്ത! തൻ നിശ്വാസത്താ
ലിച്ഛപോലാക്കീർത്തിക്കും സത്യസ്ഥചിത്തന്മാർതൻ
നിശ്ചയത്തിന്നുണ്ടാകില്ലന്തരം, കാലേതന്നെ-
പ്പിറ്റേന്നു പോയാൻ ദേവൻ വിദ്യാധിരാജൻ, കാവിൽ
തൃപ്പദാംഭോജംതന്നെപ്പിൻതുടർന്നേ, റുംഭക്ത്യാ-
വിത്രസ്തനാണെന്നാലും, കുമ്പളം കൂടെപ്പോയാൻ.

പന്മക്കാവിന്നുള്ളിൽച്ചെന്നു കേറുമ്പോൾ, ദേവൻ-
തന്മുഖം സന്തോഷത്തിൻ കൂത്തരങ്ങായിത്തീർന്നു
യഷ്ടിയും കുത്തിപ്പാരം തുഷ്ടനായ്ച്ചുറ്റീടുന്ന-
ങ്ങിഷ്ടമായ് ഭട്ടാരേശൻ ശിഷ്ടനാം ശിഷ്യനോടും.
മാമരം തോറും ചുറ്റിപ്പൂത്തുലഞ്ഞീടും വണ്ണം
കാണ്മൊരാവല്ലീവൃന്ദം കണ്ടുസമ്മോദിച്ചേറ്റം"
പൂമരം കേറിപ്പാടും കോകിലാരാവം കേട്ട-
ങ്ങാമോദവാനായേറ്റം, നിർല്ലേപനാണെന്നാലും.
കോടരംപൂകിച്ചെമ്മേ മുട്ടയിട്ടീടും നാനാ-
നീഡജസ്തോമം കണ്ടങ്ങെത്രയും സന്തോഷിച്ചാൻ.

---

അഞ്ജനം = മഷി (കറുപ്പുനിറം). സ്ത്രീകൾ കണ്ണിൽ അഞ്ജനം എഴുതാറുണ്ട ല്ലോ. പ്രഭാതം പൊട്ടിവിടരുന്നതിനു മുമ്പുള്ള ഇരുളിനെ കിഴക്കേ ദിക്കാകുന്ന സുന്ദരി യുടെ അഞ്ജനമായി കല്പിച്ചിരിക്കുന്നു. സ്ത്രീകൾ മുഖസൗന്ദര്യത്തിന് റോസ് പൗഡർ ഉപയോഗിക്കാറുണ്ട്. ഉദയസൂര്യന്റെ ചെമന്ന രശ്മികളെ ചെമ്പൊടിച്ചാർത്തായി സങ്കല്പി ച്ചിരിക്കുന്നു. സൂര്യൻ, പൂർവദിങ്നാരിയുടെ മുഖത്തിലെ അഞ്ജനം തുടച്ചുമാറ്റി അവ ളെ ചെമ്പൊടി ചാർത്ത് (റോസ് പൗഡർ) കൊണ്ട് മനോഹരിയാക്കുന്നു. സൂര്യോദയ മായി എന്നു താത്പര്യം. മർത്യപഞ്ചാഡ്യൻ = പുരുഷസിംഹം (കുമ്പളം) സംപൂതാത്മൻ = വിശുദ്ധഹൃദയൻ വിസ്തൃതാലീകം = വിസ്തൃതാലീകം. അലീകം = നെറ്റി (അളീകം). പാദോപകണ്ഠത്തിങ്കൽ = പാദസമീപം ദാരുവോ = തടിയാകട്ടെ, പാകംപേറും പാനസം

ആതപാപാതം തെല്ലും ഭൂതലേ വീഴാനായി-
ട്ടാവാതവണ്ണം തിങ്ങിക്കാണുന്നു, വൃക്ഷക്കൂട്ടം.
എങ്ങുമേ കുറ്റിക്കാടിൻ ഭംഗിയാ, ണോരോവർണ്ണം-
തിങ്ങിനിന്നീടും പൂവാലെത്രയും ചേതോരമ്യം.
മാമരക്കൊമ്പിൻ തുമ്പത്തൂയലാടീടും കൂടിൻ-
പുമുഖദ്വാരം പൂകിക്കമ്പിതാംഗത്തോടപ്പോൾ
കോമളക്കണ്ണാലെത്തിപ്പാരിടം നോക്കിക്കാണും
നീഡജപ്പോതസ്തോമം കണ്ടലിഞ്ഞാനന്ദിച്ചാൻ.
ഒക്കെയും നോക്കിക്കണ്ടങ്ങുത്സാഹപൂർവ്വം യോഗീ-
സത്തമൻ ചെന്നാൻ വേഗം ചിത്രകൂടത്തിൻ മുന്നിൽ
എത്രയോപാരം പാരം പ്രാചീനമാണക്കൂടം
മിക്കതും ഭാഗം ജീർണ്ണിച്ചല്ലയോ കണ്ടീടുന്നു!
പൂത്തുലഞ്ഞീടും മുക്കമ്പാലയുണ്ടേറെപ്പൊങ്ങി-
ച്ചീർത്ത ഗന്ധത്തോടൊത്തച്ചിത്രകൂടത്തിൻ മുന്നിൽ.
അംബരം പാരം ചുംബിച്ചീടുമാവൃക്ഷം പേറും
കൊമ്പിലെല്ലാവും കാണാം കോടരസ്തോമം നീളേ.

ചിത്രകൂടത്തിൻ ചാരത്തെത്തവേ, യോഗീശാഢ്യൻ
തൊട്ടുകാണിച്ചാൻ താഴെത്തൻ വടിത്തുമ്പാലപ്പോൾ.
തത്രനിന്നേവം ചൊന്നാൻ, 'സൽസമാധിക്കിസ്ഥാനം'
നിശ്ചയം, യോജിച്ചീടും മുഖ്യമാം പുണ്യസ്ഥാനം.
അസ്ഥലം പ്രത്യേകിച്ചും കുമ്പളം ശ്രദ്ധിച്ചപ്പോൾ
കൃത്യമായാ ലേഖം ചെയ്തുള്ളമാമോലത്താളിൽ.
ഭീതമാണെന്നാൽപ്പോലും, ശാന്തിസൗഭാഗ്യം കോലും
കാവതിൽപ്പോതക്കാറ്റേറ്റുല്ലസിച്ചീടുന്നേരം

---

= പാകമായ പ്ലാവിന്റേത്. പാനസം = പനസത്തെ (പ്ലാവിനെ) സംബന്ധിച്ചത്. കാരു = തച്ചൻ (ശില്പി) വാദ്യോപസ്തരം = വാദ്യോപകരണം. ഉപസ്തരം = ഉപകരണം.

മസ്തകാലോലത്താലേ = തലയാട്ടിക്കൊണ്ട് ദാരുവാദ്യം = തടിക്കൊണ്ടുള്ള വാദ്യം (ഗിഞ്ചിറ). നീരജം = താമര. അൻപണിഞ്ഞീടും കണ്ണാൽ = വാത്സല്യം നിറഞ്ഞ കണ്ണുകളോടെ അൻപ് = വാത്സല്യം (സ്നേഹം). ദാരുജംവാദ്യം = തടികൊണ്ടുള്ള വാദ്യം (ഗിഞ്ചിറ) പണിവാദ്യം = കൈകൊണ്ടുവായിക്കാനുള്ള വാദ്യം (ഗിഞ്ചിറ) ബന്ധം കാരണം. അന്തരം = വ്യത്യാസം ആവസഥം = വീട് വാസന്ത ശ്രീ. വസന്തകാല ഭംഗി. മംഗളാന്ദോളം = മംഗലകരമായ ആന്ദോളം. ആന്ദോളം = ഊഞ്ഞാൽ. ഇളം കാറ്റു വീശി എന്നു സാരം. പാദപക്കൂട്ടം = വൃക്ഷസമൂഹം. മാകന്ദത്തൈ = മാവിൻ തൈ.

ഓതിനാൻ യോഗിശ്രേഷ്ഠൻ വിദ്യാധിരാജൻ വീണ്ടും
ജാതസന്തോഷം, നില്ക്കും കുമ്പളം തന്നോടപ്പോൾ:-
"കാവിതത്യന്തം ശുദ്ധം, പ്രാക്തനം, പാരംശ്രേഷ്ഠം
കേവലം പുണ്യസ്ഥാനം, വേണ്ട സന്ദേഹം തെല്ലും
ഇത്രമേലേവം പുണ്യസ്ഥാനമായ്ക്കണ്ടീടുന്നോ-
രിസ്ഥലത്തുണ്ടായീടും സന്യാസിവാസം നൂനം.
എത്രയോ ഭക്തന്മാർ വന്നെപ്പൊഴും കുമ്പിട്ടീട്ടും
നിസ്തുല്യ ദേവാഗാരസ്തോമമിങ്ങുണ്ടായീടും.
ചൊല്ലെഴുന്നീടും വിദ്യാമന്ദിരസ്തോമം തിങ്ങും
കില്ലുവേണ്ടെല്ലാമുണ്ടാം കാലമാകുമ്പോൾത്താനേ
ചൊല്ലെഴുന്നീടുന്നോരീയാശ്രമസ്ഥാനം, പാരി-
ന്നുല്ലസത്താകും തീർത്ഥസ്ഥാനമായ് മാറും, മേലിൽ.
കൗശലക്കാരായീടും കാഷായവേഷക്കാർ തൻ-
വേശനം മാത്രം പാരം സൂക്ഷിച്ചുകൊണ്ടീടേണം.
കാരണോരേതന്മൂലം പേരുകേട്ടീടും, പിന്നെ
ച്ചേരുമീമണ്ണിൽത്തന്നെ, ത്തീരുമീജന്മത്തിങ്കൽ.
സത്യവാക്കാകും ദേവൻ തന്റെ വാക്യത്താലപ്പോൾ
നിസ്തുലാനന്ദത്താലേ കുമ്പളം നിന്നീടുമ്പോൾ
അക്കരാശ്ലേഷം ചെയ്തിട്ടത്യന്തമുത്സാഹത്തോ-
ട്ടത്തപോധന്യൻ പോന്നാനസ്ഥലംവിട്ടന്നേരം.
വാരമൊന്നേവം വീണ്ടും പോകവേ, സായാഹ്നത്തിൽ
കാരണോർതന്നെച്ചാരത്താഹൂയസന്തോഷത്താൽ
സാരനാം നിർല്ലേപാഢ്യൻ ചൊല്ലിനാനുൾപ്രേമത്തിൻ-
സാരഭാരത്തോടേവം മന്ദനിസ്വാനത്താലേ.

---

പഞ്ചമാലാപം = പഞ്ചമസ്വരത്തിലുള്ള പാട്ട്. കോകിലസ്തോമം = കുയിൽക്കൂട്ടം. രമ്യം = മനോഹരമായിട്ട് - പഞ്ചമാലാപം എന്നതിന്റെ വിശേഷണം. 'രമ്യം പഞ്ചമാലാപം' എന്നന്വയം. കർണ്ണികാരം = കൊന്നമരം. ഇതിന്റെ പൂവ് സ്വർണ്ണ വർണ്ണമാണല്ലോ? നിരന്നു പൂത്തു നില്ക്കുന്ന കർണ്ണികാരപ്പൂനിരയെ, ആകാശദേവി അണിഞ്ഞിരിക്കുന്ന സ്വർണ്ണമാലയായി സങ്കല്പിച്ചിരിക്കുന്നു. ചൂടാതെ = പൂ ചൂടാതെ. വെയിലിന്റെ കാഠിന്യം ഉണ്ടെങ്കിലും, വല്ലികളൊന്നും ചൂടാതെ നില്ക്കുന്നില്ല. ആമുഖം = മുഖവുര ഉത്ഥാനം ചെയ്ത് = എഴുന്നേറ്റുനിന്ന്. ലേഖം = എഴുത്ത്. ഹർഷബാഷ്പം = ആനന്ദാശ്രു. സംഭാരം = ഒരുക്കം. പാരണിപ്പൂൺപു = പാരിന് (ലോകത്തിന്) അണിയായ (മനോഹരമായ) പൂൺപ് (ആഭരണം) - ലോകാഭരണമായിരിക്കുന്നവൻ. കുമ്പളത്തേക്കായ് = കുമ്പള

"കാരണോരോർത്തീടേണം നാളെയീവണ്ണം വൈകു-
ന്നേരമാകുമ്പോളങ്ങാശ്രീയനന്താഖ്യംദേശം
ചേരുവാനാശിച്ചീടു, ന്നെത്രയോ നാളായ് ഞാന-
പ്പേരെഴും ദേശം വിട്ടിങ്ങെത്തിയിട്ടെന്നോർക്കുന്നോ?
ആകയാലങ്ങോട്ടിപ്പോഴൊന്നുപോകേണം, പിന്നെ
സ്നേഹിതന്മാരും മറ്റും കാത്തിരുന്നീടുന്നുണ്ടാം.
നിശ്ചയം ചാവാനായിട്ടിങ്ങുതാനെത്തും, തെല്ലും-
വ്യത്യാസമുണ്ടാവില്ലെന്നിപ്പൊഴേ ചൊല്ലീടുന്നേൻ
ഇത്ഥമങ്ങോരോന്നോതിക്കുമ്പളം തന്നെപ്പാർത്താ-
നർത്ഥവത്തായിച്ചെമ്മേ വിദ്യാധിരാജൻ ദേവൻ.
ഭട്ടപാദേശൻ ചൊല്ലും വാക്കുകേട്ടേവം വണ്ണം
വിശ്വാസപൂർവ്വം നിന്നാൽ കുമ്പളം വല്ലാതപ്പോൾ.
സായന്തനാർക്കൻ പോകാറാകവേ മങ്ങിക്കാണും
താമരപ്പൂവിന്നൊപ്പം വാടിയാ വക്ത്രം പാരം.
ചാരത്തുനിന്നും സൂരൻ ദൂരത്തുപോയാൽപ്പിന്നെ
ക്കൂരിരുട്ടല്ലാതുണ്ടോ കാണുവാനായീടുന്നു?"

അന്നു, സായാഹ്നത്തിങ്കൽത്തന്നെയാത്രക്കായ്‌വേണ്ടും-
സന്നാഹമെല്ലാം ചെയ്താൻ കുമ്പളം വെമ്പിപ്പാരം.
സജ്ജമായെല്ലാം നേരേ, കെട്ടുവള്ളത്തിന്നുള്ളിൽ
വയ്ക്കയായ്പ്പുത്തൻ ശയ്യാസംവിധാനാദ്യം ഭംഗ്യാ.
പക്വവും പാലും പാഥേയങ്ങളായ് വച്ചാൻ, ചോറും-
മുഖ്യോപദംശത്തോടും, ശുദ്ധമാമംഭസ്സോടും,
വീജനം ചെയ്യാനായിട്ടീറനാം രാമച്ചത്തിൻ-
വീജനം വച്ചാൻ പിന്നെ ശ്ശയ്യതൻ ചാരത്തായി.

---

ത്തുവീട്ടിലേക്ക്. തൽ കടച്ചിക്കാടാഖ്യം മിത്രത്തെ = കടച്ചിക്കാടൻ എന്നു പേരുള്ള സ്നേഹിതനെ - കടച്ചിക്കാട്ടുനാണുപിള്ളയെ. ഇദ്ദേഹവും ഒരു സ്വാമിഭക്തനായിരുന്നു. എതു കാര്യത്തിനും സാമർത്ഥ്യവും, ശരീര ശക്തിയുമുള്ള വ്യക്തിയാണിദ്ദേഹം. സ്നേഹി തൻ = കടച്ചിക്കാട്ടുനാണുപിള്ളയെന്ന സ്നേഹിതൻ. വന്നു സന്തോഷം = കുമ്പള ത്തിനു സന്തോഷമുണ്ടായി ക്ഷാളനം = കഴുകൽ. തൂമ = ഭംഗി, ശയ്യോപനാദ്യങ്ങൾ = ശയ്യ (മെത്ത) ഉപധാനം (തലയണ) മുതലായവ. ആയാതനായാൻ = വന്നുചേർന്നു. പാണിമേൽക്കൈവെച്ച് = സ്വാമികളുടെ കയ്യിൽ വച്ച് (കൈയ്ക്കു പിടിച്ച്) ക്ഷോണി മേലാക്കി = (വള്ളത്തിൽ നിന്നും) താഴെയിറക്കി നിസ്തുലശ്രീതൻ വർണ്ണപ്രഭാവം കോലും വണ്ണം = നിസ്തുലമായ ഐശ്വര്യഭാവത്തിന്റെ വർണ്ണപ്രഭാവം വഹിക്കുകയാണോ എന്നുതോ

സ്വാമിയങ്ങെത്തുന്നോളം സാവധാനത്താലൂന്നാൻ
കേമനാം തോണിക്കാരൻ തന്നെയേർപ്പാടും ചെയ്താൻ,
സർവവും വേണ്ടും വണ്ണം സജ്ജമായ്ത്തീരുന്നേരം
സർവജ്ഞനാകും ദേവം കണ്ടുണർത്തിച്ചാനെല്ലാം.

ഒക്കെയും വേണ്ടും വണ്ണം സജ്ജമായ്ത്തീരുംനേര-
ത്തൊക്കത്തു വച്ചപ്പുത്തൻ ഗിഞ്ചിറക്കെട്ടോടൊപ്പം
നിർഗ്ഗമിച്ചീടും ഭട്ടാരേശന്റെ കൂടെച്ചെമ്മേ
നിർഗ്ഗമി, ച്ചൊപ്പം പോയാൻ കുമ്പളം കൊല്ലത്തോളം.
രണ്ടുമാസത്തിന്നോളം, കുമ്പളത്താത്മാരാമൻ
ചെണ്ടണിഞ്ഞാടും ലീലാനാടകക്കേളിയ്ക്കേവം
അത്തിരശ്ശീലക്കീറങ്ങത്രവീണപ്പോളെങ്ങും-
ദുഃഖിച്ചുനാട്ടാരെല്ലാമാബാലവൃദ്ധം പാരം.

ശ്രീയനന്താഖ്യം ദേശംതന്നിലങ്ങെത്തുന്നേരം
പാരമേറീടും ഭക്ത്യാ ഭട്ടപാദേശംദേവം
തങ്ങൾതൻ വീട്ടിൽക്കൂട്ടിക്കൊണ്ടുപോയിടാനായി-
ട്ടങ്ങുവന്നെത്തിച്ചേർന്നാരൊട്ടുപേരായോഗത്തിൽ.
ഏവരും സന്തോഷത്തോടമ്മുനിശ്രേഷ്ഠൻ തന്നെ
സ്വാഗതം ചെയ്താർ സ്വന്തം വിട്ടിലേയ്ക്കെത്തിച്ചേരാൻ
ചെന്നപേക്ഷിക്കുന്നോരാ ഭക്തരായുള്ളോർക്കെല്ലാം
നന്ദനം നൽകിപ്പാരം തൃക്കടാക്ഷത്താലപ്പോൾ.
സത്വരം പിന്നെപ്പോയാൻ വിദ്യാധിരാജൻ ദേവൻ
മസ്കരിശ്രേഷ്ഠൻ നേരെ കല്ലുവീടിങ്കൽത്താനേ.
ഭട്ടനാം ഭട്ടാരേശം പെട്ടെന്നു കണ്ടാശ്ചര്യ-
പ്പെട്ടുസന്തോഷം പൂണ്ടാർ വീട്ടുകാരെല്ലാമപ്പോൾ.

---

ന്നും വണ്ണമുള്ള - മുത്തണിച്ഛത്രത്തിന്റെ വിശേഷണം. മുത്തണിച്ഛത്രം = മുത്തുക്കുട. പലവർണ്ണങ്ങളിലുള്ള മുത്തുക്കുടകൾ എന്നു സാരം. ഉന്നമ്രാഭം = വർദ്ധിച്ച ശോഭയോടുകൂടിയത്. -മുന്നണിച്ഛത്രത്തിന്റെ വിശേഷണമാണ് ഈ പദം. സ്വാമികളിരിക്കുന്ന വാഹനത്തിന്റെ നാലുഭാഗത്തും ആലവട്ടങ്ങളും ചാമരങ്ങളും വീശുന്നു. സന്നതാംഗീനാം വൃന്ദം = സുന്ദരിമാരായ സ്ത്രീകളുടെ കൂട്ടം. പങ്തിയായ് = വരിയായി, സുന്ദരികളായ സ്ത്രീജനങ്ങൾ, അഷ്ടമംഗല്യവുമായി നിരന്നു വരുന്നു. കുരവ, കണ്ണാടി, ദീപം, കലശം (പൂർണ്ണകുംഭം), കോടിവസ്ത്രം, അക്ഷതം (ഉണക്കലരി) മംഗലസ്ത്രീ, സ്വർണ്ണം ഇവയെട്ടുമാണ് അഷ്ടമംഗല്യ വസ്തുക്കൾ.

പത്തുമാസത്തിന്നോളം വിശ്രമിച്ചന്നാവീട്ടിൽ
ഭട്ടാപദേശൻ ഭക്താരാദ്ധ്യനായത്യാനന്ദം.

അസ്തനേരത്താമിത്രൻ ദിങ്മുഖത്തങ്ങിങ്ങായി
ച്ചിത്രമാം രാഗം പൂശിക്കൗതുകം കൊള്ളുംപോലെ
അത്രതൻ ഭക്തന്മാരാം സജ്ജനസ്തോമം കണ്ട-
ച്ചിത്തരാഗത്തിൻ തേജോരശ്മിയും പൂശിപ്പാരം
ചിത്രഗോദാനത്താലേ ശുദ്ധമാമാശയ്ക്കെല്ലാം
നിത്യസൗഭാഗ്യം നൽകാനെത്രയും സന്തോഷത്താൽ
ഭക്താഭിവന്ദ്യൻ ദേവൻ ഭട്ടാരഹംസൻതാനും
നിശ്ചിതാത്മാവായ്ച്ചെന്നാൻ ഭക്തസംവാസംതോറും.
അൻപെഴുന്നീടുന്നോരാക്കേശവൻ വൈദ്യൻ, സ്വാമി-
ക്കിമ്പനായീടുന്നോരക്കൃഷ്ണനാം വൈദ്യൻതാനും
എന്നിതേവണ്ണം നാനാഭക്തരോടൊന്നിച്ചന്നാ-
ളുന്നതൻ ഭട്ടാരേശൻ വാണുപോലുല്ലാസത്താൽ-
വാരണം ചെയ്യാനാവാതുള്ള സംസാരം മാറാൻ
നേരിൽ വന്നീടുന്നോരെപ്പാലനം ചെയ്യാനായി
പത്തുമാസത്തിന്നോളം വിദ്യാധിരാജൻ പാർത്താ-
നെത്രയും സമ്മോദത്തോടത്തലസ്ഥാനത്തിങ്കൽ.
പേരെഴും ചിറ്റല്ലൂരും, തൻപ്രിയംവേണ്ടുംവണ്ണം
ചേരുമാനന്ത്യാർവീടും, പിന്നെയച്ചാഞ്ഞാംവീടും,
സ്കന്ദനാമത്താൽപൂർവംമംഗലം വീടും ചെമ്മേ
വേണിയത്താകും വീടും വേണ്ടപോലേവം വണ്ണം
തന്മനസ്സിങ്കൽപ്പാരം കൂറിയന്നീടും ഗേഹം-
തന്നിലെല്ലാവും ചെന്നാനന്ത്യമായന്നായോഗി

---

കുരവം, ദർപ്പണം, ദീപം,
കലശം, വസ്ത്രമക്ഷതം
അംഗനാ, ഹേമ സംയുക്തം
അഷ്ടമംഗല്യക്ഷണം- എന്നു പ്രമാണവാക്യം

രഥ്യതന്നോരത്ത് = വഴിയോരങ്ങളിൽ രഥ്യ = വഴി ഉദ്ഭാസിക്കും ദീപം = കത്തിജ്വലിക്കുന്ന നിലവിളക്ക്, പുഷ്പാസാരം = പുഷ്പ ആസാരം = പൂമഴ ആസാരം = മഴ വിശ്വവേദസ്സ് = സർവജ്ഞനായ ഋഷി സീമാതിഗാമോദം = കരകവിഞ്ഞ സന്തോഷം പൂജനം = (പൂജിക്കാൻ) പാണയക്കാവ് = ഇപ്പോഴത്തെ പന്മന ആശ്രമത്തിന് തൊട്ടു പടിഞ്ഞാറുള്ള ഒരു സർപ്പക്കാവ്. പന്മനയുള്ള പാണയത്തുവീട്ടുകാരുടെ വക

ഈവിധം സമ്മോദത്തോടത്രവാണീടും കാല-
ത്തേകനായെത്തിച്ചേർന്നാനേകദാചാഞ്ഞാം വീട്ടിൽ.
സ്വാമികൾക്കുള്ളിൽപ്പാരം സന്തോഷമാണാവീട്ടിൽ
ത്താമസിച്ചീടാനെന്നുംസ്സംതൃപ്തചേതസ്സായി
ഓലമേഞ്ഞോരീവീട്ടിൽപ്പോകിലോ, കൊട്ടാരത്തിൽ
പ്പോലുമേകിട്ടാതുള്ളോരാനന്ദമുണ്ടാകുംപോൽ.
സ്വാമിതന്നിഷ്ടം പാലിച്ചെന്തുചെയ്യാനും ചിത്തം-
കോൾമയിർക്കൊള്ളുന്നോരാണക്കുടുംബക്കാരെല്ലാം.
ഒക്കെയും ലോകേ ഭട്ടാരേശനെന്നെണ്ണുന്നോരാ-
ണക്കുടുംബക്കാരിന്നും ഭക്തിവിശ്വാസത്താലേ.
നിസ്തുലൻ, യോഗീശാഢ്യൻ, വിദ്യാധിരാജൻ ദേവൻ
തത്രാതിമോദത്തോടും വാണിരുന്നീടും കാലേ,
അത്രാതിസാരംമൂലം ക്ലിഷ്ടനായ്ത്തീർന്നാ,നെന്ന-
ല്ലെത്രയും വർദ്ധിച്ചയ്യോ! രോഗമങ്ങോരോ നാളും.
ഭക്ഷണംവേണ്ടെന്നായീ, ശോഷിച്ചുകായംപാരം,
ഭിക്ഷുവിന്നുണ്ടോ സാദം മെയ്മെലിഞ്ഞാലും നിത്യം?
യോഗിമാർക്കുണ്ടായീടാം നിത്യാതിസാരം, ജീവൻ-
പാകമായ്ത്തീരുന്നേരം മുക്തിനേടീടാനായി.
അത്യയം പാർത്താലെങ്ങും ദുർല്ലഭം യോഗീശർക്കും
നിത്യാതിസാരത്താലെന്നല്ലയോ ചൊൽവൂതത്ത്വം?
എത്രമേലില്ലാതാകും വെള്ളമിക്കായത്തിന്മേ-
ലത്രമേൽച്ചീയാതായിത്തീരുമീദേഹം പാരിൽ.
ആകയാലിച്ഛിക്കുന്നുണ്ടത്രാതിസാരം പാരം
യോഗി, തൻ നിർവാണത്തിൻ കാലമായീടുന്നേരം.
മംഗലാകാരൻ ഭട്ടാരേശനന്നേ തന്മൂലം
തിങ്കളിന്നൊപ്പം പാരം ശോഷിച്ചുവാരംവാരം.

---

യാണിത്. ചട്ടമ്പിസ്വാമികൾ പകൽനേരങ്ങളിൽ വിശ്രമിച്ചിരുന്നത് വിശാലമായ ഈ കാവിലാണ്. കുമ്പളത്താവാസത്തിൽ = കുമ്പളത്തു വീട്ടിൽ. ആവാസം = വീട്. ജാനകി = കുമ്പളത്തു ശങ്കുപിള്ളയുടെ സഹധർമ്മിണിയായ ശ്രീമതി ജാനകിയമ്മ. കല്ലട, കാരുവള്ളിൽ എന്ന പ്രസിദ്ധവും, സമ്പന്നവുമായ നായർത്തറവാട്ടിലെ അംഗമാണ് ഈ മാന്യസ്ത്രീ. ശാരദകുഞ്ഞ് = കുമ്പളത്തു ശങ്കുപിള്ളയുടെ ജ്യേഷ്ഠ സഹോദരനായ പ്രാക്കുളം കൃഷ്ണപിള്ളയുടെ മകൾ ശാരദാമ്മ. ചങ്ങനാശ്ശേരിയിൽ 'പായിക്കാട്' എന്ന പ്രസിദ്ധ ഭവനത്തിലാണ് ഇവർ ഇപ്പോൾ താമസിക്കുന്നത്. തങ്കമ്മ = കുമ്പളത്തിന്റെ അനന്തരവൾ. പ്രസിദ്ധ സ്വാതന്ത്ര്യസമരസേനാനി അഡ്വ. പ്രാക്കുളം പത്മനാഭപിള്ള യുടെ സഹധർമ്മിണിയായിരുന്ന ശ്രീമതി തങ്കമ്മ, ഗ്രന്ഥകാരന്റെ ഭാര്യാമാതാവാണ്.

ദുർന്നിരീക്ഷ്യം ഹാ നിത്യം ദേഹാതിശോഷം കണ്ട-
ങ്ങുന്നീതശോകന്മാരായ് നിന്നുപോയ് വന്നോരെല്ലാം
പേരെഴും വൈദ്യന്മാരാം ഭക്തരങ്ങെത്തിച്ചാരേ
നേരിട്ടു നൽകീവേണ്ടും ഭേഷജം ദോഷംമാറാൻ.
രോഗശാന്തിക്കായ് സേവിച്ചീടുവാനർത്ഥിക്കുമ്പോൾ
യോഗിയാം ഭട്ടാരേശൻ ചൊല്ലിപോലേവം വണ്ണം.
'എന്തിനാണിമ്മട്ടോരോ ഭേഷജം? ദേഹം, കർമ്മം-
ബന്ധിച്ച ദുഃഖംസർവംഭുക്തിചെയ്യേണംനൂനം.
ആയതിന്നായിക്കൊണ്ടിങ്ങിന്നിയും പോരാൻ വയ്യെ-
ന്നോരുവിൻ, കർമ്മം തീരാതാവുമോ, ശർമ്മം നേടാൻ?"
വിദ്യാധിരാജൻ ചൊല്ലും വാക്യങ്ങളേവം കേട്ടാ-
വിഖ്യാതവൈദ്യന്മാരങ്ങാകുലപ്പെട്ടീടുമ്പോൾ
ഭക്തരായുള്ളോർക്കുണ്ടാം വിപ്രിയം മാറാനായി-
ട്ടപ്പൊഴേയ്ക്കല്പം സേവിച്ചൗഷധം യോഗിശ്രേഷ്ഠൻ
രോഗത്തിനല്ലാ, രോഗിയ്ക്കേകുമാഭൈഷജ്യത്തിൻ
ദായകർക്കുള്ളിൽപ്പാരം സംതൃപ്തിതോന്നാൻ മാത്രം
വാരമൊന്നായീ, രോഗം തീരെയും മാറി, ദേവൻ
പൂർവവത്സസന്തോഷത്തോടുന്മേഷവാനായ് മാറീ.
ലീലയാടീടും സ്വന്തം ജീവസഞ്ചാരം തീരാൻ
കാലമായെന്നങ്ങുള്ളിൽക്കണ്ടു കാലജ്ഞൻ യോഗി
എത്രയും വേഗം ചെന്നങ്ങെത്തുവാനാശിച്ചപ്പോൾ
സ്വച്ഛമായീടുന്നോരപ്പന്മനക്കാവിൽച്ചാലേ.
കുമ്പളം തന്നെക്കാര്യം സത്വരം ബോധിപ്പിക്കാൻ
വെമ്പലോടാവും വേഗം കത്തയച്ചേവം വണ്ണം:-

---

സ്വാമിഭക്തയായ ഈ വനിതാരത്നം അടുത്തകാലത്ത് അന്തരിച്ചു. ശാരദാമ്മ ഇപ്പോഴും ജിവിച്ചിരിപ്പുണ്ട്. ഈ കഥ നടക്കുന്ന കാലത്ത് ഇവർക്കു രണ്ടുപേർക്കും എട്ടുവയസ്സാ യിരുന്നു പ്രായം. ബാലികായുഗ്മം = രണ്ടു ബാലികമാരും. ഭക്തവും കൊണ്ട് = ചോറും കൊണ്ട്. ഭക്തം = ചോറ്. എത്തും കാലത്ത് = എത്തുന്ന നേരങ്ങളിൽ. എന്നുമെന്നോണം = പതിവുപോലെ രണ്ടാളും = രണ്ടു ബാലികമാരും, ചാരുവായ് + ആഹ്വാനം ചെയ്തു = ചാരുവായാഹ്വാനം ചെയ്തു. ആഹ്വാനം ചെയ്തു = വിളിച്ചു. നിർല്ലേപാങ്കം സന്യാസിയുടെ മടിത്തട്ട് (ചട്ടമ്പിസ്വാമിയുടെ മടിത്തട്ട്). വേപിച്ചു = വിറച്ചു.

"ഇങ്ങുവന്നിപ്പോഴെന്നെക്കൊണ്ടുപോകേണം - കത്തിൽ-
പ്പിന്നെയില്ലൊന്നും, താഴെത്തന്റെ കൈയൊപ്പും മാത്രം!!

കത്തുകിട്ടീടും നേരം കുമ്പളം സന്തോഷത്താൽ
തൃക്കരസ്പർശം കോലും പത്ര, മേറീടും ഭക്ത്യാ
അക്ഷിമേൽ വച്ചിട്ടാനന്ദാംബുവോടേവം വായി -
ച്ചക്ഷണം തന്നെപ്പോരാനാഗ്രഹത്തോടുംകൂടി,
സത്വരം തന്നെക്കാണാനെത്തുമാമിത്രത്തോടൊ-
ത്തെത്തിനാൻ നേരെ സായം കാലത്തു ചാഞ്ഞാം വീട്ടിൽ

ഉമ്മറ, ത്തുന്മേഷത്തോടെങ്കിലും ശോഷിച്ചീടും
കമ്രമാം രൂപം കണ്ണിൽപ്പെട്ടിടും നേരം നേരേ
വന്നപാടങ്ങോട്ടോടിച്ചെന്നു തൽപ്പാദാംഭോജം
വന്ദിച്ചു നിന്നാനപ്പോളഞ്ജലീബന്ധത്തോടും
ആ വിധം മുൻഭാഗത്തായാദരാൽക്കൈയുംകെട്ടി-
ച്ചാരിനിന്നീടുന്നോരക്കാരണോർതന്നെക്കാൺകേ
ചാരുഹാസത്തോടേവം കുമ്പളം തന്നോടായി -
ട്ടാര്യയോഗീശൻതാനും ചോദിച്ചുമോദത്തോടും:-
"കത്തെഥാനേരം തന്നെക്കിട്ടിയോ കൈയിൽ,ച്ചേലാ-
യിത്രയും വേഗം വന്നിങ്ങെത്തുമെന്നോർത്തീലൊട്ടും.
യാത്രയെല്ലാവും സൗഖ്യംതന്നെയാണല്ലോ, നമ്മൾ-
ക്കെത്രയും വേഗം പോയിപ്പന്മനയ്ക്കെത്തീടേണം"
ഇത്രയും ചൊല്ലിച്ചെമ്മേ നിർത്തിനാൻ ഭട്ടാരേശൻ,
നിശ്ചയിച്ചപ്പോഴെന്തോ കുമ്പളം ചിന്താബദ്ധൻ.
ഭട്ടനാം യോഗീശൻതന്നിംഗിതം നേരെ ബോദ്ധ്യ-
പ്പെട്ടതിൻ മൂലം പിന്നെക്കുമ്പളം സന്തോഷത്താൽ

---

കൃഷ്ണനാശാൻ =കരുവാകൃഷ്ണനാശാൻ = പണ്ഡിതനും, വൈദ്യനും, വാഗ്മിയുമായിരുന്ന ഇദ്ദേഹം. ചട്ടമ്പിതിരുവടികളെഴുതിയ ക്രിസ്തുമതച്ഛേദനം' എന്ന ഗ്രന്ഥത്തിലെ ആശയങ്ങൾ നാടാകെ പ്രചരിപ്പിക്കുകയും പ്രസംഗിക്കുകയും ചെയ്തു, ക്രിസ്തുമത പ്രചാരകന്മാരുടെ നാവടക്കിയത് ഇദ്ദേഹമായിരുന്നു. പന്നിശ്ശേരി = പന്നിശ്ശേരി നാണുപിള്ള. മഹാനായ ഒരു പണ്ഡിത താർക്കികനായിരുന്നു ഇദ്ദേഹം. 'പ്രതിവാദി ഭയങ്കരൻ' എന്നൊരു ബഹുമതിയും ആ വഴിക്ക് നേടിയിരുന്ന ഇദ്ദേഹം. പാദപാഥോജം = പാദാരവിന്ദം ആദിശേഷൻ = സർപ്പേന്ദ്രനായ അനന്തൻ.

ആഹ്വാനം ചെയ്ത് = വിളിച്ച്. പന്മനക്കാവ് = സ്വാമികളിരിക്കുന്ന പാണയത്തു കാവിന് നേരേ മുന്നിലുള്ള ഇന്നത്തെ പന്മന ആശ്രമം. ആശ്രമമുണ്ടാകുന്നതിനു മുമ്പ്

തൃപ്പദാംഭോജം വന്ദിച്ചാദരാൽപ്പോയാനപ്പോ-
ളെത്രയും വേഗം വള്ളം സജ്ജമാക്കീടാനായി.
അല്പനേരത്തിന്നുള്ളിൽത്തൃപ്തനായെത്തിപ്പാരം
തൽപ്പരാത്മായ്ച്ചൊന്നാനീവിധം മന്ദം മന്ദം:-
"വഞ്ചിയിങ്ങേർപ്പാടായിട്ടുണ്ടു, കല്പിച്ചാലിപ്പോൾ
സഞ്ചരിച്ചീടാ, മെല്ലാം സജ്ജമായ് വേണ്ടും വണ്ണം.
എപ്പൊഴെന്നാലും പോകാം പന്മന, യ്ക്കുള്ളംതോന്നി-
ക്കല്പിക്കയത്രേവേണ്ടൂ, യാത്രയങ്ങാരംഭിക്കാൻ"
കാരണോരേവം ചൊല്ലും വാക്കുകേട്ടീടുന്നേര-
ത്താര്യനാം യോഗിക്കുണ്ടായാമോദമുൾക്കാമ്പിങ്കൽ
കുമ്പളം തന്നെപ്പാരം പുഞ്ചിരിച്ചാലോകിച്ചി-
ട്ടിമ്പമായേവം ചൊന്നാനമ്പിനാൽ വീണ്ടും, യോഗി-
"കാരണോരെപ്പോഴെന്നോടോതുന്നു പോകാ, നപ്പോൾ-
പ്പോരുവാനായിട്ടിപ്പോൾ സജ്ജനാണല്ലോ ഞാനും.
ഏതു നേരത്തും പോകാ, മിപ്പൊഴാണെന്നാലിപ്പോ-
ളേതിനും തയ്യാറാണീ സാധുവാം വൃദ്ധൻ കേട്ടോ"
കേവലം നേരം പോക്കായീവിധം ചൊല്ലിച്ചെമ്മേ
പോവതിന്നാരംഭിച്ചാൻ ഭട്ടപാദേശൻ വേഗം
ആവിലം നാട്ടാർക്കെല്ലാമുൾക്കാമ്പിലുണ്ടാക്കിക്കൊ-
ണ്ടാവിധം ചാഞ്ഞാവീടും വിട്ടുപോയ് വീതായാസം
ഏവരും കൂടെപ്പോയാർ, വിട്ടിരുന്നീടാനായി-
ട്ടാവാതവണ്ണം, വള്ളം നില്ക്കുമാദിക്കിന്നോളം.
മുമ്പിലായുല്ലാസത്താൽ മാമുനിശ്രേഷ്ഠൻ, പിന്നിൽ-
ക്കുമ്പളം, പിന്നെപ്പിന്നിൽക്കൂറെഴും ഭക്തന്മാരും.

---

പന്മനക്കാവ് എന്ന പേരിലാണ് ഇത് അറിയപ്പെട്ടിരുന്നത്. ഈ കഥ നടക്കുന്ന കാലത്ത് വൃക്ഷലതാദികളും കുറ്റിക്കാടും കൊണ്ടുനിറഞ്ഞ അന്ധകാരമയമായ ഒരു സർപ്പക്കാവായിരുന്നു ഇത്. 1924-ൽചട്ടമ്പിസ്വാമികളുടെ സമാധിപ്രതിഷ്ഠയോടുകൂടിയാണ് അത് പന്മന ആശ്രമമായി മാറുന്നത്. ഇന്നും പന്മന നാട്ടുകാർ 'കാവ്' എന്നാണ് ഇതിനെ വിളിക്കുക. കോടരം = മരപ്പൊത്ത്. കുണ്ഡലീ വൃന്ദം = സർപ്പങ്ങൾ. നിശ്ചിതാത്മാവ് = നിശ്ചയിച്ചുറച്ച മനസ്സോടുകൂടിയവൻ. ഉത്സംഗേശൻ = സന്ന്യാസിശ്രേഷ്ഠൻ, വിസ്മിതാത്മാവ് = അദ്ഭുതത്തോടുകൂടിയവൻ, വിസ്മിതോദന്തൻ = വിസ്മിത + ഉദന്തൻ = അദ്ഭുതകരമായ ചരിത്രത്തോടുകൂടിയവൻ. ഭട്ടാരേശ മാഹാത്മ്യം = ചട്ടമ്പിസ്വാമികളുടെ മഹത്ത്വം ചിന്തിനം = വിചാരം. സംശിതാത്മാവ് = നിശ്ചയദാർഢ്യമുള്ള മന

ആവിധം പോയിട്ടെല്ലാപേരുമായുല്ലാസത്തോ-
ടായോഗമെത്തിച്ചേർന്നാരല്പനേരത്തിന്നുള്ളിൽ.
സജ്ജമാം വള്ളം തന്നിൽക്കോലുമായ്ത്തോണിക്കാരൻ
സജ്ജനായ് നിന്നീടുന്നുണ്ടാദരാൽ വായും പൊത്തി.
ഭട്ടപാദേശൻ തന്നെക്കണ്ടുവന്ദിക്കാനായി-
ട്ടൊട്ടല്ല നിന്നീടുന്നങ്ങൊട്ടുപേരങ്ങിങ്ങായി.
പാദപൂജയ്ക്കായെത്തും ഭക്തരോടെല്ലാംയാത്രാ-
വാചകം ചൊല്ലിക്കൊണ്ടാമാമുനിശ്രേഷ്ഠൻ നേരേ
പള്ളിവള്ളത്തിന്നുള്ളിൽ ക്രമമാം വെൺപട്ടാർന്നി-
ട്ടുള്ളതാം പല്യങ്കത്തിന്മേലിരുന്നുന്മേഷത്താൽ
വള്ളമൂന്നീടാൻ കല്പിച്ചീടുന്ന നേരം കാത്ത-
ങ്ങുള്ളിലേറാതേ നിന്നാൻ കുമ്പളം ചാരത്തായി
"നേരമങ്ങേറീടുന്നു, ണ്ടെങ്കിലും വള്ളം നീക്കാൻ
നാരൊടും കല്പിക്കുന്നില്ലെ, ന്തിനിങ്ങേവം മൗനം?
നേരിലങ്ങേറിച്ചോദിച്ചീടുവാനോമോ, ചിന്തി-
ച്ചീവിധം നിന്നാൻ താഴെക്കുമ്പളം, വല്ലാതപ്പോൾ.
കല്പനയ്ക്കായിക്കാത്തങ്ങെത്ര നിന്നിട്ടും കിട്ടാ-
ഞ്ഞപ്പൊഴാവണ്ണം ചെറ്റൊന്നസ്വസ്ഥനായിച്ചെമ്മേ
വ്യഗ്രനായങ്ങോടിങ്ങോടത്രലാത്തുമ്പോൾക്കണ്ടാ-
നഗ്രഭാഗത്തായാരോപോരുന്നതാരാൽവേഗം
പൂതമാം കാഷായത്തിൻ കാന്തിയാലുൽഭാസിക്കും
യോഗിനീമാതാവാണെന്നാർക്കുമേതോന്നുംവണ്ണം .
ഉജ്ജ്വലിച്ചീടുന്നുണ്ടത്തൂമുഖത്തന്യൂനാഭം
സാത്വികത്വത്തിൻ തേജോരശ്മിതന്നാഭാപൂരം.

---

സ്സോടുകൂടിയവൻ "ഇക്കാവിന്റെ കാര്യം മൂലം നമ്മൾ രണ്ടാളും കീർത്തിപ്പെട്ടുവെന്നാകാം = ഈ പന്മനക്കാവു കാരണം, നമ്മൾ രണ്ടുപേരും ഭാവിയിൽ അറിയപ്പെട്ടെന്നു വരും. സ്വാമിതിരുവടികളുടെ ഈ വാക്യം ഒരു ദീർഘദർശനമായിരുന്നു പന്മനക്കാവു മൂലം കുമ്പളം പിൽക്കാലത്ത് നിത്യസ്മരണീയനായി മാറി. പന്മന നാട്ടുകാർ ഇന്നും കുമ്പളത്തു ശങ്കുപിള്ളയെ പരാമർശിക്കുന്നത് 'കാവിലദ്ദേഹം' എന്നാണ്. മരണപര്യന്തം അദ്ദേഹം സ്ഥിരതാമസം ചെയ്തിരുന്നതും ഇവിടെത്തന്നെ മഹാത്മജി ഉൾപ്പെടെയുള്ള ഭാരതത്തിലെ എല്ലാ നേതാക്കന്മാരും പന്മന ആശ്രമത്തിൽ വന്നിട്ടുണ്ട്. കൊല്ലവർഷം 1109 മകരം ആറും, ഏഴും തീയതികളിൽ (1934) മഹാത്മജി പന്മന ആശ്രമത്തിൽ താമസിക്കുകയും, പ്രാർത്ഥന നടത്തുകയും ചെയ്തു.

ഏകയല്ലല്ലോ, മാതായോഗിനിയ്ക്കൊപ്പം കൂട്ടാ-
യാഗമിച്ചീടുന്നേതോ മാന്യയാം നാരീരത്നം.
തോണിതൻ ചാരത്തെത്തുന്നേരത്തു, നില്പോരെല്ലാം
താണുവന്ദിച്ചിട്ടമ്മയ്ക്കേകുന്നു മാർഗ്ഗം, പോകാൻ.
അത്രവന്നെത്തുന്നോരീയമ്മതന്നുദ്യോതിക്കും-
വക്ത്രത്തിലെന്തേ കാൺമൂ, ശോകമോ, മോദം താനോ?
വന്നുടൻ വഞ്ചിക്കുള്ളിൽക്കേറി, യുത്സംഗശ്രേഷ്ഠൻ-
തന്നടിപ്പൂവിൽത്തൊട്ടങ്ങെത്രയും ഭക്ത്യാസാകം
വന്ദിച്ചശേഷം നിന്നാളൊന്നുമേമിണ്ടാതങ്ങാ-
വന്ദ്യമാം വക്ത്രാംഭോജം കണ്ണിമയ്ക്കാതേ നോക്കി.

യോഗിനീമാതാവിന്നെക്കണ്ടുടൻ സന്തോഷത്താൽ
യോഗിയും ചൊന്നാനപ്പോളർത്ഥവത്തായിട്ടേവം
'യാത്രയാണെ'ന്നീവണ്ണം ചൊല്ലിനിന്നീടും നേരം
മാത്രനേരത്തേയ്ക്കമ്മെയ്ക്കാർദ്രമായക്ഷിദ്വന്ദ്വം.
ദുഃഖനീരാണോ, സന്തോഷാശ്രുവാണെന്നോ കണ്ണിൽ,
മിണ്ടിയില്ലാരും പിന്നെത്തെല്ലുമന്യോന്യം, സത്യം-
കണ്ടവർക്കുണ്ടോ മിണ്ടാൻ കൗതുകം വന്നീടുന്നു.
പന്മയ്ക്കായുള്ളോരീയാത്രയെസ്സംബന്ധിച്ചാ-
ണമ്മയോടോതീടുന്നെന്നാണു മറ്റുള്ളോരെല്ലാം
ഓർത്തതീവാക്യം കേൾക്കും നേരത്തി, ലെന്നാലിപ്പോൾ
വാസ്തവം മറ്റൊന്നാണന്നമ്മയ്ക്കുമാത്രം തോന്നി!
പാരിടം കൈവിട്ടീടും യാത്രതന്നാരംഭത്തിൽ-
കാര്യമാണേവം വണ്ണം ചൊന്നതായോഗിശ്രേഷ്ഠൻ.
ആകയാലത്രേ സമ്മോദത്തിനാലമ്മയ്ക്കപ്പോ-
ളാമിഴിപ്പൂവിൽക്കണ്ണീർത്തേനൊഴുക്കുണ്ടായ് വന്നൂ!!

---

അന്ന് ഗാന്ധിജിക്കു താമസിക്കാൻ കുമ്പളം നിർമ്മിച്ചതാണ്, പന്മന ആശ്രമമു റ്റത്ത് കാണുന്ന വടക്കും പടിഞ്ഞാറും ഓലമേഞ്ഞ കെട്ടിടം. മഹാത്മജിയുടെ സ്മര ണാർത്ഥം ഇന്നും ആ കെട്ടിട ഭാഗം ഓലമേഞ്ഞു സൂക്ഷിക്കുകയാണ്. ഉച്ചലാത്മാവ് = ചഞ്ചലഹൃദയൻ. അന്തരം = വ്യത്യാസം. വിത്രസ്തൻ = ഭയത്തോടുകൂടിയവൻ

യഷ്ടി = വടി. തുഷ്ടനായ് = സന്തുഷ്ടനായി. പൂമരം കേറിപ്പാടും = പൂമരങ്ങളിൽ കയറിയിരുന്നു പാടുന്ന കോകിലാരാവം = കുയിലുകളുടെ നാദം ആമോദവാൻ = സന്തുഷ്ടൻ നിർല്ലേപൻ = സന്യാസി കോടരം = മരപ്പൊത്ത്. നാനാനീഡജസ്തോമം = പല തരത്തിലുള്ള പക്ഷികൾ. നീഡജം = പക്ഷി സ്തോമം = കൂട്ടം ആതപാപാതം = ആതപ + ആപാതം = ആതപത്തിന്റെ (വെയിലിന്റെ) ആപാതം (വീഴ്ച). സുര്യരശ്മി

യോഗിപാദത്തിൽക്കൈതൊട്ടാനമിച്ചേവം വീണ്ടും,
യോഗിനീമാതാവെങ്ങോയാത്രയും ചൊല്ലിപ്പോയാൾ.

ചിത്രമങ്ങപ്പോഴേക്കും കല്പിച്ചു വേഗം, വള്ളം-
നിസ്തരിച്ചീടാൻ ഭട്ടാരേശനും സന്തോഷത്താൽ.
ഭട്ടപാദേശന്നൊപ്പം പോകുവാൻ മിത്രംതന്നെ-
ച്ചട്ടവും കെട്ടിച്ചാലേ കുമ്പളം വേണ്ടും വണ്ണം
അത്തപോധന്യൻതന്നെച്ചിത്തസമ്മോദത്തോടും
യാത്രയങ്ങാക്കിച്ചെമ്മേ പന്മനയ്ക്കായിട്ടപ്പോൾ
ഇമ്പമായുത്സംഗേശൻ കൊല്ലത്തിലെത്തിച്ചേരും-
മുമ്പുചെന്നെല്ലാം വേഗം സജ്ജമാക്കീടാനായി
കുമ്പളം പിന്നെപ്പോയാൽ തീവണ്ടി മാർഗ്ഗം, നേരേ
വെമ്പലോടെത്തിച്ചേർന്നാരാത്രിയിൽക്കൊല്ലത്തിങ്കൽ
എത്രയും വേഗം പിന്നെ പ്രാക്കുളത്തെത്തിച്ചേർന്നി-
ട്ടുത്തമൻ ചെന്നാനപ്പോൾ തൻക്കുടുംബാഗാരത്തിൽ.
സോദരൻ തന്നെക്കണ്ടക്കാര്യങ്ങളെല്ലാം വേണ്ടും-
മാതിരിക്കോതിച്ചെമ്മേ സമ്മതം നേടിക്കൊണ്ടും,
വിദ്യാധിരാജൻ തന്നെ സ്വീകരിച്ചാവും വണ്ണം
സൽക്കരിച്ചീടാനേർപ്പാടൊക്കെയും ചെയ്താൻ പിന്നെ.
മെത്തയും മറ്റും വേണ്ടുംവണ്ണമായിട്ടാൻ ഭംഗ്യാ
മച്ചിലിന്നുള്ളിൽച്ചാലേ വിശ്രമം കൊണ്ടീടാനായ്
ദീപവും, ഗന്ധം പേറും മാലേയവർത്തിച്ചാർത്തും
ധൂപവും കത്തിച്ചേറ്റം ഹൃദ്യമായ്ത്തീർത്താനെങ്ങും.
രാത്രിയിൽപ്പോലും നിദ്രാഹീനനായ് ഭട്ടാരേശം
കാത്തിരുന്നുള്ളിൽക്കൂടും കൗതുകത്തോടും കൂടി.

---

തറയിൽ പതിക്കാത്തവണ്ണം വൃക്ഷങ്ങൾ ഇടത്തൂർന്നു നില്ക്കുന്ന എന്നു സാരം. ഊയലാടീടും = ഊഞ്ഞാലാടുന്ന. ഊയൽ = ഊഞ്ഞാൽ, കമ്പിതാംഗത്തോട് = വിറയ്ക്കുന്ന ശരീരത്തോടുകൂടി. നീഡജപ്പോതസ്തോമം = ചെറിയ പക്ഷിക്കുഞ്ഞുങ്ങൾ. മരക്കൊമ്പിൽ കാറ്റടിയേറ്റാടുന്ന കൂടിന്റെ ദ്വാരത്തിലൂടെ തലനീട്ടി, വിറയ്ക്കുന്ന ശരീരത്തോടെ വെളിയിലേക്കു നോക്കുന്ന ചെറുപക്ഷിക്കുഞ്ഞുങ്ങളെക്കണ്ടപ്പോൾ, സ്വാമികൾ അലിവാർന്നാനന്ദിച്ചു എന്നർത്ഥം. കൂട്ടിനകത്തു നിന്നും ഇതുവരെയും പുറത്തിറങ്ങിയിട്ടില്ലാത്ത ആ പക്ഷിക്കുഞ്ഞുങ്ങൾ വെളിയിലേക്കു നോക്കുന്നതു കണ്ടാൽ, ഭൂലോകം എങ്ങനെയിരിക്കുമെന്നറിയാൻ അവ ശ്രമിക്കുകയാണോ എന്നു തോന്നുമത്രേ. ചിത്രകൂടം = സർപ്പകൂടം. സർപ്പക്കാവുകളിൽ സർപ്പങ്ങൾക്കിരിക്കാനായി സങ്കല്പിച്ചുണ്ടാ

അമ്പരം ചെമ്പിക്കും മുമ്പങ്ങുചാരത്തായ് വീടിൻ
മുമ്പിലായ്ക്കാണും തോണിസ്ഥാനത്തിനോരത്തായി
കുമ്പളം കണ്ടാൽ പള്ളിത്തോണിതന്നഗ്രം നേരേ,
വെമ്പലാർന്നോടിച്ചെന്നാനെത്രയും വേഗം മുന്നിൽ.
സോദരന്മാരും തോഴന്മാരുമെല്ലാരും പാരം-
മോദമാർന്നോടിക്കൂടെച്ചെന്നു സൽക്കാരം ചെയ്‌വാൻ
സാദരം ഭക്ത്യാസാകം ഹാരമർപ്പിച്ചത്തീർത്ഥോ-
ദാരനെച്ചേരും വണ്ണം സ്വീകരിച്ചുത്സാഹത്താൽ.
പാദവും വന്ദിച്ചെല്ലാപേരുമായൊന്നിച്ചപ്പോൾ
വേദഗാനത്തോടൊപ്പം കൊണ്ടങ്ങുപോയാരുള്ളിൽ
മെത്തമേലാനന്ദത്തോടാസീനനാക്കിച്ചെമ്മേ
സത്വരം ചെയ്താനാവും വണ്ണമാതിഥ്യം ഭംഗ്യാ.
തൃപ്പദം വന്ദിച്ചേറും ഭക്തിമേലാറാടിക്കൊ-
ണ്ടത്രൈവ നിന്നാൻ പിന്നെക്കുമ്പളം മുമ്പിൽച്ചാരേ.

ആര്യനാചാര്യൻ വന്നിട്ടുള്ളതായേവം കേട്ട-
ങ്ങാര്യനായീടും നാണുസ്വാമിയാം ശിഷ്യൻതാനും
സദ്ഗുരുശ്രേഷ്ഠൻ തന്നെക്കണ്ടുവന്ദിക്കാനായി
ട്ടുദ്യതാനന്ദം വന്നാനെത്രയും ഭക്ത്യാവേഗം
തീർത്ഥപാദാഖ്യൻ, പന്നിശ്ശേരിയും, കൃഷ്ണൻതാനും
തീർത്ഥികൻ തന്നോടൊപ്പം തത്ര നിന്നീടുന്നേരം
താണുവന്ദിച്ചിട്ടപ്പോളാചാരപൂർവം നാണു-
സ്വാമിയും കേറിച്ചെന്നാൻ സാദരം മച്ചിന്നുള്ളിൽ-
ബ്രഹ്മചൈതന്യം പാരം തിങ്ങുന്നൊരാസ്യത്തോടും
കർമ്മവിച്ഛേദം കൈവന്നുള്ളതാം ഭാവത്തോടും,

---

ക്കുന്ന ചെറുവീടുപോലുള്ള ഒരു തരം നിർമ്മാണം. പോതക്കാറ്റ് = ഇളം കാറ്റ്. പ്രാക്തനം = വളരെ പഴയത് (പ്രാചീനം). ദേവാഗാരസ്തോമങ്ങൾ = ക്ഷേത്രങ്ങൾ. വേശനം = പ്രവേശനം. ഏതന്മൂലം = ഇതുമൂലം (ഈ കാവു നിമിത്തം) കാരണോരേതന്മൂലം........................ജന്മാന്ത്യത്തിൽ? കാരണവർ (കുമ്പളത്തു ശങ്കുപിള്ള) ഈ കാവു നിമിത്തം അറിയപ്പെടും. പിന്നെ ഈ മണ്ണിൽ അവസാനം ചേരുകയും ചെയ്യും എന്നർത്ഥം. 'കാവിലദ്ദേഹം', 'കാവിലമ്മാവൻ' എന്നൊക്കെ നാട്ടുകാർ വിളിക്കുമാറ് കുമ്പളം ഈ കാവിന്റെ നാമത്തോടു ചേർന്ന് അനന്തര കാലത്ത് പ്രസിദ്ധനായി. കുമ്പളത്തു ശങ്കുപിള്ള ദിവംഗതനായപ്പോൾ പന്മന ആശ്രമത്തിന്റെ വളപ്പിൽത്തന്നെ സംസ്കരിക്കുകയും ചെയ്തു. സ്വാമികൾ ദീർഘദർശനം ചെയ്ത രണ്ടു കാര്യവും സാർത്ഥകമായിരിക്കുന്നു.

കമ്രമാം കാഷായത്തിൽ കാന്തിയാലുദ്യോതിക്കും
ധർമ്മസദ്രൂപം താനെന്നാർക്കുമേതോന്നുംവണ്ണം
മുന്നിലായെത്തിച്ചാരേ ഭക്തിയോടഗ്രേ നില്ക്കും
ധന്യനാം ശിഷ്യൻതന്നെക്കണ്ടുടൻ സന്തോഷത്താൽ
തിഷ്യമാം വക്ത്രം നോക്കിപ്പുഞ്ചിരിച്ചുള്ളിൽ ക്കുടും-
ശിഷ്യവാത്സല്യത്തോടും വിദ്യാധിരാജൻ ചൊന്നാൻ.
"നാണനെക്കണ്ടിട്ടേറെക്കാലമായല്ലോ, നീയെൻ-
ചാരത്തുവാ, യിക്കട്ടിന്മേലിരുന്നീടാമല്ലോ.
നാണമെന്തിന്നാണെ; ന്നീവണ്ണമോതീടും നേരം
നാണുവാം ശിഷ്യൻ ചാരേണചെന്നങ്ങുനിന്നാൻ മന്ദം.
എത്രയും നിർബന്ധിച്ചാനാചാര്യ, നപ്പോൾ ച്ചെന്നാ-
മെത്തതൻ മൂലയ്ക്കല്പംതൊട്ടിരുന്നേതോമട്ടിൽ
"പാർവത്യമാണിങ്ങിപ്പോഴെന്നു കേട്ടല്ലോ'- നർമ്മം
തൂവുന്ന മട്ടിൽച്ചോദിച്ചീടിനാൻ ഭട്ടാരേശൻ
സംഘത്തിനായിട്ടന്നക്കാലത്തു വേണ്ടും വിത്തം-
സംഭരിച്ചീടാൻ നാണുസ്സ്വാമിചെയ്തീടും യത്നം
സന്തോഷപൂർവം സൂചിപ്പിച്ചുകൊണ്ടാണീവണ്ണം
സംഭാവനീയൻ നർമ്മം ചൊന്നതെന്നോരേണം നാം.
"എന്നുതൊട്ടാണീവണ്ണം കാഷായവേഷം കൈക്കൊ-
ണ്ടെ'ന്നുടൻ വീണ്ടും ചോദിച്ചീടിനാൻ ഭട്ടാരേശൻ
എന്നുകേട്ടീടുന്നേരം ലജ്ജയാൽ വാടിച്ചെമ്മേ
മന്ദഹാസത്തോടേവം ചൊല്ലിനാൻ ശിഷ്യൻതാനും;
"സംഘകാര്യത്തിന്നായിട്ടന്നു ഞാൻ ദേശം തോറും
സഞ്ചരിച്ചീടും കാലംതൊട്ടണിഞ്ഞേവം വേഷം"
പിന്നെയും ചൊന്നാനപ്പോൾ നാണുവാം യോഗിശ്രേഷ്ഠൻ

---

'തീരുമീജന്മത്തിങ്കൽ' എന്നതുകൊണ്ട്, കുമ്പളത്തിന് ഇനി ജന്മമില്ലെന്നൊരു സൂചന കൂടിയുണ്ട്.

ആഹൂയ = വിളിച്ചിട്ട്. നിർല്ലേപാഡ്യൻ = സന്യാസിശ്രേഷ്ഠൻ ഉൾപ്രേമത്തിൽ സാരഭാവത്തോട് = ഉള്ളിലുള്ള സ്നേഹത്തിന്റെ ഭാരത്തോടു കൂടി - വലിയ സ്നേഹ ത്തോടുകൂടി. മന്ദനിസ്വാനം = പതിഞ്ഞ ശബ്ദം, ശ്രീയനന്താഖ്യംദേശം = അനന്തപുരി (തിരുവനന്തപുരം) സായന്തനാർക്കൻ........................ കാണുവാനായീടുന്ന = സൂര്യൻ അസ്ത മിക്കാറാകുമ്പോൾ താമരപ്പൂവ് വാടും. ചട്ടമ്പിസ്വാമികൾ തിരുവനന്തപുരത്തേയ്ക്കു പോകു ന്നുവെന്നറിഞ്ഞപ്പോൾ കുമ്പളത്തിന്റെ മുഖവും അതുപോലെ വാടി. സൂര്യൻ പോയി ക്കഴിഞ്ഞാൽ പിന്നെ കാണാൻ ഇരുട്ടല്ലേയുള്ളൂ. ചൂടും വെളിച്ചവുമില്ലല്ലോ.

ധന്യനായീടും ഭട്ടാരേശനോടേവം വണ്ണം,
"സാദമില്ലെന്ന, ന്നാൽക്കായംശോഷിച്ചു കണ്ടീടുന്നു-
ണ്ടാകയാലങ്ങിക്കാര്യം കല്പിച്ചു ചിന്തിക്കേണം.
ക്ഷീണമാറീടാനായുള്ളൗഷധം സേവിപ്പാനായ്
നാണനിങ്ങെത്തിച്ചീടാം നാളെ വൈകീടും മുമ്പേ"
വീതരോഗത്തിന്നായിട്ടാദരാലേവം വണ്ണം
ജാതസന്തോഷം ശിഷ്യൻചൊന്നോരിവാക്യം കേൾക്കേ
യോഗിയായീടുന്നോരാ വൻഭിഷഗ്വര്യൻ, ശിഷ്യ-
ത്യാഗിതന്നാസ്യംപാർത്തിട്ടോതിനാനേവം വണ്ണം:-
"കൂടുടച്ചാകാശത്തിൽപ്പോയ് മറഞ്ഞീടാൻ വെമ്പും-
നീഡജം ചിന്തിച്ചീടുന്നെന്തിനാരോഗ്യക്കാര്യം?
ഗൂഢമാം സത്യം നീയും കണ്ടറിഞ്ഞല്ലോ, കാര്യം
ഗാഢമായീടും വണ്ണം നീയറിഞ്ഞില്ലെന്നുണ്ടോ?"
മിണ്ടിയില്ലൊന്നും പിന്നെപ്പണ്ഡിതൻ നാണുസ്വാമി-
യ്ക്കുണ്ടായിവന്നങ്ങുള്ളിൽത്താപവും, തോഷംതാനും
എത്രയും ഭക്ത്യാപാദം വീണു വന്ദിച്ചിട്ടപ്പോൾ
തത്രനിന്നേവം വണ്ണം യാത്രചോദിച്ചാൻ ശിഷ്യൻ;-
"പോകുവാനായിക്കല്പിച്ചീടണം, കൊല്ലത്തെത്തി-
ച്ചേരണം മദ്ധ്യാഹ്നത്തിൽ മുമ്പിവന്നെന്തായാലും.
വീണ്ടുമിങ്ങെത്തിച്ചേരുന്നുണ്ടുഞാ," നെന്നുംചൊല്ലി-
ക്കൊണ്ടുടൻ ശിഷ്യൻതാനും വന്ദിച്ചുനിന്നാൻ മുന്നിൽ
ഇത്തരം ചൊല്ലിച്ചാരേ നില്ക്കുന്ന ശിഷ്യൻ തന്നോ-
ടിത്തരം ചൊന്നാനപ്പോളുത്തരം തത്രാചാര്യൻ:-
"ഇങ്ങു നീ വീണ്ടും വന്നീടേണ്ടതായുണ്ടോന്നോർത്താൽ
ലൊന്നു നീ വന്നേ പറ്റൂ കർമ്മസംബന്ധം മൂലം".

---

ചട്ടമ്പിസ്വാമികൾ അകന്നുപോയാൽ കുമ്പളത്തിനും ദുഃഖത്തിന്റെ ഇരുട്ടാണു പിന്നെ. സന്തോഷവും ഉന്മേഷവുമൊന്നും ഉണ്ടായിരിക്കുകയില്ലല്ലോ.

സന്നാഹം = ഒരുക്കം, പാഥേയം = വഴിയിൽ കഴിക്കാനുള്ള ആഹാരം. മുഖ്യോ പദംശം = മുഖ്യ + ഉപദംശം = (സ്വാമികൾക്കു) മുഖ്യമായുള്ള കറികൾ. ഉപദംശം = കറി. ശുദ്ധമാമംഭസ്സ് = (കുടിക്കാനുള്ള) ശുദ്ധജലം. വീജനം ചെയ്യുക = വീശുക. രാമച്ചത്തിൻ വീജനം = രാമച്ച വിശറി വീജനം = വിശറി. ഒക്കത്ത് = അരയിൽ (ഇടുപ്പിൽ). നിർഗ്ഗമിച്ചൊപ്പം = കൂടെപ്പോയി. തിരശ്ശീലക്കീറ് = തിരശ്ശീല (കർട്ടൻ).

ഒട്ടുപേർ + ആ യോഗത്തിൽ = ഒട്ടുപേരായോഗത്തിൽ ആയോഗം = വള്ളക്ക

സദ്ഗുരുശ്രേഷ്ഠൻ ചൊല്ലും വാക്യത്തിനർത്ഥം നേരേ
ചിത്തത്തിലോർത്തും കൊണ്ടതാപസൻ പോയാൻ മന്ദം.
എത്രയും സന്തോഷത്തോടൊട്ടുനാളേവം വാണാൻ
വിദ്യാധിരാജൻ വിശ്വാരാദ്ധ്യനാഗേഹം തന്നിൽ.
ഏകദായോഗീശാഢ്യൻ കുമ്പളം തന്നെ ച്ചാര-
ത്തേകനായ്ക്കാണും നേരത്തോതിനാനേവം വണ്ണം:-
"പന്മനയ്ക്കല്ലേ പോകാൻ വന്നുനാ, മെന്നാലെന്തി-
ന്നിമ്മഹാഗേഹം തന്നിൽത്തങ്ങിടുന്നേവം വണ്ണം?
ഇങ്ങിരുന്നീടാനണ്ണൻ ചൊല്ലുമാറുണ്ടെന്നാലി-
ന്നങ്ങുചെന്നാലേ ചിത്തം ശാന്തമാവൂള്ളൂ നൂനം.
ഒന്നു ഞാൻ ചൊല്ലാ, മങ്ങോട്ടിന്നുപോകേണം, രാത്രി-
യ്ക്കങ്ങുചെന്നെത്തീടേണം, വേണ്ട സന്ദേഹം തെല്ലും
അങ്ങുചെന്നല്ലാതൊന്നും ഞാൻ കഴിക്കില്ലാ, മേലിൽ,
ചൊന്നിടാം വെള്ളംപോലും, കാരണോരോർത്തീടേണം.

കുമ്പളം വല്ലാതായ, ങ്ങെന്തു ചെയ്യീടും പാവം
ചിന്തയാ, 'യങ്ങോട്ടിപ്പോൾക്കൊണ്ടുപോയീടാനാമോ?
പന്മക്കാവും കൈയിൽക്കിട്ടിയി, ലെല്ലാംകൊണ്ടും
ധർമ്മദുഃഖത്തിൽപ്പെട്ടീടുന്നു ഞാ'നെന്നീവണ്ണം.
കുമ്പളം ചിന്തിച്ചീടുന്നേരത്തി, ലുത്ഥാനം ചെയ്-
തമ്പിനോടാത്മാരാമൻ, യാത്രയായീടാനായി
കൊണ്ടുപോകെന്നല്ലാതങ്ങില്ല മറ്റൊന്നും മാർഗ്ഗം.
മിണ്ടിയില്ലൊന്നും പിന്നെക്കുമ്പളം ചിന്താധീനൻ
പ്രീണിതാത്മാവായ്ക്കാണും വിദ്യാധിരാജൻ തന്നെ
ത്തോണിയിൽ, ച്ചേരും വണ്ണം പന്മനയ്ക്കെത്തിച്ചീടാൻ

---

ടവ് നന്ദനം = സന്തോഷം മസ്കരി ശ്രേഷ്ഠൻ = സന്യാസി ശ്രേഷ്ഠൻ മസ്കരി = മസ്കരം ഉള്ളവൻ. മസ്കരം = മുളകൊണ്ടുള്ള ദണ്ഡ്. അതു കൈയിൽ ഉള്ളതുകൊണ്ടാണ് സന്യാസിക്ക് മസ്കരി എന്നു പേരുവന്നത്. മസ്കരിയെന്ന പദത്തിന് ജ്ഞാനിയെന്ന, അർത്ഥമുണ്ട്. ആ അർത്ഥവും ഇവിടെ യോജിക്കും. കല്ലുവീട് = തിരുവനന്തപുരത്ത് തമ്പാനൂരിലുള്ള ഒരു ഭവനം. ചട്ടമ്പിസ്വാമികളുടെ ഒരു ബന്ധുഭവനം കൂടിയാണത്. ഇപ്പോൾ ആ വീടില്ല. ഭട്ടൻ = പണ്ഡിതൻ അസ്തനേരത്താമിത്രൻ.................. ഭക്തസംവാസംതോറും = അസ്തനേരത്ത് (അസ്തമിക്കാൻ സമയത്ത്) മിത്രൻ (സൂര്യൻ) ദിങ്മുഖത്തങ്ങി (ദിക്കുകളിൽ അങ്ങിങ്ങായി) രാഗം പൂശി (ചെമപ്പുനിറം വരുത്തി) ചിത്രഗോദാനത്താലേ (മനോഹരമായ രശ്മികളുടെ ദാനം കൊണ്ട് ശുദ്ധമായ ആശയ്ക്ക് (ശുദ്ധമായ്

വേണുന്നതെല്ലാം ചെയ്യങ്ങക്കരയ്ക്കപ്പോൾത്തന്നെ-
ത്താനണഞ്ഞീടാനായിക്കുമ്പളം മുമ്പേ പോയാൻ

സാവധാനത്തിൽച്ചെമ്മേ പന്മനയ്ക്കെത്തിച്ചേരും
പാവനാത്മാവിന്നപ്പോൾ വിശ്രമിച്ചീടാനായി
കാവിലല്ലാതിങ്ങിപ്പോളേതിടം യോജിച്ചീടും?"
വേവലാതിപ്പെട്ടുള്ളിൽച്ചിന്തയായേവം വീണ്ടും-
"പന്മനക്കാവിൻ കാര്യം കാര്യമായെത്തിച്ചിട്ടും
സമ്മതക്കേടായല്ലോ സംഭവം ശേഷിക്കുന്നു.
പാണയത്തപ്പോൾ വാഴും കാരണോരെന്തായാലും
കാണിയും താണീടാനായ് ഭാവമില്ലെ, ന്തേചെയ്‌വൂ!"
ഈ വിധം ചിന്താവീചിക്കോളിളക്കത്തിൽപ്പെട്ട-
ങ്ങാവിലാത്മാവായ്ത്തീർന്നാൻ കുമ്പളം വല്ലാതപ്പോൾ.
"വായനാഗാരംഭംഗ്യാമോടിയാക്കീടാം, സ്വാമി-
യ്ക്കായതിന്നുള്ളിൽച്ചെമ്മേ വിശ്രമിച്ചീടാമല്ലോ?"
ഏവമങ്ങാലോചിച്ചിട്ടപ്പൊഴേ യത്നം ചെയ്താ-
നാവതിൻ വണ്ണംവേഗം കൂട്ടുകാരോടും കൂടി.
ക്ഷാളനം ചെയ്യിച്ചെങ്ങും നല്ലപോലെല്ലാദിക്കും,
ചന്ദഗന്ധത്തിൽ വാരിപ്രോക്ഷണം ചെയ്താൽ പിന്നെ,
ഈറനായീടും വസ്ത്രക്കീറിനാലെങ്ങും നേരേ
തൂമറച്ചാർത്തും തീർത്താൻ വാതായനത്തിൽച്ചുറ്റും;
കട്ടിലും പിന്നെച്ചാലേ മെത്തയും വച്ചാൻ ചെമ്മേ
മെത്തമേലൊപ്പം വച്ചാൻ രമ്യോപധാനദ്വന്ദ്വം
ചാരുവാനായിച്ചാരേ ചാവട്ടവേറേ വച്ചാൻ
ചാരുവാം വെള്ളത്തോർത്തും കൈതുടയ്ക്കാനായിട്ടാൻ.

---

ദിക്കിന്) സൗഭാഗ്യം (ഐശ്വര്യം നൽകി) കൗതുകം കൊള്ളുന്ന (സന്തോഷിക്കുന്ന) അതുപോലെ, ഭട്ടാരഹംസൻതാനും (ഭട്ടാരകസ്വാമി - ചട്ടമ്പിസ്വാമി - യാകുന്ന) ഹംസനും (സൂര്യനും) അസ്തനേരത്ത് (അസ്തമിക്കാറായ - സമാധിയാകാറായ ഈ നേരത്ത് ദിങ് മുഖത്തങ്ങിങ്ങായി (അങ്ങിങ്ങു ചില സ്ഥലങ്ങളിൽ) തൻഭക്തന്മാരും സജ്ജന സ്തോമം കണ്ട് (തന്റെ ഭക്തന്മാരായ സജ്ജനങ്ങളെ കണ്ട്) ചിത്തരാഗത്തിൽ തേജോരശ്മി വീശി (മനസ്സിലുള്ള സ്നേഹത്തിൻ പൊൻകതിർവീശി) ചിത്രഗോദാനത്താലേ (അദ്ഭുതകരമായ വാക്കുകൾ -വേദാന്ത തത്ത്വവാക്കുകൾ കൊണ്ട്) ശുദ്ധമാമാശയ്ക്കെല്ലാം (അവരുടെ സംശുദ്ധമായ അഭിലാഷങ്ങൾക്ക്) സൗഭാഗ്യം (ശുഭാശംസ) നൽകാൻ ഭക്തന്മാരുടെ വീടുകളിൽ ചെന്നു. സമാധിയടുക്കാറായപ്പോൾ സ്നേഹവും തത്ത്വവചനങ്ങളും

വേറെയും കാര്യം വേണ്ടും വണ്ണമീവണ്ണം ചെയ്ത-
ങ്ങേറെയായ് രാവും - പാവം തെല്ലുറങ്ങിപ്പോയത്രേ.
ഒന്നുണർന്നപ്പോൾ ദുരെക്കാണായിതഗ്രേ സൂര്യൻ
പൊങ്ങിനിന്നീടുന്നയ്യോ! നാലടിപ്പൊക്കത്തോളം.
വെമ്പലോടോടിപ്പോയാൽ തോട്ടുവക്കത്തായ്, വള്ളം
മുമ്പിലുണ്ടു, ള്ളിൽച്ചെമ്മേ വിദ്യാധിരാജൻ താനും !!
'തെല്ലുഞാൻ വൈകിപ്പോയി, ക്കഷ്ട, മെൻ സ്വാമിക്കുള്ളിൽ
വല്ലതും വല്ലാതായിത്തോന്നിയിട്ടുണ്ടാമെന്നിൽ
കഷ്ടമായ്പ്പോ, യെന്നാലും സ്വാമിതൽ മുമ്പിൽച്ചെന്ന-
ങ്ങിഷ്ടമെന്തെന്നാലിപ്പോളായതിൻ വണ്ണം ചെയ്യാം''
ഈ വിധം ചിന്തിച്ചുംകൊണ്ടെത്രയും വേഗം ചെന്ന -
പ്പാദോപകണ്ഠം പൂകിത്താണു വന്ദിച്ചിട്ടപ്പോൾ
നീരവത്തോടങ്ങാസ്യം നോക്കിനിന്നീടുംനേരം
നീരസംഭാവിച്ചേവം ചൊല്ലിനാൻ നിർല്ലേപാഢ്യൻ
"ഇല്ല, ഞാൻ പോരുന്നില്ലിന്നെങ്ങു, മിത്തോണിയ്ക്കുള്ളിൽ
വല്ലഭാഗത്തും പറ്റിക്കൂടിടാ, മെന്താപോരേ?"
'ഉള്ളിലങ്ങിഷ്ടക്കേടായ്ക്കാണു, മങ്ങുഷ്ണം വന്നാ-
ലില്ലസഞ്ചാരം പണ്ടും സ്വാമികൾക്കെങ്ങായാലും'
ഉള്ളിലോർത്തേവം ചൊന്നാൻ കുമ്പളം, 'സാദംമൂലം
തെല്ലുറങ്ങിപ്പോ, യെത്താനൊട്ടുഞാൻ വൈകിപ്പോയി'
കാരണോരോതും വാക്യം കേൾക്കവേ, കോപം മാറി-
ക്കേറിനാനപ്പോഴേക്കും മഞ്ചത്തിനുള്ളിൽത്താനേ.
ഏറുമാൾക്കൂട്ടം പാടേ, രണ്ടു ഭാഗത്തായ്മാറി-
ത്തീരവേ, നേരേ മാർഗ്ഗം പിന്നിട്ടുമഞ്ചൽക്കാരും
പാരമാനന്ദത്തോടും, കീർത്തനാലാപത്തോടും

---

കൊണ്ടു അനുഗ്രഹിക്കാൻ ഭക്തജനങ്ങളുടെ ഗൃഹങ്ങളിലണഞ്ഞ പരമഹംസനായ ചട്ടമ്പി സ്വാമികളെ, അസ്തമയനേരത്ത് ദിക്കുകളെ രാഗാഭമാക്കി രശ്മികൾ വീശി രസി ക്കുന്ന സൂര്യനോടു സാദൃശ്യപ്പെടുത്തിയിരിക്കുന്നു.

അസ്തനേരം = അസ്തമയ നേരമെന്നും, സമാധിയടുക്കാറായസമയമെന്നും, രാഗം = ചെമപ്പുനിറമെന്നും, സ്നേഹമെന്നും. ചിത്രഗോദാനം = മനോഹരമായ രശ്മിയുടെ ദാനമെന്നും, അദ്ഭുതകരമായ (വേദാന്ത) വാക്കുകൾ എന്നും ഹംസൻ = സൂര്യനെ ന്നും, അദ്ധ്യാത്മഗുരുവെന്നും, ഭക്തസംവാസംതോറും = ഭക്തന്മാരുടെ വീടുകളിൽ കേശവൻ വൈദ്യൻ = വെളുത്തേരി കേശവൻ വൈദ്യൻ. കൃഷ്ണനാം വൈദ്യൻ = പെരുന്നെല്ലി കൃഷ്ണൻ വൈദ്യൻ. ഈഴവ പ്രമുഖരായിരുന്ന ഇവർ രണ്ടുപേരും ചട്ടമ്പിസ്വാമികളുടെ

ചാരുവാദ്യത്തിന്നോടും കൊണ്ടുപോയുത്സാഹത്താൽ.
വായനാഗാരം തന്നിൽക്കൊണ്ടിറക്കീടുന്നേര-
ത്തായിരം വാണത്താലേ വർണ്ണാഭമായീ വാനം
സാദരം സന്തോഷത്താൽക്കൈപിടിച്ചാരോ തീർത്ഥോ-
ദാരനെത്താഴെച്ചാലേ പാദമൂന്നിച്ചൂ മന്ദം
ആയതിൻശേഷം കൂട്ടിക്കൊണ്ടുപോയ് മന്ദം മന്ദം
വായനാഗാരത്തിങ്കൽക്കൊണ്ടിരുത്തീടുന്നേരം
നീരസം പാരം വീണ്ടും തന്മുഖത്തുണ്ടായ് വന്നൂ,
കാരണം, കാവിൽത്തന്നെക്കൊണ്ടുപോയില്ലെന്നോർത്താം.
പന്തലിട്ടാണെന്നാലും പന്മനക്കാവിൽപ്പാർക്കാൻ-
ചിന്തിച്ചുകൊണ്ടാണല്ലോ പോന്നതാ നിർല്ലേപാഢ്യൻ
ചിന്തിതം പോലേ കാര്യം കൈവന്നിടാഞ്ഞാലുണ്ടാ-
മന്തരംഗത്തിൽപ്പാരം നീരസം പാരീണർക്കും.
മിണ്ടിയില്ലല്പം നേരം തെല്ലുമാരോടും, ഭോജ്യം-
കൊണ്ടുചെന്നിട്ടും വേണ്ടെന്നോതിനാൻ വിപ്രീതാത്മൻ.
എന്നിരുന്നാലുംം വേണ്ടും കാര്യങ്ങളെല്ലാം വേണ്ടും-
വണ്ണമക്കക്ഷ്യയ്ക്കുള്ളിൽക്കണ്ടു സന്തോഷിച്ചപ്പോൾ
നീരസം മാറിച്ചാലേ മന്ദഹാസത്തിന്നോമൽ-
പ്പൂനിലാവെട്ടം വീശിച്ചാരുവാമാസ്യം തന്നിൽ.
കാറുമാറീടും വാനിൻ കീറുപോൽ ഭാവം മാറി-
ക്കാരണോർതന്നെപ്പാർത്തിട്ടോതിനാനേവം വണ്ണം
"പന്മനക്കാവിൻ കാര്യം പിന്നെയെന്തായീ? നൽകാൻ-
സമ്മതക്കേടുണ്ടായോ? ശങ്കയേവേണ്ടാതെല്ലും
ചെന്നുചോദിച്ചീടുന്നില്ലെങ്കിലും കിട്ടും, കാലം-
വന്നുകൂടിടും നേരം, ചിന്തിതം സാധിച്ചീടും".

---

ഗൃഹസ്ഥശിഷ്യന്മാരും സന്തത സഹചാരികളുമായിരുന്നു. തികഞ്ഞ പണ്ഡിതന്മാരും, കവികളുമായിരുന്നു ഇവർ. വാരണം ചെയ്യാനാവാതുള്ള = നിവാരണം ചെയ്യാൻ കഴി യാത്ത സംസാരം = പ്രാപഞ്ചിക ദുഃഖം, പേരെഴും ചിറ്റല്ലൂർ = പ്രസിദ്ധമായ ചിറ്റല്ലൂർ ഭവനം = വളരെ പ്രഭുത്വമുള്ള ഒരു നായർ ഭവനമാണിത്. അനിഴം തിരുനാൾ മാർത്താ ണ്ഡവർമ്മ മഹാരാജാവ് യുവരാജാവായിരിക്കുമ്പോൾ എട്ടുവീടരുടെ കണ്ണിൽപ്പെടാതെ ഭജിച്ചു നടക്കുന്ന കാലങ്ങളിൽ, അദ്ദേഹത്തിന്റെ സഹായത്തിന് കുറെ കുന്തക്കാരെ ചിറ്റല്ലൂരിലെ അന്നത്തെ കാരണവർ അയച്ചുകൊടുത്തിട്ടുണ്ടത്രേ. കൊല്ലിനും കൊല യ്ക്കും അധികാരമുണ്ടായിരുന്നു ഒരു കാലത്ത് ഈ കുടുംബക്കാർക്ക്. ഈ ഭവനം ഇന്നുമുണ്ട്. തിരുവനന്തരുത്തു മുട്ടടയ്ക്കു സമീപം. നന്ത്യാർവീട് = തിരുവനന്തപുരത്ത്

ഏവമക്കാര്യം നേരേ നേരിട്ടുചൊല്ലുന്നോര-
ക്കേവലാത്മാവാം യോഗിശ്രേഷ്ഠനെപ്പാർത്തിട്ടപ്പോൾ
ദീർഘനിശ്വാസം ചെയ്താൻ കുമ്പളം വിശ്വാസത്താൽ,
ശീഘ്രമക്കാര്യം സാധിച്ചീടുമെന്നാശ്വാസത്താൽ,

വാരമൊന്നാകും മുമ്പപ്പാണയത്താകും വീടിൻ
കാരണോർക്കുണ്ടായേതോ ദുഃസ്വപ്ന, മത്യാശ്ചര്യം
ആകവേ പേടിച്ചെന്തോ ശങ്കിച്ചു വേഗം ചെന്ന-
ങ്ങാകുലാത്മാവായ്ച്ചാലേ പ്രാശ്നികൻ തന്നെക്കണ്ടാൻ
സത്വരം പ്രശ്നം വച്ചിട്ടാവരാടത്താലപ്പോ-
ഴദ്ഭുതത്തോടങ്ങേവം ജ്യോതിഷക്കാരൻ ചൊന്നാൻ
"നാഗസാന്നിദ്ധ്യം മൂലം ദിവ്യമായീടും കാവിൻ-
കാര്യമാണല്ലോ പ്രശ്നം, പ്രശ്നകർത്താവിന്നിപ്പോൾ
നാഗകോപത്താലുണ്ടായോരു ദുഃസ്വപ്നംമൂലം
ഭീതിയുണ്ടെന്നും കാണുന്നീവരാടത്താലിപ്പോൾ
ധർമ്മരൂപത്തിൻ സത്തായ്, സത്തസത്ഭാവാതീത
ബ്രഹ്മമായ് വിദ്യോതിക്കും ദിവ്യനാം യോഗിശ്രേഷ്ഠൻ
തൻസമാധിക്കായുള്ളോരാധാരഭൂവായെന്നും
ധന്യമായ്ത്തീർന്നീടേണ്ടും ദേശമിസ്ഥാനം നൂനം
നാഗസങ്കല്പം പാർത്താൽ കുണ്ഡലിന്യാഖ്യബ്രഹ്മം,
യോഗിക്കതല്ലേ യോഗ്യം യോഗമുണ്ടാകുന്നേരം
ചിത്രകൂടത്തിൻ ഭാഗം പ്രശ്നഭാവത്തിൽക്കാണു-
ന്നസ്ഥലം പാർത്താലിപ്പോൾ സത്സമാധിക്കും യുക്തം.
ആയതിൻ രോധം ചെയ്യും മർത്ത്യനിങ്ങാരായാലും
നാഗകോപത്താലത്യാപന്നനായ്ത്തീരും നൂനം.

---

തമ്പാനൂരുള്ള ഒരു പ്രസിദ്ധ നായർ ഭവനം. ചാഞ്ഞാം വീട് = വഞ്ചിയൂർ കുന്നുംപുറത്തുള്ള ഒരു ഭവനം. റയിഞ്ചർ വേലുപിള്ളയുടെ വീടായിരുന്നു ഇത്. പഴയ ചാഞ്ഞാംവീടിന്റെ രൂപത്തിന് ഇപ്പോൾ അല്പം ഭേദം വന്നിട്ടുണ്ട്. സ്കന്ദ നാമത്താൽ പൂർവം മംഗലം വീട് = സുബ്രഹ്മണ്യനാമം പൂർവ പദമായ വീട് (കുമാരമംഗലം വീട് തിരുവനന്തപുരത്ത് വഴുതക്കാട്ട് ഫോറസ്റ്റ് ഓഫീസ് ലയിനിൽ ഉള്ള ഒരു വീട്. അഞ്ചൽ സൂപ്രണ്ടായിരുന്ന ചിറ്റല്ലൂർ നാഗൻ പിള്ള പണിയിച്ച വീടാണിത്. ഈ ഭവനത്തിന് 'കുമാരമംഗലം' എന്നു നാമകരണം ചെയ്തത് ചട്ടമ്പിസ്വാമികളാണ്. വേണിയത്താകും വീട് = വേണിയത്തു വീട് = മലയിൻകീഴിനടുത്തുള്ള വേണിയത്തുവീട്. ചട്ടമ്പിസ്വാമികളുടെ അമ്മയുടെ തറവാടാണിത്. ഒരു കാലത്ത് സമ്പത്തും പ്രതാപവുമുണ്ടായിരുന്ന ഈ ഗൃഹത്തിന് ഇന്ന് രൂപാന്തരം വന്നിട്ടുണ്ട്.

നാഗകോപത്താലത്രേ ദുഃസ്വപ്നമുണ്ടായ് വന്നൂ,
നാഗസംപ്രീതിക്കായിപ്പൂജയും ചെയ്തീടേണം"
നേരിലീവണ്ണം ചൊല്ലും ദൈവജ്ഞവാക്യം കേട്ട-
ക്കാരണോർക്കുണ്ടായ് വന്നൂ സന്തോഷമുൾക്കാമ്പിങ്കൽ.
ഭീതിയും മാറി, ക്കാര്യം സാരമെന്നോർത്തിട്ടപ്പോൾ
ത്തീരുമാനിച്ചാനെല്ലാം വേണ്ടുന്നവണ്ണം ചെയ്‌വാൻ
കുമ്പളം തന്നെക്കണ്ടിക്കാര്യങ്ങളെല്ലാം ചൊല്ലി
സ്സംപ്രീതനായി, ക്കാവിൻ ദാനവും ചെയ്താൻ പിന്നെ.
കാരണോർക്കുണ്ടായോരീവൻമനം മാറ്റം കണ്ട-
ങ്ങേറെയും സന്തോഷിച്ചാൻ കുമ്പളം ശങ്കാഹീനം.

വായനാഗാരത്തിങ്കൽച്ചെയ്യുമാ സംവാസത്തിൽ
പ്രായേണസന്തോഷിച്ചാൻ വിദ്യാധിരാജൻ താനും.
അഞ്ചുവാരത്തിന്നെന്തിന്നന്യസങ്കേതം നേടി-
സ്സഞ്ചരിച്ചീടുന്നെന്നാസംയതൻ ചിന്തിച്ചെന്നോ!?

മർത്ത്യരെന്നല്ലാ, പാരം ദർദ്ദുരാഹീന്ദ്രന്മാരും
ചിത്ക്കലൊരൂപൻതന്നെക്കാണുവാനെത്തീ നിത്യം.
ലോകത്തിലെങ്ങാനുണ്ടോ, തിര്യക്കുപോലും കാണാൻ-
മോഹിച്ചുവന്നെത്തീടും യോഗിവര്യന്മാർ വേറേ?
വട്ടമിട്ടുത്സാഹത്താൽപ്പാദോപകണ്ഠത്തിങ്കൽ
കട്ടുറുമ്പൊട്ടല്ലാഹാ! കൂട്ടമായ് നിന്നീടുന്നു.
കട്ടിലിൻ ചോട്ടിൽച്ചെമ്മേ തൊട്ടിരിക്കുന്നൂ ഹാ! ഹാ!
ദുഷ്ടനാം പാമ്പും പാവം ദർദ്ദുരം താനും തമ്മിൽ
ഉല്പന്നയോഗശ്രീതൻ ചാരത്തുചെന്നാലുണ്ടോ
സ്വല്പമായ്പ്പോലും ജീവിക്കാജന്മവൈരം പാരിൽ?

---

അതിസാരം = വയറ്റിളക്കം, സാദം = ക്ഷീണം അത്യയം = മരണം. ചട്ടമ്പിസ്വാമികൾ, ചാഞ്ഞാംവീട്ടിൽ താമസിക്കുന്ന കാലത്ത് അദ്ദേഹത്തിന് അതിസാരമുണ്ടായി. രോഗം വർദ്ധിക്കുകയും, ശരീരം ക്ഷീണിക്കുകയും ചെയ്തു. എങ്കിലും യോഗിയായ സ്വാമികൾക്ക് ക്ഷീണം അനുഭവപ്പെട്ടില്ല. സമാധിക്കു കാലമാകുമ്പോൾ യോഗികൾക്ക് അതിസാരം ഉണ്ടാകാറുണ്ട്. അതിസാരം മൂലം അന്ത്യം സംഭവിക്കുകയെന്ന അനുഭവം യോഗികൾക്ക് അഭികാമ്യമാണ്. അപൂർവം യോഗികൾക്കു മാത്രമേ ആ അനുഭവം ഉണ്ടാകാറുള്ളൂ. അതിസാരം മൂലമുള്ള മരണം യോഗികൾക്കുപോലും ദുർല്ലഭമാണെന്നാണ് ശാസ്ത്രങ്ങൾ പറയുന്നത്.

പൂജനീയാത്മൻ, സർവജ്ഞാനവിജ്ഞാനശ്രേയോ-
രാജിതൻ, പാരം പാരിന്നന്ധതാമിസ്രം, മാറ്റാൻ
പൂർണ്ണധാമാവായ്, ലോകക്ഷേമകാര്യാർത്ഥം തേജോ-
പൂർണ്ണനായാരാജിക്കും ഭാനുമാലീശൻ ഹംസൻ
ലോകാഭിഷംഗം കൈവിട്ടീടുവാനസ്ഥാഹാര്യ
സ്ഥാനത്തിലെത്തിച്ചേർന്നാനെത്രയും ശാന്താത്മാവായ്.
അപ്പൊഴേയ്ക്കെത്തിച്ചേർന്നാരാനന്ദപൂർവം നാനാ-
ഭക്തസന്ദോഹം തൃപ്പാദാന്തികേ വന്ദിക്കാനായ്
മർത്ത്യസാഹസ്രം മുറ്റത്തെത്തി നിന്നീടും ദൃശ്യം
സത്വരം കണ്ടിട്ടപ്പോൾ വിദ്യാധിരാജൻ ദേവൻ
കാരുണ്യപൂർവം മന്ദം പന്തലിന്നുള്ളിൽച്ചാരേ
കേറിവന്നുത്സാഹത്തോടാസീനനായാൻവേഗം
സത്വരം വന്നാനോരോ ഭക്തനും വന്ദിക്കാനായ്
ഭക്തിയോ, ടക്കൂട്ടത്തിൽ 'ക്കുഞ്ചുവും'ചെന്നാൻ മുന്നിൽ
"കുഞ്ചുവോ, വാവാ, കൊള്ളാം പാടുവാനാളായല്ലോ"
സഞ്ചിതാമോദം ചൊന്നാൻ ഭട്ടപാദേശൻ ദേവൻ
"കേൾക്കുവാനാളുണ്ടിപ്പോൾ, നല്ല സംഗീതം കേട്ടാ
ലാർക്കുമുണ്ടാകുംമോദം, ദുഃഖിതന്മാർക്കും നൂനം
പുഞ്ചിരിച്ചേവം ചൊല്ലും സ്വാമിതൻ വാക്യം കേട്ട-
ക്കുഞ്ചുവായീടും സംഗീതജ്ഞനും, രാഗാലാപം
മഞ്ജുവാം വണ്ണം മന്ദം മന്ദമങ്ങാരംഭിയ്ക്കേ-
ഗിഞ്ചിറക്കൊട്ടിൽത്താളം തട്ടിനാൻ ഭട്ടാരേശൻ.

രാത്രിയൊട്ടേറി, രാഗാലാപനം നിന്നൂ, കേൾപ്പോർ
യാത്രയായ്, രംഗം പാരം ശാന്തമായീടുന്നേരം

---

അതിസാരേണ മരണം
യോഗിനാമപി ദുർല്ലഭം' - എന്ന് അതിനു ശാസ്ത്രവാക്യമുണ്ട്. ഭട്ടാരേശൻ + അന്ന് + ഏതന്മൂലം = ഭട്ടാരേശനന്നേവംമൂലം. ഏതന്മൂലം = ഇക്കാരണത്താൽ. തിങ്കളി ന്നൊപ്പം = ചന്ദ്രനുതുല്യം

ദുർന്നിരീക്ഷ്യം = നോക്കാൻ വിഷമമായ, ദേഹാതിശോഷാ = ശരീരത്തിന്റെ അമിതമായ ശോഷിക്കൽ. ഉന്നീതശോകന്മാരായ് = വലിയ ദുഃഖമുള്ളവരായി. ഉന്നീത = ഉയർത്തപ്പെട്ട ഭേഷജം = മരുന്ന്. ഭുക്തിചെയ്യേണം = ഭുജിക്കണം (അനുഭവിക്കണം). ശർമ്മം = സുഖം. ഭൈഷദ്യത്തിൻ ദായകർക്ക് = മരുന്ന് കൊടുക്കുന്നവർക്ക്. ഭൈഷജ്യം = മരുന്ന്. പൂർവവത്സന്തോഷത്തോട് = പൂർവവത് + സന്തോഷത്തോട് =

ഏകനായുള്ളിൽച്ചാലേ പള്ളികൊണ്ടീടും യോഗ-
ശ്രീധരൻ തന്നെക്കണ്ടക്കുമ്പളം ചൊന്നാനേവം:-
"അന്നലിഞ്ഞെന്നോടായിച്ചൊന്നതിൻ വണ്ണം നേരേ
വന്നുചേർന്നെല്ലാമിപ്പോൾപ്പന്മനക്കാവിൻ കാര്യം.
ഇന്നലെക്കാര്യക്കാരാം കാരണോരിങ്ങോട്ടെത്തി-
ത്തന്നിരിക്കുന്നൂ കാവിങ്ങൊക്കെയും നമ്മൾക്കായി"
പിന്നെയും ചൊന്നാനേവം കുമ്പളം, ധന്യാത്മാവാം-
വന്ദ്യയോഗീശൻ തന്നോടാദരത്തോടും കൂടി
"ഈഷലൊന്നുണ്ടെന്നുള്ളിൽച്ചോദിക്കുവാനായാശി-
ച്ചീടുന്നു, കല്പിച്ചെന്നോടോതണം വേണ്ടുംവണ്ണം
അങ്ങതൻ ബ്രഹ്മകാരപ്രാപ്തിക്കുശേഷം നിത്യം
ഞങ്ങളെന്തൊക്കെക്കാര്യം ചെയ്യേണമാചാരങ്ങൾ?
കാരുണ്യപൂർവം കല്പിച്ചോതിയാലാമട്ടായി
കാര്യങ്ങളെല്ലാം ചെയ്യാനായിടും വേണ്ടുംകാലേ"
കാരണോരോതും വാക്യം കേട്ടു ഹാസത്തോടപ്പോ-
ളാമഹായോഗിപ്രൗഢൻ ചൊല്ലിനാനേവം വണ്ണം-
"വേണ്ടവേണ്ടാരും വന്നീവൃദ്ധനാമെന്നെപ്പൂജി-
യ്ക്കേണ്ട, യിക്കായം ചീയാതെങ്ങാനുമിട്ടാൽപ്പോരും"
നർമ്മമായേവം ചൊല്ലും ഭട്ടാരവാക്യം കേട്ട-
ങ്ങമ്മഹാൻ വീണ്ടും ചൊന്നാൻ കുമ്പളം ഭക്ത്യാസാകം.
"സ്വാമിക്കുവേണ്ടെന്നാലും ഞങ്ങൾക്കുവേണ്ടേ, ഭക്തർ-
ക്കാമോദമാണിപ്പാദം നിത്യവും പൂജിച്ചീടാൻ"
കുമ്പളം ചൊല്ലും വാക്യം കേട്ടു സന്ദേഹിച്ചപ്പോ-
ളിമ്പമായേവം വണ്ണം ഭട്ടപാദേശൻ ചൊന്നാൻ:-

---

പണ്ടത്തെപ്പോലെ സന്തുഷ്ടനായിട്ട് പത്രം = എഴുത്ത്. ആനന്ദാംബു = ആനന്ദാശ്രു. കമ്രമാം രൂപം = മനോഹരമായ രൂപം. കത്തെഥാനേരം = കത്ത് + യഥാനേരം

പുഞ്ചിരിച്ച് + ആലോചിച്ചിട്ട് = പുഞ്ചിരിച്ചാലോചിച്ചിട്ട് = പുഞ്ചിരിയോടെ നോക്കിയിട്ട്. സജ്ജൻ = തയ്യാറായവൻ. ആവിലം = ദുഃഖം. ആയോഗംമെത്തിച്ചേർന്നാർ = എല്ലാവരും വള്ളക്കടവിലെത്തിച്ചേർന്നു. ആയോഗം = വള്ളക്കടവ്. പര്യങ്കം = കട്ടിൽ. അഗ്രഭാഗത്ത് = മുമ്പിൽ. ആരാൽ = ദൂരത്തായിട്ട്. 'ആരാൽ' എന്ന പദത്തിന് ദൂരെയെന്നും അടുത്തെന്നും അർത്ഥമുണ്ട്. 'ആരാൽ ദൂര സമീപയോ' പൂതം = പരിശുദ്ധം. ഉൽഭാസിക്കും = ശോഭിക്കുന്ന. ആഭാപൂരം = അതിപ്രകാശം. ഉദ്യോതിക്കും വക്ത്രത്തിൽ = തെളിഞ്ഞ മുഖത്തിൽ, ഉദ്യോതിക്കുക = പ്രകാശിക്കുക. ഉത്സംഗശ്രേ

"ഉണ്ടുനിർബന്ധം പാരം ചിത്തത്തിലെന്നാലോതാം:,
പൂണ്ടിരുന്നീടും ബ്രഹ്മാവാപ്തിതന്നാചാരങ്ങൾ
വേണ്ടതിൻ വണ്ണം തീർന്നാ, ലന്നുതൊട്ടങ്ങാസ്ഥാന-
ത്തുണ്ടാക്കി വച്ചുള്ളോരക്കല്ലറത്തട്ടിന്മേലിൽ
അർപ്പിച്ചുകൊണ്ടീടേണം ശുഭ്രമായീടും പുഷ്പം
ശുദ്ധചേതസ്സായെന്നും, ശുദ്ധിയോടാവുംവണ്ണം.
ദീപവും വയ്ക്കാം ബദ്ധപ്പാടതിന്നില്ലെന്നാകിൽ,
കോവിലായ്ത്തീരുന്നെങ്കിൽ പൂജയും ചെയ്യാമെന്നും.
പായസാദ്യത്താൽനേദ്യംവേണ്ട, കൽക്കണ്ടം ദ്രാക്ഷാ,
പാകമാം പകാദ്യത്താൽ നൈവേദ്യമാകാം നിത്യം.
വാർഷികാഘോഷം വേണുന്നാകിലായീടാ, മോരോ
വർഷവും കർപ്പൂരത്താൽപ്പൂർണ്ണമാക്കേണം ഖാതം.
നിത്യമായാരാധിക്കാനുദ്ദേശ്യമുണ്ടെന്നാലോ
കൃത്യമായ്ച്ചെയ്തീടാഞ്ഞാൽ ദോഷമുണ്ടാകും പാരം.
താപസൻതന്നെക്കാളും, കർമ്മിയെക്കാളും, ജ്ഞാനി-
പ്രൗഢനെക്കാളും യോഗിയ്ക്കാര്യത്വമേറും നൂനം
ഗീതയും ചൊല്ലീടുന്നുണ്ടേവ, മക്കാര്യംമൂലം
യോഗി, തൻ ബ്രഹ്മാകാരം പൂണ്ടിരുന്നീടുന്നേടം
ചൊല്ലെഴും ദേവാഗാരംതന്നെയും വെല്ലും വണ്ണം
പുണ്യസങ്കേതം താനി, ങ്ങില്ലതിന്നൊന്നും തുല്യം
യോഗിമാർക്കുണ്ടായീടും പ്രാഭവം ദേവശ്രേഷ്ഠ-
ന്മാരിലും കാണാനാവില്ലെന്നു മിങ്ങോർത്തീടേണം
യോഗിതൻ പാദാഘാതം ഭൂഷയായല്ലേ, കണ്ടൂ
ഭോഗിമേലാരാജിപ്പോരാരമാകാന്തൻ പോലും!
അത്രയ്ക്കുസർവോൽക്കൃഷ്ടൻ യോഗി, യെന്നോർത്തീടേണം.

---

ഷ്ഠൻ = സന്യാസിശ്രേഷ്ഠൻ (ചട്ടമ്പിസ്വാമി) ഭക്ത്യാസാകം = ഭക്തിയോടു കൂടി. യോഗിനിയമ്മ വന്ദിച്ചു കഴിഞ്ഞപ്പോൾ, "യാത്രയാണ്" എന്ന് ചട്ടമ്പിസ്വാമികൾ പറഞ്ഞു. പന്മനയ്ക്കുള്ള യാത്രയെപ്പറ്റിയാണ് സ്വാമികൾ പറയുന്നതെന്നാണ് അവിടെ കൂടിനിന്നവരെല്ലാം വിചാരിച്ചത്. എന്നാൽ സ്വാമി പറഞ്ഞതിനർത്ഥം മറ്റൊന്നാണെന്ന് അമ്മയ്ക്കു മാത്രം അറിയാമായിരുന്നു. ഈ ലോകം വെടിഞ്ഞുപോകുന്ന യാത്രയെക്കുറിച്ചാണ് - സമാധിയെക്കുറിച്ചാണ് - സ്വാമികൾ അരുളിച്ചെയ്യുന്നതെന്ന് യോഗിനി അമ്മയ്ക്ക് മനസ്സിലായി. ഒരു ജീവൻ മുക്തഭാവത്തിലേക്കു പ്രവേശിക്കുന്നതോർത്ത് അമ്മ സന്തോഷിച്ചു. അതുകൊണ്ടാണ് അമ്മയുടെ കണ്ണിൽ ആനന്ദബാഷ്പത്തിന്റെ തേനൊഴുക്കുണ്ടായത്. അമ്മയുടെ കണ്ണിൽ പ്രത്യക്ഷപ്പെട്ട കണ്ണീരിനെ തേനൊഴുക്കായി

തൽപ്പാദപൂജാ ഭവ്യം, ദേവാർഹണത്തെക്കാളും
ചിത്തമർപ്പിച്ചെന്നാലോ മംഗലം സർവം നിത്യം
ഭക്തർക്കു സിദ്ധിച്ചീടും, മുക്തിയും ജന്മാന്ത്യത്തിൽ.
നിത്യമാം ബ്രഹ്മാകാരശ്രീയെഴും യോഗിശ്രേഷ്ഠൻ
ചിത്ക്കലാധാരശ്രീയാം ശർവനായ് മാറീടുന്നു.
തത്പദാംഭോജം തന്നിൽച്ചെയ്തിടും പൂജാകർമ്മം
സർപ്പാഭിഭൂഷന്നായിച്ചെയ്‌വതായ് മാറീടുന്നു.
ആകയാലാർക്കും പാർത്താലാമുഷ്മികത്വം നേടാൻ
യോഗിതൻ പാദാംഭോജം സേവിയ്ക്കയത്രേവേണ്ടൂ
യാഗമോ, പിന്നെത്തീർത്ഥസ്നാനമോ, വേണ്ടാ, യോഗം-
വേഗമാക്കീടാനായിട്ടെത്രയും, നന്നീമാർഗ്ഗം

സർവതോ വന്ദ്യൻ, സർവജ്ഞാനവിജ്ഞാനാകാരൻ
ശർവസംഭൂതൻ, യോഗിപ്രൗഢനാം ഭട്ടാരേശൻ
ഇമ്പമായേവം ചൊല്ലും സാരവത്താകും വാക്യം
കുമ്പളം കേട്ടങ്ങപ്പോളുള്ളിലോർത്തേവം വണ്ണം
"തൽസ്സമാധിക്കായുണ്ടാം മണ്ഡപസ്ഥാനത്തിങ്കൽ
പ്രത്യഹം വന്നിപ്പാദം വന്ദിച്ചു പൂജിക്കാനായ്
ക്ഷേത്രമൊന്നുണ്ടാകേണം നിത്യപൂജാദ്യത്തോടും
ഭക്തരായുള്ളോർക്കെല്ലാമുല്ലാസമാകുംമട്ടിൽ

ഏകദാതത്ക്കാലത്തശ്രീയനന്താഖ്യം ദേശാ-
ദാഗതന്മാരായെത്തിപ്പന്മനക്കൊട്ടേറെപ്പേർ
ഭട്ടപാദേശൻ തന്നെത്തെക്കോട്ടുകൂട്ടിക്കൊണ്ട-
ങ്ങെത്തുവാനായായിട്ടാശിച്ചാദരാലേവം ചൊന്നാർ
"എന്തിനീവണ്ണം ദൂരെപ്പോന്നിരിക്കുന്നൂ, നമ്മൾ-

---

കല്പിച്ചരിക്കുന്നതുകൊണ്ട് അമ്മയ്ക്കുണ്ടായത് സങ്കടത്തിന്റെ തപ്താശ്രുവല്ലെന്നും, ആനന്ദബാഷ്പമാണെന്നും, ധ്വനിപ്പിക്കുന്നു. ആനമിച്ച് = നമസ്കരിച്ച്. നിസ്തരിച്ചീടാൻ = പുറപ്പെടാൻ. നിസ്തരിക്കുക = പുറപ്പെടുക.

ഉത്സംഗേശൻ = സന്യാസിശ്രേഷ്ഠൻ (ചട്ടമ്പിസ്വാമികൾ) തൻകുടുംബാഗാരം = തന്റെ കുടുംബവീട്. ആഗാരം = വീട്. പ്രാക്കുളത്തു തോട്ടുവയലിൽ ബംഗ്ലാവ്. അഷ്ടമുടിക്കായലിന്റെ തീരത്തുള്ള ഒരു പ്രസിദ്ധ നായർ പ്രഭു ഭവനമാണ് ഇത്. കുമ്പളത്തു ശങ്കുപിള്ളയുടെ തറവാട്. മൂത്ത സഹോദരനായ പ്രാക്കുളം പരമേശ്വരൻ പിള്ളയായിരുന്നു ഇക്കാലത്ത് ഈ കുടുംബത്തിലെ കാരണവർ.

ക്കങ്ങനന്താഖ്യം ദേശം ചെന്നിരുന്നീടാമല്ലോ.
ഞങ്ങളുണ്ടല്ലോ കാര്യം വേണ്ടപോലെല്ലാം ചെയ്‌വാൻ-
ഭംഗിയാം വണ്ണം, തെക്കോട്ടിന്നെഴുന്നള്ളിക്കൂടേ?"
ആദരാലർത്ഥിച്ചീടും ഭക്തരോടെല്ലാമപ്പോൾ
മോദമോടേവംവണ്ണം വിദ്യാധിരാജൻ ചൊന്നാൻ
"മേടമാകട്ടേ, നാളും പത്തോടുപത്തും മൂന്നും-
കൂടിയാവട്ടേ, പോരാം തെക്കോട്ട, തന്നേ പറ്റൂ"

മീനമങ്ങാരാലന്ത്യാമന്ത്രണം ചൊല്ലീപ്പോയി,
ദീനമാം മേടം താപാധിക്യമോടെത്തീ മന്ദം
കാകളും പൂവും കേകാരാവവും പോതക്കാറ്റും
കോകിലാലാപച്ചാർത്തും മറ്റുമങ്ങുണ്ടായിട്ടും
മേടമാസത്തിന്നെന്തേ താപമീവണ്ണം കൂടാൻ?
വാടിയാണല്ലോ നില്പൂ തപ്തനിശ്വാസത്തോടും!
ഇഷ്ടമാമേതോകാര്യം കൈവിട്ടുപോമെന്നോർത്തോ?
കഷ്ടമീമേടം വാടിക്കാണുന്നിതേവം വണ്ണം
ഭാതനേരത്തിൽക്കണ്ണീർ മുത്തണിഞ്ഞീടുന്നല്ലോ
ശീകരസ്തോമാപാതഛത്മനാ വല്ലീവൃന്ദം
പീതപത്രത്തിൽ ജാലാപാതമാം വ്യാജത്താലേ
ജാതരൂപാഭം ഭൂഷാമോചനംചെയ്തീടുന്നോ?
ആശതൻ വക്ത്രം വാടിക്കാണുന്നതെന്തേ, ചിത്ത-
ക്ലേശമാർന്നീടും വണ്ണം താപസമ്മർദ്ദംമൂലം
വാരിദക്കീറാം വെള്ളത്തൂവാലയാലേ സൂര്യൻ
ചാരുവാം വക്ത്രം മൂടുന്നല്ലലാലെന്നോ മന്ദം?
മാരുതൻ നിശ്വാസത്തോടസ്വസ്ഥനായിട്ടെങ്ങും
നീറുന്നവണ്ണം ചുറ്റിസ്സഞ്ചരിച്ചീടുന്നെന്തേ?

---

തോട്ടുവയലിൽ ബംഗ്ലാവിലെ, രണ്ടാംനിലയിലെ പ്രധാന ഹാളായിരുന്നു സ്വാമികൾക്കു വിശ്രമിക്കാനായി കുമ്പളം സജ്ജമാക്കിയത്. പച്ചനിറത്തിലുള്ള കണ്ണാടിച്ചില്ലുകളിട്ട ജന്നലുകളാണ് ആ മുറിയിൽ. പടിഞ്ഞാറുഭാഗത്തെ ജനാലകൾ തുറന്നാൽ തൊട്ടുമുമ്പിൽ വിശാലമായ അഷ്ടമുടിക്കായൽ പരപ്പാണ്. അവിടെ നിന്നും സദാ തണുത്ത ഇളം കാറ്റു വീശിക്കൊണ്ടിരിക്കും. ഹാളിന്റെ പടിഞ്ഞാറും തെക്കും വശങ്ങളിൽ വിശാലമായ വരാന്തകളാണ്. സ്വാമികളെ കാണാൻ വരുന്ന ഭക്തജനങ്ങൾക്കു നില്ക്കാനും വിശ്രമിക്കാനും വേണ്ടുവോളം സൗകര്യമുണ്ട് ആ വിശാലമായ വരാന്തകളിൽ. അതുകൊണ്ടാണ് രണ്ടാം നിലയിലുള്ള ആ വലിയ മുറി തന്നെ കുമ്പളം സ്വാമിക്കുവേണ്ടി സജ്ജമാക്കിയത്. തോട്ടുവയലിലെ കാരണവർക്കും, പുരുഷാംഗങ്ങൾക്കും താമസിക്കാ

മാമരസ്തോമം നില്പൂ നിഷ്പന്ദ, മാതങ്കത്തിൻ
കോമരം പോലങ്ങെങ്ങും വല്ലാതെവാടിച്ചെമ്മേ
കോകിലം ഗാനം നിർത്തി, കേകിയും വിട്ടൂ നൃത്തം
മൂകരായ്മാറിക്കാൺമൂ നീഡജവ്രാതംപോലും!!

വാടിവീണിടുന്നോരപ്പൂവുപോലോരോനാളും-
വാടിവീഴുന്നു മേടക്കൊമ്പിൽനിന്നോരോന്നായി
ആവിധം പത്തും പത്തും മൂന്നുമൊന്നിക്കും നാളിൽ-
പൂവിരിഞ്ഞോതോ പുത്തൽ ഗന്ധവും പേറിച്ചെമ്മേ.
ആയിരം പിന്നത്തൊണ്ണൂറ്റൊമ്പതും ചേരും കൊല്ലം
പൂവിട്ടമേടക്കാലക്കാർത്തികത്താരം പൊങ്ങി
അത്തപോധന്യന്നഗ്രേകൈവിളക്കായിത്തീരാൻ
മുക്തിമാർഗ്ഗത്തിൽക്കത്തും ഭദ്രമാം ദീപംപോലേ.

അന്നുഷസ്സിങ്കൽപ്പാരം സന്തുഷ്ടനായിക്കണ്ടാൻ
മുമ്പിലെക്കാളും യോഗീശാഢ്യനാം ഭട്ടാരേശൻ.
എന്തൊരാഹ്ലാദം, ലോമഹരന്നമാം വക്ത്രം തന്നിൽ
ഹന്ത! കണ്ടീടുന്നോതോ ശാന്തിതൻ തേജോഭാവം.
ഉല്ലാസമേറും സല്ലാപങ്ങളും, പാട്ടും നർമ്മം-
ചൊല്ലലും മറ്റും പാരം കൈക്കൊണ്ടു കണ്ടീടുന്നു!

സഞ്ചിതാമോദം താനേ ഗിഞ്ചിറക്കൊട്ടിൽച്ചെമ്മേ
മഞ്ജുനാദത്താൽ താളാലാപനം ചെയ്തീടുന്നു!
ഇത്രമേലത്യാനന്ദാലുന്മേഷവാനായ് ദേവൻ
തത്രമേവീടും നേരം കുമ്പളം ചെന്നാൻ ചാരേ.
സുപ്രഭാതത്തിൻ തേജോരാശിപോലാരാജിക്കും
വിദ്യാധിരാജശ്രീമൽപ്പാദാരവിന്ദം തന്നിൽ

---

നുള്ള മാളികയാണിത്. സ്ത്രീകളായ കുടുംബാംഗങ്ങൾക്കിരിക്കാനുള്ള കെട്ടുകൾ വേറെയുണ്ട്. അത് ഈ മാളികയ്ക്കു ഏതാണ്ടൻപതുവാരെ അകലെയാണ്. കരണവരിരിക്കുന്ന മാളികയ്ക്കു സമീപം വടക്കു പടിഞ്ഞാറേ മൂലയിലാണ് ഊട്ടുപുര. ഇപ്പോൾ ഈ ഊട്ടുപുര പൊളിച്ചു മാറ്റിയിട്ടുണ്ട്. കുമ്പളത്തു ശങ്കുപിള്ളയുടെ മൂലകുടുംബമായ താന്നിക്കൽ തറവാടിന്റെ ഒരു ശാഖാഗൃഹമായി കുമ്പളത്തിന്റെ അമ്മാവനായ തഹസീൽ മജിസ്രേട്ട് ശ്രീ പ്രാക്കുളം പദ്മനാഭപിള്ള പണികഴിപ്പിച്ചതാണ് ഈ ഗൃഹം. ഇദ്ദേഹം തന്നെ പണികഴിപ്പിച്ച മറ്റൊരു ശാഖാഗൃഹമാണ് പന്മനയുള്ള കുമ്പളത്തുവീടും. ഗന്ധം പേറും = നല്ല സുഗന്ധമുള്ള മാലേയവർത്തിച്ചാർത്ത് = ചന്ദനത്തിരികൾ, മാലേയം = ചന്ദനം വർത്തി = തിരി, തീർത്ഥോദാരനെ = ശ്രേഷ്ഠനായ, തീർത്ഥപാ

ഭക്തിവിശ്വാസത്തോടും താണുവന്ദിച്ചിട്ടപ്പോൾ
ശുദ്ധചേതസ്സായേവം ചൊല്ലിനാൻ മന്ദം മന്ദം:-
"ഒട്ടുതെക്കായിട്ടുള്ളോരമ്പലത്തോളം പോണം,
പെട്ടെന്നു ഞാനിങ്ങെത്താം, പോയ്‌വരാൻ കല്പിക്കേണം
സായാഹ്നനേരത്തിന്നങ്ങുത്സവാഘോഷത്തിന്നായ്
പോയ്‌വരാനാവില്ലോർത്താ, ലായതിൻമൂലം ഞാനും
ഇപ്പൊഴേ ചെന്നക്കാര്യം വേണ്ടപോലൊക്കെച്ചെയ്തി-
ട്ടല്പനേരത്തിന്നുള്ളിൽ പ്പോന്നുവന്നീടാമല്ലോ"
സമ്മതം ചോദിച്ചേവം കുമ്പളം ചൊല്ലും വാക്യം
സമ്മോദപൂർവ്വം കേട്ടങ്ങോതിനാൻ യോഗീശാഢ്യൻ
"കാരണോരോതും കാര്യം സത്യമായ്ത്തീരും, വൈകു-
ന്നേരമായാലോപോകാനാവുകില്ലെന്തായാലും
കാലത്തുപോകേണ്ടിപ്പോൾ, ക്കാര്യമു, ണ്ടേതായാലും
നാലടിക്കട്ടേ, പിന്നെപ്പോയിടാ, മെന്താപോരേ?"
നാലടിച്ചീടുന്നേരം, വിദ്യാധിരാജൻ ബ്രഹ്മ-
ശ്രീലയം പ്രാപിച്ചീടും കാര്യമാർക്കോരാനാവും?!!
സത്യസ്ഥരാകും യോഗീശാഢ്യരോതീടും വാക്യം
കൃത്യമായോരാൻ നമ്മൾക്കാവില്ലയല്ലോ തെല്ലും.
വെമ്പലുണ്ടെന്നാൽപ്പോലും തൻപ്രയാണത്തിൻ കാര്യം
കുമ്പളം സന്തോഷത്താൽ സന്ത്യജിച്ചപ്പോൾതന്നെ.

നിത്യവും വന്നെത്തീടും ഭക്തരെക്കൂടാ തന്ന-
ങ്ങെത്തുന്നുവല്ലോ നാനാദിക്കിൽനിന്നൊട്ടേറെപ്പേർ
വന്നണഞ്ഞീടുന്നോരോടൊക്കെയും ക്ഷേമം ചോദി-
ച്ചൊന്നിച്ചിരുന്നന്നുണ്ടാൻ ഭക്തരോടൊപ്പം, പിന്നെ

---

ദനെ. ആസീനനാക്കി = ഇരുത്തി. അത്രൈവ = അവിടെത്തന്നെ (സ്വാമികളുടെ സമീപത്തു തന്നെ) ഈ സംഭവം നടക്കുമ്പോൾ കുമ്പളത്തു ശങ്കുപിള്ളയ്ക്കു 25 വയസ്സിനു താഴെയായിരുന്നു പ്രായം.

നാണുസ്വാമി = ശ്രീ നാരായണ ഗുരുദേവൻ. ശ്രീ. നാരായണ ഗുരുദേവൻ അന്ന് പ്രാക്കുളത്ത് വേളിക്കാട്ടു ക്ഷേത്രത്തിൽ വിശ്രമിക്കുകയായിരുന്നു. ഗുരുവായ ചട്ടമ്പി സ്വാമികളുടെ വന്നിട്ടുണ്ടെന്നറിഞ്ഞ് കണ്ടു വന്ദിക്കാൻ വന്നു. അപ്പോൾ ചട്ടമ്പിസ്വാമി കളുടെ തൃതീയ ശിഷ്യനായ തീർത്ഥപാദസ്വാമികളും, പന്നിശ്ശേരി നാണുപിള്ളയും, കരുവാ കൃഷ്ണനാശാനും അവിടെയുണ്ടായിരുന്നു. 'എന്റെ കഴിഞ്ഞകാലസ്മരണകൾ' എന്ന തന്റെ ആത്മകഥയിൽ, ദൃക്സാക്ഷിയായ കുമ്പളത്തു ശങ്കുപിള്ള ഇക്കാര്യം രേഖപ്പെടു

ആയതിൻ ശേഷം പോയാൻ ഭട്ടപാദേശൻ നേരേ
വായനാഗാരത്തിങ്കൽ വിശ്രമം കൊള്ളാനായി
മിഥ്യയായീടുന്നോരീസംസാരരൂപം ചിന്തി-
ച്ചപ്പൊഴേ കണ്ണും പൂട്ടി ശ്ശയ്യാധിവാസം ചെയ്താൻ

ഭക്തരെല്ലാരും പോയീ, നിശ്ശബ്ദമായീ രംഗം,
നട്ടുവം തീരുന്നേരം നാടകപ്പന്തൽക്കൊപ്പം.
കുമ്പളം താനും, തയ്യിൽക്കൃഷ്ണപിള്ളാഖ്യൻ താനും
പൊൻപദം ശുശ്രൂഷിക്കും പദ്മനാഭാഖ്യൻ താനും
പന്തലിന്നുള്ളിൽ, പ്പോകാതപ്പൊഴും നിന്നീടുന്നു-
ണ്ടന്തികത്തായിട്ടോരോന്നോതിയും സന്തോഷിച്ചും
സ്വാമിതന്നോരോകാര്യം സാദരംചൊല്ലിച്ചേലോ-
ടാരമിക്കുമ്പോൾ, നേരംപോയതോർത്തില്ലങ്ങാരും

തത്ഘടികാരം പാരം ശബ്ദിച്ചു മൂന്നാമെണ്ണം
കക്ഷ്യതന്നുള്ളിൽ, ശ്രദ്ധിച്ചീടുവാനോതും വണ്ണം.
കുച്ചകത്തിങ്കൽപ്പൊങ്ങിക്കേൾക്കുന്നു വീണ്ടും, പെട്ടെ-
ന്നൊച്ചയൊന്നപ്പോൾ - ഭട്ടാരേശന്റെതല്ലേ ശബ്ദം?'
എത്രയും പെട്ടെന്നോടി 'തയ്യി'ലങ്ങെത്തിച്ചേർന്നാൻ
വിദ്യാധിരാജൻ ദേവൻ പള്ളികൊണ്ടീടുന്നേടം.
"പദ്മനാഭന്നെച്ചാരത്തെത്തുവാൻ ചൊല്ലെ" ന്നേവം
ഭട്ടപാദേശൻ ചൊന്നാനാരൊരൊടെന്നില്ലാതപ്പോൾ
ചൊല്ലുകേട്ടീടും മുൻപേ സംഭ്രമത്തോടങ്ങോടി -
ച്ചെല്ലുവാനാരംഭിച്ചാൻ പദ്മനാഭാഖ്യൻതാനും.
കല്പനയ്ക്കുണ്ടായീടും കാലവും കാത്താഭക്തൻ
തൽപുരോ ഭാഗത്തായിട്ടാദരത്താടേ നിന്നാൻ.

---

ത്തിയിട്ടുണ്ട്. തീർത്ഥികൻ = സന്യാസി (ചട്ടമ്പിസ്വാമികൾ), തിഷ്യമാം വക്ത്രം = പ്രകാശപൂർണ്ണമായ അല്ലെങ്കിൽ മംഗലകരമായ മുഖം. തിഷ്യ = പ്രകാശമേറിയ (മംഗലകരമായ) നാണൻ = നാണുഗുരുസ്വാമി, ചട്ടമ്പിസ്വാമികൾ, സ്വശിഷ്യനായ ശ്രീനാരായണ ഗുരുദേവനെ', 'നാണൻ' എന്നാണ് വാത്സല്യപൂർവ്വം വിളിച്ചിരുന്നത്. പാർവത്യം = പർവത്യകാരന്റെ (ഇന്നത്തെ വില്ലേജ് ഓഫീസർ) ജോലി = കരം പിരിവാണല്ലോ പാർവത്യാരുടെ ജോലി. ശ്രീ നാരായണ ഗുരുദേവൻ, എസ്.എൻ.ഡി.പി.യുടെ ധനശേഖരാണാർത്ഥം കുറെക്കാലം പലയിടത്തും സഞ്ചരിച്ചു. അതിനെ സൂചിപ്പിച്ച് വാത്സല്യപൂർവ്വം ചട്ടമ്പിസ്വാമികൾ നേരമ്പോക്കായി ചോദിച്ചതാണിത്. സംഘത്തിനായിട്ട് = എസ്.എൻ.ഡി.പി. സംഘത്തിനുവേണ്ടി. സംഭാവനീയൻ = ബഹുമാന്യൻ

എത്രയോ കാലം തന്നെത്താങ്ങിയും ശുശ്രൂഷിച്ചും
തത്ര തന്നിഷ്ടം പാർത്തും വാണൊരാ ധന്യാത്മാവിൽ
ദൃഷ്ടിചേർത്തേവം വീണ്ടും ചൊല്ലിനാനപ്പോ, ളെന്നെ-
ക്കട്ടിലിൽച്ചാരിച്ചാരേ നീയിരുത്തെന്നായ്, മന്ദം.
കല്പിച്ചവണ്ണം ചെയ്യാനുത്സാഹവാനായപ്പോൾ
പദ്മനാഭാഖ്യൻതാനും താങ്ങിനാൻ ഭട്ടാരേശം.
പുണ്യദേഹത്തിന്നേതും പീഡവന്നീടാതേറ്റം
ധന്യനായ്ച്ചെയ്താനെല്ലാം തന്നിയോഗത്തിൻ വണ്ണം.

ഉത്സംഗവര്യൻ വേഗം പദ്മാസനത്തിൽപ്പൂകീ-
ട്ടുത്സംഗദേശേ വച്ചാനുത്താനപാണിദ്വന്ദ്വം
ശാന്തനായ്, ശാന്താത്മാവാ, യൂർദ്ധ്വരേതസ്സാ, യത്യുൽ
ക്രാന്തനായ,ത്യാനന്ദാലൂർദ്ധ്വ ചക്ഷുസ്സായ,പ്പോൾ
ശ്രീലമാം മൂലാധാരസ്ഥാനത്തു ചക്രീഭാവേ
ലാലസിച്ചീടും ജീവാംശത്തിനെസ്സമ്യക്കായി
മന്ദമായാറാധാരസ്ഥാനോപവേശം ചെയ്ത-
ത്യന്തമായുൽഭാസിക്കും ബ്രഹ്മരന്ധ്രത്തിൽച്ചേർത്തും,
നിത്യശൈവത്വശ്രീതൻ സാമരസ്യത്തിൻ പൂന്തേ-
നെത്രയും പീത്വാ, നന്ദാകാരനായ് മാറിച്ചെമ്മേ
നിർമ്മലാത്മാവാ, യാത്മാരാമനായ്, സംവിദ്രൂപ-
ബ്രഹ്മവായ് വിദ്യോതിച്ചാൻ വിദ്യാധിരാജൻ യോഗി.
ജ്ഞാനമാം വാർദ്ധിപാരം കണ്ടൊരത്താരദ്വന്ദ്വം
ലീനമായക്ഷിക്കുള്ളിൽപ്പയ്യവേ - ശാന്തം സർവം
ധന്യമീമേടക്കാലക്കാർത്തികത്താരം ലോക-
ത്തെന്നെന്നുമോർമ്മിച്ചീടും, പുണ്യനാളായിത്തന്നെ.

---

(ശിഷ്യനായിരുന്നക്കാലത്തും, പരിവ്രജ്യ സ്വീകരിച്ചു നടന്ന കാലത്തും ശ്രീനാരായണ ഗുരുദേവൻ തീർത്ഥപാദസമ്പ്രദായമനുസരിച്ചുള്ള മഞ്ഞ വസ്ത്രമാണ് ധരിച്ചിരുന്നത്. അതുകൊണ്ടാണ്, കാഷായ വസ്ത്രമണിഞ്ഞത് എന്നു മുതലാണെന്നു ചോദിച്ചത്. സാദ മില്ല = (അങ്ങയെ കണ്ടാൽ) ക്ഷീണം തോന്നുന്നില്ല. സാദം = ക്ഷീണം കായം ശോഷിച്ചുകാണുന്നു = (എങ്കിലും) ശരീരം നന്നേ മെലിഞ്ഞിട്ടുണ്ട്. ഔഷധം = മരുന്ന്. ക്ഷീണം മാറാൻ കൊല്ലത്തു നിന്നു മകരധ്വജം കൊടുത്തയയ്ക്കുമെന്നാണ് ശ്രീ നാരാ യണ ഗുരുദേവൻ പറഞ്ഞതെന്ന് ഈ സംഭാഷണത്തിനു ദൃക്സാക്ഷിയായ കുമ്പളം 'എന്റെ കഴിഞ്ഞകാലസ്മരണകൾ' എന്ന ആത്മകഥയിൽ രേഖപ്പെടുത്തിക്കാണുന്നു. വീതരോഗത്തിന് = രോഗമില്ലാതിരിക്കുന്നതിന്. ഭിഷഗ്വര്യൻ = വൈദ്യശ്രേഷ്ഠൻ. വൈദ്യ

വൃത്താന്തമേവം വണ്ണം വിസ്തരിച്ചപ്പോൾ പ്പക്ഷി-
ക്കുൾത്താപമൂലം കണ്ണീർ മുത്തണിഞ്ഞക്ഷിദ്വന്ദ്വം.
ഭക്തിയോടുത്ഥാനം ചെയ്താ ഹന്ത! വർദ്ധിച്ചീടും
ഗദ്ഗദത്തോടും കൂടിച്ചൊല്ലിനാനേവം വീണ്ടും.
"ചിത്രമേ ചിത്രം ചിത്രം വിദ്യാധിരാജൻ ദേവൻ
മുക്തനായ്ത്തീർന്നാനേവം സത്സമാധിസ്ഥൻ യോഗി
ഇപ്രപഞ്ചത്തിന്നെന്നും പീയുഷവർഷം പെയ്യാ-
നപ്രമേയാഭം പൊങ്ങും കല്യാണമേഘം ചെമ്മേ
തൽസുധാസാരം സർവം വർഷിച്ചു പാരം വീണ്ടും
ചിൽപ്പരാകാശജ്യോതിഷ്ക്കാണ്ഡമായുൽഭാസിപ്പു!!
വേദസംസ്കാരം വേണ്ടുംവണ്ണമാക്കീടാനേവം
ഭൂമാവതാരം ചെയ്തോരീശാനദേവൻ വീണ്ടും
നിസ്വമായീടും ദേഹം കൈവിട്ടു, കൈവല്യാഭം
സ്വസ്വമാം ബ്രഹ്മാകാരം പ്രാപിച്ചുതേജോരൂപം.
മർത്ത്യാവതാരം കൈക്കൊണ്ടുള്ള ചിദ്രൂപൻ, ശർവൻ,
നിസ്തുലോത്സംഗൻ, നിത്യൻ, നിർമ്മമൻ, നിർദ്ധൂതാഘൻ,
നിഷ്പന്നയോഗൻ, നിഷ്ഠൻ, നിഷ്പിഷ്ടതാപോപേതൻ,
നിഷ്ഫാരകീർത്ത്യാ നിത്യം നിർദ്ധൗതനിശ്ശേഷാശൻ
നിർഗ്ഗുണൻ, നിത്യാനന്ദൻ, നിഷ്ക്കളൻ, നിർല്ലേപാഢ്യൻ
നിഷ്കാമകർമ്മൻ, നിഷ്ണൻ, നിർഭോഗ ചേതോരമ്യൻ.
നിത്യനിർവാണൻ, നിത്യാനിത്യഭേദജ്ഞൻ, നീഥൻ
നിത്യമാം ബ്രഹ്മാകാരം പ്രാപിച്ചു രാജിക്കുന്നു!!

വിദ്യാധിരാജസ്വാമിൻ! വിശ്വവേദസ്സാംമുത്തേ!
ചിദ്രൂപസത്തേ! ഭട്ടാരേശ! ഞാൻ വന്ദിക്കുന്നേൻ

---

ശാസ്ത്രം നല്ലവണ്ണമറിയാവുന്ന ആളായിരുന്നു ചട്ടമ്പിസ്വാമികൾ. നീഡജം = പക്ഷി ഗുഢമാം സത്യം = സന്യാസിമാർ സമാധിക്കു കാലമാകുമ്പോൾ ശരീരത്തെ ശോഷിപ്പിക്കാറുണ്ടെന്ന ആദ്ധ്യാത്മിക രഹസ്യം. താപവും തോഷം താനും = ഗുരുദേവന്റെ സമാധിയടുത്തല്ലോ എന്നോർത്തപ്പോളുണ്ടായ താപവും, സന്തോഷവും. വേർപാടോർത്താവാം താപം സമാധിയാണല്ലോ എന്നോർത്തു സന്തോഷവും. ആഗേഹം തന്നിൽ = പ്രാക്കുളത്തുള്ള തോട്ടുവയലിൻ ബംഗ്ലാവിൽ. അണ്ണൻ = കുമ്പളത്തിന്റെ ജ്യേഷ്ഠനായ പ്രാക്കുളം പരമേശ്വരൻപിള്ള. ചട്ടമ്പിസ്വാമികളുടെ സമാധി തന്റെ വീട്ടിൽ വച്ചായാൽ കൊള്ളാമെന്ന് അദ്ദേഹം അതിയായി ആഗ്രഹിക്കുകയും, ആ അഭിലാഷം സ്വാമികളെ അറിയിക്കുകയും ചെയ്തതാണ്. അങ്ങു ചെന്നാലേ = പന്മനയിൽ ചെന്നാലേ. അങ്ങോ

ചിത്ക്കലോകാശത്തേവം പ്രദ്യോതനാഭശ്രീയായ്
നിത്യവും വിദ്യോതിക്കും ശങ്കരാ! ശംഭോ! വന്ദേ.

ഈവിധം വീതായാസം തത്തതൻമാർഗ്ഗത്താലേ
ഭൂവിലീനിർവാണത്തിൻ നീരജത്തേനുണ്ടീടാൻ
കേവലം യോഗീശർക്കും ദുഷ്ക്കരം പാരം, പാർത്താ-
ലാവഴിക്കല്ലോ നേടിക്കൊണ്ടതീസദ്യോമുക്തി.
എത്രയോ ജന്മം നേടും പുണ്യത്തിനാലേ ജീവ-
ന്നത്ര കിട്ടീടും സൗഖ്യസ്ഥാനമാണല്ലോ മുക്തി.
ആത്മാവുനേടും നിത്യാഖണ്ഡമാമാനന്ദത്തിൻ
പ്രാപ്തിയാണേതന്മുക്തിസ്ഥാനമെന്നോർത്തീടേണം.

മുക്തിമാർഗ്ഗത്തെക്കാണുന്നദ്ധ്യാത്മശാസ്ത്രം മൂന്നാ-
യത്രചൊന്നീടാ, മെന്നാണക്രമാഭിഖ്യം മുക്തി
പിന്നെയും ചൊല്ലീടുന്നുണ്ടാവിധം ജീവന്മുക്തി,
ധന്യമാം വൈദേഹാഖ്യം മുക്തിയും മൂന്നായേവം.

സഗുണബ്രഹ്മാകാരോപാസകൻ ജന്മാന്ത്യത്തിൽ
പ്രഗുണാത്മാവായ്ച്ചെമ്മേ ബ്രഹ്മലോകത്തെപ്പൂകി
നാഭിജന്മാവിൽ നിന്നും നിർഗ്ഗുണബ്രഹ്മജ്ഞാനം
കേവലം നേടിപ്പാരം പ്രജ്ഞാനരൂപത്തോടും
ബ്രഹ്മദേവന്നോടൊത്താബ്രഹ്മകല്പാന്തത്തിങ്കൽ
കർമ്മമറ്റാത്മരാമശ്രീയൊടും വേണ്ടുംകാലേ
ധർമ്മരൂപത്താൽത്താനും ബ്രഹ്മവും രണ്ടല്ലെന്നായ്
ബ്രഹ്മ ഭാവത്തെ പ്രാപിക്കുന്നതേ ക്രമമുക്തി.

സദ്ഗുരുശ്രേഷ്ഠൻ നൽകും തത്ത്വോപദേശം കൈക്കൊ
ണ്ടിപ്രപഞ്ചത്തിൻഭാവം മിഥ്യയെന്നെണ്ണിപ്പാരം.

---

ട്ടിപ്പോൾ കൊണ്ടുപോയീടാനാമോ = പന്മനയ്ക്കും കൊണ്ടുപോകാൻ ഇപ്പോൾ ഒക്കുമോ? പന്മനക്കാവിൽ ഒരു പുരകെട്ടിയെങ്കിലും പാർക്കണമെന്നായിരുന്നത്രേ സ്വാമികളുടെ തീരുമാനം. സർക്കാർ വകയായ ആ കാവ്, ലേലത്തിൽ പിടിച്ച് മറ്റൊരാൾ (പാണയത്തു വീട്ടിലെ കാരണവർ) കൈവശം വച്ചിരിക്കുകയാണ്. അപ്പോൾ സ്വാമികളെ എങ്ങനെയാണ് അങ്ങോട്ടു കൊണ്ടുപോവുക? അതായിരുന്നു കുമ്പളത്തിന്റെ വിഷാദങ്ങൾക്കു കാരണം. കുമ്പളം തന്നെ ഇക്കാര്യങ്ങൾ രേഖപ്പെടുത്തിയിട്ടുണ്ട്. (എന്റെ കഴിഞ്ഞകാല സ്മരണകൾ - കുമ്പളം). ധർമ്മദുഃഖം = ധർമ്മസങ്കടം. പരസ്പരവിരുദ്ധമായ രണ്ടുകാര്യം ഒരേ സമയം ചെയ്യേണ്ടിവരുമ്പോൾ എന്തുചെയ്യണമെന്നറിയാതെ മനസ്സു വ്യാകുലപ്പെടുന്ന അവസ്ഥയ്ക്കാണ് ധർമ്മസങ്കടം എന്നു പറയുന്നത്. പ്രീണി

വാസനാനാശത്തോടൊത്താമനോനാശം കൈവ-
ന്നീശ്വരീയാഭം സത്താമാത്രനായ് മാറിച്ചെമ്മേ
നിത്യനിർഭാസം നിത്യാനന്ദമാം ബ്രഹ്മാഭിഖ്യം
വസ്തുവും താനും രണ്ടല്ലെന്നറിഞ്ഞാനന്ദിക്കും
ജ്ഞാനിയായീടും യോഗിക്കുണ്ടാകുമാത്മാനന്ദ-
പ്രീതിതാനത്രേ ജീവന്മുക്തിയെന്നോതീടുന്നു.

ജ്ഞാനയോഗീശ്വരന്മാർ, തൻ പ്രാരബ്ധനാശത്തിങ്കൽ
ഹീനദേഹത്തെപ്പാടേ കൈവെടിഞ്ഞിച്ഛാപൂർവ്വം
ധന്യമാമാത്മാകാര ബ്രഹ്മമായ് വിദ്യോതിച്ചീ-
ടുന്നതാണത്രേ പാർത്താലാവിദേഹാഖ്യം മുക്തി.
ജ്ഞാനമുണ്ടായാലപ്പോൾ കാരണാകാരത്തിന്നും
കാരണം താനാകുന്നോ രജ്ഞാനമില്ലാതാകും.
തന്മൂലമപ്പോൾ ജന്മാധാരമാം കർമ്മസർവം
നിർമ്മൂലമായിത്തീരും നിത്യനാമാത്മാവിങ്കൽ
കർമ്മമില്ലെന്നാൽപ്പിന്നെദ്ദേഹമില്ലല്ലോ ചൊല്ലാ-
മിമ്മട്ടുദേഹം കൂടാതുണ്ടാകമൂലം മുക്തി
സമ്മോദപൂർവം ചൊല്ലീടുന്നു തത്ത്വജ്ഞന്മാരീ-
ബ്രഹ്മഭാവത്തെച്ചെമ്മേ വൈദേഹമെന്നിങ്ങേവം
വിദ്യാധിരാജസ്വാമിക്കുണ്ടായ തോർത്താലെങ്ങും
വിഖ്യാതമാകും സദ്യോ മുക്തിയെന്നോർത്തീടേണം.

ബ്രഹ്മജ്ഞനായീടുന്നോരാചാര്യദേവൻ നൽകും
ബ്രഹ്മോപദേശം വേണ്ടുംവണ്ണമായുൾക്കൊണ്ടേവം
ആയതിന്നർത്ഥം നിത്യം ചിന്തനം ചെയ്തീടുമ്പോ-
ളായത്തമാകും സമ്യക്ജ്ഞാനത്തിനാലന്നേരം

---

താത്മാവ് = സന്തുഷ്ടൻ ചേരും വണ്ണം = ഉചിതമായ വിധത്തിൽ അക്കരയ്ക്ക് =പന്മയ്ക്ക് അഷ്ടമുടിക്കായലിന്റെ അക്കരയിലാണല്ലോ പന്മന.

പന്മനക്കാവിൻ കാര്യം = പന്മക്കാവു പ്രദേശം സർക്കാർ പുറം പോക്കുഭൂമിയാണ്. പാണയത്തു കാരണവർ ലേലത്തിൽ കൈവശം വച്ചനുഭവിക്കുന്നു. ചട്ടമ്പിസ്വാമികൾക്കുവേണ്ടി പല പ്രാവശ്യം കുമ്പളം ചോദിച്ചതാണ്. പക്ഷെ പാണയത്തുകാരണവർ കൊടുത്തിട്ടില്ല. ഇക്കാര്യം കുമ്പളം രേഖപ്പെടുത്തിയിട്ടുണ്ട്. കാണിയും = അല്പം പോലും. ചിന്താവീചിക്കോളിളക്കം = ചിന്തകളാകുന്ന തിരമാലകളുടെ കോളിളക്കം. ആത്മാവ് = ദുഃഖിക്കുന്ന മനസ്സോടു കൂടിയവൻ. വായനാഗാരം = വായനശാല. പന്മനയിലുള്ള വായനശാല, സി.പി.പി. മെമ്മോറിയൽ വായനശാല. കുമ്പളത്തു ശങ്കുപിള്ള

ബ്രഹ്മവും താനും രണ്ടല്ലെന്നറിഞ്ഞുണ്ടാകുന്നോ-
രുണ്മതന്നാത്മാനന്ദം തന്നെയാണേതന്മുക്തി
വിഷ്ടപത്തിങ്കൽക്കായം കൈക്കൊണ്ട ജീവന്നേകം
വട്ടമുണ്ടാകുന്നോരീദിവ്യാനുഭോഗപ്രാപ്തി
അദ്ധ്യാത്മശാസ്ത്രഗ്രന്ഥം വിസ്തരിച്ചോതീടുന്നു-
ണ്ടെത്രയും സംഗൂഢാത്മപ്രസ്ഥാനമാണെന്നാലും.
ആയതിൽ സാരം സംക്ഷേപിച്ചു ഞാൻ ചൊല്ലാമിപ്പോ-
ളാവുന്നവണ്ണം ഭക്തന്മാർക്കറിഞ്ഞീടാനായി.

കർത്തൃത്വഭോക്തൃത്വാദിക്ലേശത്തിനാധാരസ്ഥം
ചിത്തധർമ്മത്തെപ്പോക്കും തൃപ്തിയാണല്ലോ മുക്തി.
നിത്യമാംബ്രഹ്മസ്ഥാനം, പാരികാംക്ഷിത്വം താനും,
ദുഃഖാപഹത്വം, സംവിദ്രക്ഷണം താനും പിന്നെ
സത്യമാം സൗഖ്യസ്ഥാനാവാപ്തിയെന്നഞ്ചും ജീവ-
ന്മുക്തിയാലുണ്ടായീടും യോഗിക്കു ജന്മാന്ത്യത്തിൽ.
സ്ഥൂലവും, സൂക്ഷ്മം, പിന്നെക്കാരണം കേളീവണ്ണം
ദേഹിക്കുദേഹം മൂന്നുണ്ടോർത്തു കണ്ടീടുന്നേരം.
സ്ഥൂലദേഹത്തിൻ പാതം തന്നെയാണല്ലോ മൃത്യുർ-
ഭാവ, മപ്പോഴിസ്ഥൂലാകാരമങ്ങില്ലാതാകും
കാരണാകാരം താനും സൂക്ഷ്മാം മെയ്യും വീണ്ടും
ജീവനോടൊട്ടിച്ചേർന്നേ നില്ക്കുന്നു വീണീടാതെ.
കർമ്മബന്ധത്തിന്നൊത്താ ജീവനുണ്ടാകും വീണ്ടും
ജന്മനാശാദ്യം രൂപം സംസാരദുഃഖം പാരിൽ.
നിസ്തന്ദ്രമായോരാത്മജ്ഞാനത്തിനാലല്ലാതീ-
ദുസ്ഥസംസാരം മാറില്ലെത്രയായാലും ജന്മം.

---

യുടെ അമ്മാവനായ തഹസീൽ മജിസ്ട്രേട്ട് ശ്രീ. സി. പത്മനാഭപിള്ളയുടെ സ്മാരകമായി നിർമ്മിച്ചതാണിത്. കുമ്പളവും, തയ്യിൽ കൃഷ്ണപിള്ളയുംമറ്റുമായിരുന്നു അതിന്റെ നടത്തിപ്പുകാർ. ശ്രീ വിദ്യാധിരാജസ്മാരകമായി പിന്നീടു നിർമ്മിക്കപ്പെട്ട സംസ്കൃത ഹൈസ്കൂളിന്റെ മുറ്റത്തുള്ള ഈ വായനശാല കെട്ടിടം ഇപ്പോഴുമുണ്ട്. വായനശാലയില്ലെങ്കിലും. ഈ വായനശാലയിലായിരുന്നു ചട്ടമ്പിസ്വാമികൾ സമാധിയടഞ്ഞത്. ക്ഷാളനം ചെയ്യിച്ചു = കഴുകിച്ചു. ചാരുഗന്ധത്തിൻ വാരി = നല്ല ഗന്ധമുള്ള ജലം. (വാസനദ്രവം). പ്രോക്ഷണം ചെയ്തു = തളിച്ചു. തൂമറച്ചാർത്ത് = മനോഹരമായ കർട്ടൻ. വാതായനം = ജനാല. തൂലീമെത്ത = പഞ്ഞിമെത്ത രമ്യോപധാനദ്വന്ദ്വം = മനോഹരമായ രണ്ട് തലയണ. ഉപധാനം = തലയണ (തല + അണ = തലയണ (തലവയ്ക്കാനുള്ള അണ (മെത്ത)

ബ്രഹ്മജ്ഞനാകും യോഗിയ്ക്കാത്മസംയോഗം മൂലം
ജന്മഹേതുത്വം നൽകും കാരണാകാരം താനും,
തന്മനോനാശത്താലും വാസനാനാശത്താലും
കന്മഷംമാറും സൂക്ഷ്മാകാരവും മായും പിന്നെ.
പ്രാരബ്ധകർമ്മോൽഭൂതം സ്ഥൂലമാം ദേഹം മാത്രം
യോഗിക്കുശേഷിച്ചീടുന്നാജന്മകാലത്തോളം
പ്രാരബ്ധകർമ്മച്ഛേദം കൈവന്നുചേരുന്നേരം
സ്ഥൂലമാം ദേഹം പോലും നിത്യമായില്ലാതാകും
മായയാമൂടും കായോപാധിയിൽക്കൂടി ത്തേജോ-
ഭാവമായുൽഭാസിച്ചോ രജ്ജീവ ബീജം പിന്നെ
നിത്യമായുദ്യോതിക്കും സച്ചിദാനന്ദാകാരം
കൈക്കൊണ്ടു ചിദ്രൂപത്തിൻ ഭാവമായുൽഭാസിക്കും
ധന്യമിത്തേജോഭാവം തന്നെയാണല്ലോമോക്ഷം
ധന്യനാം ബ്രഹ്മജ്ഞാനിക്കുള്ളതാം നിത്യാനന്ദം!!
ഭട്ടപാദേശൻ ദേവൻ മുക്തനായെന്നുള്ളോരീ
വൃത്താന്തമെങ്ങും നാട്ടിൽക്കാട്ടുതീപോലെങ്ങെത്തി
ദുഃഖാർത്തരായിട്ടെത്തും സജ്ജനൗഘത്താലപ്പോ-
ഴക്ഷരാർത്ഥത്തിൽ മർത്ത്യാംബോധിയായ്ത്തീർന്നാദേശം
നിത്യനായ്, നിത്യാനന്ദപ്രാണനായ് വർത്തിച്ചീടും
വിദ്യാധിരാജസ്വാമിയ്ക്കന്ത്യാഭിവാദ്യം ചെയ്യാൻ
എത്രയും ദുഃഖിച്ചേറെത്തിക്കിവന്നേറീടുന്നോർ-
ക്കക്ഷിനീരില്ലാതായില്ല, പ്പദം വന്ദിച്ചീടാൻ
വാവിട്ടുകേണും കൊണ്ടങ്ങെത്രയോപ്പേരപ്പാദം
പൂവിട്ടു വന്ദിച്ചീടുന്നാർത്തമാം ചിത്തത്തോടും
മാറത്തലച്ചിട്ടയ്യോ! കേഴുന്നു നാരീവൃന്ദം

---

ചാവട്ട = ചാരു തലയണ. രാവ് = രാത്രി പാദോപകണ്ഠം = പാദസമീപം. നീരവത്തോട് = ഒച്ചവയ്ക്കാതെ (ഒന്നും മിണ്ടാതെ) നീരവം = ശബ്ദമില്ലാതെ. ആസ്യം നോക്കി = (സ്വാമിയുടെ) മുഖത്തുതന്നെ നോക്കിക്കൊണ്ട്. നിർല്ലേപാഢ്യൻ = സന്യാസിശ്രേഷ്ഠൻ. സാദം മൂലം = ക്ഷീണംകൊണ്ട്. മാർഗ്ഗം പിന്നിട്ടു = മുമ്പോട്ടു തിരിച്ചു - മുമ്പോട്ടുപോയിത്തുടങ്ങി തന്മുഖത്ത് = ചട്ടമ്പിസ്വാമികളുടെ മുഖത്ത് പാരീണർ = മറുകരകടന്നവർ - സംസാരസാഗരത്തിന്റെ മറുകരകടന്നവർ - സന്യാസിമാർ. വിപ്രീതാത്മൻ - പ്രീതിയില്ലാത്തവൻ. കക്ഷ്യ = മുറി കാറുമാറീടുംവാനിൽ കീറുപോൽ = കാർമേഘം മാറിയ ആകാശ ഭാഗംപോലെ. കാറുമാറി ആകാശം പ്രകാശിക്കുന്നതുപോലെ, നീരസം മാറി സ്വാമികളുടെ മുഖം പ്രസന്നമായി എന്നർത്ഥം. അക്കാര്യം = പന്മനക്കാവിന്റെ

മാറാത്ത ദുഃഖത്തോടും, മാറിനിന്നങ്ങിങ്ങായി
അശ്രുപാതത്താൽ മങ്ങിക്കാണുന്നകണ്ണോടൊത്താ-
ദൃശ്യവും നോക്കിച്ചാരേനില്പതുണ്ടൊട്ടേറെപ്പേർ
കുമ്പളം വാടിപ്പോയാനെങ്കിലും, ധൈര്യം വീണ്ടും
സംഭരിച്ചേതോവണ്ണം വീഴാതെ നിന്നീടുന്നു.
രാത്രിയായ്നേരം, വേണ്ടും കാര്യങ്ങളെല്ലാം ചെയ്യാ-
നാർത്തനായരംഭിച്ചാൻ കുമ്പളം വേണ്ടുംവണ്ണം
പ്രാശ്നികന്മാരെച്ചാലേകൊണ്ടുവന്നാദ്യം, യോഗി-
യ്ക്കാസ്ഥാനമുണ്ടാക്കീടാനുത്തമസ്ഥാനം കാണാൻ
പണ്ഡിതന്മാരായീടും പ്രാശ്നികന്മാരെല്ലാരും-
കണ്ട; താഭട്ടാരേശൻ കാണിച്ച ഭാഗം തന്നെ
ചിത്രകൂടത്തിൻ കൂരക്കെട്ടുപൊട്ടിച്ചീടാത-
ങ്ങൊക്കുകില്ലുണ്ടാക്കീടാൻ കല്ലറക്കെട്ടങ്ങെങ്ങും
ആരുടച്ചീടും സർപ്പാവാസമാംകൂടം? - പേടി-
ച്ചാരുമേ പോയീടുന്നില്ലായതിൻ മുന്നിൽപ്പോലും
'സർപ്പദംശത്താലുണ്ടാം മൃത്യു, വിങ്ങല്ലെന്നാലേ
സർപ്പകോപത്താലുണ്ടാം സന്താനദോഷം, നൂനം
ഇത്തരം ചിന്തിച്ചേറെപ്പേടിച്ചുമോരോവണ്ണം
ചുറ്റുമെല്ലാരും മിണ്ടാതാവിധം നിന്നീടുമ്പോൾ
നിർഭയാത്മാവായ്വേഗം മുന്നോട്ടു വന്നാനേകൻ
നിർഭരാത്മാവായേവം ചൊല്ലിനാനുല്ലാസത്താൽ
"നാമിതിൻവണ്ണം പാരം പേടിച്ചുനിന്നാൽപ്പിന്നെ
സ്വാമിതൻ കാര്യം സാധിച്ചീടുവാനാവില്ലല്ലോ!
ചിത്രകൂടത്തെത്തട്ടിപ്പൊട്ടിച്ചുവെന്നാൽപ്പാപം-
കിട്ടുമെന്നൊട്ടും ചിന്തിച്ചാകുലപ്പെട്ടീടേണ്ട

---

കാര്യം യഥാകാലം അതുകിട്ടിക്കൊള്ളുമെന്നാണല്ലോ സ്വാമികൾ ദീർഘദർശനം ചെയ്തു പറഞ്ഞത്. അതുകേട്ടപ്പോൾ, കുമ്പളത്തിന് ആശ്വാസനിശ്വാസങ്ങളുണ്ടായി.

പ്രാശ്നികൻ = പ്രശ്നം പറയുന്നവൻ (ജ്യോത്സ്യൻ)

വരാടം = കവിടി. സത്തസത്ഭാവാതീതബ്രഹ്മം = സത്തും അസത്തുമല്ലാത്ത ബ്രഹ്മം. വിദ്യോതിക്കും = പ്രകാശിക്കുന്ന. ആധാരഭൂവ് = അടിസ്ഥാനമായ തറ. കുണ്ഡലിന്യാഖ്യബ്രഹ്മം = കുണ്ഡലിനി എന്നു പേരോടുകൂടിയ ബ്രഹ്മഭാവം. യോഗം = ഈശ്വരനമുമായുള്ള യോഗം. ക്ഷേത്രങ്ങളിലും, സർപ്പക്കാവുകളിലുമുള്ള നാഗസങ്കല്പം ബ്രഹ്മസങ്കല്പം തന്നെയാണ്. യോഗിക്കു യോജിച്ചത് ആ ബ്രഹ്മസ്ഥാനമാണല്ലോ.

ഇപ്പരാത്മാവിന്നായിച്ചെയ്യുന്ന പാപംപോലും
തൽപ്പരന്മാരേ! പാപാഭാസമാം പുണ്യംതന്നെ
സർപ്പശാപത്താൽ ദോഷം പറ്റിയെന്നാകിൽപ്പോലും
തൽപ്പരബ്രഹ്മാകാരൻ പാലിച്ചുകൊള്ളും നമ്മെ"
ഈ വിധം ചൊല്ലിക്കൊണ്ടാഭക്തനും, തൂമ്പത്തുമ്പാലാവതും
വെട്ടിപ്പൊട്ടിച്ചായതിന്നഗ്രം വേഗം
ചിത്രകൂടത്തിന്നഗ്രം തച്ചുടച്ചപ്പോളേവം
സർപ്പമില്ലുള്ളിൽക്കാണാനെന്നുകണ്ടെല്ലാപേരും
വെട്ടുവാനാരംഭിച്ചാ, രൊട്ടുനേരത്തിന്നുള്ളിൽ
കച്ഛഭൂവാമസ്ഥാനം സ്വച്ഛഭൂവായിത്തീർന്നു.
കല്ലുകിട്ടാനില്ലെങ്ങും കല്ലറയ്ക്കായി, ട്ടപ്പോൾ
നല്ലയൽപ്പക്കം തോറും ചെന്നു, കൂപാഗ്രത്തിങ്കൽ
നല്ലതായ്ക്കാണും നീളൻ വായ്ക്കല്ലുസർവം നേടി-
കല്ലറക്കെട്ടും തീർത്താരെത്രയും ഭംഗ്യാ രാത്രൗ.
ചീർത്തെഴും ഭക്ത്യാ പിറ്റേന്നുച്ചയ്ക്കുമുമ്പേ വേണ്ടും-
കൃത്യങ്ങളെല്ലാം സാധിച്ചാവുന്ന വണ്ണം ഭംഗ്യാ
എത്രയും വേഗം പിന്നെസ്സൽസ്സമാധിക്കായ്‌വേണ്ടും
വസ്തുസംഭാരം ചെയ്താൽ കുമ്പളം വെമ്പിപ്പാരം
പന്മനക്കാവിന്നോളം പാതയെല്ലാവും ഭംഗ്യാ-
വെൺമണൽപ്രസ്താരത്താലുല്ലസത്താക്കിത്തീർത്താൻ
ആയതിൻ മീതേ പിച്ചിപ്പൂ വിരിച്ചെങ്ങും മാർഗ്ഗം
ചാരുഗന്ധത്തിൻ കേളീരംഗമായ് മാറ്റീ മുറ്റും
രണ്ടു ഭാഗത്തും ചെമ്മേ നൽക്കുരുത്തോലക്കീറിൻ-
തുണ്ടിനാൽ വേണ്ടും വണ്ണം മണ്ഡനം ചെയ്താൻ പിന്നെ.
തോരണം തൂക്കിപ്പാരം, വെൺകൊടിക്കൂറക്കീറാ

---

അതുകൊണ്ടാണ് സത്തും അസത്തുമല്ലാത്ത ബ്രഹ്മഭാവത്തിൽ പ്രകാശിക്കുന്ന ഒരു യോഗിശ്രേഷ്ഠന്റെ സമാധിക്കുള്ള ആധാരഭൂവാണ് ഈ കാവെന്ന് ജ്യോത്സ്യൻ പറഞ്ഞത്. രോധം = തടസ്സം. അത്യാപന്നൻ = വലിയ ആപത്തിൽപ്പെട്ടവൻ = ദൈവജ്ഞാനവാക്യം =ജ്യോത്സ്യന്റെ വാക്കുകൾ. ദൈവജ്ഞൻ = ജ്യോത്സ്യൻ. കാരണോർക്ക് = പാണയത്തു വീട്ടിലെ കാരണവരായ പദ്മനാഭപിള്ളയ്ക്ക്. സംവാസം = താമസം. പ്രായേണ = മിക്കവാറും. അഞ്ചുവാരത്തി............... ചിന്തിച്ചെന്നോ = സമാധിക്ക് ഇനി അഞ്ച് ആഴ്ച കൂടിയേ ഉള്ളൂ. അതിനിടയ്ക്ക് എന്തിനു മറ്റൊരു സങ്കേതം തേടണം എന്ന് ചട്ടമ്പിസ്വാമികൾ വിചാരിച്ചിരിയ്ക്കാം. അതുകൊണ്ടാവാം വായനശാലയിലെ താമസത്തിൽ അദ്ദേഹം സന്തുഷ്ടനായത്. ഈ കഥാസംഭവം നടക്കുന്നത് കൊല്ല

ലോരമെല്ലാവും ചേതോരമ്യങ്ങളാക്കിത്തീർത്തു.
പ്രത്യുഷസ്സായിപ്പിറ്റേന്നാകാശദേശത്തർക്കൻ
പത്തടിപ്പൊക്കത്തിങ്കൽക്കത്തിനിന്നീടുന്നേരം
കൊട്ടുവാദ്യത്തിൻ, ദിവ്യസ്തോത്രഗാനത്താലങ്ങാ-
മട്ടുദിക്കെങ്ങും ദിവ്യാരാവങ്ങൾ പൊങ്ങീടുമ്പോൾ
ശംഖനാദത്തിൻ സംഗീതാരവം പൊങ്ങീപാരം
മംഗലം മന്ത്രാലാപം മഞ്ജുളം തിങ്ങീവാനിൽ
പുഷ്പമാല്യത്താലേറ്റം ശില്പാഭമായിക്കാണും
ചപ്രത്തിലാഘോഷത്തോടങ്ങെഴുന്നള്ളിച്ചേവം
ഭവ്യനായീടും ഭട്ടാരേശനാം യോഗീശൻ തൻ
ദിവ്യഗാത്രത്തെക്കാവിന്നുള്ളിലേയ്ക്കത്യാഹ്ലാദം
രണ്ടുഭാഗത്തും കണ്ണീരോടങ്ങു കൈയും കുപ്പി-
ക്കണ്ടുനിന്നീടുന്നോരാ ഭക്തസന്ദോഹം പാരം
ഇണ്ടലാർന്നാവും വണ്ണം പൂവെറിഞ്ഞേറും ഭക്ത്യാ
കണ്ഠവും വിങ്ങിച്ചാലേ വന്ദിച്ചു വന്ദ്യാകാരം
പന്മനക്കാവിൽക്കൊള്ളാതുള്ളോരാൾക്കൂട്ടം തെല്ലും-
തന്മനയ്ക്കുള്ളിൽച്ചെല്ലാനാവാതെ ദുഃഖത്തോടും
തന്മനം തന്നിൽപ്പാരം ഭക്തിയാൽ ബ്രഹ്മാകാരം
തമ്മുനിശ്രേഷ്ഠൻ തന്നെച്ചിന്തിച്ചു വന്ദിക്കുന്നു!
ആ കുഞ്ചിതാംഘ്രിദ്വന്ദ്വക്ഷിപ്തരായ് കൈയും കൂമ്പി-
ച്ചാകുലന്മാരായ് വന്ദിച്ചീടുന്നിതന്യന്മാരും
ആ വിധം കണ്ടീടുന്നോരത്തിരക്കിങ്കൽക്കൂടി
ക്കാവിലേയ്ക്കെത്തിച്ചേർന്നൂ മഞ്ചവും മന്ദംമന്ദം
ഉദ്വഹന്മാരാം ഭക്തന്മാരഹോ! കണ്ണീരോടും
ചപ്രമത്യന്തം ഭക്ത്യാ താഴത്തു വയ്ക്കുന്നേരം

---

വർഷം 1099 മീനം 19-ാം തീയതിയാണ്. മേടം 23-ാം തീയതി സമാധിയും സംയതൻ = സന്യാസി.

ദർദ്ദുരാഹീന്ദ്രന്മാരും = ദർദ്ദുര+അഹീന്ദ്രൻമാരും. തവളകളും സർപ്പങ്ങളും. ദർദ്ദുരം = തവള. അഹീന്ദ്രന്മാർ = പാമ്പുകൾ. ചിത്കലാരൂപൻ = ചിത്താകുന്ന (ജ്ഞാനമാകുന്ന) കലയുടെ രൂപത്തോടുകൂടിയവൻ - ജ്ഞാനസ്വരൂപൻ. മനുഷ്യർമാത്രമല്ല, പരസ്പരം വൈരികളായ തവളകളും പാമ്പുകളും പോലും ചട്ടമ്പിസ്വാമികളെ കാണാനെത്തി. സമാധിക്കു തൊട്ടുമുമ്പ് ചട്ടമ്പിസ്വാമികൾ കിടന്നിരുന്ന കട്ടിലിനടിയിൽ ഒരു ചേരവും മാക്രിയും വൈരം മറന്ന് ഇരുന്നതായി ദൃക്സാക്ഷികൾ രേഖപ്പെടുത്തിയിട്ടുണ്ട്. തിര്യക്ക് = വിശേഷ ബുദ്ധിയില്ലാത്ത പ്രാണികൾ. പാദോപകണ്ഠത്തിൽ = പാദസമീപം.

ഗദ്ഗദോപേതം പാരം നിശ്വാസനാദം പൊങ്ങീ-
ദിക്കിലെല്ലാവും തീരാദുഃഖസമ്മർദ്ദംമൂലം
ആയസംരേണുസ്തോമം കാന്തത്തിലെത്തുംപോല-
ങ്ങായിടത്തോടിച്ചെന്നാരാബാലവൃദ്ധം വേഗം
നീരണിഞ്ഞീടും കണ്ണോടങ്ങോട്ടു നോക്കിക്കഷ്ടം!
നാരിമാരയ്യോ! കേഴുന്നുച്ചത്തിലാവും വണ്ണം.
ഹാ! വിതുമ്പിക്കൊണ്ടയ്യോ! പുരുഷന്മാരും ചെന്ന-
പ്പൂവണിപ്പാദം വന്ദിച്ചീടുന്നു ദുഃഖത്തോടും.
ആവുകില്ലല്ലോ മേലിൽക്കാണുവാനിങ്ങിപ്പാദം,
ആയതോർത്താവാമേവം കേഴുന്നു കാണ്മോരെല്ലാം
പൂഗ,താംബൂലം, കേരാദ്യങ്ങളാർന്നീടും രംഭാ-
പൂതപത്രത്തിൽ പൊന്നിൻബിംബമെന്നോണംമിന്നും
ഏഴുനാളത്തിൽക്കത്തിക്കാളുന്ന ദീപം കാൺമൂ;
താഴത്തുപൊങ്ങീടുന്നു, ദേവധൂപത്തിൻ ഗന്ധം.
കല്ലറക്കെട്ടിൽ ചാരത്താസീനരായിച്ചെമ്മേ
ചൊല്ലുന്നു നാനാമന്ത്രം ചൊല്ലെഴും നിർല്ലേപന്മാർ-
വേദമന്ത്രാരാവത്തോടൊത്തുകേൾക്കുന്നൂ ഗീതാ-
വാദനാരാവം, കർണ്ണാനന്ദദം, ഹോമാഗാരേ.
മംഗലത്തായീടുന്നോരമ്മുഹൂർത്തം വന്നെത്തി,
പഞ്ചവാദ്യത്തിൻ നാദം മഞ്ജുളം പൊങ്ങി വാനിൽ
സംയതന്മാരായ്, സമ്യക്ദ്ദർശനാരൂഢന്മാരായ്
സന്യാസിമാരായുള്ളോരഞ്ചുപേരൊപ്പം താങ്ങി
ധന്യമായീടും ഭട്ടാരേശന്റെ ദിവ്യാകാരം
മന്ദമായ് വച്ചാരപ്പോൾക്കല്ലറയ്ക്കുള്ളിൽച്ചെമ്മേ
ഭവ്യമാം കർപ്പൂരത്തിൻ രേണുവും ഭസ്മംതാനും

---

കാലിൽ എന്ന് ഇവിടെ വിവക്ഷ. ചട്ടമ്പിസ്വാമികളുടെ കണങ്കാലിനു ചുറ്റും ഉപ്പൂറ്റിമുതൽ മുട്ടുവരെ കട്ടെറുമ്പുകൾ ചുറ്റിയിരുന്ന ദൃശ്യം, ദൃക്സാക്ഷിയായ കടച്ചിക്കാട്ടു നാണുപിള്ള ഇങ്ങനെ രേഖപ്പെടുത്തിയിരിക്കുന്നു. ''പാണയക്കാവിൽ, ചട്ടമ്പിസ്വാമികൾ വിശ്രമിച്ചിരുന്ന സ്ഥലത്ത് കട്ടുറുമ്പിന്റെ ബഹളമായിരുന്നു. സ്വാമികളെ കാണാൻ വന്ന പല ഭക്തന്മാർക്കും അവയുടെ കടിയേൽക്കേണ്ടി വന്നു. അതു സ്വാമികൾ കണ്ടു. '' അവരെ എന്തിനുപദ്രവിക്കുന്നു മക്കളേ! നിങ്ങളിങ്ങുപോരിൻ'' എന്നു സ്വാമികൾ പറഞ്ഞു. അവ കൂട്ടമായി ചെന്നപ്പോൾ സ്വാമികൾ ഒരു കാൽ നീട്ടിവച്ചു കൊടുത്തു. കട്ടുറുമ്പുകളെല്ലാം അവിടുത്തെ കണങ്കാലിനു ചുറ്റും ഞെരുങ്ങിയിരുന്നത്രേ,''.
**ഉല്പന്നയോഗശ്രീ = ഉല്പന്നമായ (ഉണ്ടായ) യോഗത്തിന്റെ ശ്രീ - യോഗവിഭൂതി. യോഗസിദ്ധി**

ദിവ്യഗന്ധത്തോപ്പേറും തുളസീ പത്രം താനും
മന്ത്രനാദത്തോടിട്ടക്കല്ലറക്കെട്ടും മൂടി-
ച്ചന്ദ്രസംജ്ഞത്താൽ ദീപാരാധനം ചെയ്താർ, പിന്നെ
മംഗലം പെയ്യുന്നോരിക്കർമ്മസായൂജ്യം നേടാൻ!!
ശങ്കരാനന്ദസ്വാമിയ്ക്കുണ്ടായിവന്നൂ പുണ്യം.
കല്ലറക്കെട്ടിൽപിന്നീടുല്ലസത്താകും വണ്ണം
ശർവലിംഗത്തിൻ രൂപസ്ഥാപനം ചെയ്യും പുണ്യം
ശങ്കരാകാരദ്ധ്യാനോർത്തീണ്ണ ചേതസ്സായീടും
തുംഗനാം ഭക്താനന്ദസ്വാമികൾക്കല്ലോ വന്നൂ!!
ശൈവലിംഗത്തിൻ ബിംബം വച്ചതിൻ മീതേ, പിന്നെ
ക്കേവലാചാരത്തോടങ്ങേഴു വർഷത്തിൻശേഷം
നിത്യമീബിംബത്തിങ്കൽ ച്ചെയ്യുന്നു പൂജാകർമ്മം
വിദ്യാധിരാജന്നായിട്ടിപ്പൊഴും വേണ്ടും വണ്ണം
ആചാരപൂർവം പൂജാകാര്യങ്ങൾ ചെയ്യാനായി-
ട്ടാകാംക്ഷയോടും കൂടിക്കൊണ്ടങ്ങുവന്നാനപ്പോൾ
തേവാരവിത്തായീടും കേശവാഭിഖ്യക്ഷോണീ-
ദേവാഢ്യമന്നാളേവം കുമ്പളം വേണ്ടും കാലേ
ദാനമായ് വീടും മറ്റും നൽകിയക്കാവിൻ പൂജാ-
കാര്യങ്ങളെല്ലാമേൽപ്പിച്ചീടിനാൻ വിശ്വാസത്താൽ.
മൂന്നരപ്പന്തീരാണ്ടീ വിപ്രനിക്ഷേത്രം തന്നിൽ
തേവാരകാര്യം കാര്യക്കാരനായ്ച്ചെയ്താനല്ലോ.
അദ്വിജശ്രേഷ്ഠൻ കാലം ചെയ്തതിൻ ശേഷം പൂജാ-
കൃത്യങ്ങളിന്നും ചെയ്വൂ, നാരായണാഖ്യൻ, പുത്രൻ.
എത്രയും ഭക്ത്യാസാകം, കൃത്യതയ്ക്കല്പം പോലും
വ്യത്യാസമില്ലാതെന്നും മന്ത്രതന്ത്രാദ്യത്തോടും

---

നേടിയ സന്യാസിയുടെ മുമ്പിൽ ചെന്നാൽ ജീവികൾക്ക് ആജന്മവൈരം ഉണ്ടാകുമോ? അതുകൊണ്ടാണ് ചട്ടമ്പിസ്വാമികൾ കിടക്കുന്ന കട്ടിലിനടിയിൽ ദുഷ്ടനായ പാമ്പും, സാധുവായ തവളയും പരസ്പരം തൊട്ടിരുന്നത്.

പൂജനീയാത്മൻ = പൂജിക്കപ്പെടേണ്ടവൻ, സർവജ്ഞാന വിജ്ഞാനശ്രേയോ രാജി തൻ = സർവവിഷയമായ ജ്ഞാനത്തിന്റെയും, വിശേഷജ്ഞാനത്തിന്റെയും ശ്രേയസ്സു കൊണ്ടു ശോഭിക്കുന്നവൻ പാരിന്ന് = ലോകത്തിന്, അന്ധതാമിസ്രം = കൂരിരുട്ട്, പൂർണ്ണധാമാവ് = പൂർണ്ണമായ രശ്മികളോടുകൂടിയവൻ തോജോപൂർണ്ണൻ = നിറഞ്ഞ തേജസ്സോടുകുടിയവൻ ഭാനുമൗലീശൻ ഹംസൻ = കിരണമാലിയായ സൂര്യദേവൻ, ലോകാഭിഷംഗം = ലോക + അഭിഷംഗം = ലോകത്തോടുള്ള സംഗമം അസ്താഹാര്യ

അത്യന്തശുദ്ധ്യാ ചെന്നിക്ഷേത്രത്തിലെത്തിൻ, പാരം
ഭക്തിയോടർപ്പിച്ചീടിൻ ചിത്തനൈവേദ്യം നിത്യം
അത്രയും ചെയ്താൽപ്പോലും ദുഃഖങ്ങളെല്ലാം തീർത്താ-
വിദ്യാധിരാജൻ നമ്മെപ്പാലിച്ചുകൊള്ളും നൂനം.

വിദ്യാധിരാജസ്വാമിൻ വിശ്വവേദസ്സാം മുത്തേ!
സത്യസംവിത്തേ! ഭട്ടാരേശ! ഞാൻ വന്ദിക്കുന്നേൻ
നിത്യമാമാകാശത്തിൽച്ചിൽക്കലാദിത്യശ്രീയായ്
നിത്യനായുൽഭാസിക്കും തത്ത്വമേ! വന്ദിക്കുന്നേൻ
പന്മനക്കാവേ! പാർത്താലീവിധം നിന്നോടൊപ്പം
പുണ്യപൂരത്താൽ മിന്നും ദേശമിങ്ങുണ്ടോ വേറെ?
ധന്യചേതസ്സാം ഭട്ടാരേശ്വരൻ ബ്രഹ്മാകാരൻ
നിന്നിലാണല്ലോ നിത്യം പള്ളികൊള്ളുന്നൂ പാരിൽ!!
ഇത്രയും പുണ്യംനേടാനിത്രിലോകത്തിന്നുള്ളിൽ
മറ്റൊരേടത്തിന്നായില്ലെന്നതേ ഹാ! നിൻഭാഗ്യം
ഇപ്രദേശത്തിനോരോ മണ്ണുമിങ്ങദ്ധ്യാത്മത്തിൻ
വിപ്രകീർണ്ണാഭം തേജോബിന്ദുവാണല്ലോ, പാർത്താൽ
അംബരം ചുംബിച്ചാത്മാനന്ദമോടാടിപ്പാടി-
ചമ്പകക്കാറ്റോടേവം സല്ലപിച്ചുല്ലാസിച്ചും
പൂമരക്കൂട്ടം നില്പൂ, മന്ദഹാസത്തോടെങ്ങും
കേവലാനന്ദച്ചാർത്തിന്നോമനച്ചിന്നംപോലെ
പഞ്ചമാരാവംപെയ്യും പൂങ്കുയിൽക്കൂട്ടംമേവും
മഞ്ജുമാകന്ദസ്തോമാലങ്കണം ചേതോരമ്യം
ദാഹനീരേകാൻ പൊന്നിൻകുംഭങ്ങളേന്തിച്ചുറ്റും
കേരവൃക്ഷത്തിൻ കന്യാവൃന്ദങ്ങളല്ലോ നില്പൂ!
ആഗതന്മാരാം ഭക്തന്മാരെയിങ്ങത്യാമോദാൽ

---

സ്ഥാനം = അസ്ത + അഹാർയ്യ + സ്ഥാനം = അസ്തമയ പർവതസ്ഥാനം. അഹാര്യം = പർവതം. ശാന്താത്മാവായ് = ശാന്തനായി. ഈ സായാഹ്ന വർണ്ണനയിൽ സമാധിക്കു വേണ്ടി പന്മനയിലെത്തിച്ചേർന്നിരിക്കുന്ന ചട്ടമ്പിസ്വാമികളെ അസ്തമിക്കാൻ വേണ്ടി അസ്ത ഗിരിയിലെത്തി നില്ക്കുന്ന സൂര്യനോട് സാദൃശ്യപ്പെടുത്തിയിരിക്കുന്നു. സൂര്യദേവനു ചേർന്നിരിക്കുന്ന വിശേഷണങ്ങളെല്ലാം ചട്ടമ്പിസ്വാമികൾക്കും ചേരും. പൂജിക്കപ്പെടേണ്ട വനും, ജ്ഞാനവിജ്ഞനങ്ങളാൽ പ്രകാശിക്കുന്നവനും (സൂര്യൻ സർവവേദശാസ്ത്രപ ണ്ഡിതനാണെന്നു പുരാണങ്ങൾ. സർവവിഷയകമായ ജ്ഞാനത്തിന്റെയും വിശേഷജ്ഞാ നത്തിന്റെയും പ്രകാശം ചട്ടമ്പി സ്വാമികൾക്കുമുണ്ടല്ലോ). ലോകത്തിന്റെ അന്ധതാ മിസ്രം മാറ്റാൻ (കൂരിരുട്ടു മാറ്റാനെന്ന് സൂര്യപക്ഷത്ത്, ലോകത്തിന്റെ അജ്ഞാനം

സ്വാഗതം ചെയ്വോരോലത്തുമ്പണിക്കൈയോടെങ്ങും
നിസ്തുലം നിത്യാനന്ദം ഹാ! നിസ്സർഗ്ഗാഭം പാർത്താ-
ലിസ്ഥലം ചൊല്ലാമാർക്കും ശാന്തിഭൂവാണിപ്പാരിൽ
ചിത്രമിക്കാവിൽച്ചെന്നാൽ വിട്ടുപോന്നീടാനാവി-
ല്ലത്രയ്ക്കു ചേതോരമ്യം, ശാന്തിദം, സർവ്വോൽക്കൃഷ്ടം!!

വിദ്യാധിരാജസ്വാമിക്കുണ്ടായൊരാത്മാകാരം
വിസ്തരിച്ചീടുന്നോരീമുഖ്യമായീടും കാണ്ഡം
നിത്യവും കേട്ടാലുണ്ടാം നിത്യകല്യാണംപാരിൽ,
ശുദ്ധമായ് മാറും ചിത്തം, മുക്തിയും കൈവന്നീടും.
നാസ്തികൻപോലും കേട്ടാലിക്കഥാസാരം, ബുദ്ധി-
യ്ക്കാസ്തിക്യ ബോധം കൈവന്നദ്ധ്യാത്മയോഗം നേടും
ഭക്തനാണെങ്കിൽപ്പിന്നെച്ചൊല്ലേണ്ടതുണ്ടോ? ജീവ-
ന്മുക്തനായീടും, പാർത്താലില്ലസന്ദേഹം തെല്ലും.

നിത്യനായ്, നിത്യാനന്ദബ്രഹ്മമായ് വിദ്യോതിക്കും
വിദ്യാധിരാജശ്രീമൽപ്പാദാരവിന്ദ ദ്വന്ദ്വം
നിത്യവും ഭക്ത്യാ വന്ദിച്ചീടുവിൻ ഭക്തന്മാരാം
സത്തമന്മാരേ! ഭവ്യം നിങ്ങൾക്കു വന്നീടട്ടേ!!
വിദ്യാധിരാജസ്വാമീവിശ്രുതോദന്തം പാരം
വിസ്തരിച്ചേവം ചൊന്നേനിന്നെനിക്കാവും വണ്ണം
വിശ്രുതന്മാരായീടും സജ്ജനസ്തോമം, ദോഷം-
വിസ്തരിച്ചീടാതെല്ലാം മർപ്പിച്ചുകൊണ്ടീടേണം
പക്ഷീന്ദ്രവര്യൻ പിന്നെക്കണ്ണടച്ചാത്മദ്ധ്യാനം
കൈക്കൊണ്ടു വാണിട്ടപ്പോളഞ്ജലീബന്ധത്തോടും
ചൊല്ലിനാനേവം വീണ്ടും വിദ്യാധിരാജസ്തോത്രം,
ചൊല്ലുവാനെല്ലാരോടും ചൊല്ലിയും സന്തോഷിച്ചും

---

മാറ്റാൻ എന്ന് സ്വാമിപക്ഷത്ത് അന്നും). പൂർണ്ണധാമാവായ (നിറഞ്ഞ രശ്മികളോടു കൂടിവനായി എന്ന് സൂര്യവിപക്ഷത്ത്; പൂർണ്ണമായ പ്രഭാവത്തോടു കൂടിയവനെന്ന് സ്വാമിപക്ഷത്ത്). ലോകക്ഷേമത്തിനുവേണ്ടി, പൂർണ്ണനായാരാജിക്കുന്ന (നല്ലപോലെ പ്രകാശിക്കുന്ന എന്ന സൂര്യപക്ഷത്ത്, ഒരു അപൂർണ്ണതയുമില്ലാത്ത വിളങ്ങുന്ന എന്നു സ്വാമി പക്ഷത്ത്) ഭാനുമൗലീശനായ (കിരണമാലിയായ എന്നു സൂര്യപക്ഷത്ത്; ആദ്ധ്യാത്മിക പ്രകാശത്തോടുകൂടിയവൻ എന്നു സ്വാമിപക്ഷത്ത്) ഹംസിൽ (സൂര്യൻ, പരമഹംസൻ എന്നു സ്വാമികൾക്ക്) ലോകാഭിഷംഗം കൈവിട്ടീടുവാൻ ലോകത്തോടുള്ള സംഗമം - ചേർന്ന് - കൈവിടാൻ (രണ്ടുപേരും ലോകം വിട്ടു പോവുകയാണല്ലോ) ശാന്താത്മാവായ് (കിരണങ്ങളുടെ ഉഗ്രത ശാന്തമായി എന്നു സൂര്യപക്ഷത്ത്; വികാരങ്ങളടങ്ങി ശാന്ത

1

വിദ്യാധിരാജർമുനിനായകമാത്മരൂപം
വിദ്യാവിഹായസവിരാജിതഭാനുബിംബം
സദ്യോവിമുക്തിഗതസത്തമതാപസേന്ദ്രം
വിദ്യാധിരാജമൃഷിവംശകലേശമീഡേ

2

വിഭ്രാജമാന വദനാരുണ പങ്കജാഭം,
വിഭ്രാണധൗതമുഖരോമ മനോഭിരാമം,
വിശ്രാന്ത വിശ്രുത വിശേഷ ചരിത്രമേനം
വിദ്യാധിരാജമൃഷിവംശകലേശമീഡേ.

3

വിദ്രാവിതാഖില വിമൂഢ കുതാർക്കികൗഘം
വിദ്രോഹഭാവരഹിതം, വിബുധാഭിവാന്ദ്യം,
വിദ്യുല്ലതാ വിലസിതാംഗ വിഭൂതികാന്തം
വിദ്യാധിരാജമൃഷിവംശകലേശമീഡേ.

4

പദ്മാസനസ്ഥിത, മതീവവിലാസനേത്രം
ചിദ്രൂപമുദ്രിതമനോരമഹസ്തപദ്മം,
ഭസ്മാഭിശോഭിത വിശാല ലലാടദേശം
വിദ്യാധിരാജമൃഷിവംശകലേശമീഡേ

5

തത്ത്വസ്വരൂപ, മവികല്പസമാധിരൂപം,
സദ്ബ്രഹ്മഭാവ, മതുലം തു വിനാകൃതാഘം,

---

മായ മനസ്സോടുകൂടി എന്ന് സ്വാമിപക്ഷത്ത്) അസ്താഹാര്യസ്ഥാനത്ത് (അസ്തമയ പർവതസ്ഥാനം എന്ന് സൂര്യപക്ഷത്ത്. സമാധി സ്ഥാനത്ത് എന്ന് സ്വാമിപക്ഷത്ത്) എത്തിച്ചേർന്നു എന്നർത്ഥം. ആസീനനായാൻ = ഇരുന്നു

കുഞ്ഞു = കുഞ്ഞു ഭാഗവതർ. പന്മന ആശ്രമത്തിനടുത്താണ് ഇദ്ദേഹത്തിന്റെ വീട്. സ്വാമികൾ പന്മനയിൽ വിശ്രമിച്ചിരുന്ന കാലത്ത് അദ്ദേഹത്തെ സംഗീതാലാപം കൊണ്ട് രസിപ്പിച്ചിരുന്ന സംഗിതജ്ഞരിൽ ഒരാളാണിദ്ദേഹം. യോഗശ്രീധരൻ = യോഗത്തിന്റെ ശ്രീയെ ധരിക്കുന്നവൻ. ഈഷൽ = സംശയം ബ്രഹ്മാകാര പ്രാപ്തി - സമാധി. ഭക്ത്യാസാകം = ഭക്തിയോടുകൂടി. സന്ദേഹിച്ച് = സംശയത്തോടെ.

സത്യം, സദാശിവമയം. ച സമാഹിതാഢ്യം,
വിദ്യാധിരാജമൃഷിവംശകലേശമീഡേ

**6**

നിർഭേദ ചിത്ത, മതിരൂഢനിശാതബുദ്ധിം,
നിസ്സീമ നിത്യനിരവദ്യ നിജപ്രഭാവം,
നിഷ്പിഷ്ട ജന്മനികരം, നിയതാത്മനിഷ്ഠം,
വിദ്യാധിരാജമൃഷിവംശകലേശമീഡേ

**7**

ത്വൽപ്പാദപങ്കജ സുധാരസമദ്വിതീയം
ഹൃദ്യം സദാ അദ്വിതീയം പിബതിയോ ഹൃദയസ്രുവേണ
സോയം നരോ ശമലമത്ര വിഹായചാന്തേ
ബാഢം ഗമിഷ്യതിവിമുക്തിപദം വിശേഷം.

**8**

ത്വത്പ്പാദമൂലമമലം ഹൃദി ഭക്തിപൂർവം
കൈക്കൊള്ളുമെങ്കിലതുതന്നെ തപസ്സമസ്തം
ഇക്കണ്ടവിശ്വമഹമെന്ന വിശാല തത്ത്വം
പുക്കീടുവാനതു നമുക്കുപകാരമാകും.

**9**

നിത്യംതൊഴാം നിഗമനിർമ്മല ചാരുമൂർത്തേ!
പൊൽത്താരണിത്തിരുവടിത്തളിരാത്ത ഭക്ത്യാ
ചിത്തം തെളിഞ്ഞു പരമാത്മവിചാരമാളാൻ
വിദ്യാധിരാജ ഭഗവൻ കനിവേകിടേണം.

---

പൂണ്ടിരുന്നീടം ബ്രഹ്മാവാപ്തിതന്നാചാരങ്ങൾ = ബ്രഹ്മപദപ്രാപ്തിനേടിയതിനുശേഷമുള്ള ശാസ്ത്രാചാരങ്ങൾ (സമാധി) സംബന്ധമായ ആചാരങ്ങൾ ആ സ്ഥാനത്ത് = സമാധി പ്രതിഷ്ഠാ സ്ഥാനത്ത് ശുഭ്രമായീടും പുഷ്പം = വെളുത്തപൂവ് നേദ്യം = നിവേദ്യം ദ്രാക്ഷം = മുന്തിരിങ്ങപ്പഴം പാകമാം പക്വം = പാകമായ വാഴപ്പഴം ചട്ടമ്പിസ്വാമികൾ പന്മനയിൽ വിശ്രമിക്കുന്ന കാലത്ത് അദ്ദേഹത്തെ കാണാൻ വരുന്നവർ. പഴം മുന്തിരിങ്ങ കൽക്കണ്ടം എന്നിവ കാഴ്ചവയ്ക്കുക പതിവായിരുന്നു. സ്വാമികളുടെ കല്പന പ്രകാരം അവ അവിടെ നില്ക്കുന്നവർക്കെല്ലാം വിതരണം ചെയ്യുമായിരുന്നു. അതുകൊണ്ട് പന്മന സമാധിക്ഷേത്രത്തിൽ ഇന്നും പഴവും മുന്തിരിങ്ങയും കൽക്കണ്ടവും കൂട്ടിക്കലർത്തിയാണ് പ്രസാദം നൽകുന്നത്. ഖാതം = കുഴി. സമാധിക്കല്ലറയ്ക്കകത്തുള്ള കുഴി. ദേവാഗാരം = ക്ഷേത്രം പാദാഘാതം = ചവിട്ട് ഭൂഷ = ആഭരണം.

## 10

വിദ്യാധിരാജ ഗുരുദേവ!വിഭോ! നമസ്തേ
സത്യസ്വരൂപ! സകലേശ! നമോനമസ്തേ-
അദ്വൈതതത്ത്വ ശതപത്രമരന്ദകേളീ-
വൃത്തി പ്രതീത കളഹംസ! നമോനമസ്തേ.

എത്രയും ഭക്ത്യാ ഭട്ടാരേശ്വരോദന്തം നന്നായ്
വിസ്തരിച്ചേവം ചൊല്ലിക്കേൾപ്പിച്ചശേഷം, മന്ദം
പക്ഷിമാർഗ്ഗത്താൽ സദ്യോമുക്തനാം യോഗിക്കൊപ്പം
പക്ഷീന്ദ്രവര്യൻതാനും കുപ്പുകൈയോടും കൂടി
ആര്യരായീടുന്നോരാ സജ്ജനസ്തോമം തന്നെ
പ്രീതനായ് വന്ദിച്ചാശീർവാദങ്ങളോതിക്കൊണ്ടും,
പൊൻമണിപ്പത്രം മന്ദം മന്ദമായ് വീശിക്കൊണ്ടും
നിർമ്മലാകാശത്തിങ്കൽപ്പോയ്മറഞ്ഞത്യാനന്ദം!!

## സമാധി കാണ്ഡം സമാപ്തം

---

ഭോഗിമേലാരാജിപ്പോരാരമാകാന്തൻ =സർപ്പേന്ദ്രനായ അനന്തനിൽ ശോഭിക്കുന്ന മഹാവിഷ്ണു. ഭോഗി = സർപ്പം (അനന്തൻ) ആരാജിക്കുക = ശോഭിക്കുക. രമാകാന്തൻ = രമയുടെ (ലക്ഷ്മീദേവിയുടെ) ഭർത്താവ് - വിഷ്ണു. ഭൃഗുമഹർഷി ചവിട്ടിയതാണല്ലോ, വിഷ്ണുവിന്റെ മാറത്തുള്ള ശ്രീവത്സം എന്ന തഴമ്പ്. ഭഗവാൻ തന്റെ ഭൂഷണമായിട്ടാണ് അതിനെ കരുതുന്നത്. ഭവ്യം = മംഗലകരം. ദേവാർഹണം = ദേവപൂജ. അർഹണം = പൂജ. ചിത്കലാധാരശ്രീ = ചിത്കലക്ക് ജ്ഞാനാനന്ദത്തിന്) ആധാരശ്രീയായവൻ. ശർവൻ = ശിവൻ. തത്പദാംഭോജം തന്നിൽ = ഇങ്ങനെയുള്ള സന്യാസിയുടെ പാദാരവിന്ദങ്ങളിൽ സർപ്പാദി ഭൂഷൻ = സർപ്പാഭരണൻ (ശിവൻ). ആമുഷ്മികത്വം = പരലോക സൗഖ്യം. യോഗം = ഈശ്വരനുമായുള്ള ചേർച്ച. സർവതോവന്ദ്യൻ = എല്ലാ പ്രകാരത്തിലും വന്ദിക്കപ്പെടുന്നവൻ. സർവജ്ഞാന വിജ്ഞാനാകാരൻ = എല്ലാ ലൗകിക ജ്ഞാനങ്ങളുടെയും വിശേഷജ്ഞാനങ്ങളുടെയും മൂർത്തിമത്ഭാവമായുള്ളവൻ. ശർവസംഭൂതൻ = ശർവനിൽനിന്ന് - ശിവനിൽ നിന്ന് - ശിവാവതാരം പ്രത്യഹം = എന്നും

ഏകദാ = ഒരിക്കൽ. ശ്രീയനന്താഖ്യം ദേശാദ് = ശ്രീ അനന്തപുരി എന്നു പേരുള്ള ദേശത്തു നിന്ന് - തിരുവനന്തപുരത്തു നിന്ന്. ആഗതന്മാരായ് = വന്നു ചേർന്നു. തെക്കോട്ട് = പന്മനയ്ക്കു തെക്കുള്ള തിരുവനന്തപുരത്തേയ്ക്ക്. അനന്താഖ്യം ദേശം = തിരുവനന്തപുരം. മേടമാവട്ടെ = മേടമാസമാകട്ടെ. നാളും = ദിവസവും. പത്തോടുപത്തും മൂന്നും കൂടിയാവട്ടെ = 10 +10+3 = 23 ആകട്ടെ. മേടം ഇരുപത്തിമൂന്നാം തീയതിയാകട്ടെ. തെക്കോട്ടു വരുന്നത് അന്നേ പറ്റൂ. തിരുവനന്തപുരത്തു നിന്നും വടക്കുള്ള പന്മനയിലെത്തിയ ഭക്തന്മാർ ചട്ടമ്പിസ്വാമികളെ തെക്കോടു പോരാനാണു ക്ഷണിച്ചത്. തെക്കോട്ടു വരുന്നത് മേടം 23-ാം തീയതിയെ പറ്റുകയുള്ളൂ എന്നായി

രുന്നു തിരുവടികളുടെ മറുപടി. തെക്കോട്ടു വരുക അഥവാ പോവുക എന്ന വാക്കിന്, തെക്കൻ ദിക്കിലേക്ക് പോവുകയെന്നും, മരിക്കുക എന്നും അർത്ഥമുണ്ട്. മേടം 23-ാം തീയതി സ്വാമികൾ സമാധിയാവുകയാണ്.

മീനം = മീനമാസം ആരാൽ = അകലെ അന്ത്യാമന്ത്രണം ചൊല്ലി = അന്ത്യയാത്ര പറഞ്ഞ് ആ മന്ത്രണം = യാത്രപറച്ചിൽ. മീനം അന്ത്യാ മന്ത്രണം ചൊല്ലി ആരാൽ പോയി എന്നന്വയം. മീനമാസം അന്ത്യയാത്ര പറഞ്ഞ് അകന്നുപോയി എന്നർത്ഥം. ദീനമാം മേടം = ദുഃഖിതമായ മേടമാസം. മേടമാസത്തിലാണല്ലോ സ്വാമികൾ സമാധിയായത്. മേടം ദുഃഖിതമാകാൻ കാരണം അതാണ്. താപാധിക്യമോട് = അധികമായ താപത്തോടുകൂടി. താപം എന്ന പദത്തിന് ചൂട് എന്നും ദുഃഖം എന്നും അർത്ഥമുണ്ട്. സ്വാമികൾ സമാധിയാകുന്നല്ലോ എന്നോർത്ത് ദുഃഖവും, മേടമാസത്തിന്റെ സ്വാഭാവികമായ ചൂടും. കേകാരാവം = മയിലിന്റെ ശബ്ദം. പോതക്കാറ്റ് = ഇളം കാറ്റ് കോകിലാലാപച്ചാർത്ത് = പൂങ്കുയിൽ നാദം. മേടമാസത്തിൽ ഉഷ്ണാധിക്യംകൊണ്ട് ചെടികളൊക്കെ വാടാറുണ്ട്. സ്വാമികളുടെ സമാധിയോർത്തുള്ള തപ്ത നിശ്വാസമേറ്റ് അവ വാടിയതാണോ എന്നു സംശയിക്കുന്നു. അതോ, തനിക്കിഷ്ടപ്പെട്ട എന്തോ ഒന്ന് നഷ്ടപ്പെട്ടു പോകുമെന്നോർത്തിട്ടാണോ മേടം വാടിയത് എന്ന് വീണ്ടും ശങ്കിക്കുന്നു. മേടത്തിന്റെ ആ ദുഃഖം തുടർന്നു വിശദീകരിക്കുന്നു. ഭാതനേരത്തിൽ = പ്രഭാതസമയത്ത്. ശീകരസ്തോമാപാതഛത്മനാ = ജലബിന്ദുക്കളുടെ (മഞ്ഞുതുള്ളികളുടെ വിഴ്ചയെന്നു വ്യാജേന. ശീകരം = ജലബിന്ദു. ആപാതം = വീഴ്ച. ഛത്മം = വ്യാജം ഛത്മനാ = വ്യാജേന. പ്രഭാതത്തിൽ മഞ്ഞുതുള്ളികൾ പൊഴിയാറുണ്ടല്ലോ. മേടത്തിന്റെ കണ്ണീർപൊഴിച്ചിലായി അതിനെ ശങ്കിച്ചിരിക്കുന്നു. പീതപത്രത്തിൽ ജാലാപാതം = പഴുത്ത ഇലകളുടെ വീഴ്ച. ജാതരൂപാഭം = സ്വർണ്ണാഭമായ. ജാതരൂപം. = സ്വർണ്ണം, ഭൂഷാമോചനം ചെയ്യുക = ആഭരണങ്ങൾ വലിച്ചെറിയുക. പ്രഭാതത്തിൽ പഴുത്ത ഇലകൾ പൊഴിഞ്ഞ് അങ്ങിങ്ങു വീഴുന്നതിന്, സ്വർണ്ണാഭമായ് ആഭരണങ്ങൾ ഊരിയെറിയുന്നതായി കല്പിച്ചിരിക്കുന്നു. അസഹ്യമായ ദുഃഖം വരുമ്പോൾ കണ്ണീർ പൊഴിക്കുകയും, ആഭരണങ്ങൾ ഊരിയെറിയുകയും ചെയ്യുന്നതു സ്വാഭാവികമാണല്ലോ. ആശ തൻ വക്ത്രം = ദിക്കുകളുടെ മുഖങ്ങൾ ആശ = ദിക്ക്. മേടമാസത്തിൽ ചൂടുകൊണ്ട് എല്ലായിടത്തും ചെടികൾ വാടിക്കാണാറുണ്ടല്ലോ. താപസമ്മർദ്ദം = ചൂടിന്റെ ആധിക്യമെന്നും ദുഃഖസമ്മർദ്ദമെന്നും ചൂടുകൊണ്ട് ചുറ്റുപാടും വാടിക്കാണുന്നതിനെ, ദുഃഖാധിക്യത്താൽ ദിങ്മുഖങ്ങൾ വാടിക്കാണുകയാണോ എന്നു വിഭാവന ചെയ്യുന്നു.

വാരിദക്കീറ് = മേഘപാളികൾ. വാരിദം = മേഘം. വെള്ളത്തൂവാല = വെളുത്ത കൈലേസ്. വെൺമേഘപ്പൊളികൾ സൂര്യബിംബത്തെ മറയ്ക്കുന്നതു കണ്ടാൽ, സൂര്യൻ ദുഃഖാധിക്യത്താൽ വെള്ളക്കൈലേസുക്കൊണ്ടു മുഖംപൊത്തുകയാണോ എന്നു തോന്നും. മാരുതൻ =കാറ്റ് ചൂടുകാറ്റ് വീശുന്നതിനെ, ദുഃഖംകൊണ്ടു നീറുന്ന മാരുതൻ നിശ്വാസങ്ങളോടെ അസ്വസ്ഥനായി സഞ്ചരിക്കുന്നതിനായി ഭാവന ചെയ്യുന്നു. മാമകസ്തോമം = മരക്കൂട്ടം. നിഷ്പന്ദം = അനക്കമില്ലാതെ. അനക്കമില്ലാതെ നില്ക്കുന്ന വൃക്ഷങ്ങളെക്കണ്ടാൽ ദുഃഖത്തിന്റെ കോമരങ്ങളാണോ എന്നു തോന്നും. ആതങ്കം = ദുഃഖം. കോമരം = വെളിച്ചപ്പാട്. നീഡജവ്രാതം = പക്ഷിക്കൂട്ടം. സ്വാമികൾ സമാധിയാകാൻ പോകുന്നതോർത്ത് പ്രകൃതിയാകെ വേദനിക്കുന്നവെന്നാണ് കവി ഇവിടെ സൂചിപ്പിച്ചിരിക്കുന്നത്.

മേടക്കൊമ്പിൽ = മേടമാസമാകുന്ന വൃക്ഷത്തിന്റെ കൊമ്പിൽ നിന്ന്. വൃക്ഷശിഖരങ്ങളിൽ നിന്ന് പൂവുകൾ വാടിവീഴും പോലെ, മേടക്കൊമ്പിൽ നിന്ന് ദിവസ

ങ്ങളാകുന്ന പുഷ്പങ്ങൾ ഓരോന്നായി കൊഴിയുന്നു. ആവിധം = അങ്ങനെ. പത്തും പത്തും മൂന്നുമൊന്നിക്കും നാളിൽ പൂ = ഇരുപത്തിമൂന്നാം ദിവസമാകുന്ന പൂവ്. മേടം ഇരുപത്തി മൂന്നാം തീയതിയായി എന്നുസാരം.

ആയിരം പിന്നെ തൊണ്ണൂറ്റൊമ്പതും ചേരും കൊല്ലം = കൊല്ലവർഷം 1099. കാർത്തികത്താരം = കാർത്തിക നക്ഷത്രം.

അത്തപോധന്യന്ന് = തപോധന്യനായ ചട്ടമ്പിസ്വാമികൾക്ക്. അഗ്രേ = മുമ്പിൽ. മേടം ഇരുപത്തിമൂന്നാം തീയതിയായി; തപോധനനായ ചട്ടമ്പിസ്വാമികൾക്ക് മുക്തി മാർഗ്ഗത്തിൽ കൈവിളക്കായിത്തീരാനാണോ എന്നു തോന്നുംവണ്ണം കാർത്തിക നക്ഷത്രം ഉദിച്ചുപൊങ്ങി. 1099 മേടം 23-ാം തീയതി കാർത്തിക നക്ഷത്രത്തിലായിരുന്നല്ലോ സ്വാമികളുടെ മഹാസമാധി.

ലോമഛന്നം = രോമങ്ങളാൽ മറയ്ക്കപ്പെട്ടത്. ലോമം = രോമം. ഛന്നം = മറയ്ക്കപ്പെട്ടത്. ഒട്ടുതെക്കായിട്ടുള്ളോരമ്പലം = അല്പം തെക്കുള്ള ഒരു ക്ഷേത്രം (നീണ്ടകരയ്ക്കടുത്തുള്ള പരിമണത്തമ്പലം). പരിമണത്തു ക്ഷേത്രോത്സവത്തോടനുബന്ധിച്ചുള്ള കെട്ടുക്കുതിരയെടുപ്പിനു പോയിവരട്ടോ എന്നാണ് കുമ്പളം ചോദിച്ചത്. 1099 മേടം 23-ാം തീയതി (1924 മേയ് 5) രാവിലെയായിരുന്നു ഈ സംഭവം. 'കാരണോരോതും കാര്യം........................ എന്തായാലും = 'കാരണവർ പറയുന്നതു സത്യമായി ഭവിക്കും. വൈകുന്നേരമായാൽ എന്തായാലും പോകാൻ പറ്റുകയില്ല. ഒട്ടു തെക്കുള്ള ഒരമ്പലം വരെപ്പോകണം; വൈകുന്നേരത്തു പോകാൻ ഒരുകയില്ല.' എന്നാണല്ലോ കുമ്പളം പറഞ്ഞത്. വൈകുന്നേരത്തു പോകാൻ എന്തായാലും ഒക്കുകില്ലെന്ന സ്വാമിയും പറയുന്നു. വൈകുന്നേരം നാലുമണിക്ക് താൻ സമാധിയാകുമെന്ന് സ്വാമിക്കറിയാം. അതുകൊണ്ടാണ് വൈകുന്നേരം പോകാനൊക്കുകയില്ലെന്നും കാരണവർ പറഞ്ഞവാക്യം സത്യമായിത്തീരുമെന്ന് സ്വാമികൾ മറുപടി പറഞ്ഞത്. ബ്രഹ്മശ്രീലയം പ്രാപിച്ചീടും = ബ്രഹ്മശ്രീയിൽ - ബ്രഹ്മവിഭൂതിയിൽ - ലയിക്കുന്ന. പ്രയാണത്തിൻ കാര്യം = സഞ്ചാരത്തിന്റെ കാര്യം. സന്ത്യജിച്ചു = ഉപേക്ഷിച്ചു. ശയ്യാധിവാസം ചെയ്താൻ = കിടക്കയിൽ കിടന്നു.

നട്ടുവം = നാട്യം (നാടകം)

മൂന്നാമെണ്ണം = മൂന്നെണ്ണം - മൂന്നുപ്രാവശ്യം മണി മൂന്നടിച്ചു എന്നു സാരം. കക്ഷ്യ = മുറി. സ്വാമിയെ ശ്രദ്ധിച്ചുകൊള്ളണം എന്ന് അറിയിക്കുകയാണെന്നു തോന്നുമാറ് മുറിയ്ക്കകത്തെ മണി മൂന്നു പ്രാവശ്യം ശബ്ദിച്ചു. കുച്ചകം = ചെറിയ മുറി. (സ്വാമികൾ പള്ളിശയനം കൊള്ളുന്ന മുറി) തയ്യിൽ = തയ്യിൽ കൃഷ്ണപിള്ള. പന്മന ആശ്രമത്തിനു സമീപം താമസിക്കുന്ന ഇദ്ദേഹമായിരുന്നു അന്ന് വായനശാലയുടെ സെക്രട്ടറി. പദ്മനാഭനെ = സ്വാമികളുടെ ശുശ്രൂഷകനായ പദ്മനാഭപ്പണിക്കരെ. തൽപ്പുരോഭാഗത്തായിട്ട് = അദ്ദേഹത്തിന്റെ (ചട്ടമ്പിസ്വാമികളുടെ മുമ്പിലായിട്ട്). തന്നിയോഗത്തിൻവണ്ണം = അദ്ദേഹത്തിന്റെ (സ്വാമികളുടെ) നിയോഗം (കല്പന) അനുസരിച്ച്. ഉത്സംഗവര്യൻ = സന്യാസിശ്രേഷ്ഠൻ (ചട്ടമ്പിസ്വാമികൾ) പദ്മാസനത്തിൽപ്പൂകീട്ട് = പദ്മാസനത്തിൽ പ്രവേശിച്ചിട്ട് (പദ്മാസനത്തിലിരുന്നിട്ട്). ഉത്സംഗദേശേ = മടിത്തട്ടിൽ. ഉത്താനപാണിദ്വന്ദ്വം = മലർത്തിയ രണ്ടു കൈയും. പദ്മാസനം ബന്ധിച്ചിരുന്നിട്ട് തന്റെ രണ്ടു കൈയും മലർത്തി മടിയിൽ വച്ചു എന്നർത്ഥം ഊർദ്ധ്വരേതസ്സ് = ഇന്ദ്രിയനിഗ്രഹം ചെയ്തവൻ (ബാഹ്യവും ആഭ്യന്തരവുമായ സർവേന്ദ്രിയങ്ങളേയും അടക്കിയവൻ) അത്യുൽക്രാന്തൻ = അതി + ഉൽക്രാന്തൻ = നല്ല വണ്ണം വിട്ടു പിരിഞ്ഞവൻ. (ശരീരമുൾപ്പെടെയുള്ള എല്ലാ ബന്ധങ്ങളിൽ നിന്നും വിട്ടുപിരിഞ്ഞവനായി ഉർദ്ധ്വച

ക്ഷുസ്സ് = ഭ്രൂമധ്യത്തിൽ (പുരികങ്ങളുടെ മദ്ധ്യത്തിൽ) ഉറപ്പിച്ച ദൃഷ്ടിയോടുകൂടിയവൻ ശ്രീലമാം = ഐശ്വര്യകരമായ (ഈശ്വരസംബന്ധിയായ എന്നു അർത്ഥം പറയാം.) മൂലാധാരസ്ഥാനത്ത് = മൂലാധാരത്തിൽ. ഗുദലിംഗങ്ങളുടെ മദ്ധ്യത്തിൽ ത്രികോണാകൃതിയിലുള്ള ഭാഗമാണ് മൂലാധാരം. ബ്രാഹ്മരൂപമായ പ്രാണന് മൂലവും ആധാരവുമായതു കൊണ്ടാണ് മൂലാധാരം എന്നു പറയുന്നത്. മൂലാധാരത്തിൽ നാലുദലമുള്ള താമരപ്പൂവിൽ മൂന്നരച്ചുറ്റുള്ള സർപ്പത്തിന്റെ ആകൃതിയിൽ അധോമുഖിയായി പ്രാണഭാവം സ്ഥിതി ചെയ്യുന്നുവെന്ന് വേദാന്തശാസ്ത്രം. ചക്രീഭാവേ = സർപ്പത്തിന്റെ രൂപത്തിൽ ചക്രി = സർപ്പം (പാമ്പ്). ലാലസിച്ചീടും = ഉല്ലസിക്കുന്ന ജീവാംശത്തിനെ = പ്രാണഭാവത്തെ. സമ്യക്കായി = വഴിപോലെ (വേണ്ടപോലെ) മന്ദമായ് = സാവധാനത്തിൽ, ആരാധാര സ്ഥാനോപവേശം ചെയ്ത് = ഷഡാധാരങ്ങളിൽ പ്രവേശിപ്പിച്ച്. മൂലാധാരം, സ്വാധിഷ്ഠാനം, മണിപൂരകം, അനാഹതം, വിശുദ്ധി, ആജ്ഞ ഇവയാണ് ഷഡധാരചക്രങ്ങൾ. അത്യന്തമായുൽഭാസിക്കും = നല്ല പോലെ പ്രകാശിക്കുന്ന. ബ്രഹ്മരന്ധ്രം = ഉച്ചി. ഉച്ചിയിൽ ആയിരം ദലമുള്ള താമരപ്പൂവിന്റെ ആകൃതിയിലാണ് ബ്രഹ്മരസം സ്ഥിതിചെയ്യുന്നത്. ഇത് അധോമുഖമായി വർത്തിക്കുന്നു. ഇതിന്റെ മദ്ധ്യത്തിലുള്ള കർണ്ണികയ്ക്ക് ചിച്ചന്ദ്രമണ്ഡലം എന്നാണ് പേര്. മൂലാധാരണത്തിൽ അധോമുഖിയായിരിക്കുന്ന പ്രാണാംശമായ കുളകുണ്ഡലിനിയെ, യോഗി സാധനകൊണ്ട് ഊർദ്ധ്വമുഖിയായി സുഷുമ്നാരന്ധ്രത്തിലൂടെ, ഷഡാധാരചട്ടങ്ങളെ ഭേദിച്ചുയർത്തി ചിച്ചന്ദ്രമണ്ഡലത്തിൽ എത്തിക്കുന്നു. അപ്പോൾ അവിടെയുള്ള അകുളകുണ്ഡലിനിയുമായി അതു ലയിക്കുന്നു. ഈ ഉഭയ യോഗം കൊണ്ട് അമൃതവർഷമുണ്ടാകുമത്രേ. ഇതാണ് യോഗിക്കുണ്ടാകുന്ന ബ്രഹ്മാനന്ദം. ആ ജീവൻ ബ്രഹ്മരന്ധ്രം വിട്ടുകഴിയുമ്പോൾ ജീവന്മുക്തി കൈവരുന്നു. നിത്യശൈവത്വശ്രീതൻ സാമരസ്യത്തിൽ പൂന്തേൻ = നിത്യമായ ശിവത്വവിഭൂതിയുടെ സമരസമായ പുന്തേൻ - അത്യന്തം സ്വാദേറിയ ശിവത്വാനുഭൂതി. ആ അനുഭൂതിയെ പുന്തേനായി കല്പിച്ചിരിക്കുന്നു. എത്രയും പീത്വാ = ആവോളം പാനം ചെയ്തിട്ട്. ആനന്ദാകാരനായ് മാറി = ആനന്ദസ്വരൂപനായിത്തീർന്നു. നിർമ്മലാത്മാവായ് = ശുദ്ധാത്മാവായി ആത്മാകാരനായ് = ആത്മരൂപിയായി. സംവിദ്രൂപബ്രഹ്മമായ് = സംവിത്ത് + രൂപ + ബ്രഹ്മമായ് = പ്രജ്ഞാനസ്വരൂപമായ ബ്രഹ്മമായി. വിദ്യോതിച്ചു = പ്രകാശിച്ചു.

ഉൾത്താപം = ദുഃഖം ഉത്ഥാനം ചെയ്ത് = എഴുന്നേറ്റ് പീയുഷവർഷം = അമൃതമഴ. അപ്രമേയാഭം = വർദ്ധിച്ച ശോഭയോടുകൂടി അപ്രമേയം = അളക്കത്തക്കതല്ലാത്തത് . കല്യാണമേഘം = മംഗലമേഘം. തൽസുധാസാരംസർവം = അതിന്റെ അമൃതസാരം മുഴുവൻ. ചിൽപ്പരാകാശ ജ്യോതിഷം കാണ്ഡം = ചിദാകാശത്തിലെ പ്രകാശഭൂഗോളം ഉൽഭാസിപ്പൂ = വിളങ്ങുന്നു. ഭൂമാവതാരം ചെയ്ത = ഭൂമൗ + അവതാരം ചെയ്ത = ഭൂമിയിൽ അവതരിച്ച. ഈശാനദേവൻ = പരമശിവൻ നിസ്വമായീടും ദേഹം = തന്റേതല്ലാത്ത ദേഹത്തെ. കൈവല്യാഭം = മോക്ഷാഭമായ സ്വസ്വമാം രൂപം = സ്വന്തംരൂപം. വേദത്തിനു വന്ന അപചയം മാറ്റി, അതിനെ സർവാനുഗ്രഹകരമാക്കിത്തീർക്കാൻ ഭൂമിയിലവതരിച്ച ശിവനാണ് ചട്ടമ്പിസ്വാമികൾ എന്നാണല്ലോ ഈ പുരാണത്തിൽ ഗ്രന്ഥകാരൻ പറയുന്നത്. അവതാരോദ്ദേശ്യം പൂർത്തിയാക്കിയപ്പോൾ, അതിനുവേണ്ടി സ്വീകരിച്ച തന്റേതല്ലാത്ത മനുഷ്യശരീരം കൈവെടിഞ്ഞു, കൈലവ്യാഭമായ തന്റെ ബ്രഹ്മസ്വരൂപം പരമശിവൻ പ്രാപിച്ചു എന്നു സാരം ചിദ്രൂപൻ = ജ്ഞാനസ്വരൂപൻ. ശർവൻ = ശിവൻ. നിസ്തുലോത്സംഗൻ = അതുല്യനായ സന്യാസി. നിർമ്മമാൻ = മമതയറ്റവൻ. നിർദ്ധൂതാഘൻ = പാപങ്ങൾ മാറിയവൻ. നിർദ്ധൂതം = ത്യജിക്കപ്പെട്ടത്. നിഷ്പന്നയോഗൻ = ഈശ്വരയോഗം സിദ്ധിച്ചവൻ. നിഷ്പന്ന = ഉണ്ടായ (സാധിക്കപ്പെട്ട) നിഷ്ഠൻ =

നിഷ്ഠയോടുകൂടിയവൻ നിഷ്പിഷ്ടതാ പോപേതൻ = താപത്രയങ്ങളെ നശിപ്പിച്ചവൻ നിഷ്പിഷ്ട = പൊടിക്കപ്പെട്ട. നിഷ്പിഷ്ട+താപ+ഉപേന്ദ്രൻ. നിഷ്ഫാരാ = അതിരില്ലാത്ത നിർദ്ധൗത നിശ്ശേഷാശാൻ = എല്ലാദിക്കുകളെയും വെളിപ്പിച്ചവൻ നിർദ്ധൗത = നല്ലപോലെ വെളുപ്പിക്കപ്പെട്ട ആശ = ദിക്ക്. നിർല്ലേപാഢ്യൻ = സന്യാസിശ്രേഷ്ഠൻ. നിഷ്ണാതൻ (സമർത്ഥൻ). നിർഭോഗചേതോരമ്യൻ = ഭോഗവാസനകളില്ലാത്ത ചേതസ്സോടു കൂടി ശോഭിക്കുന്നവൻ. നിർഭോഗ = ഭോഗങ്ങളിൽ താത്പര്യമില്ലാത്ത നിത്യാനിത്യഭേദജ്ഞൻ = ഇന്നതു നിത്യം, ഇന്നത് അനിത്യം എന്നുള്ള ഭേദങ്ങൾ അറിഞ്ഞവൻ. നീഥൻ = നയിക്കുന്നവൻ. (ജനമനസ്സുകളെ നല്ലമാർഗ്ഗത്തിലേക്കു നയിക്കുന്നവൻ). ബ്രഹ്മാകാരം = ബ്രഹ്മസ്വരൂപം. രാജിക്കുന്നു = പ്രകാശിക്കുന്നു.

വിശ്വവേദസ്സാം മുത്തേ = സർവജ്ഞനായമുത്ത്. വിശ്വവേദസ്സ് = സർവജ്ഞൻ. ഋഷിയെന്നും ഈ പദത്തിനർത്ഥമുണ്ട്. ചിദ്രൂപസത്ത് = ജ്ഞാനസ്വരൂപത്തിന്റെ സാരസർവസ്വം. ചിത്ക്കലാകാശം = ജ്ഞാനാകാശം പ്രദ്യോതനാഭശ്രീ = സൂര്യശോഭയുടെ ഐശ്വര്യം. പ്രദ്യോതനൻ = സൂര്യൻ ചട്ടമ്പിസ്വാമികളെ ജ്ഞാനാകാശത്തിലെ തിളങ്ങുന്ന സൂര്യനായി കല്പിച്ചിരിക്കുന്നു. ചട്ടമ്പിസ്വാമികൾ. ശിവാവതാരമായതുകൊണ്ടാണ് സമാധിസ്ഥിതനായ സ്വാമികളെ 'ശങ്കരാ, ശംഭോ' എന്നു വന്ദിക്കുന്നത്.

വീതായാസം = പ്രയാസം കൂടാതെ. തത്തതൻ മാർഗ്ഗത്താലേ = ശുകമാർഗ്ഗത്തിലൂടെ അദ്ധ്യാത്മശാസ്ത്രപ്രകാരം, ശുകമാർഗ്ഗമെന്നും പിപീലികാമാർഗ്ഗമെന്നും മോക്ഷമാർഗ്ഗം എന്നും രണ്ടു തരത്തിലുണ്ട്. ശുകമെന്നാൽ കിളി. ഒരു വലിയ മരത്തിനു മുകളിലിരിക്കുന്ന കനി ആസ്വദിക്കാൻ ശുകത്തിന് ഒരു കുതിപ്പ് മതി. ഏതാനും നിമിഷംക്കൊണ്ട് അതിന് ഫലം ലഭിക്കും. പിപീലികയെന്നാൽ ഉറുമ്പ് എന്നാണർത്ഥം. ഉറുമ്പിന് ആ കനി അനുഭവിക്കണമെങ്കിൽ വളരെ ദിവസംകൊണ്ടേ അവിടെ എത്താനൊക്കുകയുള്ളൂ. ഇതുപോലെ മോക്ഷ ഫലം ഈ ജന്മത്തിൽത്തന്നെ അനുഭവിക്കാൻ കഴിയുന്നതാണ് ശുകമാർഗ്ഗം. ഇതിന് സദ്യോമുക്തി എന്നും പേരുണ്ട്. പിപീലികയെ (ഉറുമ്പ്) പോലെ വളരെക്കാലത്തെ - പലജന്മങ്ങളിലെ - ശ്രമഫലമായ മോക്ഷഫലം ലഭിക്കുന്നത് പിപീലികാമാർഗ്ഗം. ക്രമമുക്തിയെന്നും ഇതിനു പേരുണ്ട്. ശുകമാർഗ്ഗമുക്തി അഥവാ സദ്യോമുക്തിയാണ് ചട്ടമ്പിസ്വാമികൾക്കുണ്ടായത്. നിർവാണത്തിൽ = മോക്ഷത്തിന്റെ നീരജത്തേൻ = താമരത്തേൻ യോഗികൾക്കും = മഹായോഗികൾക്കുപോലും. ദുഷ്ക്കരം = പ്രയാസം.

നിത്യാഖണ്ഡമാമാനന്ദം = നിത്യവും അഖണ്ഡവുമായ ആനന്ദം. ഏതന്മുക്തിസ്ഥാനം = ഏതത് + മുക്തി + സ്ഥാനം = മുക്തിയുടെ ഈ അവസ്ഥ. ക്രമമുക്തി, ജീവന്മുക്തി, വിദേഹമുക്തി എന്ന് മുക്തിയെ അദ്ധ്യാത്മശാസ്ത്രം മൂന്നായി തിരിച്ചിരിക്കുന്നു. വൈദേഹാഖ്യം മുക്തി = വിദേഹമുക്തി "നാഭിജന്മാവ് = ബ്രഹ്മാവ് വാസനാനാശം = ജീവവാസനകൾ ഇല്ലാതാവുക. വാസനാനാശവും, മനോനാശവും ഉണ്ടായാലേ ജീവൻ സ്വതന്ത്രമാവുകയുള്ളൂ എന്ന് അദ്ധ്യാത്മശാസ്ത്രഗ്രന്ഥങ്ങൾ പറയുന്നു. ഈശ്വരീയാഭം സത്താമാത്രനായ് = ഈശ്വരാവസ്ഥ പ്രാപിച്ചവനായി. നിത്യനിർഭാസം നിത്യാനന്ദമാം ബ്രഹ്മാഭിഖ്യം വസ്തു = എന്നും പ്രകാശിക്കുന്നതും നിത്യാനന്ദരൂപവുമായ ബ്രഹ്മമെന്ന വസ്തു. ആത്മാനന്ദ പ്രീതി = ആത്മാവിനുണ്ടാകുന്ന ആനന്ദാനുഭവം.

കാരണാകാരം = കാരണശരീരം, സ്ഥൂലം, സൂക്ഷ്മം, കാരണം എന്ന് മനുഷ്യർക്ക് മൂന്നു ശരീരമുണ്ട്. പഞ്ചേന്ദ്രിയസംയുക്തമായ ബാഹ്യശരീരം സ്ഥൂലം, മനസ്സ്, ബുദ്ധി, ചിത്തം, അഹങ്കാരം തുടങ്ങിയ പതിനെട്ടു ആന്തരാവയങ്ങളോടുകൂടിയ ശരീരം സൂക്ഷ്മ

ത്തിനും. ഈശ്വരയോഗത്തിനും, പഞ്ചഭൂതാത്മകമായ സ്ഥൂലശരീരത്തിനും കാരണമാകുന്ന ആന്തരമായ മൂലശരീരം, കാരണശരീരം. ഈ കാരണശരീരം പുഷ്ടമായാലേ ഈശ്വരയോഗം കിട്ടു. അല്ലെങ്കിൽ വീണ്ടും അതു ജന്മങ്ങൾക്കു കാരണമായി ഭവിക്കും. യോഗത്തിന്റെ പ്രഭാവംകൊണ്ടു വാസനാക്ഷയവും മനോനാശവും സംഭവിക്കുമ്പോൾ, യോഗിക്ക് സൂക്ഷ്മശരീരവും കാരണശരീരവും ഇല്ലാതാകുന്നു. പ്രാരബ്ധകർമ്മഫലഭോക്താവായ ജീവന്റെ വാഹനമായ സൂക്ഷ്മശരീരം അപ്പോഴും നശിക്കാതെ നില്ക്കുന്നു. പ്രാരബ്ധകർമ്മവിഛേദം വരുമ്പോൾ സ്ഥൂലശരീരവും ഇല്ലാതാകുന്നു. കായോപാധിയിൽക്കൂടി പ്രകാശിച്ച ജീവൻ അപ്പോൾ മുതൽ സ്വതന്ത്രനും മുക്തനുമാകുന്നു. ഇതാണ് മോക്ഷാവസ്ഥ. നിർമ്മൂലമായിത്തീരുക = വേരറ്റു പോവുക വൈദേഹം = വിദേഹമുക്തി (വിദേഹത്തെ സംബന്ധിച്ചത്). ആയത്തമാകും = പ്രാപിക്കുന്നതായ സമ്യക് ജ്ഞാനം = ശരിയായ ജ്ഞാനം (പരമാർത്ഥ ജ്ഞാനം) ഉണ്മ = സത്യം വിഷ്ടപം = ലോകം. കായം കൈക്കൊണ്ട = ശരീരമെടുത്ത ഏകവട്ടം = ഒരു പ്രാവശ്യം ദിവ്യാനുഭവത്തെ പ്രാപിക്കാൻ. സംഗൂഢാത്മപ്രസ്ഥാനം = രഹസ്യമായ ആത്മപ്രസ്ഥാനം ആത്മപ്രസ്ഥാനം = ആത്മാവിനെ സംബന്ധിച്ചുള്ള പ്രസ്ഥാനം പ്രസ്ഥാനം = പദ്ധതി.

കർത്തൃത്വഭോക്തൃത്വാദികേശത്തിനാധാരസ്ഥം = കർത്തത്വം (കർത്താവായിരിക്കുകയെന്ന അവസ്ഥ - കർമ്മം ചെയ്യൽ) ഭോക്തൃത്വം (ഭോക്താവിയിരിക്കുക - കർമ്മഫലം ഭുജിക്കുക എന്ന അവസ്ഥ) മുതലായ ദു:ഖങ്ങൾക്ക് കാരണമായ. ചിത്തധർമ്മം = മനസ്സിന്റെ പ്രവൃത്തികൾ. മനസ്സിന്റെ കല്പനയനുസരിച്ച് ഇന്ദ്രിയങ്ങൾ നടത്തുന്ന വ്യാപാരമാണ് കർമ്മം. ആ കർമ്മം ചെയ്യുമ്പോൾ ജിവന് കർത്തൃത്വമുണ്ടാകുന്നു. കർമ്മമനുസരിച്ചുള്ള ഫലമനുഭവിക്കുന്നോ ജിവൻഭോക്താവായി അവിടെ ഭോക്തൃത്വമുണ്ടാകുന്നു. ഈ കർത്തൃത്വത്തിനും, ഭോക്തൃത്വത്തിനും കാരണം ചിത്തധർമ്മം തന്നെ. ആ ചിത്തധർമ്മം സമ്പൂർണ്ണമായി ഇല്ലാതാകുന്നത് ആണ് ജീവൻ അനുഭവിക്കുന്ന മുക്തി. കാരണം. അവിടെ കർമ്മവുമില്ല, അകർമ്മവുമില്ല. കർത്താവുമില്ല ഭോക്താവുമില്ല. അവയിൽ നിന്നു സ്വതന്ത്രനായ ജീവൻ മാത്രമേയുള്ളൂ. നിത്യമാം ബ്രഹ്മസ്ഥാനം = നിത്യമായ ബ്രഹ്മഭാവാവസ്ഥ പാരികാംക്ഷിത്വം = തപസ്വിത്വം. ദുഃഖാപഹത്വം = ദുഃഖമില്ലായ്മ. സംവിദ്രക്ഷണം = ജ്ഞാനസംരക്ഷണം നിത്യമാം സൗഖ്യസ്ഥാനാവാപ്തി = സനാതനമായ പരമാനന്ദ (ബ്രഹ്മാനന്ദ) പ്രാപ്തി നിസ്തന്ദ്രം = ഇളക്കമില്ലാത്തത്. (ഉണർവുള്ള) ദുസ്ഥസംസാരം = ദുഃഖകരമായ സംസാരം (പ്രാപഞ്ചിക ദുഃഖം) ആത്മസംയോഗം = ആത്മസ്വരൂപമായ ബ്രഹ്മത്തോടുള്ള ചേർച്ച. സൂക്ഷ്മാകാരം = സൂക്ഷ്മശരീരം. പ്രാരബ്ധകർമ്മോൽ ഭൂതം = പ്രാരബ്ധകർമ്മങ്ങളാലുണ്ടായത്. ആജന്മക്കാലത്തോളം = ജിവിച്ചിരിക്കുന്നിടത്തോളം കാലം നിത്യമായുൽഭാസിക്കും = ശാശ്വതമായിപ്രകാശിക്കുന്ന ഉദ്യോതിക്കും = പ്രകാശിക്കുന്ന സച്ചിദാനന്ദാകാരം = ബ്രഹ്മസ്വരൂപം

ചിദ്രൂപം = ജ്ഞാനസ്വരൂപം. സജ്ജനൗഘം =സജ്ജന + ഓഘം സജ്ജനസമൂഹം ഓഘം = കൂട്ടം മർത്യാം ബോധി = മനുഷ്യക്കടൽ. നിത്യാനന്ദപ്രാണൻ = നിത്യാനന്ദം അനുഭവിക്കുന്ന ജീവൻ അന്ത്യാഭിവാദ്യം = അന്തിമമായ വന്ദനം ദൃശ്യം =കാഴ്ച യോഗിയ്ക്കാസ്ഥാനമുണ്ടാക്കീടാൻ = ചട്ടമ്പിസ്വാമികളുടെ സമാധിപ്രതിഷ്ഠയ്ക്കുള്ള സ്ഥാനം കാണാൻ കുമ്പളം വരുത്തിയത്. രണ്ടുപേരും പ്രശ്നം വച്ചപ്പോൾ തെളിഞ്ഞത് ഒരേ സ്ഥാനം തന്നെ. ചിത്രകൂടമിരിക്കുന്ന സ്ഥാനം. ഈ സംഭവം നടക്കുന്നതിനു പതിനൊന്നുമാസം മുമ്പ്, കുമ്പളത്തോടൊപ്പം, സർപ്പക്കാവായ പന്മനക്കാവു ചുറ്റിനടന്നു കാണുമ്പോൾ, ഇതു സമാധിക്കു പറ്റിയ സ്ഥാനമാണെന്ന് പറഞ്ഞുകൊണ്ട് ചട്ടമ്പിസ്വാമികൾ വടിത്തുമ്പുകൊണ്ട് തൊട്ടുകാണിച്ച ചിത്രകൂടത്തിന്റെ അതേ സ്ഥാനം

തന്നെയാണ് ഇപ്പോൾ ജ്യോത്സ്യന്മാരുടെ പ്രശ്നങ്ങളിലും തെളിഞ്ഞത്. സർപ്പാവാസമാം കൂടം = സർപ്പത്തിന്റെ അധിവാസ കേന്ദ്രമായ ചിത്രകൂടം. നിർഭയാത്മാവ് = ഭയമില്ലാത്തവൻ ഏകൻ = ഒരുവൻ വിളവംകോട്ടുകാരനായ ഒരു വിദ്യാധിരാജഭക്തൻ. നിർഭരാത്മാവ് = കൂലി വാങ്ങാതെ ജോലിചെയ്യുന്നവൻ ഇപ്പരാത്മാവിന്നായി = പരമാത്മരൂപം പ്രാപിച്ച ശ്രീ ചട്ടമ്പി സ്വാമിക്കുവേണ്ടി. പാപാഭാസമാം പുണ്യം = പാപമെന്നു തോന്നുന്ന പുണ്യം. കച്ഛഭൂവാമസ്ഥാനം = ചതുപ്പുനിലമായ ആ സ്ഥലം. സ്വച്ഛഭൂ = ചെളിയില്ലാത്ത ഭൂമി ചിത്രകൂടമിരിക്കുന്ന സ്ഥലം അക്കാലത്ത് ചതുപ്പുതറയായിരുന്നു.

കൂപാഗ്രത്തിങ്കൽ =കിണറിന്റെ മേൽഭാഗത്ത്. വായ്ക്കല്ല് = കിണറിനു ചുറ്റും കെട്ടുന്ന ചെറുമതിലിന്റെ ഏറ്റവും മുകൾഭാഗത്തിരിക്കുന്ന കല്ലുകൾ. രാത്രൗ = രാത്രിയിൽ. വെൺമണൽ പ്രസ്താരത്താൽ = വെൺമണൽ വിരിച്ച്. ചട്ടമ്പിസ്വാമികൾ സമാധിയടഞ്ഞ വായനശാലയിൽ നിന്നും ഉദ്ദേശം ഇരുന്നൂറടി കിഴക്കുമാറിയാണ് പന്മനക്കാവ്. (ഇപ്പോഴത്തെ പന്മന ആശ്രമം) വായനശാലമുതൽ കാവുവരെയുള്ള നടപ്പാതമുഴുവൻ വെള്ള മണൽ വിരിച്ചു മനോഹരമാക്കി. പ്രസ്താരം = വിരിക്കൽ

മണ്ഡനം ചെയ്താൽ = അലങ്കരിച്ചു. മണ്ഡനം = അലങ്കാരം. ഓരമെല്ലാവും = നടപ്പാതയുടെ ഇരുവശവും.

പ്രത്യുഷസ്സ് = പ്രഭാതം. ദിവ്യാരാവങ്ങൾ = മംഗലശബ്ദങ്ങൾ . ഭവ്യൻ - മംഗലസ്വരൂപം. ഭക്തസന്ദോഹം = ഭക്തന്മാരുടെ കൂട്ടം. തന്മനയ്ക്കുള്ളിൽ = പന്മനക്കാവിന്റെ അതിരിനുള്ളിൽ. ആകുഞ്ചിതാംഘ്രി ദ്വന്ദ്വക്ഷിപ്തരായ് =താഴോട്ടുവളയ്ക്കപ്പെട്ട പാദങ്ങളോടുകൂടിയവരായി. (പാദങ്ങൾ പൊന്തിച്ചു നിന്ന്). ആ കൂഞ്ചിതം = വളയ്ക്കപ്പെട്ട. അംഘ്രിദ്വന്ദ്വം = പാദദ്വയം ക്ഷിപ്ത = വയ്ക്കപ്പെട്ട. ഉദ്വഹന്മാർ = (ചപ്രം) വഹിക്കുന്നവർ. ഗദ്ഗദോപേതം = ഗദ്ഗദത്തോടുകൂടി. ആയസംരേണസ്തോമം = ഇരുമ്പുപൊടികൾ.

പൂഗം = പാക്ക്, താംബൂലം = വെറ്റ. കേരം = തേങ്ങ. രംഭാപൂതപത്രം വൃത്തിയുള്ള വാഴയില. രംഭ = വാഴ. പൂതം = ശുദ്ധമായ പത്രം = ഇല. കഴുകിവൃത്തിയാക്കിയ തുമ്പിലയിൽ വെറ്റയും, പാക്കും, നാളികേരവും, ഏഴുനാളത്തിൽ കത്തി ജ്വലിക്കുന്ന നിലവിളക്കും, സമാധിപ്രതിഷ്ഠാസ്ഥാനത്തു കെട്ടിയ യാഗപ്പുരയിൽ ഒരുക്കിവച്ചിരിക്കുന്നു. താഴത്ത് = നിലവിളക്കിന്റെ താഴെയായി. ദേവധൂപത്തിൻ ഗന്ധം = സാമ്പ്രാണിപ്പുകയുടെ വാസന. ദേവധൂപം = സാമ്പ്രാണി. കല്ലറക്കെട്ട് = സമാധിയിരുത്താൻ കെട്ടിയുണ്ടാക്കിയ കല്ലറ. ചാരത്ത് = സമീപത്ത്. ആസീനരായി = ഇരുന്ന്. ചൊല്ലെഴും നിർല്ലേപന്മാർ = പേരുകേട്ട സന്യാസിമാർ. (അറിയപ്പെടുന്ന സന്യാസിമാർ). ചൊല്ലെഴും = പേരുകേട്ട. നിർല്ലേപന്മാർ = സന്യാസിമാർ...ഹോമഗാരേ = ഹോമത്തിനുവേണ്ടി ഒരുക്കിയ പുരയിൽ.

സംയതന്മാർ = മനസ്സിനെ അടക്കിയവർ. സമ്യഗ്ദ്ദർശനാ രൂഢന്മാർ = സമ്യഗ്ദർശനത്തിലേക്ക് ഉയർത്തപ്പെട്ടവൻ. സമ്യഗ്ദർശനം = നശിക്കുന്നതേത്, നശിക്കാത്തതേത് എന്ന ബോധത്തിന്റെ സാക്ഷാത്കാരം. അങ്ങനെയുള്ള ദർശനത്തിലേയ്ക്ക് ഉയർത്തപ്പെട്ടവൻ. ആരൂഢ = ഉയർത്തപ്പെട്ട. ദിവ്യാകാരം = ദിവ്യശരീരം. ഭവ്യമാം = മംഗലകരമായ. കർപ്പൂരത്തിൻരേണു = കർപ്പൂരപ്പൊടി = ചന്ദ്രസംജ്ഞം = കർപ്പൂരം. ഇക്കർമ്മ സായൂജ്യം = സമാധിയിരുത്തുന്നു എന്ന കർമ്മത്തിന്റെ പുണ്യം. ശങ്കരാനന്ദസ്വാമി - നീണ്ടകരയിൽ വസിച്ചിരുന്ന ദേവ്യുപാസകനായ ഒരു സന്യാസി. ഇദ്ദേഹമാണ് സമാധിപ്രതിഷ്ഠാ കർമ്മങ്ങൾ ചെയ്തത്. ശർവലിംഗത്തിൻ രൂപസ്ഥാനം = ശിവലിംഗ

പ്രതിഷ്ഠ. ശങ്കരാകാരധ്യാനോത്തീർണ്ണചേതസ്സ് = ശങ്കരന്റെ (ശിവന്റെ) ആകാര ധ്യാനം കൊണ്ട് (സ്വരൂപ ധ്യാനം കൊണ്ട്) ഉത്തീർണ്ണമായ (കടക്കപ്പെട്ട-സംസാര സാഗരം കടന്ന) ചേതസ്സോട് (മനസ്സോടു കൂടിയവൻ) - ശങ്കര ധ്യാനം കൊണ്ട് ലൗകിക മോഹങ്ങളെ കടന്നവൻ. തുംഗനാം = മഹാനായ. ഭക്താനന്ദസ്വാമി = തൃപ്പൂണിത്തുറയ്ക്കടുത്ത് കുരിശുംമൂട്ടിലുള്ള ഭക്താനന്ദാശ്രമ സ്ഥാപകനായ ഒരു സന്യാസിവര്യൻ. 1924-ൽ പന്മനയിൽ സമാധിപ്രതിഷ്ഠ നടന്നു. അന്ന് ക്ഷേത്രമുണ്ടായിരുന്നില്ല. രാമകൃഷ്ണപിള്ള എന്നു പേരുള്ള ഒരു ബാലനായിരുന്നു അക്കാലത്ത് സമാധിത്തറയിൽ ഒരു വെളുത്ത പൂ വച്ച്, സന്ധ്യതോറും വിളക്കു കത്തിച്ചിരുന്നത്. ഏഴു വർഷം കഴിഞ്ഞ് 1931-ലാണ് സമാധിത്തറയ്ക്കു മുകളിൽ ഇന്നു കാണുന്ന ക്ഷേത്രം പണിഞ്ഞ്, ശിവലിംഗപ്രതിഷ്ഠ നടത്തിയത്. അന്നു മുതലാണ് സാധാരണ ക്ഷേത്രങ്ങളിലെപ്പോലെ രാവിലേയും വൈകുന്നേരവും നിത്യപൂജ ഏർപ്പെടുത്തിയത്. അത് ഇന്നും തുടർന്നുവരുന്നു.

തേവാരവിത്ത് = പൂജ അറിയാവുന്നയാൾ. കേശവാഭിമുഖ്യ ക്ഷോണീവാദ്ധ്യം = കേശവൻ എന്നു പേരുള്ള ബ്രാഹ്മണശ്രേഷ്ഠനെ - കേശവൻ ഇളയതിനെ. തിരുവനന്തപുരത്ത് കുളത്തൂർ ആശ്രമത്തിൽ നിന്നാണ് കുമ്പളത്തു ശംകുപ്പിള്ള ഇദ്ദേഹത്തെ കൊണ്ടുവന്നത്. ആശ്രമത്തിനടുത്ത് ഇദ്ദേഹത്തിന് വീടും പറമ്പും ദാനമായിക്കൊടുത്ത് പന്മനയിൽ സ്ഥിരമായി താമസിപ്പിച്ചു. 43 വർഷം ഇദ്ദേഹമാണ് പന്മന ആശ്രമത്തിലെ പൂജാകാര്യങ്ങൾ ഭംഗിയായി നിർവഹിച്ചിരുന്നത്. വിപ്രൻ = ബ്രാഹ്മണൻ. തേവാരകാര്യം = പൂജാകാര്യങ്ങൾ. കാര്യക്കാരനായ് = ചുമതലക്കാരനായി. അദ്വിജശ്രേഷ്ഠൻ = ആ ബ്രാഹ്മണശ്രേഷ്ഠൻ. കാലംചെയ്തതിനു ശേഷം = മരിച്ചതിനു ശേഷം. എത്രയും ഭക്ത്യാസാകം = വളരെ ഭക്തിയോടു കൂടി.

ഇക്ഷേത്രത്തിൽ = ഈ സമാധിക്ഷേത്രത്തിൽ. ചിത്ത നൈവേദ്യം = മനസ്സാകുന്ന നിവേദ്യം. ഭക്തർക്ക് ഈശ്വരനർപ്പിക്കാവുന്ന ഏറ്റവും നല്ല നൈവേദ്യം മനസ്സാണ്; ഭക്തിയാണ്.

വിശ്വവേദസ്സ് = സർവജ്ഞൻ. ഋഷിയെന്നും ഈ പദത്തിനർത്ഥമുണ്ട്. ചിദ്രൂപസത്ത് = ജ്ഞാനസ്വരൂപത്തിന്റെ സാരസർവസ്വം. നിത്യമാമാകാശഃ = പരാകാശം. ചിൽക്കലാദിത്യ ശ്രീ = ചിത്കലയാകുന്ന ആദിത്യന്റെ ശ്രീ - ചിദാകാശ സൂര്യൻ. ഉദ്ഭാസിക്കും = പ്രകാശിക്കുന്ന.

വിപ്രകീർണ്ണാഭം = വിടർത്തപ്പെട്ട ശോഭയോടുകൂടിയ. പന്മന ആശ്രമത്തിൽ ശ്രീ ചട്ടമ്പിസ്വാമികൾ സമാധിസ്ഥനായിരിക്കുന്നു എന്ന പുണ്യത്താൽ, ഇവിടുത്തെ ഓരോ മണൽത്തരിയും വിടർന്ന ആധ്യാത്മികതയുടെ തേജോബിന്ദുക്കളാണെന്നു സാരം. വിപ്രകീർണ്ണം = വിടർത്തപ്പെട്ട. ഓമനച്ചിന്നം = മനോഹരമായ ചിന്നം (അടയാളം). പഞ്ചമാരവം = പഞ്ചമസ്വരം. മഞ്ജുമാകന്ദസ്തോമൻ = മനോഹരമായ തേന്മാവുകളാൽ. മാകന്ദം = മാവുമരം. ഓലത്തുമ്പണിക്കൈയാൽ = ഓലത്തുമ്പുകളാകുന്ന മനോഹരമായ കൈകളാൽ. പന്മന ആശ്രമത്തിൽ, ചെന്തെങ്ങിന്റെ ഓലത്തുമ്പുകൾ കാറ്റടിയേറ്റിളകുന്നു. അതു കണ്ടാൽ, പൊൻകുടങ്ങളിൽ ദാഹ നീരേന്തി നില്ക്കുന്ന കേരവൃക്ഷങ്ങളാകുന്ന കന്യകകൾ, ആഗതരെ സ്വാഗതം ചെയ്ത് കൈയാട്ടി വിളിക്കുകയാണെന്നു തോന്നും. നിസർഗ്ഗാഭം = പ്രത്യേക ഭംഗിയേറിയത്.

ആത്മാകാരം = ആത്മസ്വരൂപം. നാസ്തികൻ = ഈശ്വരവിശ്വാസമില്ലാത്തവൻ. ആസ്തിക്യബോധം = ഈശ്വരബോധം

വിദ്യോതിക്കും = പ്രകാശിക്കുന്ന. വിദ്യാധിരാജസ്വാമീ വിശ്രുതോദന്തം = വിദ്യാധിരാജസ്വാമിയുടെ വിശ്രുതമായ ഉദന്തം. വിശ്രുതം = പ്രസിദ്ധം. ഉദന്തം = ചരിത്രം (കഥ). മർഷിച്ചുകൊണ്ടീടേണം = ക്ഷമിക്കണം. ആത്മദ്ധ്യാനപ്രസ്ഥനായ് = ആത്മദ്ധ്യാനത്തിൽ ഉറച്ചിരിക്കുന്നവനായിട്ട്.

## ശ്ലോകങ്ങൾ

1. മുനിനായകം = (മുനിനായകനും) ആത്മരൂപം = (ആത്മസ്വരൂപനും) വിദ്യാവിഹായൻ വിരാജിത ഭാനുബിംബം = (വിദ്യയാകുന്ന വിഹായസ്സിൽ - ആകാശത്തിൽ - വിരാജിക്കുന്ന - ശോഭിക്കുന്ന - ഭാനുബിംബവും - സൂര്യബിംബവും) സദ്യോവിമുക്തിഗതസത്തമ താപസേന്ദ്രം = സദ്യോമുക്തിയിൽ ഗതനായ -പ്രവേശിച്ച - സത്തമനായ - ശ്രേഷ്ഠനായ - താപസേന്ദ്രനും, സത്യസ്വരൂപം = (പരമാത്മസ്വരൂപനും) ഋഷിവംശകലേശം = (മഹർഷി - വംശ ചന്ദ്രനും, ആയ വിദ്യാധിരാജം = (വിദ്യാധിരാജ ഭഗവാനേ) ഈഡേ (സ്തുതിക്കുന്നു).

2. വിഭ്രാജമാനവദനാരുണ പങ്കജാഭ = വിഭ്രാജമാനമായ (വിളങ്ങിത്തിളങ്ങുന്ന) വദനമാകുന്ന (മുഖമാകുന്ന) അരുണ പങ്കജത്തിന്റെ (ചെന്താമരപ്പൂവിന്റെ) ആഭയോട് (ശോഭയോട്) കൂടിയവനും, വിഭ്രാണധൗതമുഖരോമമനോഭിരാമം = വിഭ്രാണമായ (ധരിക്കുന്നതായ അഥവാ വഹിക്കുന്നതായ) ധൗതമുഖരോമങ്ങളാൽ (വെളുത്ത മുഖരോമങ്ങളാൽ) മനോഭിരാമനും (ചേതോഹരനും) വിശ്വാന്തവിശ്രുതവിശേഷ ചരിത്രം = വിശ്വാന്തങ്ങളിൽ (ലോകാതിർത്തികളിൽപ്പോലും) വിശ്രാന്തമായ (വിശ്രമിക്കുന്നതായ) വിശേഷചരിത്രത്തോടുകൂടിയവനും, ഋഷിവംശകലേശം (ഋഷിവംശചന്ദ്രനുമായ) ഏനം വിദ്യാധിരാജം (ഈ വിദ്യാധിരാജനെ) ഈഡേ. (ഞാൻ സ്തുതിക്കുന്നു).

3. വിദ്രാവിതാഖിലവിമൂഢകുതാർക്കികൗഘം = വിദ്രാഖിതമായ (ഓടിക്കപ്പെട്ട അഥവാ തോൽപ്പിക്കപ്പെട്ട) വിമൂഢരായ (മൂഢന്മാരായ) കുതാർക്കികന്മാരുടെ (അസംബന്ധമായ തർക്കത്തിലേർപ്പെടുന്നവരുടെ) ഓഘത്തോട് (കൂട്ടത്തോടു) കൂടിയവനും - കുതർക്കത്തിനു വന്നവരെയൊക്കെ തോല്പിച്ചോടിച്ചവനും) വിദ്രോഹഭാവരഹിതം = (പ്രതികൂലഭാവമില്ലാത്തവനും - ആരോടും പ്രതികൂലഭാവമില്ലാത്തവനും) വിബുധാഭിവന്ദ്യം (വിബുധന്മാരാൽ - പണ്ഡിതന്മാരാൽ - അഭിവന്ദ്യനും) വിദ്യുല്ലതാവിലസിതാംഗവിഭൂതികാന്തം = വിദ്യുല്ലതികപോലെ (മിന്നൽക്കൊടിപോലെ) വിലസിതമായ (വിലാസമാനമായ) അംഗവിഭൂതികൊണ്ട് (ശരീരശ്രീകൊണ്ട്) കാന്തം (ശോഭിക്കുന്നവനും) ഋഷിവംശകലേശാ (ഋഷിവംശചന്ദ്രനും) ആയ വിദ്യാധിരാജം (വിദ്യാധിരാജ ഭഗവാനെ) ഈഡേ (ഞാൻ സ്തുതിക്കുന്നു.)

4. പദ്മാസനസ്ഥിതം = പദ്മാസനത്തിലിരിക്കുന്നവനും, അതീവ വിലാസനേത്രം = അത്യന്തം വിലാസവത്തായ കണ്ണുകളോടുകൂടിയവനും, ചിദ്രൂപമുദ്രിതമനോരമഹസ്തപദ്മം = ചിദ്രൂപം മുദ്രണം ചെയ്യപ്പെട്ടതും = ചിന്മുദ്രബന്ധിച്ചതും, മനോരമവും (മനോഹരവുമായ) ഹസ്തപദ്മത്തോടുകൂടിയവനും, ഭസ്മാഭിശോഭിതവിശാല ലലാടദേശം = ഭസ്മാത്താൽ = അഭിശോഭിതമായ = നല്ലവണ്ണം ശോഭിക്കുന്ന വിലാസമായ (വിസ്തൃതമായ) ലലാടദേശത്തോട് (നെറ്റിത്തടത്തോടു) കൂടിയവനും, ഋഷിവംശകലേശം (ഋഷിവംശ ചന്ദ്രനും) ആയ വിദ്യാധിരാജം (വിദ്യാധിരാജ ഭഗവാനെ) ഈഡേ (ഞാൻ സ്തുതിക്കുന്നു)

5. തത്ത്വസ്വരൂപം = തത്ത്വസ്വരൂപനും, അവികല്പസമാധിരൂപം = അവികല്പമായ - സംശയരഹിതമായ - സമാധിരൂപത്തോടുകൂടിയവനും, സദ്ബ്രഹ്മഭാവം (സത്തായിരിക്കുന്ന ബ്രഹ്മത്തിന്റെ ഭാവത്തോടുകൂടിയവനും) അതുലം (തുല്യതയില്ലാത്തവനും) വിനാകൃതാഘം (വിനാകൃതമായ - ഇല്ലാതാക്കപ്പെട്ട - അഘത്തോട് (പാപങ്ങളോടു) ജീവനും സത്യം (സത്യസ്വരൂപനും) സദാ ശിവമയം (എപ്പോഴും ശിവമയമായിരിക്കുന്നവനും - ശിവചൈതന്യം നിറഞ്ഞിരിക്കുന്നവനും, സമാഹിതാഢ്യം = യോഗിശ്രേഷ്ഠനും, ഋഷിവംശകലേശനുമായ വിദ്യാധിരാജഭഗവാനെ ഈഢേ (സ്തുതിക്കുന്നു).

6. നിർഭേദചിത്തം= ഭേദവിചാരമില്ലാത്ത മനസ്സോടുകൂടിയവനും, അതിരൂഢനിശാതബുദ്ധി = അതിരൂഢവും (നല്ലവണ്ണം ഉറച്ചതും, നിശാതനും (നിശിതവും) ആയ ബുദ്ധിവിലാസത്തോടുകൂടിയവനും, നിസ്സീമനിത്യ നിരവദ്യനിജപ്രഭാവം = നിസ്സീമവും - അതിരില്ലാത്തതും - നിത്യവും, നിരവദ്യവും - കുറ്റമറ്റതുമായ - സ്വന്തം പ്രഭാവത്തോട് - മഹത്വത്തോടു - കൂടിയവനും) നിഷ്പിഷ്ട ജന്മനികരം = നിഷ്പിഷ്ടമായ - നിശ്ശേഷണ പേഷണം ചെയ്യപ്പെട്ട - (പൊടിക്കപ്പെട്ട) ജന്മനികരത്തോടെ (ജന്മപരമ്പരയോടു) കൂടിയനും, - ജന്മമറ്റവനും, നിയതാത്മനിഷ്ഠം = നിയതമായ (നിശ്ചിതമായ) ആത്മനിഷ്ഠയോടു കൂടിയവനും, ഋഷിവംശകലേശനും ആയ വിദ്യാധിരാജം (വിദ്യാധിരാജഭഗവാനെ) ഈഢേ (ഞാൻ സ്തുതിക്കുന്നു).

7. അദ്വിതീയം = (അദ്വിതീയവും - ഒരിക്കലും രണ്ടാമത്തേതല്ലാത്തതും) ഹൃദ്യം = ഹൃദ്യമായതും, ആയ ത്വൽപ്പാദക പങ്കജസുധാരസം = ത്വൽ (അങ്ങയുടെ) പാദപങ്കജത്തിലെ (പാദങ്ങളാകുന്ന താമരപ്പൂക്കളിലെ) സുധാരസം (മധുരമായ തേൻ) യോ = യാതൊരുത്തനാണോ, ഹൃദയസ്രുവേണ = ഹൃദയമാകുന്ന സ്രുവത്താൽ (ചെറിയ തവിയാൽ) സദാ (ഇടവിടാതെ) പിബതി (പാനം ചെയ്യുന്നുവോ) സോയം നരോ = സ: അയം നര: = ആ മനുഷ്യൻ, അത്ര = ഇവിടെ (ഈ ലോകത്ത്) ശമലം = ശമലം = ശമലത്തെ ( ശമലത്തെ (തന്റെ പാപത്തെ) വിഹായ (വിട്ടിട്ട്) അന്തേ = ജീവിതാന്ത്യത്തിൽ (മരണകാലത്ത്) വിശേഷം വിമുക്തിപദം = വിശേഷമായ മോക്ഷപദത്തെ ബാഢം = നിശ്ചയമായും. ഗമിഷ്യതി = ഗമിക്കും.

8. അമലം = പരിപാവനമായ ത്വൽപ്പാദമൂലം = അങ്ങയുടെ പാദം ഹൃദി = ഹൃദയത്തിൽ കൈക്കൊള്ളുമെങ്കിൽ = ഉൾക്കൊള്ളുമെങ്കിൽ. അതുതന്നെ തപ : സമസ്തം = അതുതന്നെയാണ് സർവ തപശ്ചര്യങ്ങളും. ഇക്കണ്ടവിശ്വം അഹം = ഇക്കാണുന്ന ജഗത്തുമുഴുവൻ ഞാൻ തന്നെയാണ്. എന്ന വിശാലതത്ത്വം പുക്കീടുവാൻ = എല്ലാ മഹാതത്ത്വത്തിൽ മനസ്സുപ്രവേശിക്കുവാൻ. അത് = പാദങ്ങളെ ഉൾക്കൊള്ളുകയെന്നത്. നമുക്കുപകാരമാകും = നമുക്ക് ഉപകാരമായിഭവിക്കും.

9. നിഗമനിർമ്മലചാരുമൂർത്തേ! = നിഗമം (വേദം) പോലെ നിർമ്മലമായ (പരമപാവനമായ) മൂർത്തിയോട് (രൂപത്തോട്) കൂടിയവനേ! പൊൽത്താരണിത്തിരുവടിത്തളിർ = പൊൽത്താരുപോലെ (പൊൽത്താമരപോലെ) അണിയായ (മനോഹരമായ) തിരുവടിത്തളിർ = തൃപ്പാദങ്ങൾ. നിത്യം തൊഴാം = ഞാൻ എന്നും നമസ്കരിക്കാം.ചിത്തം തെളിഞ്ഞ് = എന്റെ മനസ്സ് പ്രാകശപൂർണ്ണമായിത്തീർന്ന്, പരമാത്മപദത്തിലെത്താൻ = ഈശ്വരപദത്തിലെത്താൻ. വിദ്യാധിരാജഭഗവാൻ = അല്ലയോ! വിദ്യാധിരാജ ഭഗവാനേ. കനിവേറ്റിടേണം = കാരുണ്യം നൽകണം.

